# അഗസ്ത്യരാമായണം

## ശ്രീ രാമൻമേനോൻ

**വളരെ പഴക്കമുള്ള ഈ പുണ്യഗ്രന്ഥത്തിന്റെ പലപേജുകളും ഭാഗങ്ങളും നഷ്ടപ്പെട്ടിരിക്കുന്നു. സദയം ക്ഷമിക്കുക.**



ഈ പുണ്യഗ്രന്ഥത്തിന്റെ കർത്താവായ ശ്രീ രാമൻമേനോനും പ്രകാശകന്മാരായ എസ്. റ്റി. റെഡ്യാർ ആന്റ് സൺസിനും വിദ്യാഭിവർദ്ധിനി അച്ചുകൂടത്തിനും നന്ദി രേഖപ്പെടുത്തുന്നു.

# അഗസ്ത്യരാമായണം.

---


ഗ്രന്ഥകർത്താ,

രാമൻ മേനോൻ.


---


പ്രകാശകന്മാർ.

എസ്. റി. റെഡ്യാർ ആൻഡ് സൺസ്,

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം.

---

1-ാം പതിപ്പ് കാപ്പി—1000.

---





1108.

# മുഖവുര.

മനുഷ്യസമുദായം അഭിവൃദ്ധിമാർഗ്ഗത്തിൽ അതിവേഗം മുന്നോക്കം സഞ്ചരിച്ചുകൊണ്ടിരിക്കയാകുന്നു എന്നാണ് ഇന്നത്തെ പൊതുജനവിശ്വാസം. പലപല പുതിയ സംഗതികളെപ്പററിയും ഇന്ന് പലരും മനസ്സിലാക്കി കഴിഞ്ഞു. ആകാശത്തിൽകൂടെ പറക്കുവാനും വെള്ളത്തിന്നടിയിൽകൂടെ മുങ്ങിഗമിക്കുവാനും ചിത്രങ്ങളെക്കൊണ്ട് സംസാരിപ്പിക്കുവാനും ബുധനിലേക്ക് സന്ദേശമയയ്ക്കുവാനും ലോകം ചുററുവാനും കേൾക്കത്തക്കവിധം സംസാരിക്കുവാനും എന്നുവേണ്ട, പഴയകാലത്ത് അസാദ്ധ്യങ്ങളായി ഗണിക്കപ്പെട്ടിരുന്ന പല സംഗതികളും സുസാധ്യങ്ങളാക്കിത്തീർക്കുവാനും ഇന്നത്തെ വിദ്വാന്മാർക്ക് സാധിച്ചിട്ടുണ്ട്. ഇതൊരു വലിയ വിജയമായി ആധുനികലോകം കണക്കാക്കുകയും ചെയ്യുന്നു.

ഈ അഭിപ്രായത്തെ കേവലം ആദരിക്കാത്ത മററൊരു കൂട്ടക്കാരില്ലാതില്ല. അവർ ചോദിക്കുന്നത് —"നിങ്ങളെക്കൊണ്ട് ഇത്രയെല്ലാം സാധിച്ചിട്ടുണ്ടെന്നുള്ളത് പരമാർത്ഥം തന്നെ. എന്നാൽ ഇതുകൊണ്ട് മനുഷ്യലോകത്തിന് പൊതുവിൽ എന്തു ഗുണമാണ് സിദ്ധിച്ചിട്ടുള്ളത്. ലൌകികജീവിതത്തിലുള്ള ദുഃഖങ്ങളെ ലേശപ്രായമെങ്കിലും കുറയ്ക്കുവാൻ സാധിച്ചിട്ടുണ്ടോ? പണ്ടുണ്ടായിരുന്ന രോഗങ്ങളിൽ ഒരൊററ രോഗത്തെപ്പോലും ഭൂമുഖത്തിൽനിന്ന് നിഷ്കാസനം ചെയ്യുവാൻ നിങ്ങളെക്കൊണ്ട സാധിച്ചിട്ടുണ്ടോ? മനുഷ്യസമുദായത്തിന്റെ ദുഷ്ടമനഃസ്ഥിതി എള്ളിടയ്ക്കുപോലും ഭേദപ്പെട്ടിട്ടുണ്ടോ? ആയുസ്സിനേയോ ആരോഗ്യത്തേയോ തെല്ലെങ്കിലും വർദ്ധിപ്പിക്കുവാൻ സാധിച്ചിട്ടുണ്ടോ? പണ്ടത്തെ സുവർണ്ണകാലത്തെ സ്വപ്നം കാണുവാൻപോലും ഇന്നുള്ളവർക്ക് സാധിക്കുന്നുണ്ടോ? ഇതൊന്നും ഇല്ലെങ്കിൽ നിങ്ങളുടെ അഭിവൃദ്ധി എന്തഭിവൃദ്ധിയാണ്? നിങ്ങളുടെ പരിഷ്കാരം എന്തു പരിഷ്കാരമാണ്?" എന്നാണ്. ശ്രീമത് വിവേകാനന്ദസ്വാമികൾ തുടങ്ങിയുള്ള മഹാന്മാർ "യഥാർത്ഥ പരിഷ്കാരം മേലിൽ ഉണ്ടാകുവാനിരിക്കുന്നതേയുള്ളു" എന്നാണ് പറഞ്ഞിരിക്കുന്നത്. ഈ യഥാർത്ഥപരിഷ്കാരത്തിന്റെ സ്വഭാവം എന്തായിരിക്കും എന്ന് അന്വേഷിക്കുവാൻ ഇന്ന് പലരും തയ്യാറായിട്ടുണ്ടെന്നുള്ളത് പരമാർത്ഥം തന്നെ. ഈ മനസ്സാന്തരം ആധുനികലോകത്തിന്റെ വിജയമായി കണക്കാക്കാവുന്നതും തന്നെ.

"താന്താൻ അറിയുന്നതിൽനിന്നുവേണം യഥാർത്ഥപരിഷ്കാരം ആരംഭിക്കുവാൻ" (ഷോപ്പൻഹേർ). "വിശാലമായ മനഃസ്ഥിതിയും എല്ലാം ഒന്നുപോലെ കാണുന്ന കാഴ്ചയും സാത്വികമായ പ്രേമവും സമഷ്ടിയായ സുഖവും ഉണ്ടാകുന്നതു് ഈ പരിഷ്കാരം ഒന്നിൽനിന്നുമാത്രമായിരിക്കുവാനേ തരമുള്ളു" (സ്വാമി രാമതീർത്ഥൻ). "തന്നെപ്പററിയുള്ള ചോദനം ആരംഭിക്കുമ്പോൾ ഈ ലോകത്തിൽ താനും താനല്ലാതെ മററൊന്നും ഉണ്ടെന്നുള്ള തത്വം മനസ്സിലാക്കാറാകും. ഈ താനും അന്യനും തമ്മിലുള്ള സംബന്ധത്തെപ്പററിയുള്ള അറിവാണ് യഥാർത്ഥഅറിവ്. അതുണ്ടാകുമ്പോൾ മാത്രമേ യഥാർത്ഥ പരിഷ്കാരം ആരംഭിക്കുകയും ഉള്ളു" (മഹർഷി ദേവേന്ദ്രനാഥടാഗോർ).

ഈ പരാപരതത്വങ്ങൾ അടങ്ങിയിരിക്കുന്ന ഗ്രന്ഥത്തെയാണു് ഹിന്തുക്കൾ "വേദം" എന്നു പറയുന്നതു്. ഈ വേദങ്ങൾ പൊതുജനങ്ങൾക്കു് ദുർഗ്രാഹ്യമായിത്തീൎന്നപ്പോൾ, മന്ദബുദ്ധികളായ അവൎക്കുവേണ്ടി വ്യാസന്മാർ വേദത്തിലെ "പൊരുളുകൾ" എടുത്തു് പുരാണങ്ങൾ നിൎമ്മിക്കുവാൻ തുടങ്ങി. പുരാണങ്ങൾക്കു് ഈ നിലയിലുള്ള മാഹാത്മ്യം അനിതരസാധാരണമായിത്തന്നെ ഇന്നും നിലനില്ക്കുന്നുണ്ടു്; എന്നും നിലനില്ക്കുകയും ചെയ്യും. അതിനാൽ ജീവേശ്വരസംബന്ധത്തെ നല്ലപോലെ മനസ്സിലാക്കണമെങ്കിൽ — ലോകത്തിനു് അഭിവൃദ്ധിഹേതുകമായ ജ്ഞാനം സമ്പാദിക്കണമെങ്കിൽ — ജനക്ഷേമവും സാത്വികമായ പരിഷ്കാരവും ഉണ്ടാകണമെങ്കിൽ — പുരാണങ്ങൾതന്നെ വായിച്ചു മതിയാകു.

പുരാണേതിഹാസങ്ങൾ അനേകമുണ്ടു്. അവയിൽ പതിനെട്ടു പുരാണങ്ങൾക്കും പതിനെട്ടു് ഉപപുരാണങ്ങൾക്കും പ്രസിദ്ധികൂടും. എന്നിരുന്നാലും പുരാണേതിഹാസങ്ങളുടെ ഇടയിൽ രാമായണത്തിനുള്ള മാഹാത്മ്യം ഒന്നുവേറെതന്നെയാണു്. നോക്കുക; ഒരു രണ്ടാംഭാഗവതമുണ്ടോ; ഒരു രണ്ടാം ബ്രഹ്മാണ്ഡപുരാണമുണ്ടോ; ഒരു രണ്ടാംഭാരതമുണ്ടോ? ഇല്ല; കണ്ടിട്ടും കേട്ടിട്ടുമില്ല. രാമായണമോ? അസംഖ്യം; അസംഖ്യം. "രാമായണങ്ങൾ പലതും കവിവരാമോദമോടു പറഞ്ഞുകേൾപ്പുണ്ടു്." വാല്മീകിരാമായണം, വ്യാസരാമായണം, കമ്പരാമായണം, തുളസീദാസരാമായണം, ഹനുമത്രാമായണം, അദ്ധ്യാത്മരാമായണം, അത്ഭുതരാമായണം, ആനന്ദരാമായണം, പാതാളരാമായണം, ശതമുഖരാമായണം ഇങ്ങിനെ പലതും. ഇതുതന്നെ രാമായണമാഹാത്മ്യത്തെ തെളിയിക്കുവാൻ മതിയായ പ്രമാണമായിരിക്കുന്നില്ലയോ?

ഇതു കേൾക്കുമ്പോൾ, ഈ രാമായണങ്ങളെല്ലാം രാമകഥയെത്തന്നെയല്ലേ വിവരിക്കുന്നതു്, ആ സ്ഥിതിക്കു് എല്ലാ രാമായണങ്ങളും വായിക്കണമെന്നുണ്ടോ; ഒരു രാമായണം വായിക്കുകയാണെങ്കിൽ ഏതു രാമായണമാണു് വായിക്കേണ്ടതു്; ഈ രാമായണങ്ങൾക്കു തമ്മിലുള്ള അന്യോന്യവ്യത്യാസമെന്തു്; എന്നിങ്ങനെയുള്ള സംശയങ്ങൾ ഉണ്ടായേക്കാവുന്നതാണു്. ഓരോ രാമായണത്തിന്റെയും മാഹാത്മ്യം ഓരോ പ്രകാരത്തിലാണെന്നുവേണം പറയുവാൻ. വൎണ്ണനയും കവിതാരസവും വാല്മീകിരാമായണത്തിൽ കൂടുതലുണ്ടെങ്കിൽ ഭക്തിയും ലാളിത്യവും അദ്ധ്യാത്മരാമായണത്തിലുള്ളതുപോലെ മറെറങ്ങും ഇല്ല. വിശ്വാമിത്രൻ മുപ്പത്തിരണ്ടുകൊല്ലത്തെ രാമചരിത്രമേ വിവരിച്ചിട്ടുള്ളുവെങ്കിലും അതിലധികം കാലത്തെ കഥകളും ഏതാനും അത്ഭുതസംഭവങ്ങളും ആനന്ദരാമായണത്തിൽ കാണാം. തുളസീദാസരാമായണത്തിൽ ഭരതകുമാരമാഹാത്മ്യമാണു് വൎണ്ണിച്ചിരിക്കുന്നതെങ്കിൽ അത്ഭുതരാമായണത്തിൽ വിവരിച്ചിട്ടുള്ളതു് സീതാദേവിയുടെ മാഹാത്മ്യമാണു്. ഇങ്ങിനെ ഓരോന്നും ഓരോ പ്രകാരത്തിലാണെങ്കിലും അഗസ്ത്യരാമായണത്തിനുള്ളതുപോലെയുള്ള പൂൎണ്ണതയും അസാമാന്യതയും മറെറാന്നിനും ഇല്ലതന്നെ. എന്തുകൊണ്ടു്?—

ഒന്നാമതായി അഗസ്ത്യൻ താരകമാകുന്ന രാമമന്ത്രം ഉപദേശിച്ചുകൊണ്ടിരിക്കുന്ന താരകമന്ത്രാചാൎയ്യനാണു്. അതിനാൽ രാമതത്വം അഗസ്ത്യമഹൎഷിക്കറിവുള്ളതുപോലെ മററാൎക്കും അറിവില്ലെന്നു് സ്പഷ്ടമാകുന്നുണ്ടു്.

വാല്മീകിയാകട്ടെ, ബ്രഹ്മാവിൽനിന്ന് പുറപ്പെട്ട് നാരദൻമുഖേന വന്നുചേൎന്ന അറിവിനെ അടിസ്ഥാനപ്പെടുത്തിയാണ് രാമായണം നിൎമ്മിച്ചിട്ടുള്ളത്. ദ്രാവിഡരെപ്പററിയാകട്ടെ ദ്രാവിഡദേശാചാരങ്ങളെപ്പററിയാകട്ടെ ആ ആൎയ്യഗോത്രജനായ ഋഷിവൎയ്യന് നേരിട്ട് ഒരു അറിവും ഉണ്ടായിരുന്നതുമില്ല. അഗസ്ത്യമഹൎഷി അങ്ങിനെയല്ല; അദ്ദേഹംതന്നെ ദ്രാവിഡദേശക്കാരൻ; രാമായണത്തിൽ പങ്കെടുത്ത ധീരൻ; നേരിട്ട് സംഭവം കണ്ടറിഞ്ഞ അനുഭവസ്ഥൻ; ദ്രാവിഡഗോത്രജനായ ഒരു മഹാകവി. ഈ സ്ഥിതിക്ക് അഗസ്ത്യൎക്കാണ് രാമായണം എഴുതുവാൻ അധികം സൌകൎയ്യവും അവകാശവും ഉള്ളതെന്നും, അതിനാൽ ആ ഋഷിവൎയ്യൻെറ ഗ്രന്ഥംതന്നെയാണ് സ്വീകാൎയ്യമായിട്ടുള്ളതെന്നും പ്രത്യക്ഷമാകുന്നു.

രണ്ടാമതായി കാൎയ്യകാരണങ്ങളെ സംഘടിപ്പിച്ചിട്ടാണ് അഗസ്ത്യമഹൎഷി തൻെറ രാമായണം ചമച്ചിട്ടുള്ളത്. ലോകത്തിൽ ഒന്നുംതന്നെ അകാരണമായി പെട്ടെന്ന് ഉണ്ടാകുന്നില്ലെന്നും, സംഭവിക്കുന്ന ഓരോ സംഭവത്തിനും തക്കതായ കാരണം ഉണ്ടായിരിക്കുമെന്നും സിദ്ധാന്തിച്ചുകൊണ്ട് രാമനായി ജനിക്കുവാൻ മഹാവിഷ്ണുവിനും സീതയായി ജനിക്കുവാൻ ലക്ഷ്മീദേവിക്കും കിട്ടിയ ശാപങ്ങളും, മണ്ഡോദരിക്കും സീതാദേവിക്കും രൂപസാദൃശ്യമുണ്ടാകുവാനുള്ള കാരണം, ബ്രഹ്മചാരിയായ ഹനൂമാന് പുത്രന്മാരുണ്ടാകുവാനുണ്ടായ സന്ദൎഭം തുടങ്ങി പല സംഗതികളും വിവരിച്ചിരിക്കുന്നു. ഇത് അഗസ്ത്യരാമായണത്തിൻെറ ഒരു പ്രത്യേകത തന്നെയാണെന്നുവേണം വിചാരിക്കുവാൻ.

മൂന്നാമതായി മററു രാമായണങ്ങളിൽ കാണാത്തതും, അതിനാൽ സമാധാനമില്ലാതെ കിടക്കുന്നതുമായ പല സംഗതികൾക്കും അഗസ്ത്യരാമായണത്തിൽ സമാധാനം കാണുന്നുണ്ട്. ശ്രീരാമൻ ബാലിയെ ഒളിയമ്പെയ്തു കൊന്നതു എന്തിനായിട്ടു; വാനരന്മാർ മണ്ഡോദരിയെ അമൎയ്യാദമായവിധം ഉപദ്രവിച്ചതു എന്തിനായിട്ടു; വട്ടത്തിൽ നിൽക്കുന്ന സപ്തസാലങ്ങളെ ശ്രീരാമൻ ഒരമ്പുകൊണ്ടു ഖണ്ഡിച്ചതെങ്ങിനെ; കൈകേയിക്ക് കീലത്തിൽ കൈകടത്തി രഥത്തെ കേടുകൂടാതെ രക്ഷിക്കുവാൻ സാധിച്ചതെങ്ങിനെ; എന്നിങ്ങനെയുള്ള അനേകം സംശയങ്ങൾക്ക് നിവൃത്തി കിട്ടണമെങ്കിൽ അഗസ്ത്യരാമായണം ഒന്നുതന്നെ വായിച്ചാൽ മതിയാകും.

നാലാമതായി ശ്രീരാമൻെറ കഥ മുഴുവനും ആദ്യവസാനം വൎണ്ണിച്ചു പറഞ്ഞിരിക്കുന്നത് അഗസ്ത്യനാണ്. നമുക്ക് പരിചയമുള്ള അദ്ധ്യാത്മരാമായണത്തിൽ കവിഞ്ഞപക്ഷം ശ്രീരാമൻെറ ഒരു നാല്പതുകൊല്ലത്തെ ചരിത്രമേ കാണുവാൻ സാധിക്കുന്നുള്ളു. ശ്രീരാമൻ എഴുനൂറുകൊല്ലം ജീവിച്ചിരുന്ന സ്ഥിതിക്ക് അദ്ധ്യാത്മരാമായണം എത്രമാത്രം അപൂൎണ്ണമെന്ന് ആലോചിച്ചുനോക്കുക. എന്നാൽ അഗസ്ത്യരാമായണം അങ്ങിനെയല്ല. ശ്രീരാമൻെറ സ്വൎഗ്ഗാരോഹണംവരെയുള്ള കഥകൾ മുഴുവനും, സംക്ഷേപമായിട്ടെങ്കിലും, അതിൽ വിവരിച്ചിട്ടുണ്ട്.

അഞ്ചാമതായി ചരിത്രഭാഗത്തെ തള്ളിനോക്കിയാലും അഗസ്ത്യരാമായണത്തിന് അനിതരസാധാരണമായ മാഹാത്മ്യം കാണുകതന്നെ ചെയ്യും. വൈദികജീവിതത്തെ സുഖകരമാക്കിത്തീൎക്കേണ്ടതിനുതകുന്ന അനേകം തത്വ

പദേശങ്ങൾ ഇതിൽ ചേർത്തിരിക്കുന്നതിനുപുറമെ ഗംഗയുടെ ചരിത്രം, രാവണനെ പററിയ പരാജയങ്ങൾ തുടങ്ങി ഫലിതപ്രധാനങ്ങളായ അനവധി കഥകളും ഭക്തിരസപ്രധാനങ്ങളായ സ്തോത്രങ്ങളും അഗസ്ത്യരാമായണത്തിൽ കാണാം.

ഇത്രയും പ്രാധാന്യമുള്ള ഈ ഇതിഹാസഗ്രന്ഥം മലയാളത്തിൽ തർജ്ജമചെയ്തു പ്രസിദ്ധം ചെയ്യണമെന്ന് ഞങ്ങൾക്ക് ചിരകാലമായി ഉണ്ടായിരുന്ന ആഗ്രഹത്തിന്റെ ഫലമായിട്ടാണ് ഇപ്പോൾ ഈ പുസ്തകം ഈ വിധത്തിൽ സജ്ജമാക്കിയിരിക്കുന്നത്. അദ്ധ്യാത്മരാമായണത്തിലും അതുപോലെതന്നെ നമുക്കു പരിചയമുള്ള മററു രാമായണങ്ങളിലും വിസ്തരിച്ചിട്ടുള്ള കഥാഭാഗങ്ങൾ ഇവിടെ വളരെ സംക്ഷേപമായേ വിവരിച്ചിട്ടുള്ളു. ഉത്തരകാണ്ഡത്തിൽ വായനക്കാർക്ക് അരോചകമായി തോന്നിപ്പോയേക്കാവുന്ന ഏതാനും ഭാഗങ്ങൾ വിട്ടുകളഞ്ഞിട്ടുമുണ്ട്. മററു ഭാഗങ്ങൾ ഏററവും ലളിതമായ രീതിയിൽ തർജ്ജമ ചെയ്യുവാൻ ചെയ്തിട്ടുള്ള ശ്രമം എത്രമാത്രം ഫലപ്രദമായിട്ടുണ്ടെന്നുള്ളതു വായനക്കാർതന്നെ തീരുമാനിച്ചുകൊള്ളുകയേ വേണ്ടു.

പദ്യപ്രിയന്മാരായ ഭാഷാഭിമാനികൾക്ക് വിസ്താരം കൂടിയ ഈ ഗദ്യഗ്രന്ഥം മുഴുവനും വായിക്കുന്നതിൽ വിരക്തി സംഭവിക്കാതിരിക്കുവാൻവേണ്ടി ഇതിൽ അവിടവിടെയായി പല പുരാണങ്ങളിൽനിന്നും മററും രസാവഹങ്ങളായ പല പദ്യഭാഗങ്ങളും സന്ദർഭോചിതം എടുത്തു ചേർത്തിട്ടുള്ളതിനുപുറമേ വിഷ്ണുഭക്തന്മാരുടെ സന്തോഷത്തിനും സംതൃപ്തിക്കുമായി ശ്രീരാമാഷ്ടോത്തരശതനാമം മുതലായ ഏതാനും സ്തോത്രങ്ങളും ചേർത്തിരിക്കുന്നു.

ഇത്രയും പറഞ്ഞുകൊണ്ടും ഈ അഗസ്ത്യരാമായണം സഹൃദയന്മാരുടെ ലാളനയ്ക്കു പാത്രമായി ഭവിക്കട്ടെ എന്നുള്ള ആശംസയോടുകൂടിയും ഇതാ ഈ ഇതിഹാസഗ്രന്ഥം സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

കൊല്ലം,
30 മെയ് 1933.

എസ്. ററി. റെഡ്യാർ & സൺസ്.
പ്രകാശകന്മാർ.

# വിഷയാനുക്രമണിക.

## പൂൎവ്വകാണ്ഡം.



## ബാലകാണ്ഡം.



## അയോദ്ധ്യാകാണ്ഡം.



വാല്മീകിമഹർഷി രാമായണം ഉണ്ടാക്കുവാൻ തുടങ്ങുന്നതു്.

ശ്രീരാമചന്ദ്രായ പരസ്മൈ ബ്രഹ്മണേ നമഃ

# അവതാരിക.

---

ശ്രീമാന്മാരിൽ അഗ്രേസരനും മഹാതാപസനും യോഗിവര്യനുമായ അഗസ്ത്യമഹർഷി വിന്ധ്യാദ്രിയുടെ ഗർവ്വിനെ ശമിപ്പിച്ചശേഷം തെക്കൻ പ്രദേശത്തുവന്ന് സഹ്യപർവ്വതപാർശ്വത്തിൽ അതിമനോഹരമായ ഒരാശ്രമം ഉണ്ടാക്കി തന്റെ ശിഷ്യഗണങ്ങളോടുകൂടി അവിടെ താമസമാക്കി.

"സർവ്വർത്തുഫലകുസുമാഢ്യപാദപലതാ-
സംവൃതം നാനാമൃഗസഞ്ചയനിഷേവിതം
നാനാപക്ഷികൾനാദംകൊണ്ടതിമനോഹരം
കാനനം ജാതിവൈരരഹിതജന്തുപൂർണ്ണം
നന്ദനസമാനമാനന്ദദാനാഢ്യം മുനി-
നന്ദനാവേദഘോഷനിനാദിതമനുപമം
ബ്രഹ്മർഷിപ്രവരന്മാരമരമുനികളും
സമ്മോദംപൂണ്ടുവാഴും മന്ദിരനികരങ്ങൾ
സംഖ്യയില്ലാതോളമുണ്ടോരോരോതരം നല്ല
സംഖ്യാവത്തുകളുമുണ്ടേറമില്ലാതവണ്ണം
ബ്രഹ്മലോകമിതിനോട്ടുമേനല്ലെന്നത്രെ
ബ്രഹ്മജ്ഞന്മാരായുള്ളോർ ചൊല്ലുന്നു കാണുന്തോറും."

(അദ്ധ്യാത്മരാമായണം)

ഇങ്ങിനെ മനോഹരമായിരിക്കുന്ന ആശ്രമത്തിൽ വിശ്രമിച്ച് അഗസ്ത്യമഹർഷി തന്റെ ശിഷ്യന്മാർക്ക് താരകമന്ത്രം ഉപദേശിച്ചുകൊണ്ടിരിക്കുന്നു. മോഹമാകുന്ന സമുദ്രത്തെ തരണംചെയ്ത് രാഗദ്വേഷാദികളാകുന്ന രാക്ഷസന്മാരെ നിഗ്രഹിച്ച് ശാന്തിയാകുന്ന സീതയോടുകൂടി ആത്മാരാമൻ വിരാജിക്കുന്നു എന്നാണ് ആ മഹാവാക്യത്തിന്റെ സംക്ഷേപമായ അർത്ഥം. ഈ മഹാമന്ത്രാർത്ഥത്തെ വ്യാഖ്യാനിച്ചുകൊണ്ട് അഗസ്ത്യഭഗവാൻ ഇങ്ങിനെ പറയുവാൻ തുടങ്ങി:—

അഗസ്ത്യൻ— അല്ലയോ പ്രിയശിഷ്യന്മാരെ! താരകമഹാമന്ത്രാർത്ഥം വ്യാഖ്യാനംചെയ്ത് ഗ്രഹിപ്പിക്കത്തക്കതല്ല. അതിനെ അനുഭവിച്ച് അറിയുകതന്നെ വേണം. രാമരാവണയുദ്ധം ഓരോരുത്തരും നടത്തിക്കൊണ്ടിരിക്കുന്നതും ഓരോരുത്തരിലും നടന്നുകൊണ്ടിരിക്കുന്നതും ആകുന്നു. എന്നാലും ശ്രീരാമായണകഥ മുഴുവനും ഇതിന്റെ വ്യാഖ്യാനം മാത്രമാണെന്നറിഞ്ഞുകൊള്ളുക.

സുതീക്ഷ്ണൻ— ഗുരുവര്യ! അവിടുത്തെ അരുളപ്പാടാകുന്നകാറ്റ് ഞങ്ങളുടെ ജിജ്ഞാസാസാഗരത്തെ അസാമാന്യമായവിധം ഉജ്ജ്വലിപ്പിക്കുന്നതായിരിക്കുന്നു. ഇങ്ങിനെതന്നെ ശ്രീരാമചരിതം പരമാത്മതത്ത്വമാണെന്ന് പരമശി

വൻതന്നെ പാർവ്വതിയോട് അരുളിച്ചെയ്തിരിക്കുന്നതായും ഞങ്ങൾ കേട്ടിട്ടുണ്ട്. അതിനാൽ കരുണാവരുണാലയനായ നിന്തിരുവടിതന്നെ ഈ പരമാത്മതത്ത്വം രാമായണകഥാരൂപേണ ഞങ്ങൾക്ക് ഉപദേശിച്ചുതരണം.

അഗസ്ത്യൻ — അല്ലയോ ശിഷ്യ! ശ്രീരാമതത്ത്വം കേൾക്കണമെന്നു നിങ്ങൾക്ക് ആഗ്രഹമുണ്ടായതുതന്നെ വലിയ ഭാഗ്യമായി. ഇങ്ങിനെ ആരും എന്നോട് ഇതുവരെ ചോദിക്കുക ഉണ്ടായിട്ടില്ല. അതിനാൽ ഏററവും രഹസ്യമായിരിക്കുന്ന ഈ സംഗതി ഞാൻ ഇതുവരെ ആരോടും പറയുകയും ചെയ്തില്ല.

"അത്യന്തം രഹസ്യമാം വസ്തുവെന്നിരിക്കിലും
മൈത്രയും മഹാനുഭാവന്മാരായുള്ള മനം
ഭക്തിവിശ്വാസശുശ്രൂഷാദികൾ കാണുന്തോറും
ഭക്തന്മാർക്കുപദേശം ചെയ്തീടും" എന്നുള്ളത് പണ്ടേയുള്ള പതിവാണ്. അതിനാൽ ഞാൻ പറഞ്ഞുതരുവാൻ തയ്യാർതന്നെ. എന്നാൽ മുമ്പ് വാല്മീകി ഈ ചരിത്രംതന്നെ കാവ്യരൂപേണ ഉണ്ടാക്കിയിട്ടുള്ള സ്ഥിതിക്കും ആ കാവ്യം നിങ്ങളെല്ലാം അഭ്യസിച്ചിട്ടുള്ളതുകൊണ്ടും ഇന്ന് അതിനെത്തന്നെ എന്നിൽനിന്നും കേൾക്കുവാൻ ആഗ്രഹിക്കുന്നത് എന്തിനാണെന്ന് എനിക്ക് മനസ്സിലാകുന്നില്ല.

ശിഷ്യബോധനാരൂപത്തിലുള്ള ഈ ചോദ്യം കേട്ട് സുതീക്ഷ്ണൻ തൊഴുകയ്യോടുകൂടി ഇങ്ങിനെ അറിയിച്ചു:— "അവിടുന്ന് അരുളിച്ചെയ്തത് പരമാർത്ഥംതന്നെയാണ്. പരമശിവൻ പാർവ്വതീദേവിക്ക് ഉപദേശിച്ചുകൊടുത്തരൂപത്തിലുള്ള രാമായണം ഞങ്ങൾ പലതും കേട്ടിട്ടുണ്ട്. ആ കാലത്ത് ശിഷ്യന്മാരെല്ലാം ഗുരുവിൽനിന്നും കേട്ടു പഠിക്കുകയായിരുന്നു പതിവ്. അല്ലാതെ കവിതാസമ്പ്രദായമോ കാവ്യമോ അക്കാലത്ത് നടപ്പുണ്ടായിരുന്നില്ല. ഇങ്ങിനെ കുറേക്കാലം കഴിഞ്ഞപ്പോൾ ഈ അത്ഭുതകഥയെ ഒരു കാവ്യമാക്കി നിർമ്മിച്ചാൽ കൊള്ളാമെന്ന് ബ്രഹ്മാവിന് ഒരു ആഗ്രഹം ജനിച്ചു. സൃഷ്ടികർത്താവായ ആ ദേവൻ ഈ ആഗ്രഹം സരസ്വതീദേവിയെ അറിയിക്കുകയും അവർ രണ്ടുപേരും കൂടി ആലോചിച്ച് അക്കാലത്തെ പണ്ഡിതാഗ്രേസരനായിരുന്ന വാല്മീകി മഹർഷിയെക്കൊണ്ട് രാമായണംകാവ്യം നിർമ്മിപ്പിക്കാമെന്ന് നിശ്ചയിക്കുകയും ചെയ്തു.

വാല്മീകിമഹർഷി തമസാനദീതീരത്ത് ഒരു ആശ്രമം കെട്ടിയുണ്ടാക്കി അവിടെ തന്റെ ശിഷ്യന്മാരോടുകൂടി താമസിച്ചുവന്നിരുന്ന കാലത്ത് ഒരു ദിവസം അദ്ദേഹവും ഭരദ്വാജൻ എന്ന ശിഷ്യനും കൂടി സ്നാനത്തിനായി നദീതീരത്തിലേക്ക് പുറപ്പെട്ടു. അപ്പോൾ ഒരു വേടൻ ഒരു ക്രൗഞ്ചപക്ഷിയെ അസ്ത്രമെയ്ത് വീഴ്ത്തുന്നതും ആ പക്ഷിയുടെ പിട അസഹ്യമായ വിരഹദുഃഖത്തോടുകൂടി ദയനീയമായ വിധം വിലപിക്കുന്നതും ആയ ആ ദാരുണകാഴ്ച അന്യദുഃഖാസഹിഷ്ണുവായ മഹർഷിക്ക് കാണാറായി. ഉടനെതന്നെ അദ്ദേഹത്തിന്റെ കരുണാപൂർണ്ണമായ ഹൃദയത്തിൽ നിന്നും—

ആനന്ദിച്ചുകൊണ്ടിരിക്കെ പതിവായിരുന്നു. ഇങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ 'രാമായണം ഞങ്ങൾക്ക കിട്ടണം ഞങ്ങൾക്ക കിട്ടണം' എന്നിങ്ങിനെ അവർ ഓരോരുത്തരും വാശിയോടുകൂടി വാദിയ്ക്കുവാൻ ആരംഭിച്ചു. വാദം മുറുകിവശായി; ഒരു ബലാബലപരീക്ഷയിൽത്തന്നെ അവസാനിച്ചേയ്ക്കുമോ എന്നു ഭയപ്പെടേണ്ട ദിക്കിലെത്തി. അപ്പോൾ പരമശിവൻ അവരെയെല്ലാം ഒരുവിധം പറഞ്ഞു സമാധാനിപ്പിച്ച്, മഹാവിഷ്ണു പറയുന്നതുപോലെ കേട്ടു നടന്നുകൊള്ളാം എന്ന് എല്ലാവരെക്കൊണ്ടും സമ്മതിപ്പിച്ച് എല്ലാവരേയും ക്ഷീരസാഗരതീരത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി. ആ ത്രിപുരാന്തകൻ വൈകുണ്ഠത്തിൽ എത്തി മഹാവിഷ്ണുവിനെ പൂജിച്ച് പ്രത്യക്ഷമാക്കിയശേഷം വിവരങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചു. മഹാവിഷ്ണു ഇതുകേട്ട് രാമായണത്തെ മുപ്പത്തിമൂന്നുകോടി മുപ്പത്തിമൂന്നു ലക്ഷത്തി മുപ്പത്തിമൂവായിരത്തി മുന്നൂററി മുപ്പത്തിമൂന്ന് ശ്ലോകങ്ങൾ അടങ്ങിയ മൂന്നു ഭാഗങ്ങളായും ശേഷമുന്നതിനെ പതിപ്പത്തക്ഷരമുള്ള മൂന്നു മന്ത്രങ്ങളായും ഭാഗിച്ച് ഒരു രാമായണത്തെ ദേവന്മാർക്കും മറെറാന്നിനെ മുനിമാർക്കും മൂന്നാമത്തേതിനെ നാഗന്മാർക്കും കൊടുത്തു. ഇങ്ങിനെ ദേവന്മാർക്ക് കിട്ടിയ രാമായണം ദേവലോകത്തും മുനിമാർക്ക് കിട്ടിയ രാമായണം ഭൂലോകത്തും നാഗന്മാർക്ക് കിട്ടിയ രാമായണം പാതാളത്തിലും പ്രസിദ്ധങ്ങളായിത്തീരുകയും ചെയ്തു.

മന്ത്രങ്ങളായി തിരിഞ്ഞതിൽനിന്ന് രണ്ടക്ഷരം പരമശിവനും മൂന്ന് ലക്ഷ്മീദേവിക്കും മൂന്ന് ഗരുഡനും മൂന്ന് ആദിശേഷനും കൊടുക്കുകയുണ്ടായി. ഇവയിൽ ആദിശേഷനു കിട്ടിയ മന്ത്രം പാതാളത്തിലും മഹാലക്ഷ്മിക്കു കിട്ടിയമന്ത്രം സ്വർഗ്ഗത്തിലും ഗരുഡനു കിട്ടിയമന്ത്രം ഭൂമിയിലും പ്രചരിച്ചു. ഇങ്ങിനെ പരമശിവനു കിട്ടിയ രണ്ടക്ഷരം താരകമഹാമന്ത്രമായിരുന്നു. "രാമ" എന്ന ദിവ്യമന്ത്രത്തെ കരുണാമൂർത്തിയായ ഭഗവാൻ പരമശിവൻതന്നെ കാശിയിൽവെച്ചു മരിക്കുന്നവരുടെ ചെവിയിൽ ഉപദേശിക്കാറുണ്ട് എന്നാണ് കേട്ടിട്ടുള്ളത്.

അഗസ്ത്യർ—ഭൂലോകത്തിലേയ്ക്കു കിട്ടിയ രാമായണത്തെപ്പററി എന്തറിയാം.

സുതീക്ഷ്ണൻ—അറിയുന്നത് ബോധിപ്പിക്കാം. മുപ്പത്തിമൂന്നുകോടി മുപ്പത്തിമൂന്നുലക്ഷത്തി മുപ്പത്തിമൂവ്വായിരത്തി മുന്നൂററിമുപ്പത്തിമൂന്ന് ശ്ലോകങ്ങൾ അടങ്ങിയ ഈ ഭാഗത്തെ വീണ്ടും നാലുകോടി എഴുപത്താറുലക്ഷത്തി പതേതാമ്പതിനായിരത്തി നാല്പത്തേഴ് ശ്ലോകങ്ങൾ അടങ്ങിയ ഏഴുഭാഗങ്ങളായി ഭാഗിച്ച് ഭൂലോകത്തിലെ സപ്തദ്വീപങ്ങൾക്കും വെവ്വേറെ കൊടുത്തു. ഇങ്ങിനെ ഭാഗിച്ചപ്പോൾ ബാക്കിവന്ന നാലു ശ്ലോകങ്ങളെ മഹാവിഷ്ണു ബ്രഹ്മാവിന്നായും ദാനംചെയ്തു. സപ്തദ്വീപങ്ങളിൽ ഒന്നാണല്ലോ പുഷ്കരദ്വീപം. ഈ പുഷ്കരദ്വീപിൽ രണ്ടുവർഷങ്ങളാണുള്ളത്. അതിനാൽ പുഷ്കരദ്വീപിലേയ്ക്കു കിട്ടിയ രാമായണം ഈ രണ്ടുവർഷങ്ങളിലേയ്ക്കും സമമായി ഭാഗിച്ചു തന്മൂലം ഓരോ വർഷത്തിനും രണ്ടുകോടി മുപ്പത്തെട്ടുലക്ഷത്തി ഒമ്പതിനായിരത്തി അഞ്ഞൂററി ഇരുപത്തിമൂന്ന് ശ്ലോകങ്ങൾവീതം ഉണ്ടായി. ശാകദ്വീപം മുതലായ അഞ്ച് ദ്വീപങ്ങളിലുള്ള ഏഴേഴ് വർഷങ്ങളിലേയ്ക്കും അറുപത്തിയെട്ടുലക്ഷത്തി രണ്ടായിരത്തി എഴുനൂററി ഇരുപത്തൊന്ന് ശ്ലോകങ്ങൾവീതമാണ് ലഭിച്ചത്, ഇനി ഒന്നുള്ളത് ജംബൂദ്വീപമാണ്. അവിടെ ഒമ്പത് വർഷങ്ങളും

ണ്ടു്. ഇവിടെയും അൻപത്തിരണ്ടുലക്ഷത്തി തൊണ്ണൂററിഒരായിരത്തിഅഞ്ഞൂറു് ശ്ലോകങ്ങൾവീതം സിദ്ധിച്ചു. ഇങ്ങിനെ ഭാഗിച്ചപ്പോൾ ബാക്കിയായിവന്ന ഒരു അക്ഷരമാണു് "ശ്രീ" എന്നുള്ളതു്. ഈ ഒരക്ഷരത്തെ മൂന്നു ഖണ്ഡങ്ങളിലേയ്ക്കും സമാവകാശമായി സമർപ്പിച്ചു. അതിനെ എല്ലാ സ്ഥലങ്ങളിലും വിനിയോഗിച്ചുകൊള്ളണം എന്നേ നിയമമുള്ളൂ. ഇങ്ങിനെ എല്ലാവർക്കും തൃപ്തികരമായ വിധത്തിൽ രാമായണം ഭാഗിച്ചുകൊടുത്തു് വിഷ്ണുഭഗവാൻ അവിടെത്തന്നെ അന്തർദ്ധാനം ചെയ്യുകയും ചെയ്തു.

അഗസ്ത്യൻ — ഭാരതഖണ്ഡത്തിൽ പിന്നെ രാമായണം എങ്ങിനെയാണു് പ്രചരിച്ചതു്?

സുതീക്ഷ്ണൻ — ബോധിപ്പിക്കാം. ഭാരതവർഷത്തിലേയ്ക്കു് അധികാര്യമായ വാല്മീകിരാമായണത്തിൽനിന്നു് അൻപത്തിരണ്ടുലക്ഷത്തി തൊണ്ണൂററിഒരായിരത്തി അഞ്ഞൂറു ശ്ലോകങ്ങളാണു് കിട്ടീട്ടുള്ളതു് എന്നു് പറഞ്ഞുവല്ലോ. കൃഷ്ണദ്വൈപായനനെന്ന വേദവ്യാസമഹർഷി ഈ ഭാഗത്തെ അടിസ്ഥാനമാക്കി പതിനേഴു പുരാണങ്ങളേയും ഭാരതമെന്ന ഇതിഹാസത്തേയും നിർമ്മിച്ചു. പക്ഷെ അതുകൊണ്ടൊന്നും അദ്ദേഹത്തിനു് ഒരു സമാധാനവും സന്തോഷവും ഉണ്ടായില്ല. ആ മഹർഷിവര്യൻ അങ്ങിനെ അസന്തുഷ്ടചിത്തനായി സരസ്വതീനദീതീരത്തിൽ ഇരിക്കുമ്പോൾ പണ്ടു് മഹാവിഷ്ണു ബ്രഹ്മാവിനു് ഉപദേശിച്ചുകൊടുത്ത ആ നാലു് ദിവ്യശ്ലോകങ്ങളെ ബ്രഹ്മാവിങ്കൽനിന്നും ഗ്രഹിച്ചു് അവയെ മനോഹരമാംവിധം തന്റെ വീണയിൽ വായിച്ചുകൊണ്ടു് നാരദമഹർഷി അവിടെ എഴുന്നള്ളി ആ നാലു ദിവ്യശ്ലോകങ്ങളെ 2. വേദവ്യാസനു് ഉപദേശിച്ചുകൊടുത്തു. ശ്രീവേദവ്യാസനാകട്ടെ ശ്രീവാല്മീകിരാമായണത്തിൽ അടങ്ങിയ ഈ നാലു ശ്ലോകങ്ങളെ ഗ്രഹിച്ചു് അവയുടെ സം- [illegible] സംഗ്രഹിച്ചാണു് വിഷ്ണുഭാഗവതം നിർമ്മിച്ചതു്. ഇതു് പതിനെട്ടാമത്തെ പുരാണമായും പരിണമിച്ചു. ഇങ്ങിനെ വേദവ്യാസഭഗവാൻ ഉണ്ടാക്കീട്ടുള്ള പതിനെട്ടു് പുരാണങ്ങളും ഇതിഹാസവും വാല്മീകിരാമായണത്തെ ആധാരമാക്കി ഉണ്ടാക്കപ്പെട്ടവതന്നെയാണെന്നു് പറയാം.

അഗസ്ത്യൻ — ഇങ്ങിനെ പതിനെട്ടു് പുരാണങ്ങളും ഒരു ഇതിഹാസവും നിങ്ങൾക്കു് സിദ്ധിച്ചിട്ടുള്ള സ്ഥിതിക്കു് ഞാൻ ഒരു രാമചരിതം പ്രത്യേകം പറഞ്ഞുതരേണ്ടതായിട്ടുണ്ടോ?

സുതീക്ഷ്ണൻ — സ്വാമി, ഉണ്ടു്. ബോധിപ്പിക്കാം, ഒന്നാമതായി ഞങ്ങൾക്കു് അത്യുത്തമമായിരിക്കുന്ന പരമാത്മതത്വം ഞങ്ങളുടെ ഹൃദയത്തിൽനി

2 വാല്മീകിരാമായണം ഭാഗിച്ച സമയം ബാക്കിയായി വന്നതും മഹാവിഷ്ണു ബ്രഹ്മാവിനും ബ്രഹ്മാവു് നാരദനും നാരദൻ വ്യാസനും ഉപദേശിച്ചുകൊടുത്തതും ഭാഗവതത്തിനു് മൂലമായിത്തീർന്നതുമായ നാലു ശ്ലോകങ്ങൾ ഇവയാകുന്നു:—

1. അഹമേവാസമേവാഗ്രേ നാന്യദ്യൽ സദസൽപരം
   പശ്ചാദഹം യദേതച്ച യോഽവശിഷ്യേത സോഽസ്മ്യഹം
2. ഋതേർത്ഥം യൽ പ്രതീയേത ന പ്രതീയേത ചാത്മനി
   തദ്വിദ്യാദാത്മനോ മായാം യഥാഭാസോ യഥാ തമഃ.
3. യഥാ മഹാന്തി ഭൂതാനി ഭൂതേഷൂച്ചാവചേഷ്വനു
   പ്രവിഷ്ടാന്യപ്രവിഷ്ടാനി തഥാ തേഷു ന തേഷ്വഹം.
4. ഏതാവദേവ ജിജ്ഞാസ്യം തത്ത്വജിജ്ഞാസുനാത്മനഃ
   അന്വയവ്യതിരേകാഭ്യാം യൽ സ്യാൽ സർവ്വത്ര സർവ്വദാ.

തന്നെ കേൾക്കണം എന്നാണ് ആഗ്രഹം. മാത്രമല്ല; ശ്രീരാമായണം നിന്തിരുവടി അറിയുന്നതുപോലെ വാല്മീകിമഹർഷി അറിഞ്ഞിരിക്കുവാനും തരമില്ല. ശ്രീനാരദമഹർഷിയിൽനിന്നും ബ്രഹ്മാവിൽനിന്നും കിട്ടിയ അറിവുകളെ അടിസ്ഥാനമാക്കിയാണ് വാല്മീകി തന്റെ രാമായണം എഴുതീട്ടുള്ളതെന്ന് വ്യക്തമാകുന്നു. കേട്ടുകേൾവിയെ ആശ്രയിച്ചുള്ള വാല്മീകിയുടെ അറിവ് എത്ര തന്നെ പൂർണ്ണമായിരുന്നാലും, രാമായണത്തിൽ ഒരു പ്രധാനപാത്രമായ നിന്തിരുവടിക്കു ലഭിച്ചിട്ടുള്ള അറിവുപോലെ അത്ര സ്പഷ്ടവും പൂർണ്ണവും ആയിരിക്കുവാൻ തരമില്ല. സർവ്വോപരി വാല്മീകിമഹർഷി സമകാലീനനാണെങ്കിലും അദ്ദേഹം ഉത്തരദേശക്കാരനും ഉത്തരദേശവാസിയും ആയിരുന്നു എന്നാണ് ഞങ്ങൾ കേട്ടിട്ടുള്ളത്. അങ്ങിനെ ഇരിക്കുന്ന ഒരു ആൾക്ക് ദക്ഷിണദേശവാസികളും വേഷം ഭാഷ ആചാരം മുതലായവയിൽ കേവലം ഭിന്നസ്വഭാവികളും ആയ ദാക്ഷിണാത്യദ്രാവിഡന്മാരുടെ സ്ഥിതിഗതികളും ധർമ്മാധർമ്മങ്ങളും ശരിയ്ക്ക് മനസ്സിലാക്കുവാൻ പ്രയാസം കൂടും. നിന്തിരുവടിയ്ക്കാണെങ്കിൽ ഈ വക വൈഷമ്യങ്ങളൊന്നും ഇല്ലാത്തതിനാൽ നിന്തിരുവടി അരുളിച്ചെയ്യുന്ന രാമായണം സർവ്വോത്തമമായിത്തന്നെ വരാതിരിക്കയില്ല.

അഗസ്ത്യൻ—സുതീക്ഷ്ണ! നീ വാഗ്മിസമർത്ഥൻതന്നെ. ഞാൻ ഒരു രാമായണം ഉണ്ടാക്കേണ്ടതായ കർത്തവ്യതയെ നീ എന്നെ ഉൽബോധിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. നിന്നെപ്പോലെ കുശാഗ്രബുദ്ധികളായ ശിഷ്യന്മാർ ഉണ്ടായിരിക്കുന്നതുതന്നെയാണ് ഗുരുവിന്റെ മഹാഭാഗ്യം. ഞാൻ അതിനാൽ ധന്യനായിത്തീർന്നിരിക്കുന്നു. ശ്രീരാമഭക്തന്മാരിൽ ഉത്തമനായിരിക്കുന്ന നിന്റെ അപേക്ഷപ്രകാരം ഞാൻ നിനക്ക് പരമാത്മാവായ ശ്രീരാമന്റെ അതിശയചരിത്രം എല്ലാം പറഞ്ഞുതരാം. ഇവിടെ നിങ്ങൾ ഒരു സംഗതി പ്രധാനമായി മനസ്സിലാക്കുവാനുള്ളത് രാമായണകഥ അനേക കാര്യകാരണസംബന്ധങ്ങളോടുകൂടിയ ഒന്നാണെന്നാണ്. അല്ലാതെ, ഭാര്യയായി വിശ്രവസ്സിന്റെ അരികെ ഓടിച്ചെന്ന കൈകസിക്ക് രാവണൻ എന്ന ഒരു പുത്രൻ ഉണ്ടായി; ലോകകണ്ടകനായിഭവിച്ച ആ രാവണനെ, ദേവന്മാരുടെ അപേക്ഷപ്രകാരം മഹാവിഷ്ണു രാമനായി ജനിച്ച് നിഗ്രഹിക്കുകയും ചെയ്തു എന്നു മാത്രമല്ല രാമായണം. അത് ഒരു യാദൃച്ഛികസംഭവമേ അല്ല. പലപല കാരണങ്ങളും കൂടിയാണ് ഇങ്ങിനെ വന്നുണ്ടായിരിക്കുന്നത്. ശ്രീരാമൻ ചെയ്ത ഓരോ പ്രവൃത്തിക്കും, അദ്ദേഹം പറഞ്ഞ ഓരോ വാക്കിനും അടിസ്ഥാനമായ ഓരോ കാരണം കാണും. ഈ വക കാരണങ്ങൾ കാണുവാനും അറിയുവാനും ദീർഘദൃഷ്ടിയും ദൂരദൃഷ്ടിയും ഇല്ലാത്തവർ മാത്രമാണ് അതിലെ ഓരോ സംഗതികളെയും യാദൃച്ഛികമായി കരുതുന്നത്. അതിനാൽ ശ്രീരാമചരിതമായ രാമായണത്തിന്റെ കാരണം ശ്രീരാമാവതാരം ഉണ്ടാകുന്നതിന് എത്രയോ മുമ്പായിത്തന്നെ ആരംഭിച്ചു തുടങ്ങിയിരിക്കുന്നു. അതിനാൽ രാമായണകഥയെ നാം ശരിയായി മനസ്സിലാക്കണമെങ്കിൽ അതിന്റെ കാര്യകാരണങ്ങളെ ആദ്യംമുതൽക്കേ അറിവാൻ ആരംഭിക്കണം. അതിനാൽ പ്രിയശിഷ്യന്മാരേ! ഞാൻ നിങ്ങൾക്ക് രാമായണം കഥയെ കുറെ ആദ്യംമുതൽക്കേ പറഞ്ഞുതരുവാൻ ശ്രമിക്കാം. നിങ്ങൾ ശ്രദ്ധവെച്ച് കേട്ടുകൊള്ളുകയും വേണ്ടു

ശ്രീ

# അഗസ്ത്യരാമായണം.

ശ്രീരാമചന്ദ്രായ പരസ്മൈ ബ്രഹ്മണേ നമഃ.

## പൂൎവ്വകാണ്ഡം.

### രാക്ഷസവംശോൽപത്തി.

പ്രളയാനന്തരം സൃഷ്ടിക്കുള്ള കാലമായി. ബ്രഹ്മാവു് സൃഷ്ടിക്കാരംഭിച്ചു. പലതരവും സൃഷ്ടിച്ചുകഴിഞ്ഞു. അവരിൽ ചിലർ ബ്രഹ്മാവിനെ താണുവണങ്ങി തങ്ങൾക്കു "വിശപ്പുദാഹാദികൾ തീൎപ്പാൻ എന്തു സാധനം" എന്നു ജാതസംഭ്രമത്തോടുകൂടി ചോദിച്ചു. അപ്പോൾ "മന്ദഹാസവുംപൂണ്ടു രക്ഷ്യതാമെന്നു ചൊന്നാൻ." "മന്ദന്മാർ അതുകേട്ടു് രക്ഷാമോവയം എന്നാർ. എന്നതിൽ ചിലർ അപ്പോൾ യക്ഷാമോവയം എന്നാർ." അതുകേട്ടു് അബ്ജാസനൻ "എന്നോടിത്ഥം നിങ്ങൾ ചൊന്നകാരണത്തിനാൽ രക്ഷോജാതികൾ നിങ്ങൾ അന്യന്മാരെല്ലാമിനി യക്ഷന്മാർ." എന്നു് അരുളിച്ചെയ്തു. ഇങ്ങിനെയാണു് രക്ഷോജാതികളും യക്ഷോജാതികളും ഉണ്ടായതെന്നു പറയപ്പെട്ടിരിക്കുന്നു.

ഇങ്ങിനെ ഉണ്ടായ രാക്ഷസന്മാരുടെകൂട്ടത്തിൽ ഹേതിയെന്നും പ്രഹേതിയെന്നും പേരോടുകൂടിയ രണ്ടുപേർ പ്രസിദ്ധന്മാരായിഭവിച്ചു. ഇവരിൽ പ്രഹേതി ബ്രഹ്മചാരിയായിത്തന്നെ ഇരുന്നതേയുള്ളു. ഹേതിയാകട്ടെ കാലന്റെ സഹോദരിയെ വിവാഹംചെയ്യുകയും ആ സ്ത്രീയിൽ ഹേതിക്കു് വിദ്യുൽകേശൻ എന്ന പേരോടുകൂടിയ ഒരു പുത്രൻ ജനിക്കുകയുംചെയ്തു. ഈ വിദ്യുൽകേശനാണു് സന്ധ്യാനന്ദനയായ സാലകടംകടയെ വിവാഹംചെയ്തതു്. അതിനുശേഷം വിദ്യുൽകേശനും സാലകടംകടയുംകൂടി രമിച്ചുകൊണ്ടിരിക്കെ മന്ദരഗിരിയുടെ സാനുപ്രദേശത്തുവെച്ചു് അവൎക്കു് ഒരു അൎഭകൻ ഉത്ഭവിച്ചു എന്നാൽ അവർ ആ പുത്രനെ അവിടെത്തന്നെ ഉപേക്ഷിച്ചുപോകയാണു് ചെയ്തതു്.

അന്നു് പരമശിവനും പാൎവ്വതിയുംകൂടി ആകാശമാൎഗ്ഗത്തിൽകൂടെ സഞ്ചരിച്ചു് ഈ സ്ഥലത്തെത്തിയ സമയം ഒരു ശിശു, താഴത്തു ഭൂമിയിൽ കിടന്നു് അതിദാരുണമായി നിലവിളിക്കുന്നതു് അവൎക്കു കേൾക്കാറായി. താഴോട്ടുനോക്കിയസമയം അതിതേജസ്വിയായ ആ ശിശു മററാരുംകൂടാതെ അവിടെ താനേതന്നെ കിടക്കുന്നതും അവർ കണ്ടു. ദേവി അത്യന്തം കൃപയോടുകൂടി തൽക്ഷണം ഭൂമിയിൽ ഇറങ്ങിവന്നു് ആ കുട്ടിയെയെടുത്തു് മുലകൊടുത്തു ലാളിച്ചു, എന്നു മാത്രമല്ല, പരമശിവൻതന്നെ ആ ശിശുവിനെ തന്റെ പരിചാരകനായി ഏററുകൊള്ളുവാൻ കൃപാവശനായി അനുഗ്രഹിക്കുകയുംചെയ്തു. തദന

ന്നും അവർ അവിടെനിന്നു പോയ ഉടനെ ആ പ്രദേശം ഒരു മനോഹരനഗ
രമായും ആ ശിശു തേജോമയനായ ഒരു യുവാവായും പരിണമിച്ചു. പിന്നീട്
സുകേശൻ എന്ന നാമത്തോടുകൂടി പ്രസിദ്ധനായിത്തീൎന്ന ഇദ്ദേഹം ഗ്രാമിണി
എന്നു പേരായ ഗന്ധൎവ്വരാജന്റെ പുത്രിയായ ദേവവതി എന്ന കന്യകയെ
വിവാഹംകഴിച്ചു. ഈ ദേവവതിയിൽ സുകേശന്ന് മാല്യവാൻ, സുമാലി,
മാലി എന്നിങ്ങനെ പ്രസിദ്ധന്മാരായ മൂന്നു പുത്രന്മാരും ഉണ്ടായി.

മഹാബലവാന്മാരും വലിയ പരാക്രമികളും ആയി ഭവിച്ച ഇവർ മേരു
പൎവ്വതത്തിന്റെ പാൎശ്വത്തിൽ പോയി വളരെക്കാലം ഊണും ഉറക്കവും ഉപേ
ക്ഷിച്ച് തപസ്സുചെയ്തു ബലലുപ്പൂരണത്തെ ബ്രഹ്മാവിനെ പ്രത്യക്ഷമാക്കി
അവൎക്ക് വേണ്ടുന്ന വരങ്ങളെല്ലാം വരിച്ചു. ഇങ്ങിനെ വരലാഭംനിമിത്തം
അഹങ്കാരികളായിത്തീൎന്ന അവർ തപസ്സ് മതിയാക്കി ദേവന്മാരെയും ഋഷി
ന്മാരെയും മറ്റു സാധുക്കളെയും പലപ്രകാരത്തിൽ പീഡിപ്പിക്കുവാൻതുടങ്ങി.
ഇക്കാലത്ത് അവൎക്ക് പ്രത്യേകം താമസിക്കുവാനായി ഒരു സ്ഥലം നിൎമ്മിക്ക
വാൻ അവർ വിശ്വകൎമ്മാവിനോടാവശ്യപ്പെട്ടു അതുകേട്ട വിശ്വകൎമ്മാവ്:—
"ഞാൻ മുമ്പ് ദേവേന്ദ്രന്റെ ആവശ്യപ്രകാരം തെക്കെ സമുദ്രത്തിലെ ലങ്കാദ്വീ
പിൽ മനോഹരമായ ഒരു രാജധാനി നിൎമ്മിച്ചിട്ടുണ്ട്. അത് എല്ലാംകൊണ്ടും
വളരെ വിശേഷമായ ഒരു സ്ഥലമാകുന്നു." എന്ന് അറിയിച്ചു. അതുകേട്ട്
അവർ മൂന്നു പേരും ലങ്കയിൽ എത്തി അവിടെ താമസവും ഉറപ്പിച്ചു. ഇതി
ന്നുശേഷമാണ് നൎമ്മദയെന്ന ഗന്ധൎവ്വസ്ത്രീയുടെ മൂന്നു പുത്രിമാരെ അവർ വിവാ
ഹംചെയ്തത്.

മാല്യവാന്റെ ഭാൎയ്യയായ സുന്ദരി പ്രസവിച്ച് മത്തൻ, ഉന്മത്തൻ, വജ്ര
ദംഷ്ട്രൻ, സുപ്തഘ്നൻ, വിരൂപാക്ഷൻ, ദുൎമ്മുഖൻ, യജ്ഞകോപകൻ, ഇങ്ങിനെ
ഏഴുപുത്രന്മാരും അനല എന്നു പേരായ ഒരു പുത്രിയും; സുമാലിയുടെ ഭാൎയ്യയാ
യ കേതുമതി പ്രസവിച്ചു പ്രഹസ്തൻ, വികടൻ, ധൂമ്രാക്ഷൻ, അകമ്പനൻ,
സുപാൎശ്വൻ, ദണ്ഡൻ, സംഹ്രാദൻ, പ്രജംഘൻ, കാലധനസ്സ്, ഭാസകൎ
ണ്ണൻ ഇങ്ങനെ പത്ത് പുത്രന്മാരും രാക, പുഷ്പോൽക്കട, കൈകസി, കുംഭീന
സി എന്നിങ്ങനെ നാല് പുത്രിമാരും; മാലിയുടെ ഭാൎയ്യയായ വസുത പ്രസവി
ച്ച് അനലൻ, അനിലൻ, ഹരൻ, സമ്പാതി ഇങ്ങനെ നാലു പുത്രന്മാരും ഉ
ണ്ടായി. ഇവരെല്ലാം കാലക്രമേണ വളൎന്നുവന്ന് വലിയ ശക്തന്മാരും ക്രൂര
ന്മാരും ആയി പലപ്രകാരത്തിലും സാധുലോകത്തെ പീഡിപ്പിക്കുവാൻ തുട
ങ്ങി. ഇവരുടെ ഉപദ്രവം സഹിക്കുവാൻ ഒരുവിധത്തിലും നിവൃത്തിയില്ലാ
തായപ്പോൾ ദേവാദികൾ വൈകുണ്ഠത്തിൽചെന്ന് വിവരങ്ങളെല്ലാം മഹാവി
ഷ്ണുവിനെ ധരിപ്പിച്ചു. മഹാവിഷ്ണു അവരുടെ, ഇവരുടെ ഏവംവിധമുള്ള സങ്കടം
കേട്ട് മനമലിഞ്ഞ് "ഇനി രാക്ഷസന്മാർ നിങ്ങളെ ഉപദ്രവിക്കുവാൻ വരുന്ന
പക്ഷം ഞാൻ വന്ന് നിങ്ങളെ രക്ഷിച്ചുതരുന്നുണ്ട്" എന്നു കല്പിച്ചു. അതിനു
ശേഷം അവരെല്ലാം സമാധാനത്തോടും സന്തോഷത്തോടുംകൂടി അവരവരു
ടെ സ്ഥാനങ്ങളിൽ ചെന്ന് സുഖമായി ഇരിക്കുകയും ചെയ്തു.

ദേവാദികൾ വൈകുണ്ഠത്തിൽ പോയി മഹാവിഷ്ണുവിനെക്കണ്ട് സങ്കടം ഉ
ണൎത്തിച്ചിരിക്കുന്ന വിവരവും മഹാവിഷ്ണു അവരെ സംരക്ഷിക്കുവാൻ കയ്യേറ്റി
രിക്കുന്ന വിവരവും രാക്ഷസപ്രമാണികൾ അറിഞ്ഞപ്പോൾ അവർ ഭാവിയിൽ

പ്രവൎത്തിക്കേണ്ടതായ സംഗതികളെപ്പററി ആലോചിച്ച് തീരുമാനിക്കുവാൻ ഒരു യോഗം വിളിച്ചുകൂട്ടി. ആ സഭയിൽ മാല്യവാൻ ചെയ്ത പ്രസംഗം ഏതാണ്ട് ഇങ്ങനെയായിരുന്നു:—"ബന്ധുക്കളായ സഹോദരന്മാരെ! ഇന്ന് നമ്മുടെ ആലോചനയ്ക്കു വിഷയമായിരിക്കുന്ന ഈ സംഗതി ഗൌരവതരമായ ഒന്നാണെന്ന് ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലോ. നിങ്ങൾ ദൈവനാശംനിമിത്തം ഇതിനെ നിസ്സാരമാക്കിക്കളയുന്നതായാൽ അതുനിമിത്തം വലിയ വലിയ ആപത്തുകൾ ഉണ്ടായേക്കുവാനും മതി. നമ്മളെക്കൊണ്ടുള്ള ഉപദ്രവം സഹിക്കവഹിയാതെ ദേവാദികൾ കൈലാസത്തിൽ ചെന്ന് വിവരങ്ങളെല്ലാം പരമശിവനെ അറിയിച്ചപ്പോൾ, ആ ദേവൻ സുകേശനിൽ ഉള്ള വാത്സല്യം നിമിത്തം ഒന്നിനും പുറപ്പെടാതെ, അവരെ വൈകുണ്ഠത്തിലേക്ക് പറഞ്ഞയച്ചു എന്നും അവർ വൈകുണ്ഠത്തിൽ ചെന്ന് സങ്കടങ്ങളെല്ലാം മഹാവിഷ്ണുവിനെ അറിയിച്ച സമയം, അവരെ നമ്മുടെ ഉപദ്രവങ്ങളിൽ നിന്നും രക്ഷിച്ചുകൊള്ളാമെന്ന് മഹാവിഷ്ണു ഏററിരിക്കുന്നു എന്നും ആണ് ചാരന്മാർ മുഖേന നമുക്ക് കിട്ടിയിരിക്കുന്ന അറിവ്. ഇതു് പരമാൎത്ഥംതന്നെ ആയിരിക്കുവാനാണ് അവകാശം. ഈ വിഷ്ണു പണ്ടേ തന്നെ നമ്മുടെ വിരോധിയും ദേവന്മാരുടെ പക്ഷക്കാരനും ആകുന്നു. അതല്ലാ ഒററ ഉപായിയും ചതിയനും ആണ്. അങ്ങിനെയുള്ളവരോട് നേരിടുന്നതു് വളരെ സൂക്ഷിച്ചുവേണം എന്നാണ് എൻെറ അഭിപ്രായം."

പക്ഷെ, മാല്യവാൻെറ ഈ അഭിപ്രായത്തോട് യോജിക്കുവാൻ അവിടെ അധികംപേർ ഉണ്ടായില്ല. ഈ വിധം അനാവശ്യമായ കണ്ടാമണ്ടികളെല്ലാം ഉണ്ടാക്കിത്തീൎക്കുന്നതു് ആ കുസൃതിക്കാരായ ദേവാദികൾ ആണെന്നും അതിനാൽ അവരെ മുച്ചൂടപറിപ്പിച്ചേ മതിയാവൂ എന്നും ഒടുവിൽ എല്ലാവരും കൂടി ആലോചിച്ചുറച്ചു. അതനുസരിച്ച് ദേവന്മാരോടുകൂടി ഒരു വലിയ യുദ്ധം നടത്തുവാൻ, പാതാളത്തിൽ നിന്നും മററും ഉള്ള രാക്ഷസന്മാരെയെല്ലാം ദൂതന്മാരെ അയച്ചുവരുത്തി ഒരു വലിയ ദാനവസൈന്യത്തോടുകൂടി അവർ യുദ്ധത്തിനായി പുറപ്പെട്ടു. ഈ വൎത്തമാനം അറിഞ്ഞ ഉടനേതന്നെ ഗരുഡൻെറ പുറത്തുകയറി മഹാവിഷ്ണുവും യുദ്ധത്തിന് ഒരുങ്ങിവന്നു. അതിഭയങ്കരമായ യുദ്ധവും ആരംഭിച്ചു. ആന, കുതിര, കാലാൾ, മുതലായവ കണക്കില്ലാതെ നശിച്ചു. ഒടുവിൽ മാലിയും സുമാലിയും മാല്യവാനും തന്നെ എതിർക്കേണ്ടതായിവന്നു. ഈ ഭയങ്കരയുദ്ധത്തിൽ മാലിയെ മഹാവിഷ്ണു കൊന്നു വീഴ്ത്തി. ദൈത്യാധിപനായ മാലി വീണതു കണ്ടപ്പോൾ ശേഷിച്ച ദൈത്യസൈന്യം ഭയത്തോടുകൂടി നാലുപാടും ഓടി രക്ഷപ്പെടുവാൻ പുറപ്പെട്ടു. വിഷ്ണു പിന്നാലെ ചെന്ന് അസ്ത്രപ്രയോഗംചെയ്ത് അവരിലും അനേകംപേരെ നിഗ്രഹിച്ചു. എന്നാൽ പേടിച്ചോടുന്ന പടയുടെ പിന്നാലെ ഓടിച്ചെന്ന് അസ്ത്രംപ്രയോഗിച്ച് ഭീരുക്കളെ നിഗ്രഹിക്കുന്ന അധൎമ്മപ്രവൃത്തി കണ്ടപ്പോൾ മാല്യവാന് അതൊട്ടും രസമായില്ല. ആ രാക്ഷസാധിപൻ കോപത്തോടുകൂടി തിരിഞ്ഞുനിന്ന്:—"പേടിച്ചോടുന്നവരുടെ പിന്നാലെ ഓടിച്ചെന്ന് അസ്ത്രംപ്രയോഗിക്കുന്ന അധമ! നിന്നോട്ട് യുദ്ധത്തിന് ഞാനിതാ തയാറായിരിക്കുന്നു. ധീരനെങ്കിൽ വരികതന്നെ" എന്നു പറഞ്ഞു് മഹാവിഷ്ണുവുമായി ഏററു് വീണ്ടും യുദ്ധംതുടങ്ങി. ഈ യുദ്ധത്തിൽ മഹാവിഷ്ണുകൂടിയും തെല്ലൊന്ന് വിഷമിക്കാതിരുന്നില്ല. എ

ടും അവസാനത്തിൽ മാല്യവാൻതന്നെ തോററു എന്നുമാത്രമല്ല ശേഷിച്ച ദൈത്യന്മാരോടുകൂടി അവരെല്ലാം നാണംകെട്ട് പാതാളത്തിൽ ഓടിയൊളിച്ചു് രക്ഷപെടേണ്ടതായും വന്നു. ദാനവന്മാർക്ക് വിഷ്ണുവിനോടു വിരോധം ഉണ്ടായതും അവർ പാതാളത്തിൽ അഭയം പ്രാപിച്ചതും ലങ്കാനഗരി അവരുടെ അധീനത്തിൽനിന്ന് വിട്ടുപോയതും ഇങ്ങനെ ആയിരുന്നു. ഈ ലങ്കാപുരിയെ പിന്നെ വൈശ്രവണനാണ് സ്വാധീനമാക്കിയതു്.

സുതീക്ഷ്ണൻ—ഈ വൈശ്രവണനാര്? അവന് ലങ്കാനഗരി കൈവശമാകുവാനുണ്ടായ കാരണം എന്തു്?

അഗസ്ത്യൻ—പറയാം. പണ്ട് കൃതയുഗത്തിൽ ബ്രഹ്മാവിന്റെ പുത്രനായി പുലസ്ത്യൻ എന്ന പേരോടുകൂടി മഹാപ്രസിദ്ധനായ ഒരു മഹർഷി ഉണ്ടായിരുന്നു. തൃണാഗ്നിയെന്ന പേരായ മററൊരു മഹർഷി മഹാമേരുവിന്റെ സാനുപ്രദേശത്ത് ഒരാശ്രമം കെട്ടിയുണ്ടാക്കി അവിടെ തപസ്സുചെയ്തു വാണിരുന്ന കാലത്തു് ഒരിക്കൽ ഈ പുലസ്ത്യതപോധനൻ അദ്ദേഹത്തിന്റെ (തൃണാഗ്നിയുടെ) അപേക്ഷപ്രകാരം അവിടെ കുറച്ചുകാലം താമസിക്കയുണ്ടായി. തൃണാഗ്നിയുടെ ആശ്രമത്തിനടുത്തുണ്ടായിരുന്ന ഒരു മനോഹരമായ പൊയ്കയിൽ എന്നും കന്യകമാർ അവരുടെ സഖിമാരോടുകൂടിച്ചെന്ന് സ്നാനംചെയ്തു പോരിക പതിവാണ്. കന്യകമാരുടെ ഈ അനധികൃതമായ പ്രവേശനവും അവരുടെ സ്വച്ഛന്ദവിഹാരവും ബ്രഹ്മചര്യാനിഷ്ഠനായ പുലസ്ത്യന് ഒട്ടും രസമായില്ല. അതിനാൽ മേലിൽ തന്റെ അനുവാദം കൂടാതെ അവിടെ പ്രവേശിക്കുന്ന കന്യകകൾ ഉടനെതന്നെ ഗർഭിണികളായി ഭവിക്കട്ടെ എന്ന് ആ തപോധനൻ ഒരു ശാപം കൊടുത്തു. ഈ ശാപവൃത്താന്തം അറിഞ്ഞതിനുശേഷം കന്യകമാർ ആരുംതന്നെ അവിടെ ചെല്ലാതെയായി; എങ്കിലും ഈ വിവരമൊന്നും അറിയാതെ തൃണവിന്ദുരാജാവിന്റെ പുത്രി ഒരുദിവസം ആശ്രമോപാന്തത്തിൽ പ്രവേശിക്കുകയും പുലസ്ത്യമഹർഷിയുടെ ശാപം നിമിത്തം ആ കന്യക ഉടനേതന്നെ ഗർഭിണിയായിത്തീരുകയും ചെയ്തു. കന്യക വല്ലാതെ പരിഭ്രമിച്ചു് പിതാവിന്റെ സന്നിധിയിൽ ഓടിയെത്തി വിവരങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചു. രാജാവാകട്ടെ, ഈ വിവരം അറിഞ്ഞ ഉടനെ പുത്രിയേയുംകൂട്ടി തൃണാഗ്നിയുടെ ആശ്രമത്തിൽ എത്തി സങ്കടങ്ങളെല്ലാം മഹർഷിമാരെ അറിയിക്കുകയും പുലസ്ത്യന്റെ ശാപനിമിത്തം ഗർഭിണിയായിത്തീർന്ന തന്റെ പുത്രിയെ പുലസ്ത്യൻതന്നെ വേട്ടുകൊള്ളണമെന്നു നിർബ്ബന്ധിക്കുകയും ചെയ്തു. പുലസ്ത്യന് ഇതിൽ വലുതായ വിപ്രതിപത്തി ഒന്നും ഉണ്ടായതുമില്ല. അതിനാൽ അവളെ പരിഗ്രഹിക്കുകതന്നെ ചെയ്തു. "വേദവിശ്രവണംകൊണ്ട് ഗർഭമുണ്ടായതുമൂലം" ആ പുത്രന് വിശ്രവസ്സ് എന്നാണു പേരിട്ടതു്.

ഈ വിശ്രവസ്സ് മഹാപ്രസിദ്ധനും വേദവേദാംഗപാരാവാരപാരംഗതനും ദിവ്യനും ആയിരുന്നു. ഇദ്ദേഹത്തിന് വിവാഹത്തിനുള്ള കാലമായപ്പോൾ ഭരദ്വാജമഹർഷിയുടെ പുത്രിയെയാണ് വിവാഹം ചെയ്തതു്. ഈ സ്ത്രീരത്നത്തിൽ വിശ്രവസ്സിനു ജനിച്ച പുത്രനാണ് വൈശ്രവണൻ. വൈശ്രവണൻ ബാല്യം മുതല്ക്കു ഒരു മഹാശിവഭക്തനായി കാണപ്പെട്ടു. അദ്ദേഹം നാല്പത്തിയൊൻപതിനായിരം ദിവ്യസംവത്സരം ബ്രഹ്മാവിനെ തപസ്സുചെയ്തു

സന്തോഷിപ്പിച്ചു് ബ്രഹ്മാവിൽനിന്നു ദിക്പാലത്വവും നിധീശത്വവും 'പുഷ്പകം' എന്ന ദിവ്യവിമാനവും സമ്പാദിച്ചു. വൈശ്രവണന്നു് ധനേശൻ എന്ന പേർകൂടെ ഉണ്ടായിട്ടുള്ളതു് ഇതിനാലാണു്. അതിനുശേഷം വൈശ്രവണൻ തന്റെ ദിവ്യയാനത്തിൽ കയറിച്ചെന്നു് പിതാവിനെ വണങ്ങി തനിക്കു് ഇരിക്കുവാൻ സ്ഥലമൊന്നും ഇല്ലെന്നും, ബ്രഹ്മാവു തനിക്കു് വാസസ്ഥാനമൊന്നും കല്പിച്ചുതരിക ഉണ്ടായിട്ടില്ലെന്നും അതിനാൽ പിതാവു് ദയവോടുകൂടി ഒരു പ്രത്യേകസ്ഥലം കല്പിച്ചുകൊടുക്കണമെന്നും അറിയിച്ചു. വിശ്രവസ്സാകട്ടെ, ഇതുകേട്ടു് വളരെ വാത്സല്യത്തോടുകൂടി ഇങ്ങിനെ പറഞ്ഞു:—അല്ലയോ പ്രിയപുത്ര! തെക്കെസമുദ്രത്തിൽ അതിമനോഹരമായ ഒരു ദ്വീപം ഇപ്പോൾ ജനശൂന്യമായി കിടക്കുന്നുണ്ടു്. അതു് മുൻപു വിശ്വകർമ്മാവിനാൽ നിർമ്മിക്കപ്പെട്ടതും വിചിത്രാലങ്കാരങ്ങളോടുകൂടിയതും അനന്യസദൃശമായതും ആകുന്നു. അവിടെ അധിവാസം ചെയ്തിരുന്ന ദൈത്യന്മാർ മഹാവിഷ്ണുവിനെ ഭയപ്പെട്ടു് അവിടംവിട്ടു പോയിരിക്കുകയാണു്. നിനക്കു് അവിടെ പോയി സുഖമായി താമസിക്കാം." ഇതുകേട്ടു് വൈശ്രവണൻ വളരെ സന്തോഷത്തോടുകൂടി ലങ്കയിൽ പോയി അവിടെ സുഖമായി താമസിച്ചുവന്നു.

ഈ കഥ ഇവിടെ ഇരിക്കട്ടെ. ഞാൻ മുമ്പു് പറഞ്ഞതിനെത്തന്നെ തുടന്നു് പറയാം. മേൽ വിവരിച്ചതുപോലെ അല്പകാലം കഴിഞ്ഞതിന്നുശേഷം സുമാലി, തന്റെ വംശത്തിന്നു് ഏതെങ്കിലും വിധത്തിൽ വല്ല അഭിവൃദ്ധിയും ഉണ്ടാക്കുവാൻ സാധിക്കുമോ എന്നു് ആലോചനയായി. ഇങ്ങിനെ ചിന്താകുലനായിരിക്കുന്ന കാലത്തു് ഒരിക്കൽ തന്റെ പുത്രിയായ കൈകസിയോടുകൂടി സഞ്ചരിക്കുന്നതിന്നു പുറപ്പെട്ടു. ഈ സഞ്ചാരത്തിനിടയിൽ ലങ്കേശനായ വൈശ്രവണന്റെ പ്രതാപാതിശയങ്ങൾ കണ്ടു് കലുഷിതചിത്തനായി പുത്രിയോടു് പറഞ്ഞു:—"മകളെ! നിന്റെ ബാല്യം കഴിഞ്ഞു് നീ താരുണ്യത്തിൽ കാലെടുത്തുനിക്കഴിഞ്ഞു. "കല്യാണവും കഴിച്ചാത്മാനുരൂപനാം വല്ലഭർത്താവിനോടു കൂടെസ്സുഖിച്ചുനീ നിത്യംവസിക്കുന്നതോ ഹന്ത കാണാഞ്ഞു ചിത്തെ മുഴുത്തൊരു സന്താപമുണ്ടു മേ!" കണ്ടിലയോ വൈശ്രവണൻ പിതാവിനെക്കണ്ടു വന്ദിപ്പാൻ ഗമിക്കുന്നതു്! അമ്പോ! ഇങ്ങിനെയും ഉണ്ടല്ലൊ ഐശ്വര്യധോരണി. അതെ പുരുഷനായാൽ അങ്ങിനെതന്നെ വേണം. ഇവൻ വിശ്രവസ്സിന്റെ പുത്രനാണു്. നീയും വിശ്രവസ്സിന്റെ അടുത്തുചെന്നു് പുത്രന്മാരെ അർത്ഥിക്കുക. കരുണാമൂർത്തിയായ ആ മഹർഷി നിനക്കും തരാതിരിക്കയില്ല. എന്നാൽ നിനക്കും ഇങ്ങിനെയുള്ള പുത്രന്മാർ ഉണ്ടാകുമല്ലൊ. അതുകൊണ്ടു് നമ്മുടെ വംശം കൂടിയും അഭിവൃദ്ധിയെ പ്രാപിക്കും."

കൈകസി ഇതുകേട്ടു ഉടനെതന്നെ "വെട്ടൊന്നെങ്കിൽ കണ്ടം രണ്ടു്" എന്ന തോതിൽ വിശ്രവസ്സിന്റെ അടുത്തുപോയി മന്ദാക്ഷചലജ്ജാദികളാൽ ഹൃദയാന്തർഗ്ഗതത്തെ വെളിപ്പെടുത്തിക്കൊണ്ടു് ഒന്നും മിണ്ടാതെ തലതാഴ്ത്തി ഭൂമിയിൽ കാൽവിരൽകൊണ്ടു് വരച്ചു് അങ്ങിനെ നില്പായി. വിശ്രവസ്സു് ഈ സുന്ദരിയെക്കണ്ടു്—"അല്ലയൊ മുഗ്ദ്ധെ! നീ ആരാണു്? എന്തിനായിട്ടാണു് ഇവിടെ ഇങ്ങിനെ തനിയെവന്നു് നില്ക്കുന്നതു്?" എന്നു് ചോദിച്ചപ്പോൾ വളരെ പ്രയാസപ്പെട്ടു് "അതെല്ലാം അവിടേയ്ക്കുതന്നെ അറിഞ്ഞുകൂടെ?" എന്നു് കൈകസി ഒരുവിധം മുക്കിമൂളിയും അർദ്ധോക്തിയിൽ വിരമിച്ചും ബോധിപ്പി

ച്ചു. മഹർഷിക്ക് സംഗതികൾ മനസ്സിലായി. അദ്ദേഹം പറഞ്ഞു: -"അല്ലയോ സുന്ദരി! നിന്റെ മനോരഥം എനിക്ക് മനസ്സിലായിരിക്കുന്നു. നീ പുത്രന്മാരെ കാമിക്കുന്ന സംഗതിയിൽകൂടെ കേവലം വിവേകശൂന്യയായി ഭവിച്ചതു് മഹാസങ്കടംതന്നെ. പക്ഷേ നിവൃത്തിയില്ല. കർമ്മഗതിക്കനുസരണമായേ ഏതുംവരാൻ കൂടുകയുള്ളൂ എന്നു നിശ്ചയംതന്നെ. നീ പുത്രന്മാരെ അഭ്യർത്ഥിച്ചതു് ദാരുണമായ സന്ധ്യാസമയത്താകയാൽ നിനക്കു് മഹാക്രൂരന്മാരും ഭയങ്കരന്മാരും എന്നാൽ അതിശക്തിമാന്മാരും അതുല്യപരാക്രമികളും ആയ പുത്രന്മാർ ഉണ്ടാകും. പോയിക്കൊള്ളുക."

ഇതുകേട്ടപ്പോൾ കൈകസിക്കു് വളരെ സങ്കടമായി. അവൾ വലിയ ദുഃഖത്തോടുകൂടി ഈ കഷ്ടാവസ്ഥയിൽനിന്നു് രക്ഷിക്കണമെന്നപേക്ഷിച്ചപ്പോൾ "നിവൃത്തിയില്ല. എന്നാൽ നിനക്കു് അവസാനത്തെ സന്താനമായി ഒരു പുത്രൻകൂടെ ഉണ്ടാകുന്നതും അവൻ മഹാവിദ്വാനും സാത്വികനും ആയിത്തീരുന്നതും അവന്റെ ജ്യേഷ്ഠന്മാർ നശിപ്പിക്കുന്ന കുലത്തെ അവൻ സംരക്ഷിക്കുന്നതും ആയിരിക്കും." എന്നും അരുളിച്ചെയ്തു. അതിനുശേഷം കൈകസി സ്വഗൃഹത്തിലേയ്ക്കു് മടങ്ങി, മഹർഷിയുടെ തേജസ്സുകൊണ്ടു് സന്താനങ്ങളെ ജനിപ്പിക്കുവാൻ ആരംഭിച്ചു. ഒന്നാമതു് രാവണൻ, പിന്നെ കുംഭകർണ്ണൻ, എന്നിങ്ങനെ രണ്ടു പുത്രന്മാരും അവരെ തുടർന്നു് ക്രൌഞ്ചി, ശൂർപ്പണഖ, കുംഭീനസി, എന്നിങ്ങനെ മൂന്നു് പുത്രിമാരും ആറാമതു് അവസാനത്തെ സന്താനമായി വിഭീഷണൻ എന്ന ഒരു പുത്രനും ജനിച്ചു. ഇവരിൽ ആദ്യത്തെ അഞ്ചു് സന്താനങ്ങളും മഹാക്രൂരന്മാരും, അക്രമികളും, ബലശക്തിമാന്മാരും കഠിനഹൃദയന്മാരും സജ്ജനദ്വേഷികളും ആയിത്തീരുകയും ചെയ്തു.

## ഗോകർണ്ണമാഹാത്മ്യം.

ഇങ്ങിനെ കൈകസി തന്റെ സന്താനങ്ങളോടുകൂടി ശ്ലേഷ്മാതകാടവിയിൽ സുഖമായി താമസിച്ചുവരുന്ന കാലത്തു് ഒരുദിവസം ആ രാക്ഷസമാതാവു് തന്റെ പ്രഥമപുത്രനെ വിളിച്ചു് തനിക്കു് നിത്യപൂജയ്ക്കായി ഒരു ശിവലിംഗം ആവശ്യമുണ്ടെന്നും അതു പരമശിവനോടു് ചോദിച്ചു വാങ്ങിക്കൊണ്ടുവന്നു് കൊടുക്കണമെന്നും ആവശ്യപ്പെട്ടു. രാവണൻ ഇതു കേട്ടഉടനെ ശിവന്റെ ആത്മലിംഗം ചോദിച്ചു് വാങ്ങുവാനായി നേരെ കൈലാസത്തിലേയ്ക്കു ചെന്നു. അവിടെ എത്തി ശിവനെ പ്രത്യക്ഷപ്പെടുത്തുവാനായി പല പണികളും പരിശോധിച്ചു നോക്കി. ഒന്നുകൊണ്ടും ഒരു പ്രയോജനവും ഉണ്ടായില്ല. രാവണനു പരമശിവനെ കാണുവാനും കഴിഞ്ഞില്ല; ശിവലിംഗം ചോദിച്ചു വാങ്ങുവാനും സാധിച്ചില്ല. അതുകൊണ്ടു് രാവണൻ നിരാശാഭരിതനായിത്തീർന്നു. എന്നാൽ താൻ ഏർപ്പെടുന്ന കാര്യം എത്രതന്നെ പ്രയാസമേറിയതായിരുന്നാലും വേണ്ടതില്ല, അതു സാധിക്കാതെ അതിൽനിന്നു് പിന്തിരിയുന്ന സ്വഭാവം രാവണനു് ആ ചെറുപ്പനാളിൽതന്നെ ഉണ്ടായിരുന്നില്ല. അതിനാൽ തന്റെ തപസ്സുകൊണ്ടു് പരമശിവൻ പ്രത്യക്ഷനാകാനുള്ള ഭാവമില്ലെന്നു കണ്ടപ്പോൾ രാവണൻ അതിഭയങ്കരവും മറ്റാരാലും ചെയ്യാൻ സാധിക്കാത്തതും ആയ വിധത്തിൽ ഒരു അത്യുഗ്രഭജനം ആരംഭിച്ചു. തന്റെ ശിരസ്സു വെട്ടിയെടുത്തു് അതിനെ കുടമാക്കി കാലുകൾക്കിടയിൽ വെച്ചു്

തന്റെ ശരീരത്തെ തണ്ടാക്കിനിർത്തി കൈവിരലുകളെ കമ്പികളാക്കി പിടിച്ച് കുടൽമാലകൊണ്ട് കമ്പികൾ കെട്ടിമുറുക്കി, ഇങ്ങിനെ ഉണ്ടാക്കിയ ശരീരവീണകൊണ്ട് ഷഡ്ജസ്വരങ്ങളോടുകൂടി സംഗീതം ആരംഭിച്ച് പരമശിവനെ സ്തുതിച്ചു. നിവൃത്തിയുണ്ടോ! ശിവന് ഇരിക്കപ്പൊറുതിയില്ലാതായി. ആ ദേവദേവൻ നന്ദികേശ്വരനെ വിളിച്ച് രാവണസന്നിധിയിലേക്ക് അയച്ചു. നന്ദികേശ്വരൻ രാവണന്റെ അടുത്തുചെന്ന് സാവധാനത്തിൽ അതാതു അംഗങ്ങളെ അതാതു സ്ഥാനത്ത് ഘടിപ്പിച്ച് വീണ്ടും പൂർവ്വപോൽ ശരീരമുണ്ടാക്കി രാവണനോടു പറഞ്ഞു:—"ഹേ! രാവണ! എന്തൊരക്രമമാണ് നീ ഈ കാണിക്കുന്നത്. ഇങ്ങിനെയുള്ള ഭജനം മതിയാക. നിന്റെ ആഗ്രഹം ഞാൻ അറിഞ്ഞു. പരമശിവൻ തന്റെ ആത്മലിംഗത്തെ നിനക്ക് ഒരിക്കലും തരികയില്ല. അത് നിശ്ചയംതന്നെ. പിന്നെ എന്തിനാണ് നീ ഇങ്ങിനെ കിടന്ന് ബുദ്ധിമുട്ടുന്നത്! നീ വന്നപാടിന്നുതന്നെ പോയിക്കൊള്ളുകയേ വേണ്ടു."

അതുകേട്ട് രാവണൻ--"അങ്ങിനെയോ? പരമശിവൻ എനിക്ക് ആത്മലിംഗം തരികയില്ലെ? എന്നാൽ അതൊന്ന് പരീക്ഷിച്ചിട്ടുതന്നെ കാര്യം. നടക്കട്ടെ; എന്റെ കാര്യം ഞാൻ നോക്കിക്കൊള്ളാം. താൻ തന്റെ പാട്ടിന് പോയിക്കൊള്ളൂ."

അടുത്തദിവസം പിന്നേയും പണി അതുതന്നെ. പതിവുപോലെ ഭജനം ആരംഭിച്ചുകഴിഞ്ഞു. അന്നും നന്ദികേശ്വരൻവന്ന് തലേദിവസം പറഞ്ഞതുപോലെയെല്ലാം പറഞ്ഞുനോക്കി. പക്ഷെ അതൊന്നും ആ ക്രൂരസ്വഭാവിയുടെ ചെവിയിൽ കടന്നില്ല. ഇങ്ങിനെ ദിവസങ്ങൾ പത്തു കഴിഞ്ഞു. ഒടുവിൽ ഗത്യന്തരം ഇല്ലെന്നു കണ്ടപ്പോൾ പരമശിവൻതന്നെ രാവണന്റെ മുമ്പിൽ പ്രത്യക്ഷനായി എന്തു വരമാണ് വേണ്ടത് എന്നു ചോദിച്ചു. രാവണൻ അതുകേട്ട് ഒട്ടു ഒരു മന്ദഹാസം ചെയ്തുകൊണ്ട് പകവിട്ടവനെന്നപോലെ—"തിരുവടി എന്നിൽ പ്രസന്നനായി ഭവിച്ചിരിക്കുന്നു എങ്കിൽ തിരുവടിയുടെ ആത്മലിംഗത്തെയും തിരുവടിയുടെ ഭാര്യയേയും എനിക്ക തരണം." എന്നായി. താനും തന്റെ ഭാര്യയും എന്നു കേട്ടപ്പോൾ പരമശിവൻതന്നെ ഒന്ന് ഞെട്ടി. തന്റെ ലിംഗം പിന്നേയും ആകട്ടെ എന്നണ്ട്. തന്റെ സ്വന്തഭാര്യയെ കൊടുക്കുകയോ; അതും ഈ ക്രൂരരാക്ഷസന്! എന്തൊരു കഥയാണിത്. എന്നാൽ ചോദിച്ചത് കൊടുക്കാതിരിക്കാമോ; കൊടുക്കാതിരുന്നാൽ വിട്ടേയ്ക്കുന്ന പുള്ളിയോ രാവണൻ? പരമശിവൻ കുഴങ്ങി, ഏതായാലും രണ്ടും കൊടുക്കാം എന്നുതന്നെ നിശ്ചയിച്ചു.

പരമേശ്വരൻ—രാവണ! ഞാൻ നിന്നിൽ പ്രസാദത്തോടുകൂടിയവനായിത്തന്നെ ഭവിച്ചിരിക്കുന്നു. ആത്മലിംഗവും പാർവ്വതിയും ഇതാ; കൊണ്ടുപോയിക്കൊള്ളുക. നീ എന്നെ ഭജിക്കുവാനായി നിന്റെ ശിരസ്സിനെ പത്തു പ്രാവശ്യം വെട്ടിയതുകൊണ്ട് എന്റെ അനുഗ്രഹംനിമിത്തം നിനക്ക് പത്തു ശിരസ്സുകളും അതിന്നനുസരണമായി ഇരുപതുകൈകളും ഉണ്ടാകം. 3.

3. രാവണൻ ഒരു നൂറു പ്രാവശ്യം ഇങ്ങിനെ ശിരസ്സുകൾ ഖണ്ഡിച്ചു എന്നും അതിന്നിമിത്തം പിന്നീട് ഒരു നൂറ് ശിരസ്സുകൾ ഉണ്ടായി എന്നും ചില രാമായണങ്ങളിൽ കാണുന്നു

രാവണൻ വളരെ സന്തോഷിച്ചു. ശിവലിംഗത്തെ കയ്യിലെടുത്തും ശ്രീപാൎവ്വതിയെ കൈക്കുപിടിച്ചുംകൊണ്ട് അവിടെനിന്ന് പുറപ്പാടായി. ദേവി അപ്പോൾ അത്യന്തം ദയനീയമായ വിധത്തിൽ പരമശിവനെ ഒന്ന് തൃക്കൺപാൎത്തതും അതിന് "ഭയപ്പെടേണ്ട; വഴിയുണ്ടാകാം" എന്ന അൎത്ഥത്തിൽ പരമശിവൻ ഒന്ന് കണ്ണിട്ടതും രാവണൻ ആ ധൃതിയിൽ കണ്ടില്ലെന്ന്തോന്നുന്നു. ഇങ്ങിനെ ശിവലിംഗത്തേയും പാൎവ്വതിയേയുംകൊണ്ടു പോകുന്ന രാവണന്റെ പിന്നാലെ മഹാവിഷ്ണു ഒരു വൃദ്ധബ്രാഹ്മണന്റെ വേഷത്തിൽ ചെന്നുകൂടി. ഓരോ വൎത്തമാനവും പറഞ്ഞു് അവർ രണ്ടുപേരുംകൂടി പോകുമ്പോൾ ആ വൃദ്ധബ്രാഹ്മണവേഷധാരിയായ വിഷ്ണു ശിവലിംഗത്തേയും പാൎവ്വതിയേയും രാവണന്റെ കയ്യിൽനിന്ന് അപഹരിച്ചു. ഈ കഥ ഞാൻ പിന്നീട്ട് വിസ്തരിച്ച് പറഞ്ഞുതരാം; ഇപ്പോൾ ഇത്രമാത്രം മനസ്സിലാക്കിക്കൊണ്ടാൽ മതി. ഈ ശിവലിംഗത്തെയാണ് നാം ഇന്ന് ഗോകൎണ്ണത്തു കാണുന്നത്. ഒടുവിൽ ശിവലിംഗത്തിനുപോയ രാവണൻ ശിവലിംഗംകൂടാതെ തലയും കയ്യും മാത്രമായിട്ടാണ് മാതൃസവിധത്തിലേയ്ക്കു മടങ്ങിവന്നതു്.

## രാവണന്റെ വരലാഭം.

അതിൽപിന്നെ ഒരുദിവസം കൈകസി സുന്ദരനായ തന്റെ രാവണകുമാരനെ മടിയിൽ എടുത്തിരുത്തി കളിപ്പിച്ചുകൊണ്ടിരിക്കുന്ന സമയം, വൈശ്രവണൻ അദ്ദേഹത്തിന്റെ പുഷ്പകത്തിൽ കയറി ആകാശമാൎഗ്ഗേണ സഞ്ചരിക്കുന്നതു് ജനലിൽക്കൂടെ അവൾക്കു് കാണാറായി. "നിനക്ക് വൈശ്രവണനെപ്പോലെ പ്രതാപിയായ ഒരു പുത്രൻ ഉണ്ടാകണം എന്ന് അനുഗ്രഹിച്ചാണ് വിശ്രവസ്സിൽനിന്ന് പുത്രനെ വരിച്ചതു്. ആ പോകുന്നതും അദ്ദേഹത്തിന്റെ പുത്രൻതന്നെ; ഈ ഇരിക്കുന്നതും അദ്ദേഹത്തിന്റെ പുത്രൻതന്നെ; എന്തൊരന്തരം! പുഷ്പകവിമാനമെവിടെ; എന്റെ മടിയെവിടെ!" ഇങ്ങിനെ വിചാരിച്ച് അസഹ്യമായ ദുഃഖംനിമിത്തം കൈകസി നെടുവീൎപ്പുവിട്ടു് കരയുവാൻതുടങ്ങി. ആ ദുഃഖാൎത്തയുടെ ചുടുകണ്ണുനീർത്തുള്ളികൾ രണ്ടുനാലു് രാവണന്റെ ശരീരത്തിലും പതിച്ചു. അതുകൊണ്ടു് രാവണൻ അമ്മയോടു്, അമ്മയുടെ ദുഃഖത്തിന്റെ കാരണം എന്താണെന്നു് ചോദിച്ചപ്പോൾ കൈകസി പറഞ്ഞു:—"എടോ മകനെ! അതെല്ലാം ആൺകുട്ടികൾ അറിയേണ്ട കാൎയ്യങ്ങളാണ്. നിങ്ങളെല്ലാം ആൺകോലം ഉള്ളവർ മാത്രമാകുന്നു. വാസ്തവത്തിൽ നപുംസകങ്ങളായ നിങ്ങൾ ജീവിച്ചിരിക്കുമ്പോഴും മരിച്ചതിന്റെ ഫലമേ ഉള്ളു. നമ്മുടെ കുലത്തിന് പ്രത്യേകിച്ചും പരാക്രമമാണു വേണ്ടതു്. നിങ്ങൾക്ക് അതൊന്നും ഇല്ലല്ലോ എന്നു വിചാരിച്ച് ഞാൻ വ്യസനിക്കുന്നു."

ഇങ്ങിനെ ഭത്സിച്ചു സംസാരിച്ചതുകേട്ടപ്പോൾ രാവണന്ന് കോപം ജ്വലിച്ചു. ആ ധീരബാലൻ നിൎബ്ബന്ധിച്ചു ചോദിക്കുവാൻതുടങ്ങി. അതുകേട്ടു കൈകസി പറഞ്ഞു:—"അതാനോക്കു! ആ പോകുന്നതു നിന്റെ മൂത്ത സഹോദരനാണ്. പുഷ്പകവിമാനം, ലങ്കാരാജ്യം, എന്നുവേണ്ട അദ്ദേഹത്തിന്റെ പ്രൌഢികളൊന്നും പറയുവാനില്ല. ഇങ്ങിനെയുമുണ്ടല്ലോ ഐശ്വൎയ്യക്കൊഴുപ്പ്. നിങ്ങളുടെ കഥയോ എത്ര ദയനീയം. ഇതു് ഓൎത്തപ്പോൾ ഉണ്ടായ ദുഃഖംകൊണ്ടു കരഞ്ഞുപോയെന്നേയുള്ളു."

രാവണൻ അവിടെനിന്ന് എഴുന്നേറ്റുകഴിഞ്ഞു. "ഇനി വൈശ്രവണനെ ജയിച്ച് പുഷ്പകവിമാനവും ലങ്കാപുരിയും കൈവശപ്പെടുത്തീട്ടുതന്നെ കാര്യം" എന്നു നിശ്ചയിച്ച് അമ്മയെ നമസ്കരിച്ചശേഷം അവിടെനിന്നും തപസ്സിന്നായി പുറപ്പെട്ടു. കുംഭകർണ്ണനും വിഭീഷണനും രാവണന്റെ പിന്നാലെ പോയി. ഇവർ മൂന്നുപേരും ഗോകർണ്ണത്തുവച്ചാണ് തപസ്സാരംഭിച്ചത്. രാവണന്റെ തപസ്സ് അതിഭയങ്കരമായവിധത്തിൽ ആയിരുന്നു. വലത്തെ കാലിന്റെ പെരുവിരൽമാത്രം നിലത്തൂന്നി, കേവലം ധൂമം മാത്രം ആഹാരമാക്കി ആയിരം സംവത്സരം അതികഠിനമായി ബ്രഹ്മാവിനെപ്പററി തപസ്സുചെയ്തു. അതിന്റെ അവസാനത്തിൽ ഒരു തലയറുത്ത് ഹോമിച്ചു. പിന്നെയും ആയിരം സംവത്സരം അതേപ്രകാരംതന്നെ തപസ്സാചരിച്ചു. രണ്ടാമത്തെ തലയും ഹോമിച്ചു. ഇങ്ങിനെ ഒമ്പതിനായിരംകൊല്ലത്തെ തപസ്സുകൊണ്ടും ഒമ്പതു തലകളറുത്തു ഹോമിച്ചതുകൊണ്ടും ബ്രഹ്മാവിന് ഒരു കുലുക്കവും ഉണ്ടായില്ല. രാവണനും അതുകൊണ്ട് തരിമ്പും കൂട്ടാക്കിയില്ല. കൊല്ലം പതിനായിരം കഴിഞ്ഞു. പത്താമത്തെ ശിരസ്സുംകൂടെ അറുക്കുവാനും പുറപ്പാടും ആയി. അപ്പോൾ, ബ്രഹ്മാവ് ഗത്യന്തരമില്ലാതെ ആ ധീരന്റെ മുമ്പിൽ പ്രത്യക്ഷനായി ആവശ്യമുള്ള വരം വരിച്ചുകൊള്ളുവാൻ അനുവദിച്ചു. "എന്നെ ആരും കൊല്ലരുത്. ഞാൻ ദേവന്മാരാലും കിന്നരന്മാരാലും എന്നുവേണ്ട സർവ്വരാലും അവദ്ധ്യനായി ഭവിക്കണം. ബ്രഹ്മാ, വിഷ്ണു, പരമേശ്വരൻകൂടിയും എന്നെ നിഗ്രഹിക്കുവാൻ സമർത്ഥന്മാർ ആകരുത്.

ബ്രഹ്മാവ്:—അങ്ങിനെ ഒരു വരം തരുവാൻ നിവൃത്തിയില്ല. ജനിച്ചവർക്ക് മരണം കൂടാതെ കഴികയില്ലല്ലോ.

രാവണൻ:—എന്നാൽ:—

നരന്മാരാം മനുജരിൽനിന്നൊരുഭയമെനിക്കതരേണ്ടതുമില്ല
കണ്ണാതപെരുകിനരൻജന്മാരെ
കണ്ടെടുത്തിഹകൊലചെയ്യാൻഒരുകണ്ണാനവരബലമെത്തുംവേണ്ട.

അവർ എനിക്ക് തൃണത്തിനു സമമാണ്. അതിനാൽ മനുഷ്യർ ഒഴിച്ച് മററാരും എന്നെ കൊല്ലരുത് എന്നു വരംതന്നാൽമതി.

ഇങ്ങിനെ രാവണൻ അഭ്യർത്ഥിച്ചപ്പോൾ ബ്രഹ്മാവ് ഉടനേതന്നെ "സാമ്പ്രതമുചിതം നിന്നുടെ വചനം ഞാൻപുനരിതുവിചാരിച്ചില്ല" എന്നു പറഞ്ഞുകൊണ്ട് രാവണന്റെ ഇഷ്ടപ്രകാരമുള്ള വരം അനുവദിച്ചുകൊടുക്കയും ചെയ്തു. ബ്രഹ്മാവിന്റെ വരലാഭത്തോടുകൂടി രാവണന്റെ ശിരസ്സുകളെല്ലാം മുമ്പിലത്തെപ്പോലെതന്നെ ഉണ്ടായിത്തീർന്നു. കുംഭകർണ്ണൻ "നിർദ്ദേവത്വം" —ദേവന്മാർ ഇല്ലാതിരിക്കുന്ന അവസ്ഥ—ആണ് അഭ്യർത്ഥിക്കുവാൻ നിശ്ചയിച്ചിരുന്നത്. പക്ഷേ സരസ്വതി ആ ഭയങ്കരമൂർത്തിയുടെ ജിഹ്വയിൽ കയറിയിരുന്ന് വരം വരിച്ച സമയം വാക്കിനെ പിഴപ്പിച്ച് നിർദ്ദേവത്വം എന്നതിനെ "നിദ്രാവത്വം" എന്നാക്കിത്തീർത്തു. ബ്രഹ്മാവ് അങ്ങിനെതന്നെ അതും സമ്മതിച്ചു. വിഷ്ണുഭക്തനായ വിഭീഷണനാകട്ടെ—

"അടിമലരിണതുണയായിഹവരുവാൻ
പടുതരമൊരുകൃപാവിലയമാകേണം

നക്തഞ്ചരന്മാർ പണ്ടുപാർക്കയുള്ള
പത്തനമായുള്ള ലങ്കാപുരമെടോ
ഇത്രനാളും ഭവാൻ പാലിച്ചതും പുന-
രത്രയുമേററം തെളിഞ്ഞിതെല്ലാവക്കും,
എന്നുമൊരുകാലം മീളുകയില്ലവ-
രെന്നോർത്തിരുന്നുപോകരുതു ഗുണാംബുധേ!"

വൈശ്രവണൻ —

"താതനെനിക്കിരിപ്പാനിവിടംതന്നു
ഏതുമതുകൊണ്ടു് വൈഷമ്യമില്ലകേൾ;
രാക്ഷസരെല്ലാമുപേക്ഷിച്ചുപോയിതു
സൂക്ഷിപ്പതിന്നാരുമില്ലെന്നതുംവന്നു
കാലവുമൊട്ടേറെച്ചെന്നതിൻശേഷംപിതാ
പാലനംചെയ്യെന്നെനിക്കുതന്നീടിനാൻ.
എന്നുടെ സോദരനായ ദശാനനൻ
തന്നോടുകൂടിവസിക്കിലുമാമെടോ
നൈരൂപ്യമെന്നാലതു ഞങ്ങൾക്കിരുവക്കു-
മാക്കുമില്ലെന്നാൽ പരിഭവമാരൊടും
നേരത്തെ ചെന്നുവരുത്തീടവനെന്നീ
ചാരത്തുകാണ്മാൻ എനിക്കുമുണ്ടാഗ്രഹം."

ഇങ്ങിനെ വൈശ്രവണൻ പറഞ്ഞ മറുപടിയുംകേട്ട് പ്രഹസ്തൻ അവിടെനിന്നുപോന്നു, വിവരങ്ങളെല്ലാം രാവണനെ അറിയിച്ചു. വൈശ്രവണൻ പിന്നെ തന്റെ പിതാവുമായി ആലോചിച്ചശേഷം നേരെ കൈലാസത്തിലേയ്ക്കു ചെന്ന് വിവരങ്ങളെല്ലാം പരമശിവനേയും ധരിപ്പിച്ചു. പരമശിവൻ—"അവൻ വികൃതയാണ്. വിവേകം വളരെ കുറയും. ശക്തിയെല്ലാന്നും പോരേണ്ട. ബഡിശം കൊത്തിക്കൊണ്ടോടുന്ന മത്സ്യത്തെ പെട്ടെന്നു വലിച്ചാൽ ചരട് പൊട്ടുകയേയുള്ളൂ. അവന്റെ ഓട്ടവും ചാട്ടവും എല്ലാം നില്ക്കട്ടെ. അപ്പോൾ വലിച്ച് കരക്കിടാം" എന്നുപറഞ്ഞു വൈശ്രവണനെ സമാധാനപ്പെടുത്തി കൈലാസപർവ്വതത്തിന്റെ ഒരുവശത്തു് "അളക" എന്ന ഒരു നഗരം സൃഷ്ടിച്ചു് അവിടെ താമസിപ്പിച്ചു. വൈശ്രവണൻ അന്നുമുതല്ക്കാണു് ദിക്പാലന്മാരിൽ ഒരാളായിത്തീന്നതു്.

വൈശ്രവണൻ പറഞ്ഞയച്ച സമാധാനങ്ങളെല്ലാം പ്രഹസ്തൻ മുഖേന അറിഞ്ഞ രാവണൻ, അദ്ദേഹത്തെ ലങ്കയിൽ നിന്നും ഓടിച്ച് ലങ്കയെ കൈവശപ്പെടുത്തണമെന്നുതന്നെ നിശ്ചയിച്ചു. അപ്പോഴയ്ക്കും വൈശ്രവണൻ ലങ്കാനഗരം വിട്ടുപോയിരിക്കുന്നു എന്ന വർത്തമാനവും കേൾക്കാറായി. ഉടനെതന്നെ എല്ലാവരുംകൂടി ലങ്കയിലേയ്ക്കു പുറപ്പെട്ടു. അവിടെ എത്തിയശേഷം രാവണനെ ലങ്കാധിപനായി അഭിഷേകം ചെയ്യുകയും ചെയ്തു. ഇങ്ങിനെ ലങ്കാധിപനായിത്തീന്ന ശേഷം രാവണൻ കുംഭകർണ്ണന്നു ഉറങ്ങുവാനായി ഒരു ഉറക്കറ പ്രത്യേകം ഉണ്ടാക്കിച്ചുകൊടുക്കുകയാണു് ആദ്യം ചെയ്തതു്. മാത്രമല്ല, ബ്രഹ്മാവിനെ തപസ്സുകൊണ്ട് പ്രസാദിപ്പിച്ച് ആറാറുമാസം കൂടുമ്പോൾ ഒരിക്കൽ ഉണരുവാനായി ഒരു അനുഗ്രഹം വാങ്ങിക്കൊടുക്കുകകൂടി ചെയ്തു.

രാവണനു് മൂന്നു് സഹോദരികളാണുള്ളതെന്നു് മുമ്പു് പറഞ്ഞുവല്ലൊ. അവരിൽ മൂത്തവളായ ശൂൎപ്പണഖയെ വിദ്യുജ്ജിഹ്വന്നു് വിവാഹം ചെയ്തുകൊടുത്തു. ഈ സഹോദരിക്കു് സ്ത്രീധനമായി കൊടുത്തതു് ദണ്ഡകാരണ്യമായിരുന്നു. ശൂൎപ്പണഖയുടെ സഹായത്തിന്നായി ചിററമ്മയുടെ മക്കളായ ഖരൻ, ദൂഷണൻ, ത്രിശിരസ്സ് എന്നീ മൂന്നു് രാക്ഷസവീരന്മാരേയും അവിടേയ്ക്കു അയച്ചുകൊടുത്തു. ശൂൎപ്പണഖയുടെ ദാമ്പത്യജീവിതം അഭിലഷണീയമായ രീതിയിൽ തന്നെയാണു് ആരംഭിച്ചതെന്നിരിക്കിലും ആ ദുർഭാഗ്യയ്ക്കു് അതിനെ അധികകാലം വെച്ചുകൊണ്ടിരിക്കുവാൻ ഭാഗ്യമുണ്ടായില്ല. വിവാഹാനന്തരം വളരെക്കാലം ചെല്ലുന്നതിന്നു് മുമ്പായിത്തന്നെ വിദ്യുജ്ജിഹ്വൻ മരിച്ചുപോയി.

ക്രൌഞ്ചി എന്ന സഹോദരിയെ ഖഡ്ഗജിഹ്വൻ എന്ന രാക്ഷസപ്രമാണിയ്ക്കാണു് വിവാഹം ചെയ്തുകൊടുത്തതു്. സ്ത്രീധനമായി പാതാളത്തേയും രാവണൻ അവൾക്കു കൊടുത്തു. മധു എന്ന ദൈത്യപ്രമാണി കുംഭീനസിയെ വിവാഹം ചെയ്തു. അവൾക്കു് മധുവനവും സ്ത്രീധനമായി കൊടുത്തു.

മേൽ വിവരിച്ച പ്രകാരം ബ്രഹ്മാവിന്റെ വരപ്രസാദം നിമിത്തം മദോന്മത്തനും പരാക്രമിയും ആയിത്തീൎന്ന രാവണൻ ലോകത്രയോപദ്രവം ചെയ്തു വാഴുന്ന കാലത്തു് ഒരു ദിവസം നായാട്ടിന്നായി കാട്ടിൽ പോയപ്പോൾ അവിടെവെച്ചു് പുത്രീസമേതനായി സഞ്ചരിക്കുന്ന മയനെ കണ്ടെത്തുവാൻ സംഗതിയായി. മയപുത്രിയായ ആ കന്യകാരത്നത്തെക്കണ്ട ഉടനെതന്നെ രാവണനു് അവളിൽ അതിയായ അഭിനിവേശം ജനിച്ചു. അതിന്റെ ഫലമായി മയനോടു് സവിനയം രാവണൻ ഇങ്ങിനെ ചോദിച്ചു:—

രാവണൻ—അങ്ങു് ആരാണു്? ഈ കന്യക ഏതാണു്? നിങ്ങൾ രണ്ടു പേരുംകൂടി ഇങ്ങിനെ സഞ്ചരിക്കുന്നതിന്റെ ഉദ്ദേശം എന്താണു്?

മയൻ—പ്രഭോ! ഞാൻ മയനാണു്. എന്റെ ഭാൎയ്യയായ ഹേമ സ്വൎഗ്ഗപ്രാപ്തയായിക്കഴിഞ്ഞു. ഇവൾ എന്റെ പുത്രിയാകുന്നു. ഇവൾക്കു് വിവാഹത്തിനുള്ള കാലം ആയിരിക്കുന്നതുകൊണ്ടു് യോഗ്യനായ ഒരു വരനെ അന്വേഷിച്ചു നടക്കുകയാകുന്നു. അങ്ങു് ആരാണെന്നു ഞാൻ അറിഞ്ഞില്ലല്ലൊ.

രാവണൻ— എന്നെ അറിഞ്ഞില്ലെന്നോ; ഞാൻ വിശ്രവസ്സിന്റെ പുത്രനും, ലങ്കാധിപനും ആയ രാക്ഷസരാജനാണു്. രാവണൻ എന്നാണു് പേരു്. അങ്ങയുടെ പുത്രിയെ എനിയ്ക്കു തന്നുകൊള്ളുക. അതുകൊണ്ടു് മേലിൽ മംഗളം സംഭവിക്കും.

ഇതുകേട്ടു് ആ സുന്ദരീരത്നത്തെ മയൻ രാവണനു വിവാഹം ചെയ്തുകൊടുത്തു. രാവണന്റെ കള്ളച്ചിരിയിലൊന്നും മയൻ നല്ലപോലെ ഗ്രഹിച്ചില്ലെന്നു വിചാരിക്കണം. എന്തായാലും ഒഴുകുന്ന തോണിക്കൊരുന്തെന്നതുപോലെ മയൻ സ്ത്രീധനമായി ഒരു വേലും രാവണനു നൽകി. ഈ വേൽകൊണ്ടുള്ള താഡനം ഏല്ക്കുന്നവൻ ആരുതന്നെയായാലും അവൻ തൽക്ഷണം മരിച്ചുപോകും; എന്നുള്ളതാണു് ഈ വേലിന്റെ പ്രത്യേകത.

അതിന്നുശേഷം വൈരോചനന്റെ പുത്രിയായ ജ്വാലാ എന്ന സ്ത്രീയെ രാവണന്റെ അപേക്ഷപ്രകാരം കുംഭകൎണ്ണനെക്കൊണ്ടും ശൈലൂഷൻ എന്ന ഗന്ധൎവ്വശ്രേഷ്ഠന്റെ പുത്രിയായ സരമയെന്ന സ്ത്രീരത്നത്തെ വിഭീഷണനെക്കൊണ്ടും വിവാഹംചെയ്യിച്ചു. ഇങ്ങിനെ ആ മൂന്നു സഹോദരന്മാരും ലങ്കയിൽ അവരവരുടെ പത്നിമാരോടുകൂടി സസുഖം താമസിച്ചുവന്നു.

## രാവണന്റെ ബലവീൎയ്യങ്ങൾ.

കുംഭകൎണ്ണൻ തന്റെ ഉറക്കറയിൽ കിടന്ന് ഉറക്കം തുടങ്ങി. ആറുമാസകാലം ഒന്നായി കിടന്നുറങ്ങും. പിന്നെ ഒരിയ്ക്കൽ ഉണരും. ഉണരുന്ന സമയം അടുത്ത ആറുമാസത്തേക്ക് വേണ്ടതെല്ലാം ഒന്നായി ഭക്ഷിച്ചുകൊള്ളും. വീണ്ടും കിടന്ന് ഉറക്കംതന്നെ. കുംഭകൎണ്ണൻ ഇങ്ങിനെ ഉറക്കംകൊണ്ട് കാലംകഴിച്ചുകൂട്ടിപ്പോന്നു. വിഭീഷണൻ ആൾ വളരെ സാത്വികനാണ്. യാതൊരു ദുഷ്ട[illegible]വും കൂടാതെ പാവനമായ ചിന്തകളോടുകൂടി പരിപാവനമായ ഒരു ജീവിതം ആ വിഷ്ണുഭക്തൻ മാത്രം ലങ്കയിൽ നയിച്ചുകൊണ്ടിരുന്നു.

രാവണന്റെ പ്രകൃതം ഇങ്ങിനെ ഒന്നും ആയിരുന്നില്ല. കയ്യൂക്കുകൊണ്ട് സൎവ്വരെയും ജയിച്ചു കീഴടക്കുവാൻ രാവണൻ നിശ്ചയിച്ചു. ദേവന്മാരും കിന്നരന്മാരും യക്ഷന്മാരും മുനികളും എന്നുവേണ്ട സൎവ്വരും രാവണനെ ഭയപ്പെട്ട് കിടുകിടവിറച്ചു. അവരുടെ സ്ത്രീകളെയെല്ലാം രാവണൻ കൈവച്ച്, അവരുടെ ചാരിത്ര്യത്തെ മലിനപ്പെടുത്തി. എന്നുവേണ്ട ബലിഷ്ഠനും അതികാമിയും ദുൎബ്ബുദ്ധിയും ആയ ഒരുവന്ന് സാധുക്കളെ എന്തെല്ലാം പ്രകാരത്തിൽ ഉപദ്രവിക്കാമോ ആ പ്രകാരങ്ങളിലെല്ലാം രാവണൻ ഉപദ്രവിച്ചു. ഇന്ന ഒരു ഹിംസ രാവണൻ ചെയ്തിട്ടില്ല, എന്നു പറയുവാനില്ല. വിഷ്ണുപൂജയും ഈശ്വരഭജനവും യജ്ഞവും മറ്റും ചെയ്യുന്ന മഹൎഷിമാർ തുടങ്ങിയുള്ളവരെ രാവണൻ യാതൊരു ദയയും കൂടാതെ മൎദ്ദിച്ചു. രാവണാപരാക്രമങ്ങളെ വിവരിക്കുന്ന കഥകൾ അനേകം ഉണ്ട്.

## പുഷ്പകാപഹരണം.

ഈ വിവരങ്ങളെല്ലാം വൈശ്രവണൻ കേട്ടപ്പോൾ അദ്ദേഹത്തിന്ന് വലിയ മനസ്താപം തോന്നി. അതിനാൽ ഒരു ദൂതനെ രാവണാന്തികത്തിലേക്ക് നിയോഗിച്ചയച്ച് ഈവക അകൃത്യങ്ങളൊന്നും ചെയ്യരുതെന്നു പറഞ്ഞുനോക്കി. വൈശ്രവണന്റെ ദൂതൻ ലങ്കയിൽചെന്ന് രാവണനോടു പറഞ്ഞത് ഇങ്ങിനെയായിരുന്നു.

ദൂതൻ—അല്ലയോ ലങ്കാധിപനായ രാവണ! അങ്ങയുടെ ഭ്രാതാവായ വൈശ്രവണൻ അങ്ങയോട് ഇങ്ങിനെ പറയുവാൻ എന്നോട് ആജ്ഞാപിച്ചിരിക്കുന്നു. വൈശ്രവണൻ പറഞ്ഞയച്ചിരിക്കുന്നത് ഇങ്ങിനെയാണ്;—
"അനുജനായ രാവണ! നിനക്ക് ക്ഷേമംതന്നെയല്ലയോ? നീ ഭാൎയ്യാപുത്രാദികളോടുകൂടി ലങ്കയിൽ സുഖമായിത്തന്നെ താമസിക്കുന്നു എന്നറിഞ്ഞ് എനിയ്ക്കു വളരെ സന്തോഷം തോന്നുന്നുണ്ട്. എന്നാൽ നിന്നെപ്പറ്റി കൎണ്ണാരുന്തുദമായ ചില വൎത്തമാനങ്ങളെല്ലാം എനിക്ക് ഈയിടെ കേൾക്കുവാൻ ഇടയായതിൽ ഞാൻ വളരെ വ്യസനിക്കുകയും ചെയ്യുന്നു. നിനക്കു ചെറുപ്പമാണ്, ഈശ്വ

രാധീനം നിമിത്തം വേണ്ടുന്നത്ര കാൎയ്യക്ഷമം മനക്കരുത്തും മററും നിനക്ക് ഉണ്ടായിട്ടും ഉണ്ട്. "യൌവനം, കാമം, ദ്രവ്യപ്രാഭവം, മൂഢത്വം ഇവ നാലും നാശകാരണങ്ങളാണെന്നറിഞ്ഞുകൊള്ളുക. ഇവയിൽ ഏതെങ്കിലും ഒന്നുണ്ടായാൽതന്നെ അനൎത്ഥമായി. പിന്നെ നാലും ഒരുവനിൽ ഒരുമിച്ചുചേൎന്നാലത്തെ കാൎയ്യം പറയുവാനുണ്ടോ! നിന്നെപ്പോലെയുള്ളവർ മുഖ്യമായി ശ്രദ്ധിക്കേണ്ടതു് തങ്ങളുടെ പ്രവൃത്തികൾ ഒന്നും മററുള്ളവൎക്കു് ഒരു വിധത്തിലും ഉപദ്രവകരമായിത്തീരരുതു് എന്നാണു്. മനോവാക്കായങ്ങളാൽ പരന്മാരെ—സത്തുക്കളെ—പ്രത്യേകിച്ചും ഹിംസിക്കരുതു്. അതാണു് അഹിംസയെന്ന ശ്രേഷ്ഠധൎമ്മം. ഓരോ ക്രിയയ്ക്കും അതിനനുസരണമായ ഒരു പ്രതിക്രിയ ഉണ്ടാകാതിരിക്കയില്ലെന്നു നീ നല്ലതുപോലെ വിശ്വസിച്ചുകൊള്ളണം. നല്ലതുചെയ്താൽ നല്ലതും തീയതുചെയ്താൽ തീയതും ആവക കൎമ്മങ്ങളുടെ ഫലമായി അനുഭവിയ്ക്കേണ്ടിവരും, ഇതു നിശ്ചയം തന്നെയാണു്. നീ മതിമാനല്ലേ; ആലോചിച്ചുനോക്കുക. ചോരക്കൊഴുപ്പും ധനസമൃദ്ധിയും ഉള്ളപ്പോൾ ഈ തത്വങ്ങളെ സാധാരണ ജനങ്ങൾ മറന്നുപോകുന്നതു പതിവാണു്. അതു ശരിയല്ല. കയ്യൂക്കിനേയും ധനത്തേയും വേണ്ടതുപോലെ വിനിയോഗിക്കുകയെന്നുള്ളതു് വളരെ പ്രയാസമായ സംഗതിയാകുന്നു. ഇവരണ്ടും ബുദ്ധിയെ ഭ്രമിപ്പിക്കുന്ന അതിതീക്ഷ്ണമദ്യങ്ങൾ ആകുന്നു. അതിനാൽ നീ ഈ മദ്യങ്ങളുടെ ലഹരിപിടിച്ചു് പരോപദ്രവകരങ്ങളായ കൃത്യങ്ങളിൽ ഏൎപ്പെടരുതു്. അവനവൻ ചെയ്യുന്ന കൎമ്മത്തിന്റെ ഫലം അവനവൻതന്നെ തീൎച്ചയായും അനുഭവിക്കേണ്ടിവരുമെന്നും നമ്മുടെ ശക്തിക്കു് അവിഷയമായും അചിന്ത്യമായും ഇരിക്കുന്ന ഏതോ ഒരു ശക്തി നമ്മെയെല്ലാം നയിച്ചുകൊണ്ടുപോകുന്നുണ്ടെന്നും നീ മറക്കരുതു്. നിനക്കു ക്ഷേമം ഭവിക്കട്ടെ."

വൈശ്രവണന്റെ ഈവക ഹിതോപദേശങ്ങളൊന്നും രാവണനു് തെല്ലും പത്ഥ്യമായില്ല. പണ്ടേതന്നെ വൈശ്രവണനോടു വലിയ അസൂയയാണു്. ഈ അസൂയാബീജം കുഞ്ഞുനാളിൽതന്നെ പെററ മാതാവു് ഈ പുത്രനിൽ നട്ടുവളൎത്തിയതായി നാം കാണുകയും ചെയ്തുവല്ലോ. വൈശ്രവണനു് ലങ്കാപുരിയും പുഷ്പകവിമാനവും ഉണ്ടായിരുന്നതാണു് കൈകസിയെ വല്ലാതെ വ്യസനിപ്പിച്ച സംഗതി. ഇവയിൽ ലങ്കാപുരിയെ രാവണൻ കൈവശപ്പെടുത്തിക്കഴിഞ്ഞു. പുഷ്പകവിമാനത്തിൽ പതിപ്പിച്ച കണ്ണു് ഇതേവരെയായി എടുത്തിട്ടും ഇല്ല. ഇങ്ങിനെ ഇരിക്കെയാണു് വൈശ്രവണന്റെ ദൂതൻവന്നു് മേൽ പറഞ്ഞപ്രകാരം രാവണനോടു് ഹിതോപദേശം ചെയ്തതു്. അതുകേട്ടസമയം രാവണനു് ഈൎഷ്യയും കോപവും ഒന്നുകൂടെ വൎദ്ധിച്ചു. അസൂയനിമിത്തം കലുഷിതമായ ചിത്തത്തോടുകൂടി ആ രാക്ഷസപ്രമാണി ഇങ്ങിനെയുള്ള ദൂതവാക്യങ്ങൾ കേട്ടയുടനെ തന്റെ കൈകൾ ഞെരിച്ചട്ടഹാസം ചെയ്തു് ഇങ്ങിനെ പറഞ്ഞു:—

രാവണൻ—"പരിഹാസപൂൎവ്വകമെത്രയും
നന്നനഗ്രജൻ ചൊന്നതുകേവലം
താനെത്രയും ധനവാൻ ഗുണവാനെന്നേ,
ഞാനതികശ്മലൻ ദുഷ്ടനെന്നുംവരു—
ചൊന്നതുപപന്നമില്ലാതസംശയം
ഇതിനെ നന്മകൊണ്ടാരുപൊറുക്കുമെല്ലോ

ആശാപതിത്വവും ഗുഹ്യകേശത്വവു-
മീശസഖിത്വം നിധീശത്വവും തഥാ
കിന്നരേശത്വവും യക്ഷാധിപത്യവും
പുണ്യജനത്വവും മറ്റുമീവണ്ണവും
നാനാപ്രഭുത്വങ്ങളുമുപചിന്തിച്ചു
മാനിച്ചുതന്നെ മറ്റുള്ളോരെ നിന്ദിച്ചു
കോട്ടയിലുൾപ്പുക്കിരുന്നൊരക്കൾകൈതവം

ഇങ്ങിനെ ക്രോധപരവശനായി ജല്പിച്ചുകൊണ്ട് തന്റെ വാളുറയൂരി അതുതന്നെ ക്ഷണം ക്ഷണമായി വെട്ടിനുറുക്കിയിട്ടു. അനന്തരം ഇനി വൈശ്രവണനെത്തന്നെ ആദ്യമായി ജയിച്ചിട്ട് മറ്റുകാര്യം എന്നുപറഞ്ഞുകൊണ്ട് തന്റെ പടയോടുകൂടി അളകയിലേയ്ക്കു പുറപ്പെട്ടു. പോകുംവഴിക്കാണ് രംഭയെ പിടികൂടിയതും നളകൂബരന്റെ ശാപം ഏറ്റതും.

## രംഭാപ്രവേശം.

നളകൂബരൻ രാവണന്റെ ജ്യേഷ്ഠനായ വൈശ്രവണന്റെ പുത്രനാണ്. ഈ പ്രതാപി ഒരു ദിവസം രംഭയെ തന്റെ സങ്കേതത്തിലേയ്ക്കു സഹശയനത്തിന് ക്ഷണിച്ചിരുന്നു. രംഭ ദേവസ്ത്രീയാണ്. ലോകപ്രസിദ്ധയായ ഈ ലോകൈകസുന്ദരി അന്നേദിവസത്തേയ്ക്കു നളകൂബരനെ ഭർത്താവായി വരിച്ച്, ഭർത്തൃഗൃഹത്തിലേയ്ക്കു പുറപ്പെട്ടുപോകുമ്പോൾ വഴിയ്ക്കുവെച്ച് അളകയെത്തന്നെ ലക്ഷ്യമാക്കിപ്പോകുന്ന രാവണനെ കണ്ടുമുട്ടി. രാവണൻ രംഭയെ കണ്ട ഉടനെതന്നെ കാമാർത്തനായി അവളുടെ അടുത്തുചെന്ന് തന്നെ സ്വീകരിക്കണമെന്ന് അപേക്ഷിച്ചു. രാവണൻ പല ന്യായങ്ങളും പറഞ്ഞുനോക്കി; പല പ്രലോഭനങ്ങളും നീട്ടിക്കാണിച്ചു; രംഭയെ വശപ്പെടുത്തുവാൻ പല വിദ്യകളും എടുത്തുനോക്കി. ഇവയെല്ലാം സമാധാനമായി രംഭ പറഞ്ഞതു:—
"ഞങ്ങൾ ദേവസ്ത്രീകളാണെന്നുള്ളതും ഞങ്ങൾക്ക് ആരെയും ഭർത്താവാക്കി സ്വീകരിക്കാമെന്നുള്ളതും പരമാർത്ഥംതന്നെയാണ്. എന്നാൽ ഞങ്ങൾക്ക് പാതിവ്രത്യം ഇല്ലെന്നു പറയുന്നതു ശരിയല്ല. ഞങ്ങൾ ഒരുദിവസത്തേയ്ക്കാണ് ഒരു ഭർത്താവിനെ സ്വീകരിക്കുന്നത്. ഒരു ജന്മത്തേയ്ക്കു മുഴുവനുമായി സ്വീകരിച്ച ഭർത്താവിനെ ഉപേക്ഷിച്ച് അതിനിടയിൽ പരപുരുഷനെ പ്രാപിക്കുന്ന ഒരു കുലസ്ത്രീയ്ക്കു എത്രമാത്രം ചാരിത്ര്യദൂഷണം സംഭവിക്കുമോ അത്രയും ദൂഷണം ഞങ്ങൾക്ക് അന്നന്നേയ്ക്കു സ്വീകരിച്ചിരിക്കുന്ന ഭർത്താവിനെ ഉപേക്ഷിച്ച് അന്ന് മറ്റൊരുവനെ സ്വീകരിച്ചാലും വരുന്നതാണ്. ഞാൻ ഇന്നത്തേയ്ക്കു നളകൂബരനെ ഭർത്താവായി സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി ഇന്നേദിവസം ഞാൻ അന്യനെ സ്വീകരിക്കുകയില്ല. അങ്ങയുടെ ഇഷ്ടം സാധിപ്പിക്കാമല്ലോ. അതിന്നെന്താവിരോധം. പക്ഷെ ഇന്ന് ഒരു ദിവസംമാത്രം നിവൃത്തിയില്ലെന്നേയുള്ളു. പോരെങ്കിൽ നളകൂബരൻ അങ്ങയുടെ പുത്രനല്ലയോ. പുത്രന്റെ ഭാര്യയെ പ്രാപിക്കുന്നതു അങ്ങയ്ക്കുതന്നെയും ഹിതമായ സംഗതിയാണോ? അതിനാൽ ഇന്ന് എന്നെ വിട്ടയയ്ക്കണം."

ഇങ്ങിനെ രംഭ പറഞ്ഞതൊന്നും രാവണൻ വകവെച്ചില്ല. അവൾ മന

നെ മോചിപ്പിക്കുകയും ചന്ദ്രഹാസം എന്ന ഒരു ദിവ്യഖഡ്ഗത്തെ കൂടെ അവന്ന് സമ്മാനമായി കൊടുക്കുകയും ചെയ്തു. ഈ ചന്ദ്രഹാസംകൊണ്ടുള്ള പ്രഹരം നിഷ്ഫലമായി ഭവിക്കയില്ലെന്നുള്ളതാണ് ആ ശൈവഖഡ്ഗത്തിന്റെ വിശേഷം.

## വേദവതിയുടെ ശാപം.

മേൽ വിവരിച്ചപ്രകാരം രാവണൻ പരമശിവനിൽനിന്ന് ചന്ദ്രഹാസം വാങ്ങി ലങ്കയിലേക്ക് പുറപ്പെട്ടുവരും വഴിക്ക് ഹിമവൽപാർശ്വത്തിലെ തപോവനത്തിൽ ഒരു ദിവസം താമസിക്കുവാൻ ഇടയായി. അന്ന് അവിടെ ഒരാശ്രമത്തിൽ ചിത്രഭാനുപ്രഭയോടും തപോവൃത്തിയോടും കൂടിയിരിക്കുന്ന ഒരു സ്ത്രീരത്നത്തെ കണ്ട് രാവണൻ ഇങ്ങനെ ചോദിച്ചു:—

രാവണൻ "സർവ്വസ്ത്രീവർഗ്ഗവും കണ്ടാൽ വണങ്ങുന്ന
സർവ്വമനോഹരിയാമവീയിങ്ങനെ
ദിവ്യഭോഗങ്ങളുപേക്ഷിച്ചുസമ്പൂർണ്ണ-
യൗവനവുംവെറുതേകളഞ്ഞാകലാൽ
സർവ്വേന്ദ്രിയങ്ങളെയും ജയിച്ചുറച്ചവ
സർവ്വദാതാപസിയായ്‌വസിക്കുന്നനിൻ-
ദുർവ്വാരമിതമെന്നോടുചൊല്ലുക
ഉർവ്വശിയോ നീ തിലോത്തമയോ മറ്റു-
ശർവ്വാണിയോ മഹാലക്ഷ്മിയോ ചൊല്ലുനീ
താതനാകുന്നതാരമ്മയാകുന്നതാർ
ചേതോഹരേ! പറഞ്ഞീടുമടിയാതെ."

വേദവതി—ബോധവാനായ ബൃഹസ്പതിപുത്രൻ കുശധ്വജനെ പററി അങ്ങ് കേട്ടിരിക്കുമല്ലോ. വേദാധ്യയനതല്പരായണനായിരിക്കുന്ന ആ കുശധ്വജന്റെ പുത്രിയാണ് ഞാൻ. വേദവതിയെന്നാണ് എന്റെ പേര്. എന്നെ വിവാഹം ചെയ്യാൻ പലരും ആവശ്യപ്പെട്ടുകയുണ്ടായി. എങ്കിലും എന്നെ ശ്രീമന്നാരായണമൂർത്തിക്കുതന്നെ കൊടുക്കണമെന്നുള്ള ആഗ്രഹം നിമിത്തം അച്ഛൻ അവരുടെ അപേക്ഷകളെല്ലാം ഉപേക്ഷിക്കുകയാണ് ചെയ്തത്. അതുനിമിത്തം വൈരാഗ്യം മൂത്ത ഒരു രാക്ഷസൻ അച്ഛനെ നിഗ്രഹിച്ചുകളഞ്ഞു. അമ്മ ഭർത്തൃശരീരത്തോടുകൂടി അഗ്നിപ്രവേശം ചെയ്കയും ചെയ്തു. ഞാൻ അന്നുമുതല്ക്കു നാരായണൻ ഭർത്താവാകണമെന്നുള്ള പ്രാർത്ഥനയോടുകൂടി ഇവിടെ വിഷ്ണുഭജനം ചെയ്തുകൊണ്ടിരിക്കയാണ്.

രാവണൻ (ഇതുകേട്ട് വിമാനത്തിൽനിന്നും താഴെ ഇറങ്ങി)—
"വല്ലഭേ! കേൾ മമകൈകളിലൊന്നോള-
മില്ലബലമെടോ വിഷ്ണുവിന്നോർക്കനീ!
പോരുംതപസ്സിനിനിന്നുടെയൗവനം
നാരിമണേ വെറുതേകളയായ്കെടോ."

എന്നിങ്ങനെ ഓരോന്ന് പറഞ്ഞുകൊണ്ട് അടുത്തുകൂടുവാൻ തുടങ്ങി. വേദവതി രാവണനെ കഠിനമായി ഭത്സിച്ചു. രാവണന് കാമവും ക്രോധവും വർ-

ച്ച് വേദവതിയിൽ ബലം പ്രയോഗിക്കുവാനുള്ള പുറപ്പാടായി. ആ താപസി ഉടനെതന്നെ "ഞാൻ ഇന്ന് ഇതിന് നിന്നോട്ട് പകരം ചോദിക്കുന്നില്ല. ഇനിമേലൊരിക്കൽ ഞാൻ അയോനിജയായി ജനിച്ച് നിൻെറ മരണത്തിന് കാരണമായി ഭവിച്ചുകൊള്ളാം." എന്നിങ്ങനെ രാവണനെ ശപിച്ച് യോഗാഗ്നിയിൽ തൻെറ ദേഹത്തെ തൽക്ഷണംതന്നെ നശിപ്പിച്ചുകളഞ്ഞു.

## മരുത്തനും രാവണനും.

വേദവതിയോടടുത്ത് ഇങ്ങിനെ ഇളിഭ്യനായിത്തീൎന്ന രാവണൻ പിന്നെ മരുത്തൻഎന്ന രാജാവിൻെറ യാഗശാലയിലേക്കാണ് ചെന്നത്. അവിടെ ദേവന്മാർ അനവധി ചെന്നിരിപ്പുണ്ടെന്നും അവിടെ ചെന്നാൽ അവരെ കൂട്ടത്തോടെ ഒന്നായി ജയിച്ചുകളയാമെന്നും ആയിരുന്നു രാവണൻെറ വിചാരം. രാവണൻെറ വരവു കണ്ടപ്പോൾ തന്നെ ദേവന്മാർ ഭയപ്പെട്ടു. ഇന്ദ്രൻ മയൂരമായും, അന്തകൻ കാകനായും, കിന്നരേശൻ കൃകലാസമായും വരുണൻ അന്നമായും എന്നുവേണ്ട ഇങ്ങിനെ ദേവന്മാരെല്ലാം ഓരോവിധം വേഷപ്രച്ഛന്നന്മാരായി യാഗശാലയിൽനിന്നും ഓടിക്കളഞ്ഞു. എന്നാൽ മരുത്തൻ അവിടെത്തന്നെ ഇരുന്നതേയുള്ളു. രാവണൻ അപ്പോഴയ്ക്കും യാഗശാലയിൽവന്ന് കയറി മരുത്തനെ നോക്കി ഇങ്ങിനെ പറഞ്ഞു:—

രാവണൻ— അങ്ങ് ഈ കള്ളന്മാരായ ദേവന്മാൎക്കെല്ലാം ഊന്നായിനിന്ന് അവരെ അവരുടെ ദുഷ്പ്രവൃത്തികളിൽ സഹായിക്കുന്ന ദുഷ്പ്രഭുവാണ്. ഒന്നുകിൽ എന്നോട്ട് യുദ്ധം ചെയ്യുക. അതിന് അങ്ങയ്ക്ക് ശക്തിയില്ലെങ്കിൽ വന്ന് കാൽക്കൽവീണ് അഭയം വരിച്ചുകൊള്ളുക.

മരുത്തൻ— എടൊ ധിക്കാരി! എന്തൊരധികപ്രസംഗമാണ് നീ ഈ പറയുന്നത്. ചാകാൻ തിരക്കായി അല്ലെ. ദേവന്മാൎക്ക് ഊന്നായിനില്ക്കുന്ന ദുഷ്പ്രഭു എന്നൊ! ആരെടൊ നീ; ഇത്ര കേമൻ?

രാവണൻ— എന്നെ അറിയാത്തവൻ ഇനിയും ഉണ്ടോ? എന്നാൽ കേട്ടുകൊള്ളുക. ഞാൻ പൌലസ്ത്യപുത്രനും രാക്ഷസരാജനുമായ രാവണനാണ്. വൈശ്രവണനെ യുദ്ധത്തിൽ ജയിച്ച് പുഷ്പകം കൈവശപ്പെടുത്തിയവനാകുന്നു. എന്നോട്ട് ആരും ഇതുവരെ ഇങ്ങിനെ ധിക്കാരമായി സംസാരിക്കുക ഉണ്ടായിട്ടില്ല.

മരുത്തൻ— നല്ല മിടുക്കൻ! നിന്നോട്ട് സംസാരിക്കുന്നതോ പോകട്ടെ; ഗുരുത്വമുള്ളവരാരെങ്കിലും ഗുരുത്വംകെട്ട നിൻെറ മുഖത്ത് നോക്കുകകൂടി ചെയ്യുമൊ? ഗുരുത്വംകൊണ്ട് പിതാവിന് തുല്യനായിരിക്കുന്ന ജ്യേഷ്ഠനെ ജയിച്ച യോഗ്യനല്ലെ നീ. ദുഷ്ടനായ നിന്നെ നിഗ്രഹിച്ച് ധൎമ്മത്തെ രക്ഷിക്കുകതന്നെ വേണം.

എന്നിങ്ങിനെ പറഞ്ഞുകൊണ്ട് മരുത്തൻ യുദ്ധത്തിന് പുറപ്പെട്ടുവെങ്കിലും യുദ്ധം നടക്കുക ഉണ്ടായില്ല. അതിനിടയിൽ ബൃഹസ്പതിയുടെ സഹോദരനായ സംവൎത്തമുനി മദ്ധ്യെ ചാടിവീണ് മരുത്തനോടായി ഇങ്ങിനെ പറഞ്ഞു: "അല്ലയൊ ധൎമ്മജ്ഞ! രാവണൻ എന്തുവേണമെങ്കിലും ചെയ്തുകൊള്ളട്ടെ. നമുക്ക് അവനോട്ട് യുദ്ധം ചെയ്വാനുള്ള അവസരമല്ല ഇത്. യാഗം ദീക്ഷിച്ചുകൊണ്ടിരിക്കുന്ന അങ്ങയ്ക്ക് അതൊന്നിൽ മാത്രമല്ലാതെ മറെറാന്നിലും ആകാംക്ഷ ഉണ്ടായിരിക്കുവാൻ പാടുള്ളതല്ല. മാത്രമല്ല മാഹേശ്വരസത്രാ

ച്ഛേദവും വരുത്തിക്കൂട. യുദ്ധത്തിനുപോയാൽ ജയവും അപജയവും വരുന്നതും. അതിനാൽ സത്രം കഴിയുന്നതുവരെ മറ്റൊന്നിനും പുറപ്പെടരുതു്.

രാജാവു് ഇതുകേട്ടപ്പോൾ അടങ്ങി. ദേവന്മാർ ആരേയും അവിടെ കാണാതിരുന്നതുകൊണ്ടായിരിക്കാം രാവണനും മരുത്തനോടു് എതിർക്കുവാൻ അത്ര ആഗ്രഹം ഉണ്ടായില്ല. അതിനാൽ ജയഭേരിയും അടിച്ചുകൊണ്ടു് ആ മഹിഷാസുരപ്രഭാവി അവിടെനിന്നും ലങ്കയിലേയ്ക്കു് പോകയാണുണ്ടായതു്. ഇങ്ങിനെ രാവണൻ പോയതു കണ്ടപ്പോൾ ദേവന്മാരെല്ലാം രണ്ടാമതും യാഗശാലയിൽ വന്നുകൂടി. മഖം അതി ക്ഷേമമായി നിർവ്വഹിക്കപ്പെടുകയും ചെയ്തു.

ഇതിനുശേഷം രാവണൻ ഏകച്ഛത്രാധിപത്യത്തിനുള്ള ആഗ്രഹത്തോടുകൂടി എല്ലാ രാജാക്കന്മാരേയും—തന്നരികിൽ വന്നു് തന്നെ വണങ്ങി അഭയം അർത്ഥിച്ചുകൊള്ളണമെന്നും അല്ലാത്തപക്ഷം തന്നോടു് യുദ്ധത്തിനു് തയ്യാറായിക്കൊള്ളണമെന്നും—ദൂതന്മാർ മുഖേന അറിയിച്ചു. ഗാഥി, സുരഥൻ, പുരൂരവസ്സ്, ദുഷ്ഷന്തൻ, മുതലായ നീതിമാന്മാരും ഉത്തമന്മാരും ആയ രാജാക്കന്മാർ ബ്രഹ്മാവിന്റെ വരത്തെ ബഹുമാനിച്ചു് രാവണനു് കീഴടങ്ങുകയാണുണ്ടായതു്. ഇക്കാലത്തു് അയോദ്ധ്യഭരിച്ചിരുന്നതു് അനരണ്യൻ എന്ന രാജാവായിരുന്നു. അദ്ദേഹം രാവണനു് കീഴടങ്ങുവാൻ തയ്യാറായില്ല. അതിനാൽ ദുർബുദ്ധിയായ രാവണൻ അയോദ്ധ്യയിൽ എത്തി. അപ്പോൾ അനരണ്യരാജാവു് ഒരു യാഗം ദീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. മൗനിയും ധ്യാനനിഷ്ഠനുമായ രാജാവിനെ രാവണൻ വേഗം പിടികൂടി യാതൊരു ദാക്ഷിണ്യവും കൂടാതെ നിഗ്രഹിക്കുവാൻ പുറപ്പെട്ടു. ആ സമയം—"അരേ! ഞാൻ ഇപ്പോൾ നിന്റെ കൈകൊണ്ടു് മരിക്കും എന്നുള്ളതു് നിശ്ചയംതന്നെ. എന്നാൽ എന്റെ വംശത്തിൽ ജനിക്കുന്ന ഒരു രാജസിംഹം നിന്നെ വംശത്തോടുകൂടി നിഗ്രഹിക്കുന്നതാണു്." എന്നു അനരണ്യൻ രാവണനെ ശപിച്ചു. രാവണൻ അതുപോലെതന്നെ ആ രാജർഷിയുടെ ഗളച്ഛേദം നടത്തുകയും ചെയ്തു.

## അന്തകപരാജയം.

ഇങ്ങിനെ രാവണൻ രാജാക്കന്മാരെയെല്ലാം ജയിച്ചു് ലങ്കയിൽ മടങ്ങിയെത്തി അവിടെ ഏകച്ഛത്രാധിപതിയായി വാഴുന്നകാലത്തു് ഒരു ദിവസം നാരദമഹർഷി യദൃച്ഛയാ അവിടെ എഴുന്നള്ളി. രാവണൻ ആ ദേവർഷിപ്രവരനെ യഥാവിധി ആചാരോപചാരങ്ങളെല്ലാംചെയ്തു് സല്ക്കരിച്ചിരുത്തിയശേഷം ലോകവാർത്ത എന്തെല്ലാമാണെന്നു് ചോദിച്ചു. അതിനു സാവധാനമായി നാരദൻ പറഞ്ഞു:—"അല്ലയോ രാവണ! ശ്രീപരമേശ്വരഭക്തനായ അങ്ങയെ കാണണമെന്നു ഞാൻ ഏറനാളായി ആഗ്രഹിച്ചുകൊണ്ടിരിക്കയായിരുന്നു. ഇന്നാണു് എനിക്കതിനു് യോഗമുണ്ടായതു്.

രാവണൻ—ശരി; അങ്ങു് ഇങ്ങോട്ടെഴുന്നള്ളിയതുകൊണ്ടു എനിക്കും വളരെ സന്തോഷമായിരിക്കുന്നു. എന്നെപ്പററി അവർ എന്തെല്ലാമാണു് പറയുന്നതു്'

നാരദൻ— ലങ്കാധിപനായ രാവണൻ ത്രിലോകരാജാക്കന്മാരെയെല്ലാം ജയിച്ചു് വലിയ ചക്രവർത്തിയായിരിക്കുന്നു എന്നു് ജനങ്ങളെല്ലാം അങ്ങയെ

പ്രശംസിക്കുന്നു. എന്നാൽ വേറെ ഒരു അഭിപ്രായക്കാർക്കൂടേയും അവരുടെ കൂട്ടത്തിൽതന്നെ ഇല്ലായ്കയില്ല.

രാവണൻ—അവരാരാണ്? അവരുടെ അഭിപ്രായം എന്താണ്? കേൾക്കട്ടെ.

നാരദൻ—അത്രകാര്യമായിട്ടൊന്നും ഇല്ല. ഞങ്ങളിൽ ചിലർ കേട്ടതു അറിയിക്കണമെല്ലൊ എന്നു വെച്ചു പറയുകയാണ്. ഭൂമിയിലുള്ള രാജാക്കന്മാരിൽ ചിലരെയെല്ലാം രാവണൻ കൊലചെയ്തതുകൊണ്ടും ചിലരെയെല്ലാം പിടിച്ചു കപ്പം വാങ്ങുന്നതുകൊണ്ടും അത്രകേമമൊന്നും പറയുവാനില്ല. ഇതുകൊണ്ടെല്ലാം എന്തു കീർത്തിയാണ് ഉണ്ടാകുവാനുള്ളതു? നാലു മൂഷികന്മാരെ കൊന്നതുകൊണ്ടു മാർജ്ജാരരാജന്നു വലിയ ഖ്യാതിയായോ? മനുഷ്യന്മാർ അന്തകവശവർത്തികൾ; ആധി വ്യാധി മുതലായവകൊണ്ടു സദാകാലവും അസ്വസ്ഥന്മാർ. ഇങ്ങിനെ ആതുരരായി ചാകാൻ കൂട്ടില്ലാതെ കിടക്കുന്ന ചില അശക്തന്മാരെ കൊന്നതുകൊണ്ടു രാക്ഷസരാജനും ലങ്കാധിപനും ദശാനനനും ആയ രാവണന്നു കീർത്തിയൊന്നും വരാനില്ല. എന്നാണ് അവരുടെ പക്ഷം.

രാവണൻ—അതു ശരിതന്നെയാണെന്നു എനിക്കും തോന്നുന്നു. ആകട്ടെ; ഇനി അന്തകാദികളായ ദേവന്മാരെയെല്ലാം ജയിച്ചിട്ടുതന്നെ മറ്റു കാര്യം.

ഇങ്ങിനെ പറഞ്ഞുകൊണ്ടു ഉടനേതന്നെ നാരദനെ യാത്രയാക്കി യുദ്ധത്തിന്നൊരുക്കമായി. നാരദൻ ലങ്കയിൽനിന്നും നേരെ ചെന്നതു അന്തകപുരിയിലേക്കാണ്. യമൻ നാരദമഹർഷിയെക്കണ്ടു ഉടനെ വന്ദിച്ചു ആചാരോപചാരപൂർവ്വകം ലോകവർത്തമാനങ്ങൾ ചോദിയ്ക്കുവാൻ തുടങ്ങി. അതുകേട്ടു നാരദൻ തെല്ലു ദുഃഖത്തോടുകൂടി ഇങ്ങിനെ അറിയിച്ചു:—

നാരദൻ—അല്ലയോ അന്തകപ്രഭോ! കാലങ്ങളെല്ലാം വളരെ പിഴച്ചാണ് കാണുന്നതു. അല്ലാതെ ഞാൻ എന്തുപറയുന്നു. അനാചാരികൾ വർദ്ധിച്ചുപോയി. അവർക്കാണെങ്കിൽ ഇന്നതെ ചെയ്യാവൂ, ഇന്നതെ പറയാവൂ എന്നൊന്നും ഇല്ലാതായിട്ടുണ്ട്. വിപരീതബുദ്ധി ലോകത്തിൽ വളരെ വർദ്ധിച്ചു കണ്ടാണ് കാണുന്നതു. പണ്ടു കേട്ടിട്ടില്ലാത്ത ചില വർത്തമാനങ്ങൾ ഇപ്പോൾ കേൾക്കാനുണ്ട്. അതു നിന്നോടുവന്നു പറയുവാനായിട്ടാണ് ഞാൻ ഇപ്പോൾ ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നതു. ലോകകണ്ടകനായ രാവണൻ അങ്ങയോടു യുദ്ധത്തിന്നൊരുങ്ങുന്നുണ്ടത്രെ. താമസിയാതെ തന്നെ ഇങ്ങോട്ടു പുറപ്പാടുണ്ടെന്നും കേട്ടു. ഇന്നോ നാളെയോ എത്തിയേക്കാം. അധർമ്മം ധർമ്മത്തെ ജയിക്കുന്ന കാലമായിപ്പോയെന്നാണ് തോന്നുന്നതു.

അന്തകൻ തന്നെ ഇതു കേട്ടപ്പോൾ ഒന്നു ഞെട്ടിപ്പോയി. പിന്നെ സാവധാനത്തിൽ ഇങ്ങിനെ പറഞ്ഞു:—ഇങ്ങോട്ടു വരികയാണെങ്കിൽ വരട്ടെ. എനിക്കതു പേടിയൊന്നും ഇല്ല. അവന്റെ മദം ഞാൻ ഇതോടെ അടക്കിവെച്ചുകൊള്ളുന്നുണ്ട്.

നാരദൻ—അങ്ങിനെയായാൽ നന്നായിരുന്നു. എന്നാൽ അതത്ര നിസ്സാരമാക്കി പറയുക ഒന്നും വേണ്ട. അങ്ങു വിചാരിക്കുന്നതുപോലെ അത്ര എളുപ്പത്തിൽ സാധിക്കാവുന്നകാര്യമല്ല അതു.

അന്തകൻ — അങ്ങിനെയാണൊ! ഒന്നാമതായി എന്റെ ഭടന്മാർപോയി പിടിച്ചുകൊണ്ടു വന്നാലല്ലാതെ ഇവിടെ ആൎക്കും വരുവാൻ സാധിക്കുകയില്ല. അത്രമാത്രമല്ല; എന്റെ കയ്യിലിരിക്കുന്ന ദണ്ഡുകൊണ്ട് ഒരു താഡനമേററാൽ പിന്നെ ജീവിക്കുന്നവരുമില്ല. മററുപായങ്ങളൊന്നും ഇല്ലെന്നു കണ്ടാൽ യമദണ്ഡം പ്രയോഗിച്ചെങ്കിലും ഞാൻ അവനെ വധിക്കുന്നുണ്ട്.

നാരദൻ — നിന്റെ ദണ്ഡിനെ ഭയപ്പെടുന്നവനൊന്നും അല്ല രാവണൻ. അവന്റെ കയ്യിൽ ചന്ദ്രഹാസം എന്ന ഒരു വാൾ ഉണ്ടെന്നു കേട്ടിട്ടുണ്ടോ. അതുകൊണ്ട് ഒരു വെട്ടുകൊണ്ടാൽ മരിക്കാത്തവരും ഇല്ല. ഏതായാലും നല്ലതുപോലെ സൂക്ഷിച്ചുകൊള്ളണം.

ഇങ്ങിനെ പറഞ്ഞ് നാരദൻ അവിടെനിന്നു പോന്നപ്പോഴേയ്ക്കും രാവണന്റെ പുഷ്പകവിമാനം ആകാശവീഥിയിൽ അത്യുജ്വലമായി വിളങ്ങിക്കാണാറായി. ഉടനെതന്നെ അന്തകൻ തന്റെ ഭടന്മാരെയെല്ലാം വരുത്തി രാവണനോടു യുദ്ധത്തിനു തയ്യാറായിക്കഴിഞ്ഞു. അന്തകസൈന്യങ്ങളും രാവണസൈന്യങ്ങളും തമ്മിൽ ഏററവും അതിഭയങ്കരമായ യുദ്ധവും ആരംഭിച്ചു. ഇരുഭാഗത്തും അനേകംപേർ മരിച്ചുവീണു. ഇങ്ങിനെ കുറെ കഴിഞ്ഞപ്പോൾ തന്റെ ഭാഗത്തേയ്ക്ക് അസാമാന്യമായ വാട്ടം ഉണ്ടെന്നു കണ്ട് അന്തകൻതന്നെ തന്റെ കൂററൻ പോത്തിന്റെ പുറത്തുകയറി ഒരു കയ്യിൽ വടിയും മററേ കയ്യിൽ വെട്ടല്ല യുദ്ധത്തിനു പുറപ്പെട്ടു. രാവണനും മുന്നോട്ടുവന്നു. ഇങ്ങിനെ ഈ രണ്ടു യുദ്ധവീരന്മാർ തമ്മിലുണ്ടായ യുദ്ധം ഏഴ് അഹോരാത്രം മുഴുവനും ഒരുപോലെ മഹാഭയങ്കരമായി നടന്നു. അതിന്റെ അവസാനത്തിൽ അന്തകൻ, രാവണനെ ജയിക്കുവാൻ മററുപായങ്ങളൊന്നും കാണാതെ ചിന്താകുലനായി തന്റെ ദണ്ഡിനെത്തന്നെയെടുത്തു രാവണനെ പ്രഹരിക്കുവാൻ ഓങ്ങി. അപ്പോഴേയ്ക്കും ബ്രഹ്മാവ് അവിടെ എത്തി അന്തകനെ തടുത്തുകൊണ്ട് ഇങ്ങനെ പറഞ്ഞു:—

ബ്രഹ്മാവ്:—അരുതു! അന്തകാ അരുത്! ക്ഷമിക്കുക. നീ ഈ ദണ്ഡുകൊണ്ടു രാവണനെ താഡിക്കാതിരിക്കണം. നിന്റെ ഈ ദണ്ഡുകൊണ്ടുള്ള താഡനമേററാൽ മരിക്കാത്തവരില്ല. എന്നാൽ നിന്റെ കൈകൊണ്ടു രാവണനു മരണം സംഭവിക്കുവാനും പാടില്ല. ഞാൻ അവന് അങ്ങിനെ ഒരു വരം കൊടുത്തിട്ടുണ്ട്. മാത്രമല്ല, രാവണന്റെ ചന്ദ്രഹാസംകൊണ്ടുള്ള വെട്ടുകൊണ്ടാലും മരിക്കാത്തവരില്ല. നീ താഡിക്കുന്നതായാൽ ഇതിൽ ഏതെങ്കിലും ഒന്നു മിഥ്യയായിഭവിക്കാനിടവരും. അതിനാൽ നീ അടങ്ങുക.

ബ്രഹ്മാവിന്റെ ഏവംവിധം ഉണ്ടായ അപേക്ഷ കേട്ട ഉടനെ അന്തകൻ തന്റെ ദണ്ഡിനെ പിൻവലിച്ചു. അതിനുശേഷം രാവണനോടു യുദ്ധത്തിനു നില്ക്കാതെ അമർത്ത്യലോകത്തിലേയ്ക്കു പോകുകയുംചെയ്തു. രണഭൂമിയിൽനിന്ന് അന്തകൻ ഇങ്ങിനെ പിന്മാറിയപ്പോൾ തോറോടിയതായി കരുതി രാവണൻ ജയഭേരിയും അടിപ്പിച്ച് അവിടെനിന്നും പോയി. പിന്നെ സർപ്പരാജാവായ വാസുകിയുടെ പുരിയിൽ ചെന്നു വാസുകിയെ യുദ്ധത്തിൽ തോല്പിച്ച് മണിവതിയിൽ ചെന്ന് നിവാതകവചന്മാരോടേററു. അവിടെയും യുദ്ധം അതിഭയങ്കരമായി നടന്നു. ഇരുഭാഗത്തേയ്ക്കും തെല്ലും ജയവും അപജയ

രാവണൻ തന്നോട് യുദ്ധത്തിന്നു പുറപ്പെട്ടിട്ടുണ്ടെന്നുള്ള വിവരം അറിഞ്ഞ ഉടനെതന്നെ ഇന്ദ്രൻ വൈകുണ്ഠത്തിൽപോയി വിവരങ്ങളെല്ലാം മഹാവിഷ്ണുവിനെ ധരിപ്പിച്ച്, തങ്ങളെ രാവണന്റെ ഹസ്തങ്ങളിൽനിന്നു രക്ഷിക്കണമെന്നപേക്ഷിച്ചു. അതു കേട്ടപ്പോൾ മഹാവിഷ്ണു അരുളിച്ചെയ്തത് ഇങ്ങിനെയായിരുന്നു:—"ഇന്ദ്രാദികളെ! രാവണനെ ജയിക്കുവാൻ നിങ്ങളെക്കൊണ്ട് ഇപ്പോൾ സാധിക്കയില്ല. ബ്രഹ്മാവ് അവന്നു കൊടുത്തിരിക്കുന്ന വരത്തിന്റെ പ്രഭാവം അങ്ങിനെയാണ്. അതിനാൽ അവനോട് യുദ്ധത്തിന്നേൽക്കുന്ന പക്ഷം നിങ്ങൾക്ക് പരാജയവും അപമാനവും സംഭവിക്കതന്നെ ചെയ്യും. ഞാൻ ശത്രുക്കളോടേററാൽ അവരെ നിശ്ശേഷം നശിപ്പിക്കാതെ പിന്തിരിയുന്ന പതിവില്ല. അതിനാൽ രാവണനെ ഇപ്പോൾ വധിക്കുവാൻ സാധിക്കാത്തതുകൊണ്ട് ഞാൻ യുദ്ധത്തിന്ന് വരുന്നതും ഇല്ല. ഒരു കാലം വരും; അന്ന് ഞാൻതന്നെവന്ന് അവനെ നിഗ്രഹിച്ചുതരുന്നുണ്ട്. അതുവരെ വരുന്നതെല്ലാം അനുഭവിച്ച് ആ കാലം കാത്തിരിക്കുകയേ നിവൃത്തിയുള്ളു."

ദേവേന്ദ്രൻ ഇതുകേട്ട് നൈരാശ്യത്തോടുകൂടി ദേവലോകത്തിലേയ്ക്കു മടങ്ങി. അപ്പോഴേയ്ക്കും രാവണൻ യുദ്ധത്തിന്നു സന്നദ്ധനായി അവിടെ എത്തിക്കഴിഞ്ഞിരിക്കുന്നു. യുദ്ധം അതിഭയങ്കരമായി പരിണമിച്ചു. സുമാലിയുടെ സൈന്യം മുൻകടന്നു യുദ്ധത്തിന്നേററപ്പോൾ അവരോട് എതിൎക്കുവാൻ നിവൃത്തിയില്ലാതെ ദേവസൈന്യം പിൻവലിക്കുവാൻ ഭാവിച്ചതുകണ്ട് അഷ്ടമവസുവന്ന് രാക്ഷസന്മാരെ ചെറുത്തു. പിന്നെ ഉണ്ടായ യുദ്ധത്തിൽ സുമാലി മരിച്ചുപോയി. അതുകണ്ട് മേഘനാദൻ കോപിച്ചടുത്തു. മേഘനാദനോട് ഇന്ദ്രപുത്രനായ ജയന്തനും ഏററു. മേഘനാദനും ജയന്തനും തമ്മിൽ അതിഘോരമായ യുദ്ധം നടന്നു. അതിന്റെ അവസാനത്തിൽ രാവണിയുടെ ശരമേററ് ജയന്തൻ മോഹിച്ചു താഴെ വീഴുകയാണുണ്ടായത്. അമ്മയുടെ പിതാവായ പുലോമാവ് ഉടനെവന്ന് ജയന്തനെ അവിടെനിന്നും എടുത്തുകൊണ്ടുപോയി രക്ഷിക്കാതിരുന്നുവെങ്കിൽ ജയന്തചരിത്രം ആ അദ്ധ്യായത്തോടുകൂടി തന്നെ അവസാനിക്കുമായിരുന്നേനെ.

ഈ വിവരം അറിഞ്ഞ ഉടനെതന്നെ ഇന്ദ്രൻ തന്റെ സൈന്യങ്ങളോടുകൂടി പുറപ്പെട്ടു. രാവണൻതന്നെ ഇന്ദ്രനോടേററു; യുദ്ധം അതിഭയങ്കരമായിത്തീൎന്നു. എന്നാൽ ഈ യുദ്ധത്തിൽ രാവണൻ നന്നെ വിഷമിക്കുകയാണുണ്ടായത്. തന്റെ ഊററവും പ്രതാപവും എല്ലാം അതോടുകൂടി അസ്തമിക്കുമെന്ന് ആ പരാക്രമി വിചാരിച്ചു. രാവണി ഈ വാസ്തവം ധരിച്ച ഉടനെ പിതാവിനെ സഹായിക്കുവാനായി ചെന്നു; മായയാ ആകാശത്തിൽ മറഞ്ഞ് അസ്ത്രപ്രയോഗം ചെയ്ത് ശത്രുപക്ഷക്കാരെയെല്ലാം വീഴ്ത്തി; മാത്രമല്ല ഇന്ദ്രനെ പിടിച്ചുകെട്ടുകകൂടിയും ചെയ്തു. അതിനുശേഷം വിജയപതാകയും പറത്തിക്കൊണ്ട് ലങ്കയിലേയ്ക്കു വന്നു. ഇന്ദ്രൻ ലങ്കാരാജധാനിയിലെ ഇരുട്ടടഞ്ഞ കല്ലറയിൽ ഏകാധികാരിയായി വസിക്കുകയും ചെയ്തു. സാധു ഇന്ദ്രൻ! പട്ടിണിപ്പെട്ടും ശ്വാസംമുട്ടിയും കണ്ണുകാണാതെയും അവിടെ ചിരകാലം കഴിച്ചുകൂട്ടി: പിന്നെ ബ്രഹ്മാവ് ഈ വിവരങ്ങളെല്ലാം അറിഞ്ഞ് ലങ്കയിലേയ്ക്കു ചെന്ന് രാവണനേയും ഇന്ദ്രജിത്തിനേയുംകണ്ട്, പലപല നല്ല വാക്കുകളും പറഞ്ഞ്, അവൎക്കു വേണ്ട വരങ്ങളെല്ലാം കൊടുത്ത്, അവരെയെല്ലാം സന്തോ

തള്ളിവരുന്നൊരു വെള്ളത്തിരയിൽത്തുള്ളിയലഞ്ഞു ചലഞ്ഞുദശാസ്യൻ
വെള്ളപ്പുമൊട്ടുകടിച്ചുതടിച്ചു പള്ളയുമമ്പോട്ടു വീർത്തുതുടങ്ങി.
ഇരുപതുകൈകൊണ്ടൊത്തുഴഞ്ഞു കരപററാഞ്ഞു കരങ്ങൾകുഴഞ്ഞു.
ഇരുപതുതണ്ടുകൾവെച്ചുമുറുക്കിയ പെരിയൊരുവഞ്ചികണക്കേരാവണ-
നൊരുവണ്ണം കരപററിക്കയറി.

ഉടനേതന്നെ രാവണൻ കാർത്തവീര്യനോട്ട് സമരം ആരംഭിച്ചുകഴിഞ്ഞു. ഈ യുദ്ധത്തിൽ രാവണൻ തീരെ തോററുപോകുകയാണുണ്ടായതു്. മഹാനായ കാർത്തവീര്യൻ ദശമുഖനെ പിടിച്ചുകെട്ടിക്കൊണ്ടുപോയി തൻെറ മകന്നു് കളിക്കുവാൻ കൊടുത്തു. നാല്പകാലുംകുത്തി ആനകളിച്ചു് കുഞ്ഞിനെ രസിപ്പിക്കുകയായിരുന്നു മാഹിഷ്മതിയിൽ താമസിച്ചിരുന്ന കാലത്തെ രാവണൻെറ ജോലി.

"പലനാളിങ്ങനെ പട്ടിണിയിട്ടും പലരുംകണ്ടുരനാനകളിച്ചും
വലയിൽപെട്ട കുരങ്ങുകണക്കെ" രാവണൻ അവിടെ കിടന്നുവലഞ്ഞു. പിന്നെ പുലസ്ത്യമഹർഷി അവിടെച്ചെന്ന് നല്ലവാക്കുപറഞ്ഞർജ്ജുനനെ സമാധാനപ്പെടുത്തി രാവണനെ വിട്ടുവിച്ചുകൊണ്ടുപോയി.

## മഹാബലിവിജയം.

ഇതുകൊണ്ടും രാവണൻെറ ഡംഭിന്ന് വലിയ ഭേദമൊന്നും ഉണ്ടായില്ല. പിന്നേയും രാവണൻ മുമ്പിലത്തെപ്പോലെതന്നെ, തൻെറ പുഷ്പകവിമാനത്തിൽ കയറി 'കശപിശ'യ്ക്കു തക്കവും തരവുംനോക്കി നടക്കുകയായി. ഇങ്ങിനെ നടക്കുന്ന കൂട്ടത്തിൽ ഒരിക്കൽ പാതാളത്തിൽ ചെന്നുചേന്നു. അവിടെ മഹാബലിചക്രവർത്തിയുടെ അരമനയ്ക്കു സമീപത്തിൽക്കൂടെ സഞ്ചരിക്കുമ്പോൾ ആ രാജധാനിയുടെ തേജോവിശേഷംകൊണ്ട് പുഷ്പകവിമാനം അവിടെ ഉറച്ചുനിന്നുപോയി. രാവണൻ വിമാനത്തിൽനിന്ന് താഴെയിറങ്ങി കാൽനടയായിട്ടാണ് പിന്നെ അരമനയുടെ സമീപത്തിലേയ്ക്കു ചെന്നതു്. ബലിചക്രവർത്തിയുടെ ഗോപുരദ്വാരത്തിൽ എത്തിയപ്പോൾ അവിടെ പടികാത്തു നില്ക്കുന്നവനും പീതാംബരധാരിയുമായ വാമനമൂർത്തിയെക്കണ്ടു് രാവണൻ ആ കാവൽക്കാരനോട്ട്:---"നീ ആരാണ്? ഇതു് ആരുടെ രാജധാനിയാണ്?" എന്നിങ്ങനെ ഏതാനും ചോദ്യങ്ങൾ ചോദിച്ചു. അവയ്ക്കൊന്നിനും വാമനൻ ഒരു സമാധാനവും പറയാതെ രാവണനെ കേവലം അഗണ്യമാക്കി നില്ക്കുകയാണു ചെയ്തതു്. അതുകണ്ടപ്പോൾ അവൻ ഒരു മൂകനോ മൂഢനോ മററാ ആയിരിക്കാം എന്നു വിചാരിച്ചു് രാവണൻ അവൻെറ അനുവാദം വാങ്ങാതെതന്നെ അകത്തേയ്ക്കു കടന്നുപോയി. അവനെ വാമനൻ ഒട്ടും തടുത്തതും ഇല്ല. ഇങ്ങനെ രാവണൻ അകത്തു കടന്നുചെന്ന സമയം മഹാബലി തൻെറ ഭാര്യയുമായി ചതുരംഗം കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതുകൊണ്ടായിരിക്കാം രാവണനെ കണ്ടതായി ആ ചക്രവർത്തിയും നടിക്കാതിരുന്നതു്. രാവണനാകട്ടെ ആ കൊട്ടാരത്തിൻെറ ഐശ്വര്യധോരണിയും വിചിത്രാകൃതിയും നോക്കിക്കൊണ്ട് അവിടെത്തന്നെ അനങ്ങാതെ അല്പനേരം നിന്നുപോയി. ഇങ്ങിനെയിരിക്കെ മഹാബലിയുടെ കയ്യിൽനിന്ന് ഒരു കരു താഴെവീണു. അതിനാൽ ആ കരു എടുത്തുകൊടുക്കുവാനായി അദ്ദേഹം രാവണനോടാവശ്യപ്പെട്ടു. രാവണൻ ഉടനേതന്നെ അതെടുക്കുവാൻ പുറപ്പെട്ടു്

ഒരു കൈകൊണ്ടു പിടിച്ചുനോക്കി; പൊങ്ങിയില്ല. ക്രമേണ ഓരോ കൈകളായി ഇരുപതു കൈകളുംകൂട്ടി ഉരുട്ടിനോക്കി; എന്നിട്ടും ഒരു എട്ടുത്തു പൊന്തിക്കുവാൻ രാവണനെക്കൊണ്ടു സാധിച്ചില്ല. എന്നുമാത്രമല്ല ഉരുണ്ടുണ്ടു രാവണന്റെ ഇരുപതു കൈകളും ആ കരുവിന്നടിയിലായിത്തീരുകയും ചെയ്തു. കരുവിന്റെ ഘനം സഹിക്കവഹിയാതായി. മുമ്പു കൈലാസമെടുത്തുപൊക്കിയ സമയം സംഭവിച്ചതുപോലെതന്നെ ഇപ്പോഴും പററി, രാവണൻ അവിടെക്കിടന്നു നിലവിളിയായി. ഇങ്ങിനെ കുറേക്കഴിഞ്ഞപ്പോൾ ഒരു ദാസി അതിലേവന്നു ആ കരുവെടുത്തു മഹാബലിയ്ക്കു കൊടുക്കുകയും "മന്നിനംകൊള്ളാത്ത പൊണ്ണത്തടിയൻ" എന്നു പറഞ്ഞുകൊണ്ടു രാവണനെ പിടിച്ചു പുറത്താക്കുകയും ചെയ്തു. എന്നാൽ ഇതോടുകൂടി രാവണന്റെ ബുദ്ധിമുട്ടു തീർന്നില്ല. ബലിചക്രവൎത്തിയുടെ ഏതാനും ഭൃത്യന്മാർ രാവണനെ കണ്ടപ്പോൾ, അവൎക്കു ആ അസാധാരണരൂപത്തിൽ കൌതുകംതോന്നി രാവണനെ പിടിച്ചുകൊണ്ടുപോയി അവരുടെ എച്ചിൽകൊട്ടത്തു വളൎത്തിവന്നു. കുതിരാലയത്തിൽനിന്നു ചാണകംവാരുന്ന ഉദ്യോഗമായിരുന്നു രാവണന്നു അവർ നൽകിയിരുന്നതു. ഇങ്ങിനെ ചാണകംവാരി കഴിയുന്ന കാലത്തൊരിക്കൽ ആ ദശഗ്രീവൻ വാമനന്റെ കാക്കൽ ചെന്നുവീണു തന്റെ അപരാധങ്ങളെല്ലാം പൊറുക്കണമെന്നപേക്ഷിച്ചു. ഉദാരമതിയായ വാമനമൂൎത്തി രാവണനിൽ ദയതോന്നി കാലിന്റെ പെരുവിരൽകൊണ്ടു രാവണനെ തോണ്ടിയെടുത്തൊരേറുകൊടുത്തു. രാവണൻ അതോടുകൂടി ആകാശത്തിൽ പൊങ്ങി; പിന്നെ ചെന്നുവീണതു ലങ്കയിലാണ്. അപ്പോഴേ രാവണന്നു തെല്ലൊരാശ്വാസം ഉണ്ടായുള്ളു. ഇങ്ങിനെ ആ ഗ്രഹപ്പിഴക്കാരൻ പാതാളത്തിൽനിന്നും രക്ഷപെട്ടുപോരികയും ചെയ്തു.

## ശ്വേതദ്വീപത്തിൽവെച്ചു നേരിട്ട പരാജയം.

ഇതുകൊണ്ടും രാവണന്നു നല്ല ബുദ്ധിജനിച്ചുവോ? എങ്ങിനെ ജനിക്കവാനാണ്!

കർപ്പൂരധൂളിയെക്കൊണ്ടുതടമിട്ടു കസ്തൂരിയെക്കൊണ്ടു ദോഹളിപ്പിച്ചുടൻ
നിത്യം പനിനീരുകൊണ്ടുനനക്കിലും സത്യമതിൻമുമ്പിൽനിന്നു ചെയ്തീടിലും
മുമ്പിൽതനിക്കുള്ളദുർഗ്ഗന്ധം കൈവെടിഞ്ഞുതൻപിൽപലാണ്ഡു സുഗന്ധിയായീ
ട്ടുമോ?

ആ ദുർബ്ബുദ്ധി പിന്നെയും പതിവുപോലെ ശണ്ഠയ്ക്കു ആളെ തേടിനടക്കുമ്പോൾ ഒരിക്കൽ ഒരു വിജനസ്ഥലത്തുവെച്ചു ബ്രഹ്മാവിന്റെ പുത്രനായ സനൽകുമാരൻ എന്ന മഹർഷിയെ കാണുവാൻ സംഗതിയായി. അപ്പോൾ രാവണൻ:—"ഋഷേ! അങ്ങു മഹാവിദ്വാനാണല്ലോ. മൂന്നുലോകങ്ങളിലുംവെച്ചു പ്രമാണി ആരാണെന്നാണു അങ്ങയുടെ അഭിപ്രായം?"

സനൽകുമാരൻ—"ദുരാചാരികൾക്കു താനാണു എല്ലാവരിലുംവെച്ചു പ്രമാണിയെന്നുതോന്നും. എന്നാൽ അതു സാരമില്ല; അവരുടെ ശക്തിയും അഹങ്കാരവും എല്ലാം അല്പനേരത്തേയ്ക്കുമാത്രമേയുള്ളു. പ്രകൃതി ഒന്നു മറുവശം തിരിയുമ്പോൾ അവർ കേവലം നിസ്സാരന്മാരായിത്തീരുന്നതുകാണാം. അതിനാൽ മൂന്നുലോകങ്ങളിൽവെച്ചും ശ്രേഷ്ഠനായിട്ടുള്ളതു മഹാവിഷ്ണുതന്നെയാണ്."

രാവണൻ— എന്താണ് മഹാവിഷ്ണുവിന് ഇത്രയുമാത്രം ശ്രേഷ്ഠതയുള്ളതു്.

സനൽകുമാരൻ— മഹാവിഷ്ണു തന്റെ മിത്രങ്ങളേയും ശത്രുക്കളേയും ഒരുപോലെ രക്ഷിക്കുന്ന ആളാണ്. അതുതന്നെയാണ് അദ്ദേഹത്തിന്റെ മാഹാത്മ്യം.

രാവണൻ— മഹാവിഷ്ണു തന്റെ ശത്രുക്കളെക്കൂടെ രക്ഷിക്കുന്നു എന്നു പറഞ്ഞുവല്ലോ; അതു് എങ്ങിനെയാണ്.

സനൽകുമാരൻ— മഹാവിഷ്ണുവിന്റെ ശിക്ഷ തന്നെയും രക്ഷയാണ്. ഭഗവാന്റെ കൈകൊണ്ടു് മരണം അടഞ്ഞവർ മഹാത്മാക്കളും മഹാവീരന്മാരും പരമയോഗ്യന്മാരും ആയി തീരുന്നതു കൊണ്ടാണ് അദ്ദേഹം ശത്രുക്കളെക്കൂടെയും രക്ഷിക്കുന്നു എന്നു പറഞ്ഞതു്.

ഇതുകേട്ടപ്പോൾ രാവണന്നു് മഹാവിഷ്ണുവിന്റെ കൈകൊണ്ടു മരിച്ചാലും വേണ്ടതില്ലെന്നു തോന്നി. എന്നാലും ഒരു സംശയം! "മഹാവിഷ്ണുവിന്റെ കൈകൊണ്ടു് മരിച്ചാൽ യോഗ്യനായി തീരുമെന്നിരുന്നാൽ തന്നെയും എത്രമാത്രം യോഗ്യനാകും! എന്നെപ്പോലെ യോഗ്യനാകുവാൻ സാധിക്കുമോ? എന്നിങ്ങനെയുള്ള സംശയങ്ങളും അതിനെപ്പററി ഉണ്ടാകാതിരുന്നില്ല. ഇങ്ങിനെ ആ വിഷയത്തിൽ സംശയഗ്രസ്തനായിത്തന്നെ ഇരിക്കുന്ന കാലത്തു് ഒരിക്കൽ നാരദമഹർഷിയെ കാണുവാൻ ഇടയായി. നാരദൻ മഹാ കുസൃതിയും കലഹപ്രിയനും ആണെന്നു് രാവണന്നു് മുമ്പുതന്നെ അനുഭവം വന്നിട്ടുള്ളതാണല്ലൊ. അതിനാൽ കണ്ട ഉടനെ ചോദിച്ചതു്:— "എന്താ! കുസൃതിക്കോപ്പുകളൊന്നും ഇല്ലേ! ഹേ നാരദ! എന്നോടു യുദ്ധം ചെയ്വാൻ പ്രബലന്മാരായ വീരന്മാർ വല്ലവരും വല്ലദിക്കിലും ഉണ്ടോ? എന്നാണ്. രാവണന്റെ ധാർഷ്ട്യസമേതമുള്ള പെരുമാററവും സംസാരവും നാരദന്നു് അത്ര പിടിച്ചില്ലെന്നാണു തോന്നുന്നതു്. ഏതായാലും തെല്ലുനേരം ആലോചിച്ചു് ഇങ്ങിനെ പറഞ്ഞു:— "രാവണന്നുസമം ബലവാനായി രാവണൻ മാത്രമേ ഉള്ളു എന്നാണ് എന്റെ അറിവു്. എന്നാൽ ശ്വേതദ്വീപത്തിൽ ബലവാന്മാരായും ആരാലും കീഴടക്കുവാൻ സാധിക്കാത്തവരായും ചിലർ ഉണ്ടെന്നു് കേൾക്കുക ഉണ്ടായിട്ടുണ്ടു്. അങ്ങു് അവിടെ ഒന്നു പോയി നോക്കിയാൽ കൊള്ളാം.

ഇത്രയും കേട്ട ഉടനെ തന്നെ രാവണൻ തന്റെ പുഷ്പകവിമാനത്തിൽ കയറി ശ്വേതദ്വീപത്തെ കീഴടക്കുവാൻ വേണ്ടി അങ്ങോട്ടു പുറപ്പെട്ടുകഴിഞ്ഞു. ആ ദ്വീപിന്നടുക്കെത്തെത്തിയപ്പോൾ ആ ദ്വീപിന്റെ തേജോവിശേഷം നിമിത്തം രാവണന്റെ പുഷ്പകവിമാനം നിശ്ചേഷ്ടമായി ഉറച്ചു് നിന്നുപോയി. പിന്നെ രാവണൻ തനിയെ നടന്നാണ് ദ്വീപിലേക്കു ചെന്നതു്. അവിടെ എത്തിയശേഷം രാവണൻ ആദ്യം കണ്ടതു്, ഉദ്യാനത്തിലേയ്ക്കു് പൂക്കൾ ശേഖരിക്കുവാൻ വരുന്ന ഏതാനും സ്ത്രീകളെയായിരുന്നു. അവരിൽ ഒരു സ്ത്രീ മുന്നോട്ടു വന്നു് രാവണനെ പിടികൂടി:— "നീ ആരാണ്? എവിടെനിന്നു വരുന്നു? ഇവിടെ വന്നിരിക്കുന്നതെന്തിനാണ്?" എന്നിങ്ങനെ പലതും ചോദിച്ചു. അപ്പോഴേയ്ക്കു് മററുള്ള സ്ത്രീകളും അടുത്തെത്തിക്കഴിഞ്ഞു. അവർ രാവണന്റെ മുഖങ്ങളിൽ പലപല കൊട്ടുകൾ കൊടുത്തും, കണ്ണുകളിൽ കോലിട്ടു കുത്തിയും

വായിൽ മണ്ണുവാരിയിട്ടുകൊണ്ടും, ചെവികൾ പിടിച്ചു വലിച്ചും കുറെനേരം കളിപ്പിച്ചതിന്നുശേഷം കാൽ തൂക്കിയെടുത്തു് അങ്ങോട്ടും ഇങ്ങോട്ടും വലിച്ചെറിഞ്ഞു കളിക്കുവാൻ തുടങ്ങി. ചിലർ കൈ പരത്തിയും, ചിലർ മുഷ്ടി ചുരുട്ടിയും, വേറെ ചിലർ കാൽ മടക്കിയും, മററു ചിലർ വടിയെടുത്തും പ്രഹരിച്ചു് കുറെ ഏറെനേരം പാകപ്പെടുത്തിയതിന്നുശേഷം ഒരു സ്ത്രീ രാവണനെ ആകാശത്തിലേക്കു് ഉറക്കെ ഒരു തട്ടുകൊടുത്തു. അഹഹാ! രാവണന്റെ ഭാഗ്യം! പിന്നെ രാവണൻ ചെന്നുവീണതു് പലങ്കയിൽ താമസിക്കുന്ന ക്രൌഞ്ചി എന്ന സഹോദരിയുടെ ശൌചകൂപത്തിലാണു്. എങ്കിലും മറേറ സ്ത്രീകളുടെ കയ്യിൽനിന്നു രക്ഷപ്പെട്ടുപോന്നതുകൊണ്ടു് രാവണന്നു വലിയ സന്തോഷമേ ഉണ്ടായുള്ളു.

എന്നാൽ മേൽ വിവരിച്ച പ്രകാരം ശ്വേതദ്വീപത്തിൽ കിടന്നു്, അവിടുത്തെ സ്ത്രീകളുടെ പാദതാഡനമേറ്റു് ഉഴലുന്ന സമയം, ശ്വേതദ്വീപത്തിലുള്ളവരെല്ലാം വിഷ്ണുപൂജാരതന്മാരും ഒരിക്കൽ വിഷ്ണുവിനാൽ കൊല്ലപ്പെട്ടവരും ആണെന്നു് രാവണന്നു് മനസ്സിലാക്കുവാൻ സാധിച്ചിരുന്നു. അതിനാൽ പരലങ്കയിൽ പതിച്ചു് രക്ഷപ്പെട്ടതിന്നുശേഷം രാവണന്നു് വിഷ്ണുവിനാൽ കൊല്ലപ്പെട്ടവരുടെ മാഹാത്മ്യം നല്ലപോലെ അനുഭവമായതുകൊണ്ടു് എങ്ങിനെയെങ്കിലും വിഷ്ണുവിനാൽ കൊല്ലപ്പെടേണമെന്നും അതിന്നായി വിഷ്ണുവിന്റെ തീവ്രമായ വിരോധം സമ്പാദിക്കണമെന്നും ഉള്ള മോഹം അതിയായി ഉണ്ടായി. അതിനാൽ ആ പരാക്രമി വീണ്ടും സനൽക്കുമാരനെക്കണ്ടു് "എനിക്കു് വിഷ്ണുവിന്റെ കൈകൊണ്ടു് മരണം സമ്പാദിക്കുവാൻ എന്താണു് ഉപായം?" എന്നു ചോദിച്ചു. അതിന്നു് സനൽക്കുമാരൻ:— "രാവണാ! നിനക്കതിന്നു് സംഗതിയാകും. അതിലേയ്ക്കുവേണ്ട ഉപായം ഞാൻ പറഞ്ഞുതരികയും ചെയ്യാം. ത്രേതായുഗത്തിൽ മഹാവിഷ്ണു, സൂര്യവംശത്തിൽ, അയോധ്യാരാജധാനിയിൽ ദശരഥപുത്രനായി, രാമൻ എന്ന പേരോടുകൂടി അവതരിക്കുന്നതാണു്. അന്നു് നീ അദ്ദേഹത്തോടു് കഠിന ശത്രുത്വം നടിച്ചു്, അദ്ദേഹത്തിന്നു വിപരീതമായി പ്രവർത്തിച്ചു്, ഒടുവിൽ ശ്രീരാമനുമായി യുദ്ധം ചെയ്തു് രാമബാണങ്ങളേറ്റു് മരണം അടഞ്ഞുകൊള്ളുക." എന്നു് സമാധാനം പറഞ്ഞുകൊടുക്കുകയും ചെയ്തു. ഇങ്ങിനെ ശ്രീരാമൻ അവതരിക്കുന്നതിന്നു് എത്രയോ മുമ്പുതന്നെ രാവണൻ രാമനാൽ ഹനിക്കപ്പെടുവാൻ ആഗ്രഹത്തോടും അതിന്നുവേണ്ട മാർഗ്ഗം ഉണ്ടാക്കുവാൻ താല്പര്യത്തോടുംകൂടി ഒരുങ്ങി നില്ക്കുകയായിരുന്നു.

## ബാലിവിജയം.

ഇതുകൊണ്ടും രാവണന്റെ ഗർവ്വിന്നു് തെല്ലും ശമനമുണ്ടായില്ല. അവന്റെ അധികാരം പിന്നെയും വർദ്ധിച്ചുകൊണ്ടുതന്നെ ഇരുന്നു. ഇക്കാലത്തു് ഒരിയ്ക്കൽ നാരദൻ ദേവലോകത്തു ചെന്നപ്പോൾ, ഇന്ദ്രൻ ലങ്കയിലെ ബന്ധനത്തിൽനിന്നു മോചിച്ചുവന്ന കാലമായിരുന്നു. ഇന്ദ്രനും നാരദനുമായി ഓരോ വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്ന കൂട്ടത്തിൽ ഇന്ദ്രൻ തനിക്കു പററിയ മാനഹാനിയെപ്പററിയും, രാവണാദികൾ തന്നോടു കാണിച്ച അപമര്യാദകളെപ്പററിയും വളരെ പരിതാപത്തോടെ പറഞ്ഞുകേൾപ്പിച്ചു. ഇന്ദ്രന്റെ സഹസ്രം നേത്രങ്ങളിൽനിന്നും ധാരമുറിയാതെ ഒഴുകിയ അശ്രുപ്രവാഹംകണ്ടു്

രാവണൻ—(കോപംകൊണ്ട് കണ്ണുകഠം ചുവന്നു, ചുണ്ടുവിറച്ചു) അതെന്തോടി ഇന്ദ്രൻെറ മകനൊ! എന്ത്? ആകട്ടെ; അവനെന്താണ് പറഞ്ഞത്.

നാരദൻ—അത് ഞാൻ പാട്ടിന്നെയാണ് തിരുമുമ്പിൽ അറിയിക്കുന്നത്.

"ആശരവരനാം നിന്നെക്കൊണ്ടൊരു കപീശൻ വളരെ ഹസിച്ചീടുന്നു
നാശമവന്നുവരുത്തീടാഞ്ഞാൽ മോശംനിന്നുടെ കാര്യമശേഷം
കഷ്ടമവൻപറയുംമൊഴിനിന്നൊടു ചൊല്ലുന്നതിനു ഭയംകുറെയുണ്ട്
പുല്ലുമെനിക്കു ദശാസ്യനുമൊക്കുമിതെല്ലാമവനുരച്ചീടുന്നു."

രാവണൻ—ഓഹോ. രാവണനും പുല്ലും സമമാണൊ എന്ന് ഞാൻ ഇപ്പോഠംതന്നെ അവന്ന് കാണിച്ചുകൊടുത്തേക്കാം. ഇങ്ങിനെ പറഞ്ഞുകൊണ്ട് രാവണൻ പുറപ്പെട്ടുകഴിഞ്ഞു. ചന്ദ്രഹാസം എടുത്തിളക്കി ഒന്നലറി; സൈന്യങ്ങഠംക്കെല്ലാം പുറപ്പെടുവാൻ കല്പനകൊടുത്തു. നാരദനും സന്തോഷമായി; താൻ വിചാരിച്ച പ്ലാൻ പകുതിയും സാധിച്ചു; എന്നു വിചാരിച്ച് സന്തോഷത്തോടുകൂടി രാവണൻെറ യുദ്ധത്തിനുള്ള പുറപ്പാടുകണ്ട് ഒന്നു മന്ദഹാസംതൂകി പറഞ്ഞു:—

നാരദൻ—"എന്തൊരുവിധമിതു പംക്തിമുഖോത്തമ
ഭ്രാന്തുപിടിച്ചവനെന്ന കണക്കെ
സ്വാന്തേതങ്ങടെ കാര്യബലമൊന്നും ചിന്തിക്കാതെനടന്നീടുന്നു
ഉൾക്കടരീസ്സുണ്ടെങ്കിലുമിന്നൊരു മർക്കടകീടനെയങ്ങുജയിപ്പാൻ
രാക്ഷസരൊക്കെനടക്കണമെന്നതി രൂക്ഷതയോടുപറഞ്ഞതുമുചിതം.
ആയുധപാണികളായിട്ടൊരുപതിനായിരമാളുകളോടിടചേർന്ന്
പോയീടുന്നതുകൊള്ളാംപുനരഥ നിരായുധനാമൊരു വാനരനോട്
ഈവകയൊന്നും പറയരുതേ മമ രാവണ! ചേരുകയില്ല ഭവാനും
ദേവന്മാരാം ഞങ്ങഠംക്കും പുനരേവം വാക്കുകളുചിതവുമല്ലാ
വില്ലുംവേണ്ടൊരു ശരവുംവേണ്ടാ വില്ലാളികളിവരാരുംവേണ്ടാ
നല്ലപരാക്രമമുള്ള ഭവാനൊരു പുല്ലുംസംപ്രതി ബാലിയുമൊക്കും
കീശനൊടേല്ലായായുധമായതു പാശമതൊന്നു ധരിച്ചീടേണം.
കാശിന്നുപോലും വിലപിടിയാത്തവരാശ്ശുധരിക്കവെ വീരുകളെല്ലാം
തരംനോക്കിച്ചെന്നങ്ങവരുടെ വാലതിന്മേൽപിടികൂടുകമതിനൊരു
പായമതുണ്ടോമതിനുനിനക്കു സഹായംഞാനും കൂടെപ്പോരാം.
അല്ലാതെകണ്ടവരുടെനേരെ എല്ലാമൊരുമിച്ചിങ്ങിനെചെന്നാൽ
ഭല്ലൂകച്ചൂരങ്ങളുകണ്ടാൽ പല്ലുമിളിച്ചൊരു ഭാവംകാട്ടി
തെല്ലുംതാമസിയാതെധാവതി ചെയ്യുംസംശയമില്ലതിനേതും
ചൊല്ലാംപിന്നെമനോരാജ്യങ്ങളതെല്ലാംഇന്നിഹ പൊക്കംതന്നെ."

ഈ പറഞ്ഞത് കാര്യംതന്നെയാണെന്നു വിചാരിച്ച് രാവണൻ വെറും ഒരുകഷണം കയറും എടുത്തുകൊണ്ടാണ് ബാലിയെ പിടിച്ചുകെട്ടുവാൻ പുറപ്പെട്ടത്.

ഇന്ദ്രപുത്രനായ ബാലി സമുദ്രത്തിൽ തർപ്പണത്തിന്നിരിക്കുന്നേടത്തേ

ന്നു് നാരദൻ രാവണനെ കൂട്ടിക്കൊണ്ടുചെന്നതു്. നാരദൻ ബാലിയെ ചൂണ്ടിക്കാണിച്ചു്—"അതാ ഇരിക്കുന്നു; ഒരു കുരങ്ങാണു് അങ്ങയെ അലക്ഷ്യമാക്കി സംസാരിച്ച ധിക്കാരി." എന്നിങ്ങിനെ പറഞ്ഞതു കേട്ടപ്പോൾ രാവണന്നു് കോപം ജ്വലിച്ചു എങ്കിലും ബാലിയുടെ—

"നീണ്ടുതടിച്ചുവളർന്നൊരുവാലും കണ്ടാലധികഭയങ്കരമുഖവും
വമ്പിച്ചീടിനതാടിയുമവരുടെ ചെമ്പുകിടാരംപോൽനയനങ്ങളു·
മമ്പിളിപോലെവളഞ്ഞൊരുപല്ലും വമ്പിച്ചീടിനനാസാകുഹരം
പാതാളോപമമായൊരുവായും ചേതോഭയമുണ്ടാക്കുംമുഖവും
നീണ്ടുതടിച്ചുവളർന്നകരാംഘ്രികൾ രണ്ടുംനെടുതായുള്ളൊരുവാലും"

കണ്ടു് രാവണൻ തെല്ലൊന്നു് ഭയപ്പെടുകതന്നെ ചെയ്തു. എങ്കിലും അഭിമാനി ആ ഭയം പുറത്തേക്കു കാണിക്കാതെ മുന്നോക്കം നടന്നുചെന്നു് ബാലിയെ പിടിക്കുവാൻ പുറപ്പെട്ടു. അപ്പോഴേയ്ക്കും ബാലി തന്റെ വാൽകൊണ്ടു് രാവണന്റെ കൈക്കു് ഒന്നു ചുറ്റിക്കഴിഞ്ഞു. രാവണൻ മറ്റെ കൈ കൊണ്ടുചെന്നു. അതും കുടുങ്ങി; എന്തിനേറെപ്പറയുന്നു, രാവണന്റെ ഇരുപതുകൈകളും പത്തു തലകളും ബാലിയുടെ വാലിൽ കുടുങ്ങിക്കഴിഞ്ഞു. അതിനുശേഷം ബാലി രാവണനെ വാലാൽ തൂക്കിക്കൊണ്ടു് പല ദിക്കിലും ചാടി ഒടുവിൽ സ്വന്ത രാജധാനിയായ കിഷ്കിന്ധയിൽ ചെന്നുചേർന്നു.

ഇക്കാലത്തു് അംഗദനു തൊട്ടിലിൽ കിടന്നു് കളിക്കുന്ന പ്രായമായിരുന്നു. പത്തു തലകളും ഇരുപതു കൈകളും ഉള്ള ഈ അത്ഭുതജീവിയെ ബാലി തന്റെ അന്തഃപുരസ്ത്രീകൾക്കു് കാണിച്ചുകൊടുത്തു. അവർ അവനെ അവിടെ കുറേനേരം ഇട്ടു കളിപ്പിച്ചതിനുശേഷം തലകീഴായി അംഗദന്റെ തൊട്ടിലിനുമീതെ കെട്ടിത്തൂക്കി. അംഗദൻ തൊട്ടിലിൽ കിടന്നു് മൂത്രം വിസർജ്ജിക്കുന്നതു സാധാരണമായി രാവണന്റെ കണ്ണുകളിൽ വീഴുക പതിവായിരുന്നുവത്രെ. മാത്രമല്ല, രാവണൻ ബാലിയുടെ വാലിൽ കുടുങ്ങിക്കിടക്കുമ്പോൾ ബാലി മലമൂത്രവിസർജ്ജനം ചെയ്തിരുന്നതുതന്നെ രാവണനു് അഭിഷേകമായും പരിണമിച്ചിരുന്നുവത്രെ. ഇങ്ങിനെ രാവണൻ ബാലിയുടെ വാലിലും അംഗദന്റെ തൊട്ടിലിനു മേലും ആയി കുറേക്കാലം കഴിച്ചുകൂട്ടേണ്ടിവന്നു. ഒടുവിൽ ബാലിക്കുതന്നെ ദയതോന്നി രാവണനെ കെട്ടഴിച്ചു വിട്ടു. തന്റെ വിദ്യകളൊന്നും ബാലിയുടെ അടുത്തു നടപ്പില്ലെന്നു കണ്ടു് രാവണൻ ബാലിയുമായി വളരെ സ്നേഹത്തിലാണു് കഴിഞ്ഞുകൂടിയതു്.

## ബാലിസുഗ്രീവാദികളുടെ ഉത്ഭവം.

### വിരജസ്സിന്റെ കഥ.

പണ്ടൊരിക്കൽ ബ്രഹ്മലോകത്തുവെച്ചു് ബ്രഹ്മാവു് ധ്യാനനിഷ്ഠയിൽ നിന്നു വിരമിച്ച ഉടനെ അദ്ദേഹത്തിന്റെ നേത്രങ്ങളിൽനിന്നു് ആനന്ദബാഷ്പം ധാരധാരയായി പ്രവഹിക്കുകയുണ്ടായി. കമലോത്ഭവൻ ആ അശ്രുധാരയെ തന്റെ കൈകളിൽ ഗ്രഹിച്ചു് കുറേനേരം ചിന്താധീനനായിരുന്ന ശേഷം അതിനെ നിലത്തു തർപ്പിച്ചു. ഉടനെതന്നെ ആ സ്ഥലത്തുനിന്നു്

അതിബലവാനും സുന്ദരനും ആയ ഒരു വാനരൻ ഉത്ഭവിച്ചു. ബ്രഹ്മാവിന്ന് ആ വാനരനെ കണ്ട സമയം വലുതായ സന്തോഷമാണുണ്ടായത്. അതിനാൽ "ഹേ വത്സ! നീ എന്റെ സമീപംതന്നെ ഇരുന്നുകൊള്ളുക" എന്ന് അരുളിച്ചെയ്യുകയും ചെയ്തു. ഈ വാനരന്റെ പേര് വിരജസ്സ് എന്നായിരുന്നു. വിരജസ്സ് ഇങ്ങിനെ വളരെക്കാലം ബ്രഹ്മസന്നിധിയിൽതന്നെ ഇരുന്നശേഷം ഒരിക്കൽ ബ്രഹ്മാവിന്റെ അനുവാദത്തോടുകൂടി അവിടെനിന്നെഴുന്നേറ്റുപോയി സ്വർണ്ണമയമായ മഹാമേരുവിൽ പലേടങ്ങളിലും സഞ്ചരിച്ച്, ദിവ്യങ്ങളായ പല പക്വഫലങ്ങളും കായ്കളും പറിച്ചുതിന്നുകൊണ്ടിരുന്നു. ഇങ്ങിനെ നടന്നുകൊണ്ടിരിക്കുന്നതിനിടയ്ക്ക് ആ ഗിരിയുടെ ശൃംഗങ്ങളിൽ ഒരേടത്ത് നവരത്നങ്ങളാൽ കെട്ടപ്പെട്ട സോപാനങ്ങളോടും അതിനിർമ്മലമായ ജലത്തോടുംകൂടിയ ഒരു സരോവരം വിരജസ്സിന്ന് കാണാറായി. അതിൽ ഇറങ്ങി അല്പം വെള്ളം കുടിക്കാം എന്ന വിചാരത്തോടുകൂടി താഴെച്ചെന്ന് വെള്ളത്തിലേയ്ക്കു നോക്കിയപ്പോൾ തന്റെ രൂപംതന്നെ ആ നിർമ്മലജലത്തിൽ പ്രതിഫലിച്ച് കാണാറായി. അതു മറെറാരു വാനരനാണെന്നു വിചാരിച്ച് വിരജസ്സ് ആ ജലവാനരനെ പിടിക്കുവാനായി വെള്ളത്തിലേയ്ക്ക് ചാടി; അത്രതന്നെ. ആ ശ്രമം വൃഥാവിലായിയെന്നല്ലാതെ നിഴലിനെയുണ്ടോ പിടിക്കുവാൻ കിട്ടുന്നു! ഇങ്ങിനെ നിരാശാഭരിതനായിത്തീർന്ന വിരജസ്സ് അവിടെനിന്നു കരകയറി നടകൊണ്ടു. എന്നാൽ മറെറാരു അത്ഭുതസംഗതി ആ കപിവരന്ന് കാണാറായി. വെള്ളത്തിൽ ചാടി കയറി വന്നപ്പോൾ ആ വാനരൻ മനോഹരാംഗിയായ ഒരു തരുണീരത്നമായി തീർന്നിരിക്കുന്നു.

ഈ സുന്ദരീരത്നത്തെ ദേവേന്ദ്രൻ കാണുകയും അവളിൽ ആ ദേവാധിരാജൻ കാമാർത്തനായിത്തീരുകയും ചെയ്തു. ഇന്ദ്രന്റെ ബീജം പതിച്ചത് ഈ ദേവസുന്ദരാംഗിയുടെ പൃഷ്ഠഭാഗത്തിലാണ്. അവിടെനിന്നു ഉടനേതന്നെ ഇന്ദ്രനെപ്പോലെ പ്രതാപിയും വീർയ്യവാനും ബലിഷ്ഠനും ആയ ഒരു പുത്രൻ ജനിച്ചു. ഈ പുത്രനാണ് ബാലി. അതിന്നുശേഷം സൂർയ്യഭഗവാൻ ആ വഴിവന്നപ്പോൾ ഈ സുന്ദരിയെക്കണ്ട് കാമിക്കുകയും സൂർയ്യബീജം അവളുടെ കഴുത്തിൽ പതിയ്ക്കുകയും ചെയ്തു. അവിടെ നിന്നും മുമ്പ് സംഭവിച്ചതുപോലെ അമിതപ്രതാപിയും ബലിഷ്ഠനും ആയ മറെറാരു പുത്രൻ ജാതനായി. വാലിൽ നിന്നു ജനിച്ചതുകൊണ്ടു മൂത്തപുത്രന്നു ബാലിയെന്നപേർ ഉണ്ടായിതീർന്നതുപോലെ ഗ്രീവയിൽ നിന്നു ജനിച്ചതുകൊണ്ട് രണ്ടാമത്തെ പുത്രന്നു സുഗ്രീവൻ എന്നും പേരുണ്ടായി. അവരുടെ മാതാവ് ഈ രണ്ടു കുട്ടികളേയും എടുത്തുകൊണ്ട് അവിടെ നിന്നും കുറെയകലെ ഒരിടത്തുപോയി താമസിച്ചു. പിറെറദിവസം കാലത്ത് എഴുന്നേററു നോക്കിയപ്പോൾ ഹ! അത്ഭുതം! ആ സ്ത്രീ പൂർവ്വവൽ വിരജസ്സുതന്നെയായും പുത്രന്മാർ രണ്ടുപേരും രണ്ടു വാനരശിശുക്കളായും തീർന്നുകഴിഞ്ഞിരിക്കുന്നു.

തന്റെ പുത്രനായ വിരജസ്സിന്നു രണ്ടു പുത്രന്മാർ ജനിച്ചിരിക്കുന്ന വിവരം ബ്രഹ്മാവു അറിഞ്ഞ ഉടനെ അവിടേയ്ക്ക് എഴുന്നള്ളി കിഷ്കിന്ധാരാജ്യം ആ പുത്രനായി കൊടുക്കുകയും അങ്ങിനെ വിരജസ്സ് അവിടുത്തെ ഒന്നാമത്തെ രാജാവായിത്തീരുകയും ചെയ്തു. കിഷ്കിന്ധയിൽ വിരജസ്സു ഏതാനും കാലം

രാജ്യഭരണം നിവ്വഹിച്ചതിന്നുശേഷം ആ ധന്യൻ അന്തരിച്ചുപോയി. അതിന്നു ശേഷം പുത്രാവകാശം വഴിയ്ക്കു പ്രഥമപുത്രനായ ബാലിയാണു് അവിടെ രാജാവായി വാണതു്.

## മറെറാരു ഐതിഹ്യം.

ഇതിന്നു പുറമെ ബാലിസുഗ്രീവന്മാരുടെ ഉത്ഭവത്തെപ്പററി മറെറാരു ഐതിഹ്യംകൂടെ കേട്ടിട്ടുണ്ടു്. അതിങ്ങിനെയാകുന്നു. പണ്ടൊരിക്കൽ ദേവലോകത്തു് ദേവസ്ത്രീകളുടെ ഒരു ആട്ടം നിശ്ചയിച്ചിരുന്നു. ഉൎവ്വശി, മേനക, രംഭ, തിലോത്തമ മുതലായി സുപ്രസിദ്ധകളും അതിസുന്ദരികളും, വിദഗ്ദ്ധകളും ആയ ദേവസ്ത്രീകളായിരുന്നു അഭിനയിക്കുവാൻ നിശ്ചയിച്ചിരുന്നതു്. എന്നാൽ സ്ത്രീകൾക്കല്ലാതെ പുരുഷന്മാൎക്കു് ആൎക്കുംതന്നെ രംഗത്തിൽ പ്രവേശം അനുവദിച്ചിരുന്നില്ല. സൂൎയ്യസാരഥിയായ അരുണൻ ഈ വിവരം അറിഞ്ഞു തനിക്കും ആട്ടത്തിന്നു പോയാൽ കൊള്ളാം എന്ന മോഹത്തോടുകൂടി സൂൎയ്യദേവനോടു് അനുമതിയാചിച്ചു. "പോകണ്ട, അവിടെ പുരുഷന്മാരെ പ്രവേശിപ്പിക്കുകയില്ല. വെറുതെപോയി ഇളിഭ്യനാകേണ്ടിവരും." എന്നും മററും സൂൎയ്യൻ തടുത്തുപറഞ്ഞതൊന്നും അരുണൻ അത്ര കാൎയ്യമാക്കിയില്ല. "അവിടുന്നു പൊയ്ക്കൊള്ളുവാൻ അനുവദിച്ചാൽ മാത്രം മതി. മററൊന്നും അറിയണ്ട," എന്നും മററും അരുണൻ നിൎബ്ബന്ധിച്ചു പറഞ്ഞപ്പോൾ "എന്നാൽ അങ്ങിനെതന്നെയാകട്ടെ. സമയത്തിന്നിവിടെ എത്തിയേക്കണം" എന്നു സൂൎയ്യനും സമ്മതിച്ചു. അരുണൻ നിമിഷാന്തരത്തിൽ ഇന്ദ്രനഗരത്തിന്റെ ഗോപുരദ്വാരത്തിൽ എത്തി. അകത്തേയ്ക്കു പ്രവേശിക്കുവാൻ ഭാവിച്ചപ്പോൾ, അവിടെ കാവൽ നില്ക്കുന്നവർ അരുണനെ അകത്തു കടത്തിവിട്ടില്ല. അരുണൻ തെല്ലു് ഇച്ഛാഭംഗത്തോടെ മാറിനിന്നു അതിസുന്ദരിയായ ഒരു സ്ത്രീയുടെ വേഷംധരിച്ചു."

കാർകൊണ്ടലിരുണ്ടു ചുരുണ്ടു പരന്നോരു
വാർകുന്തളം കെട്ടഴിഞ്ഞു കിഴിഞ്ഞുപൊൽ-
ത്താമരജാലം വഴിഞ്ഞുപൊഴിയുന്ന
കോമളരൂപിയെക്കണ്ടാൽ മനോഹരം.
ഉല്ലാസമോടങ്ങു വില്ലാട്ടമാടുന്ന
ചില്ലീയുഗത്തിന്റെ തല്ലിൻവിലാസവും
ഫുല്ലാമ്മുടൻകണ്ടു വില്ലാളിവീരനാം
മല്ലീശരന്തന്റെ വില്ലിന്റെ സൌഭാഗ്യ-
മില്ലാതെയായെന്നു ചൊല്ലിപ്പുതുക്കവെ
വില്ലഞ്ഞൊരുകോണിലെല്ലാമൊളിച്ചുവെ-
ച്ചല്ലൽസഹിയാഞ്ഞു ചൊല്ലേറുമംഗജൻ
വല്ലാതെഭാവങ്ങളെല്ലാം പ്രകാശിച്ചു
നില്ലുന്നഭാവിക്ക സല്ലാപലീലക-
ളില്ലാതെമേവുന്ന കില്ലില്ല നിശ്ചയം.
നെററിത്തടത്തിലെച്ചാന്തും തൊട്ടുകുറി-
ച്ചുററും നനഞ്ഞതിലേററം വിയൎത്തഥ-
മുററും പൊടിയുടെ ധൂളികളേററതിൽ

ത്തിൽ നിന്ന് പലതും പൊങ്ങിവരുവാൻ തുടങ്ങി. താരാദേവി ഇങ്ങിനെ പാലാഴിയിൽ നിന്ന് പൊങ്ങിവന്നതിൽ ഒന്നാണ്. ഈ താരയെയാണ് ബാലി പാണിഗ്രഹണംചെയ്തത്. താരയിൽ ബാലിക്കുണ്ടായ പുത്രനാകുന്നു അംഗദൻ. ഇങ്ങിനെ എല്ലാവരുംകൂടി കിഷ്കിന്ധയിൽ സുഖമായി താമസിക്കുന്ന കാലത്താണ് ബാലി രാവണനെ തന്റെ വാലിന്മേൽ കെട്ടിക്കൊണ്ടു നടന്നത്. ആ കഥ പറഞ്ഞിട്ടുണ്ടല്ലോ. അതിനുശേഷം ബാലിയും സുഗ്രീവനും തമ്മിൽ പിണങ്ങുവാൻ ഇടയായി. അതിനെ മേലിൽ വിവരിക്കുന്നതാണ്.

## ഹനൂമദുത്ഭവം.

ഹനൂമാൻ "കേസരി" എന്ന് സുപ്രസിദ്ധനായ വാനരന്റെ "അഞ്ജന" എന്ന ഭാര്യയിൽ പരമശിവാംശമായി വായുവിനുണ്ടായ പുത്രനാണ്. ഈ കേസരി പണ്ട് അഞ്ജനപർവ്വതത്തിൽ അഞ്ജന, മാർജ്ജാരമുഖി എന്നിങ്ങനെ പേരോടുകൂടിയ രണ്ടു ഭാര്യമാരുമായി സസുഖം വാണുകൊണ്ടിരുന്നു. ആ കാലത്തൊരിക്കൽ അഞ്ജന ആ പർവ്വതത്തിൽ ഒരേടത്ത് ഏകാകിനിയായിരിക്കുമ്പോൾ അവളുടെ മുമ്പിൽ സുഗന്ധത്തോടുകൂടിയതും രുചിയേറിയതും മനോഹരവും ആയ ഒരു ഉരുളപ്പായസം യദൃച്ഛയാ വന്നു വീണു. ദശരഥന്റെ പുത്രകാമേഷ്ടിയിൽ അഗ്നിദേവൻ ആ രാജാവിന്നുകൊടുത്ത പുത്രീയമായ പായസത്തെ അദ്ദേഹം തന്റെ ഭാര്യമാർക്ക് ഭാഗിച്ചു കൊടുത്തസമയം കൈകേയി ഭക്ഷണത്തിന്നു മുമ്പായി അതിൽനിന്ന് ചെറിയ ഒരു അംശം എടുത്ത് വായുവിലേക്കെറിഞ്ഞു. ആ പായസകബളത്തെ ഒരു പരുന്ത് കൊത്തിയെടുത്ത് പറന്നുപോകുംവഴിയ്ക്ക് ആ ഉരുള അതിന്റെ പിടിയിൽനിന്ന് താഴെ വീണുപോയി. അതായിരുന്നു അഞ്ജനയ്ക്കു കിട്ടിയ പായസകബളം. അഞ്ജന അതിനെയെടുത്തു വളരെ രുചിയോടും ഭക്തിയോടും ഭക്ഷിച്ചു.

അവർ അവിടെ ഇരിക്കട്ടെ; നമുക്ക് കൈലാസത്തിൽ കടന്നുനോക്കാം. അവിടെ "പരബ്രഹ്മരൂപിയാം

തിങ്കൾക്കലാമൌലി ദേവൻ മഹേശ്വരൻ
മങ്കമാർ മൌലിയാം ദേവിയെത്തന്നുടെ
അങ്കസ്ഥലെ വസിപ്പിച്ചു രസിപ്പിച്ചു" കൊണ്ടിരിക്കുമ്പോൾ ഭഗ

വാനെ വന്ദിപ്പാനായി" സംക്രന്ദനാദിയാം വാനവന്മാരും മുനിശ്രേഷ്ഠന്മാരും പങ്കജോൽഭൂതനാം ദേവനും എന്നുവേണ്ട പലരും വന്നുചേർന്നു. 'ദേവഗന്ധർവ്വാദി വൃന്ദങ്ങളൊക്കയും സേവാർത്ഥമായിട്ട് ചുറ്റും നിറഞ്ഞെങ്ങുമേവുകകാരണം കുന്നിൻമകളുടെ നല്ലോരു പോർമുലക്കുന്നുകൾ രണ്ടുമണച്ചു പുണരുവാൻ' സമയവും സിദ്ധിച്ചില്ല. പരമശിവൻ ദേവിയെ മെല്ലെയൊന്ന് കടാക്ഷിച്ചു. ദേവിക്ക് കാര്യം മനസ്സിലായി. പരമശിവൻ ഒരു വാനരനായും പരമേശ്വരിയൊരു വാനരസ്ത്രീയായും അവിടെനിന്നും മാറി കാട്ടിൽ കയറി.

കൈലാസത്തിൽ ദേവീദേവന്മാരെ കാണ്മാനില്ല. അന്വേഷണമായി; തിരച്ചിലായി. ആരും എങ്ങും കാണാതിരുന്നതുകൊണ്ട് എല്ലാവരും കൂടിയാലോചിച്ച് വായുദേവനെ തിരയുവാൻ ഏല്പിച്ചു. വായുവിന്ന് എവിടേയും ഇഷ്ടംപോലെ സഞ്ചരിക്കാമല്ലോ. വായു തിരഞ്ഞുതുടങ്ങി. ഒരേടത്തും ദേവീ

വാനരരൂപം ധരിച്ച് കൈലാസത്തിലേയ്ക്കും പോയി. വായുദേവൻ ഇങ്ങിനെ പോകുമ്പോൾ വഴിയ്ക്കുവെച്ച് നിരൃതിയെ കണ്ടെത്തി. പിന്നെ വായുവും നിരൃതിയും കൂടിയാണു സഞ്ചരിച്ചതു്. അപ്പോഴാണു് മേൽവിവരിച്ചതുപോലെ ശൈലപാർശ്വത്തിൽ വിഹരിക്കുന്ന രണ്ടു വാനരസ്ത്രീകളെ അവർ കണ്ടു. അവർ രണ്ടുപേരും ഈ വാനരസ്ത്രീകൾനിമിത്തം കാമമോഹിതരാവുകയും ചെയ്തു. വായു മെല്ലെച്ചെന്നു് ഇവരുടെ വസ്ത്രത്തെ പറത്തി. പിന്നെ നിരൃതിയും താനും നേരിട്ട് രതിപ്രാർത്ഥനയും ചെയ്തു. അഞ്ജന വായുവിനേയും മാർജ്ജാരമുഖി നിരൃതിയേയും അങ്ങു് സ്വീകരിച്ചു. വായുദേവൻ വഹിച്ചുകൊണ്ടുവന്ന പരമേശ്വരബീജത്തെ ഈ സന്ദർഭത്തിൽ അഞ്ജനയുടെ ഗർഭത്തിലാക്കി. ഈ സ്ത്രീകളിൽ ഇവർ രണ്ടുപേർക്കും ഓരോ പുത്രൻ ജനിച്ചു. വായുവിന്നു് അഞ്ജനയിൽ ഉണ്ടായ പുത്രൻ ഒരു വാനരനും നിരൃതിക്കു് മാർജ്ജാരമുഖിയിൽ ഉണ്ടായ പുത്രൻ പിശാചും ആയിട്ടാണു തീർന്നതു്. വായുപുത്രനു് ഹനൂമാനെന്നും നിരൃതിപുത്രനു് ഘർഘരനെന്നും പിന്നീട് പേരുണ്ടായി. ഹനൂമാന്റെ ജനനം ചൈത്രമാസത്തിൽ ശുക്ലപക്ഷം മകം നക്ഷത്രത്തോടുകൂടിയ ഹരിവാസരദിവസത്തിലായിരുന്നു.* താൻ പ്രസവിച്ച കുഞ്ഞിന്റെ മുഖം ദർശനംചെയ്ത ഉടനെതന്നെ അഞ്ജന ആ പുത്രനെ അവിടെ ഉപേക്ഷിച്ച് ആകാശത്തിലേയ്ക്കുയർന്നു് അപ്രത്യക്ഷയാകുകയും ചെയ്തു.

സുതീക്ഷ്ണൻ—സ്വാമി! അതിന്റെ കാരണം?

അഗസ്ത്യൻ—അതും പറയാം; അഞ്ജന ഒരു അപ്സരസ്ത്രീയായിരുന്നു. അവൾ ഒരു ശാപംനിമിത്തം വാനരസ്ത്രീയായിത്തീർന്നതാണു്. താൻ പ്രസവിച്ച പുത്രന്റെ മുഖം കണ്ട ഉടനെതന്നെ ആ അപ്സരസ്ത്രീ ശാപത്തിൽനിന്നും വിമുക്തയായിത്തീർന്നതിനാലാണു് ഹനൂമാന്റെ ജനനം കഴിഞ്ഞ ഉടനെ അഞ്ജന ആ പുത്രനെ ഉപേക്ഷിച്ച് ആകാശത്തിൽ മറഞ്ഞതു്. ആ കുഞ്ഞു് മുലകുടിയില്ലാതെ നിലവിളിക്കുവാൻ തുടങ്ങി. കേസരി വിഷമിച്ചു. ഇങ്ങിനെ ദിവസം പത്തു പതിനഞ്ചു കഴിഞ്ഞു. പിന്നെ ഒരുദിവസം നേരം ഉദയത്തിനടുത്തപ്പോൾ—

“തൊണ്ടിപ്പഴംപോലെ ശോഭിക്കുമർക്കനെ-
ക്കണ്ടു പുലർകാലെ മാരുതിബാലകൻ
മൂത്തുപഴുത്തപഴമെന്നു ചിത്തത്തി-

ലോർത്തു്” ആ ദിവ്യശിശു അതിന്നുനേരെ ആകാശത്തിൽ അതിവേഗം കുതിച്ചുചാടി. അന്നു് കറുത്തവാവുദിവസമായിരുന്നു. അതിനാൽ പതിവുപോലെ രാഹു സൂര്യദേവനെ ഗ്രസിക്കുവാനായി ചെന്നപ്പോൾ ഉണ്ടു് ഹനൂമാൻ തന്റെ മുമ്പിൽ സൂര്യനെ പിടിച്ച് വിഴുങ്ങുവാൻ സന്നദ്ധനായിനില്ക്കുന്നു. അത്ഭുതപൂർവ്വമായ ആ കാഴ്ച കണ്ടപ്പോൾ രാഹു പേടിച്ചു. ഉടനെ ദേവേന്ദ്രന്റെ അടുക്കൽ ചെന്നു്:—“ഹേ ഇന്ദ്ര! അങ്ങയുടെ വാക്കു് തെററിപ്പോയി. കറുത്തവാവുദിവസം സൂര്യനെ ഗ്രസിച്ചുകൊള്ളുവാനാണല്ലോ

* ഏകാദശിദിവസമല്ല, പൌർണ്ണമിദിവസമാണു് ഹനൂമാൻ ജനിച്ചതെന്നും കാണുന്നുണ്ടു്.

അങ്ങ് എന്നോടു പറഞ്ഞിരുന്നതു്. ഇന്നു കറുത്തവാവാണു്. മുൻപതിവ
നുസരിച്ചു ഞാൻ ഇന്നു സൂൎയ്യനെ ഗ്രസിക്കുവാൻ ചെന്നപ്പോൾ അവിടെ വേറെ ഒരാൾ സൂൎയ്യനെ പിടിക്കുവാൻ തയ്യാറായി നില്ക്കുന്നതു കണ്ടു. ന്നി... നാൽ എനിക്കു എന്റെ ആഹാരം ഇല്ലാതായിരിക്കുന്നു. ഞാൻ ക്ഷിച്ചു ... അങ്ങയെ പിടിച്ചുതിന്നും." എന്നു പറഞ്ഞു. ദേവേന്ദ്രന്നു പികളായിപ്പോൾ വളരെ അത്ഭുതം തോന്നി. വേഗം ഐരാവതത്തിന്റെ പുറത്തന്നെ കയറി നോക്കിയപ്പോൾ, ശരിതന്നെ, അവിടെയും ഒരു സത്വം ... പിടിച്ചുതിന്നുവാൻ തയ്യാറായി നില്ക്കുന്നു. അതു കണ്ട ക്ഷണം ന്ദ്രൻ തന്റെ വജ്രായുധമെടുത്തു് ഒരു പ്രഹരം കൊടുത്തു. അതേറ്റു പാവനബാലൻ താഴെ പതിക്കുകയും ചെയ്തു. ഇന്ദ്രന്റെ വജ്രം ഹനു എന്ന ൽ (താടിയെല്ലിൽ) തട്ടി മുറിയുകയാൽ അന്നുമുതൽ ആ പരാക്രമിക്കു ഹനുമാൻ എന്ന നാമം വിഖ്യാതമായിത്തീൎന്നു.

താടിമുറിഞ്ഞും രക്തമൊലിച്ചും താഴെ വീണുകിടക്കുന്ന തന്റെ കൊച്ചു പുത്രനെക്കണ്ടു് വായു വല്ലാതെ വ്യസനിച്ചു; എന്നു മാത്രമല്ല, ആ പുത്രനെ എടുത്തു് പാതാളത്തിൽ കൊണ്ടുപോയി ശുശ്രൂഷിച്ചുകൊണ്ടു് അവിടെത്തന്നെ സ്തബ്ധനായി നില്ക്കുകയും ചെയ്തു. ഇങ്ങിനെ വായു നിന്നുപോയപ്പോൾ ജീവരാശികളെല്ലാം ശ്വാസോച്ഛ്വാസം ഇല്ലാതായി നിന്നപാട്ടിൽ നില്പായി, ലോകമാസകലം ജഡപ്രായമായി പരിണമിച്ചു; എങ്ങും ഏതും ചലിക്കുന്നില്ല; ശബ്ദമില്ല; ചൈതന്യമില്ല; ഒന്നുമില്ല. ഈ അവസ്ഥയെ ഒരു കവി വൎണ്ണിച്ചിരിക്കുന്നതു് നോക്കുക—

"ധാത്രിയിലുള്ളൊരു ജന്തുക്കളാകവെ ചിത്രമെഴുതിയപോലെ ചമഞ്ഞിതു
നില്ക്കുന്നജന്തുക്കളപ്പാടെനിന്നുകിടക്കുന്നജന്തുക്കളപ്രകാരംതന്നെ
ഉണ്ടിരിക്കുന്നവൻ കയ്യിലുരുളയും വെച്ചുതുറുവായുംപിളൎന്നുവാണീടുന്നു.
കണ്ടിരിക്കുന്നവൻ കണ്ണുംതുറന്നൊരു കല്പാവപോലെയനങ്ങാതിരിക്കുന്നു
മുങ്ങുന്ന ചങ്ങാതി മുങ്ങിക്കിടക്കുന്നു തെങ്ങുകേറുന്നവൻ തെങ്ങേലിരിക്കുന്നു
ഉഴക്കുന്നലസൂദൻ കൈകളിൽവെള്ളവും അക്കിപ്പിടിച്ചുതനങ്ങാതെനില്ക്കുന്നു
നാരിയെക്കെട്ടിപ്പുണരും പുരുഷനും നാരിയുംകെട്ടിപ്പിണഞ്ഞങ്ങിരിക്കുന്നു
യാഗാദികൎമ്മങ്ങൾ നിത്യകൎമ്മങ്ങളും യോഗം തപോവ്രതനിഷ്ഠാവ്രതങ്ങളും
വേദനസത്വം നശിച്ചതുകാരണാലകുലപ്പെട്ട മഹേന്ദ്രാദിദേവകൾ"

ഹാ ഹാ എന്നു് നിലവിളികൂട്ടി. ബ്രഹ്മാവു് ഇതെല്ലാം കണ്ടും കേട്ടും പരിഭ്രമിച്ചു് വേഗം വായുവിന്റെ സമീപം പാഞ്ഞെത്തി ഇന്ദ്രൻ ചെയ്തുപോയ അപരാധത്തെ പൊറുക്കണം എന്നു് യാചിച്ചുകൊണ്ടു പറഞ്ഞു:—"അല്ലയോ മാരുതി! അങ്ങു് ഇങ്ങിനെ സാഹസം പ്രവൎത്തിക്കരുതു്. അതുള്ള അറിയാതെ ഇന്ദ്രൻ ചെയ്തുപോയ അപരാധത്തെ പൊറുക്കണം. അങ്ങയുടെ പുത്രനെ ഞാൻ രക്ഷിച്ചുകൊള്ളാം."

ഇതു കേട്ടപ്പോൾ വായു പൂൎവ്വവൽ വീശിത്തുടങ്ങുകയും ലോകം സചേതനമായിത്തീരുകയും ചെയ്തു. അതുകണ്ടു സന്തോഷിച്ചു് ബ്രഹ്മാവു് ഹനുമാനോടായി ഇങ്ങിനെ പറഞ്ഞു:—

ബ്രഹ്മാവു്—"മാരുതിയാകും മഹാവീൎയ്യബാലക!
ശസ്ത്രശാസ്ത്രാസ്ത്രങ്ങളൊന്നുമേനിന്നുടെ

ഗാത്രത്തിലെല്ലുമില്ലെന്നുധരിക്കനീ.
അത്രയല്ലായുരന്തം നിനക്കില്ലസ-
ർവ്വകാലങ്ങളിൽ ജീവിച്ചിരിക്കനീ.
ദംഭോളികൊണ്ടഹോ നിന്റെ ഹനുസ്ഥാന-
സംഭേദമുണ്ടാകകൊണ്ടു ജഗത്ത്രയേ
ശ്രീഹനുമാനെന്നപേരും പ്രസിദ്ധമാം
ബാഹുവീര്യംകൊണ്ടു വിശ്വം ജയിക്കനീ."

ഇങ്ങിനെ അനുഗ്രഹിച്ചു് ബ്രഹ്മദേവൻ അന്തർദ്ധാനംചെയ്തു. രാഹു സൂര്യനെ ഗ്രസിക്കുവാനും ചെന്നു.

## ഗ്രഹണം.

സുതീക്ഷ്ണൻ:—സ്വാമി! സൂര്യചന്ദ്രന്മാരെ ഗ്രസിച്ചുകൊള്ളുവാൻ രാഹുകേതുക്കളെ അനുവദിച്ചതാരാണ്. രാഹുകേതുക്കൾക്കും സൂര്യചന്ദ്രന്മാർക്കും തമ്മിൽ വിരോധമുണ്ടാകുവാൻതന്നെ കാരണമെന്തു്?

അഗസ്ത്യൻ:—പറയാം. ദേവന്മാർതന്നെയാണ് രാഹുകേതുക്കൾക്കു സൂര്യചന്ദ്രന്മാരെ ആഹാരമാക്കി കല്പിച്ചിട്ടുള്ളതു്. അതെങ്ങിനെയെന്നുപറയാം. പണ്ടു് പാലാഴിമഥനംചെയ്തു സമ്പാദിച്ച അമൃതു് ദേവന്മാർ എല്ലാവരുംകൂടി പാനംചെയ്യുവാൻ പുറപ്പെട്ടസമയത്തു് വിധുന്തുദൻ എന്ന പേരായ ഒരു അസുരൻ ഒരു സാധുബ്രാഹ്മണന്റെ വേഷമെടുത്തു അവരുടെ ഇടയിൽ കടന്നുകൂടി അമൃതുവാങ്ങി ഭക്ഷിച്ചു. അന്യന്മാരാരും അകത്തു് കടക്കാതിരിക്കുവാൻ പ്രത്യേകം സൂക്ഷിക്കുവാനായി ഗോപുരത്തിൽ കാവൽ നിർത്തിയിരുന്നതു സൂര്യചന്ദ്രന്മാരെ ആയിരുന്നു. കാവൽക്കാരായ സൂര്യചന്ദ്രന്മാർ അറിയാതെയാണ് ബ്രാഹ്മണന്റെ കപടവേഷംധരിച്ച വിധുന്തുദൻ അകത്തു കടന്നതു്. അങ്ങിനെ അകത്തു കടന്നുകൂടിയ അസുരൻ അമൃതുവാങ്ങി ഭക്ഷിക്കുവാൻ വാതുറന്ന സമയം അവന്റെ ദംഷ്ട്രകളെ കാവല്ക്കാരായ സൂര്യചന്ദ്രന്മാർ കണ്ടു. ബ്രാഹ്മണന്നു് ഒരിക്കലും ദംഷ്ട്ര ഉണ്ടാകയില്ലെന്നു് അവർക്കു് അറിയാമായിരുന്നു. അതിനാൽ ഇതിൽ എന്തോ മറിമായം ഉണ്ടെന്നു വിചാരിച്ചു് അവർ ആ വിവരം ഉടനേതന്നെ മഹാവിഷ്ണുവിനെ അറിയിക്കുകയും, മഹാവിഷ്ണുവാകട്ടെ കേട്ടതുപകുതി കേൾക്കാത്തതുപകുതി, തന്റെ ചക്രംകൊണ്ടു് ആ ദൈത്യനെ പ്രഹരിക്കുകയും ചെയ്തു. വിഷ്ണുചക്രമേറ്റു് ആ ദൈത്യന്റെ ദേഹം രണ്ടായി പൊളിഞ്ഞുപോയിയെങ്കിലും, അമൃതു് അകത്തു പ്രവേശിച്ചിരുന്നതുകൊണ്ടു മരണം സംഭവിക്കുകയെന്നതുണ്ടായില്ല. ഈ ശരീരഭാഗങ്ങളാണ് പിന്നെ രാഹുകേതുക്കളായിത്തീർന്നതു്.

തദനന്തരം ഈ രാഹുകേതുക്കൾ ദേവന്മാരോടും പ്രത്യേകിച്ചു് സൂര്യചന്ദ്രന്മാരോടും ഉള്ള വിരോധം വെച്ചുകൊണ്ടു് അവരെ വല്ലാതെ പീഡിപ്പിക്കുവാൻ തുടങ്ങി. ഒടുവിൽ ദേവേന്ദ്രൻ അവരോടു് ഒരു സന്ധി സംസാരിച്ചു് ദേവന്മാരെ അവരുടെ കോപത്തിൽനിന്നു വിട്ടുവിക്കുകയും സൂര്യചന്ദ്രന്മാരെ വാവുതോറും ഗ്രസിച്ചുകൊള്ളുവാൻ സമ്മതിക്കുകയുംചെയ്തു. അതുമുതൽ അവർ വാവുകൾതോറും സൂര്യചന്ദ്രന്മാരെ ഗ്രസിച്ചുകൊണ്ടുവരികയാണ്. സാധാരണമായി ഭൂലോകവാസികൾ "ഗ്രഹണം" എന്നു പറയുന്നതു് ഇതിനെ

യാകുന്നു. എന്നാൽ രാഹുകേതുക്കൾ സൂൎയ്യചന്ദ്രന്മാരെ ഗ്രസിക്കുവാൻ തല ഉയൎത്തിപ്പിടിയ്ക്കുമ്പോൾ ജനങ്ങൾ പല പല സൽകൎമ്മങ്ങൾ ചെയ്തു് രാഹുകേതുക്കളെ സന്തോഷിപ്പിക്കുന്നതുകൊണ്ടു്, അവർ (രാഹുകേതുക്കൾ) ആ അവസരങ്ങളിലെല്ലാം സൂൎയ്യചന്ദ്രന്മാരുടെ നേരെ ചെല്ലാതെ ഒഴിഞ്ഞുപോകുകയാകുന്നു ചെയ്യുന്നതു്. അതിനാൽ ഗ്രഹണപുണ്യകാലങ്ങളിൽ രാഹുകേതുക്കളുടെ പ്രീതിക്കായി സൽകൎമ്മങ്ങൾ ചെയ്യേണ്ടതു് അത്യാവശ്യമാകുന്നു.

ഇനി ഹനൂമാന്റെ കഥതന്നെ തുടൎന്നുപറയാം. ഹനൂമാൻ ശിവന്റെ അംശമാണെന്നു കണ്ടുവല്ലോ. ആ ഭക്തോത്തമന്റെ ബലവീൎയ്യപരാക്രമങ്ങളെ ശരിയായി വിവരിക്കുവാൻ ആരാലും സാധിക്കുന്നതല്ല. എന്നാൽ തനിക്കു് ഇത്രമാത്രം ബലവീൎയ്യങ്ങൾ ഉണ്ടെന്നുള്ള വിചാരം ഹനൂമാനുതന്നെ ഇല്ല. അതിനാൽ പൌരുഷം കാണിക്കേണ്ടതായ പല അവസരങ്ങളിലും ആ വീരപരാക്രമി കേവലം ഭീരുവെപ്പോലെ അടങ്ങി ഒതുങ്ങിയിരിക്കുന്നതായി കാണാകുന്നതാണു്. ഇതിനു് ഒരു കാരണം ഇല്ലായ്കയുമില്ല. ഹനൂമാൻ കുട്ടിയായിരുന്ന കാലത്തു് ഒരിക്കൽ വനങ്ങളിൽ ചുററിസഞ്ചരിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു് ആ ബാലൻ ഏതാനും താപസന്മാരുടെ പുണ്യാശ്രമപ്രദേശങ്ങളിൽ പ്രവേശിക്കുകയുണ്ടായി. പ്രകൃത്യാ ഉള്ള വാനരചാപല്യംനിമിത്തം ആ യുവാവു് അവിടെ അങ്ങുമിങ്ങും ചാടി, അവിടെ ശേഖരിച്ചുവെച്ചിരുന്ന ചമത തുടങ്ങിയുള്ള സാമാനങ്ങൾ ഓരോന്നെടുത്തു നാശമാക്കുകയും, പാത്രങ്ങളും മററും തട്ടിമറിക്കുകയും എന്നുവേണ്ട പലപല വികൃതികളും കാട്ടി താപസന്മാൎക്കു പല ശല്യങ്ങളും വരുത്തിവെച്ചു. അതിനെ ഓടിക്കുവാനായിച്ചെന്ന ഋഷികുമാരന്മാരെ പല്ലിളിച്ചുകാട്ടിയും കണ്ണുരുട്ടിക്കാട്ടിയും കയ്യോങ്ങിയും ഓടിച്ചെന്നു മറവിടത്തിലും ഭയപ്പെടുത്തുകയും ചെയ്തു. ഇതെല്ലാം കണ്ടപ്പോൾ താപസന്മാൎക്കു കോപംവന്നു; എന്നു മാത്രമല്ല അവരിൽ ഒരാൾ "ഹേ! വാനരകുമാര! നിന്റെ ചിത്തതാപം വളരെ കടുതന്നെ. ബലവാനായ നീ ഇനി നിന്റെ ബലം മേലിൽ അറിയാതെപോകട്ടെ." എന്നിങ്ങനെ ഒരു ശാപം കൊടുക്കുകയും ഉടനെതന്നെ മററൊരു തപോധനൻ ആ ബാലനിൽ കനിവുതോന്നി "എന്നാൽ നിന്റെ ബലവീൎയ്യങ്ങളെപ്പററി പറഞ്ഞുകേൾക്കുമ്പോൾ നിനക്കു് പൂൎവ്വസ്മരണ ഉണ്ടാകുകയുംചെയ്യട്ടെ" എന്നിങ്ങനെ അനുഗ്രഹിക്കുകയുംചെയ്തു. ഈ ശാപവും മോക്ഷവും ഹനൂമാനു പല അവസരങ്ങളിലും ഉപകാരമായി ഭവിച്ചിട്ടും ഉണ്ടു്. അതെല്ലാം നമുക്കു് വഴിയെ കാണുകയും ചെയ്യാം.

## രഘുവംശം.

ശ്രീരാമൻ രഘുവംശത്തിലാണു് അവതരിച്ചതു്. രഘുവിന്റെ വംശമായതുകൊണ്ടു് രഘുവംശം എന്ന പേർ ഉണ്ടായി. ഇതു് സൂൎയ്യനിൽനിന്നു് ഉത്ഭവിച്ചിട്ടുള്ളതാണു്. അതിനാൽ സൂൎയ്യവംശം എന്നും പറയുന്നു. സൂൎയ്യൻതന്നെ ആ വംശത്തിൽ അഞ്ചാമത്തവനാണു്. ശ്രീനാരായണനിൽനിന്നു് അഞ്ചാമത്തവൻ സൂൎയ്യൻ, അറുപതിരണ്ടാമത്തവൻ ശ്രീരാമൻ. ശ്രീരാമനുശേഷവും അറുപതിരണ്ടു രാജാക്കന്മാർ ആ വംശത്തിൽ വാഴുകയുണ്ടായിട്ടുണ്ടു്. ശ്രീനാരായണൻ മുതൽ ശ്രീരാമൻവരെ ഉണ്ടായിട്ടുള്ള അറുപതിരണ്ടു രാജാക്കന്മാരെ ഇവിടെ പറയാം.

1. ശ്രീ ആദി നാരായണൻ. 2. ആദിനാരായണനിൽനിന്ന് ബ്രഹ്മദേവൻ. 3. ബ്രഹ്മദേവനിൽനിന്നു മരീചി. 4. മരീചിമഹർഷിയിൽനിന്നു കശ്യപൻ. 5. കശ്യപനിൽനിന്നു സൂര്യൻ. 6. സൂര്യനിൽനിന്നു ശ്രാദ്ധദേവൻ എന്ന പേരോടുകൂടിയ വൈവസ്വതമനു. 7. വൈവസ്വതന്റെ പുത്രൻ ഇക്ഷ്വാകു. 8. ഇക്ഷ്വാകുവിന്റെ പുത്രൻ വികുക്ഷി. 9. വികുക്ഷിയുടെ പുത്രൻ പുരഞ്ജയൻ എന്ന പേരോടുകൂടിയ കാകുൽസ്ഥൻ. 10. കാകുൽസ്ഥന്റെ പുത്രൻ ഇന്ദ്രവാഹൻ. 11. ഇന്ദ്രവാഹന്റെ പുത്രൻ വിശ്വാണി. 12. വിശ്വാണിയുടെ പുത്രൻ ചന്ദ്രൻ. 13. ചന്ദ്രന്റെ പുത്രൻ യുവനാശ്വൻ. 14. യുവനാശ്വന്റെ പുത്രൻ ചാപസ്ഥൻ. 15. ചാപസ്ഥന്റെ പുത്രൻ ബൃഹദശ്വൻ. 16. ബൃഹദശ്വന്റെ പുത്രൻ കുവലയാശ്വൻ. 17. കുവലയാശ്വന്റെ പുത്രൻ ദൃഢാശ്വൻ. 18. ദൃഢാശ്വന്റെ പുത്രൻ ഹര്യശ്വൻ. 19. ഹര്യശ്വന്റെ പുത്രൻ നികുംഭൻ. 20. നികുംഭന്റെ പുത്രൻ ബർഹണാശ്വൻ. 21. ബർഹണാശ്വന്റെ പുത്രൻ ബർഹണാശ്വൻ. 22. ബർഹണാശ്വന്റെ പുത്രൻ കൃതാശ്വൻ. 23 കൃതാശ്വന്റെ പുത്രൻ സേനജിത്ത്. 24. സേനജിത്തിന്റെ പുത്രൻ യുവനാശ്വൻ. 25. യുവനാശ്വന്റെ പുത്രൻ മാന്ധാതാ. 26. മാന്ധാതാവിന്റെ പുത്രൻ പുരുകുത്സൻ. 27. പുരുകുത്സന്റെ പുത്രൻ ത്രസദസ്യു എന്ന പേരോടുകൂടിയ അനരണ്യൻ. 28. അനരണ്യന്റെ പുത്രൻ ഹര്യശ്വൻ. 29. ഹര്യശ്വന്റെ പുത്രൻ അരുണൻ. 30. അരുണന്റെ പുത്രൻ ത്രിബന്ധനൻ. 31. ത്രിബന്ധനന്റെ പുത്രൻ ത്രിശങ്കു എന്ന പേരോടുകൂടിയ സത്യവ്രതൻ. 32. ത്രിശങ്കുവിന്റെ പുത്രൻ ഹരിശ്ചന്ദ്രൻ. 33. ഹരിശ്ചന്ദ്രന്റെ പുത്രൻ ലോഹിതൻ. 34. ലോഹിതന്റെ പുത്രൻ ഹരിതൻ. 35 ഹരിതന്റെ പുത്രൻ ചമ്പൻ. 36. ചമ്പന്റെ പുത്രൻ സുദേവൻ. 37. സുദേവന്റെ പുത്രൻ വിജയൻ. 38. വിജയന്റെ പുത്രൻ ഭരുകൻ. 39. ഭരുകന്റെ പുത്രൻ വൃകൻ. 40. വൃകന്റെ പുത്രൻ ബാഹുകൻ. 41. ബാഹുകന്റെ പുത്രൻ സഗരൻ. 42. സഗരന്റെ പുത്രൻ അസമഞ്ജൻ. 43. അസമഞ്ജന്റെ പുത്രൻ അംശുമാൻ. 44. അംശുമാന്റെ പുത്രൻ ദിലീപൻ. 45. ദിലീപന്റെ പുത്രൻ ഭഗീരഥൻ. 46. ഭഗീരഥന്റെ പുത്രൻ ശ്രുതൻ. 47. ശ്രുതന്റെ പുത്രൻ നാഭൻ. 48. നാഭന്റെ പുത്രൻ സിന്ധുദ്വീപൻ. 49. സിന്ധുദ്വീപന്റെ പുത്രൻ അയുതായുസ്സ്. 50. അയുതായുസ്സിന്റെ പുത്രൻ ഋതുപർണ്ണൻ. 51. ഋതുപർണ്ണന്റെ പുത്രൻ കല്മാഷപാദൻ എന്ന പേരോടുകൂടിയ സുദാസൻ. 52. സുദാസന്റെ പുത്രൻ അസ്മകൻ. 53. അസ്മകന്റെ പുത്രൻ നാരീകവചൻ എന്ന പേരോടുകൂടിയ മൂലകൻ. 54. മൂലകന്റെ പുത്രൻ ദശരഥൻ. 55. ദശരഥന്റെ പുത്രൻ ഐഡവിഡൻ. 56. ഐഡവിഡന്റെ പുത്രൻ വിശ്വസഹൻ. 57. വിശ്വസഹന്റെ പുത്രൻ ഖട്വാംഗൻ. 58. ഖട്വാംഗന്റെ പുത്രൻ ദീർഘബാഹു എന്ന പേരോടുകൂടിയ ദിലീപൻ. 59. ദിലീപന്റെ പുത്രൻ രഘു. 60. രഘുവിന്റെ പുത്രൻ അജൻ. 61. അജന്റെ പുത്രൻ ദശരഥൻ. 62. ദശരഥന്റെ പുത്രൻ ശ്രീരാമൻ.

ശ്രീമന്നാരായണസ്വാമി ദശരഥന്റെ പുത്രനായിട്ടാണ് അവതരിച്ചതെന്നു മുമ്പ് പറഞ്ഞുവല്ലോ. ഇങ്ങിനെ അവതരിക്കുവാൻ പല കാരണങ്ങ

ളും ഉണ്ട്. മുൻപു വിവരിച്ചതുപോലെ ലോകകണ്ടകനായ രാവണനെക്കൊണ്ടുള്ള ഉപദ്രവം സഹിക്കവഹിയാതായിത്തീൎന്നു. സാധുക്കൾക്ക് ഒരു വിധേനയും ജീവിക്കവയ്യെന്നായി. നാട്ടിലെങ്ങും അധൎമ്മം വൎദ്ധിക്കുകയും ധൎമ്മം നിശ്ശേഷം ഇല്ലാതായിത്തീരുകയും ചെയ്തു. ദുഷ്പ്രജകൾ വൎദ്ധിച്ചു; ഭൂമിക്ക് അവരെക്കൊണ്ടുള്ള ഭാരം സഹിക്കവഹിയാതായി. അതിനാൽ ഭൂമിദേവി ഒരിക്കൽ ഗോരൂപം ധരിച്ച് ബ്രഹ്മാവിന്റെ അടുക്കൽ ചെന്നു് തന്റെ സങ്കടങ്ങളെല്ലാം അറിയിച്ചപ്പോൾ, ബ്രഹ്മാവിന് ഈ കാൎയ്യത്തിൽ ഒന്നും പ്രവൎത്തിക്കുവാൻ ശേഷിയില്ലായ്കയാൽ ആ പ്രജാപതി—"അല്ലയോ ഭൂമിദേവി! ഞാൻ വിചാരിച്ചാൽ ഇതിനു യാതൊരു നിവൃത്തിയും ഇല്ല. എന്റെ വരബലം നിമിത്തം അവൻ മദോന്മത്തനായിരിക്കുകയാണ്. ഭുവനപാലകനായ വിഷ്ണുഭഗവാൻ വിചാരിച്ചാൽ മാത്രമേ ഇതിന് ഒരു മാൎഗ്ഗം കണ്ടുപിടിക്കുവാൻ സാധിക്കുകയുള്ളു. നമുക്ക് ഈ സങ്കടം മഹാവിഷ്ണുവെ അറിയിക്കാം. അതോട്ടു നടക്കുക; ഞാനുംകൂടെ വരാം" എന്നു പറഞ്ഞു് ദേവന്മാരെയും ഭൂമിദേവിയെയും മററും കൂട്ടി ക്ഷീരസാഗരതീരത്തുപോയി മഹാവിഷ്ണുവിനെ സ്തുതിച്ചു പുരുഷസൂക്തംകൊണ്ട് ബ്രഹ്മാവുചെയ്ത സ്തുതികേട്ട് മഹാവിഷ്ണു സന്തുഷ്ടനായി അത്യൎക്കതേജസ്സോടുകൂടി അവരുടെ മുമ്പിൽ പ്രത്യക്ഷനായി. ബ്രഹ്മാവു ഭൂമിദേവിയുടെയും ദേവന്മാരുടെയും സാധുക്കളുടെയും താപസന്മാരുടെയും സങ്കടങ്ങളെല്ലാം അവിടെ അറിയിച്ചു്, അവരെ ഈ ലോകകണ്ടകനായ രാവണന്റെ മുഷ്കിൽനിന്നു് രക്ഷിച്ചുകൊള്ളണമെന്ന് അപേക്ഷിച്ചു. അതുകേട്ട് മഹാവിഷ്ണു പറഞ്ഞു:—"അല്ലയോ ദേവന്മാരെ! രാവണനെ നിഗ്രഹിക്കുകയെന്നുള്ളതു് അത്ര എളുപ്പത്തിൽ സാധിക്കാവുന്ന കാൎയ്യമല്ല. എങ്കിലും അധൎമ്മിഷ്ഠനായ അവനെ നിഗ്രഹിച്ച് ധൎമ്മത്തെ പുനഃസ്ഥാപിച്ചുതരാം. നിങ്ങളാരും വ്യസനിക്കരുത്. രാവണന് മനുഷ്യനാൽ മാത്രമേ മരണം സംഭവിക്കുകയുള്ളു എന്ന്, അല്ലയോ വിധാതാവെ! അങ്ങുതന്നെ മുമ്പു് ഒരു വരം കൊടുക്കുക ഉണ്ടായിട്ടുണ്ടല്ലൊ. അതിനാൽ ഞാൻതന്നെ മനുഷ്യനായി അവതരിച്ചുകൊള്ളാം. സൂൎയ്യകുലത്തിൽ ഇക്ഷ്വാകുവംശത്തിൽ ജനിച്ച അനരണ്യൻ എന്ന രാജാവിനെ രാവണൻ നിഗ്രഹിച്ച സമയം ആ രാജാവു്—"നീ എന്നെ നിഗ്രഹിക്കുന്നതു നിമിത്തം എന്റെ വംശത്തിൽ ഉണ്ടാകുന്ന ഒരുവൻ നിന്നെ കുലത്തോടുകൂടി നശിപ്പിക്കുന്നതാണ്" എന്ന് രാവണനെ ശപിക്കുകയുണ്ടായിട്ടുണ്ട്. അതനുസരിച്ചു ഞാൻ രഘുവംശത്തിൽ ദശരഥന്റെ പുത്രനായി അവതരിക്കുന്നതാകുന്നു. നാരദപൎവ്വതന്മാരുടെ ശാപമനുസരിച്ച് ഞാൻ രാജ്യംവിട്ടു കാട്ടിൽ ഘോരകഷ്ടതയും വരും. മുനിമാരുടെ ശാപം അനുസരിച്ച് മഹാലക്ഷ്മി, രാവണന്റെ ഭാൎയ്യയായ മണ്ഡോദരിയുടെ സന്താനമായി ജനിക്കുന്നതും ആ കന്യക ജനകന്റെ സന്താനമായി വളരുന്നതും ആ ജാനകിയെ ഞാൻ വിവാഹം ചെയ്യുന്നതും, രാവണൻ ആ പുത്രിയെ കാംക്ഷിക്കുന്നതും അതുനിമിത്തം രാവണന് അപമൃത്യുണ്ടാകുന്നതും ആകുന്നു. രാവണനോടുകൂടിയുണ്ടാകുന്ന യുദ്ധത്തിൽ എന്നെ സഹായിക്കുവാനായി ദേവന്മാർ ഭൂമിയിൽ വാനരന്മാരായി പിറന്നുകൊള്ളട്ടെ. എന്റെ പിതാവായി ഭവിക്കുന്ന ദശരഥൻ എന്നെ യുവരാജാവായി അഭിഷേകം ചെയ്വാൻ പുറപ്പെടുന്നതിനെ മുടക്കുവാനായി ദുന്ദുഭി എന്ന അപ്സരസ്ത്രീ മന്ഥരയായും പിറന്നുകൊള്ളട്ടെ. എന്നാൽ തദനന്തരം ദ്വാപരയുഗത്തിൽ ദുന്ദുഭി കംസന്റെ

അന്നു അതിനാൽ എന്നെ വിളിച്ചു പറഞ്ഞു:—"കലഹേ! എന്റെ ആ സ്നേഹിതനില്ലേ! അയാൾ മഹാ ശുദ്ധിമാനാണു്. വീട്ടിൽ കയറ്റാൻ കൊള്ളുകില്ല. ഞാൻ അയാൾക്കു് ഒരു വററു പോലും കൊടുക്കയില്ലെന്നാണു് നിശ്ചയിച്ചിരിക്കുന്നതു്". അതുകേട്ട ഉടനെ ഞാൻ:—"ഓഹോ! അങ്ങിനെയാണൊ? തന്റെ നിശ്ചയം ഇവിടെ കാൎയ്യമാകുന്നതാരാ! അയാൾ ബഹു യോഗ്യൻ! കൊടുക്കണം സത്യം. ഇന്നു തന്നെ വേണം". എന്നായി. അതനുസരിച്ചു് അദ്ദേഹത്തെ ഉടൻതന്നെ ക്ഷണിച്ചു് കൂട്ടിക്കൊണ്ടു വന്നു് ഞാൻ തന്നെ അതികേമമായ ഒരു വിരുന്നു സല്ക്കാരം നടത്തി. ഇങ്ങിനെ ഇരിക്കെ എന്റെ ഭൎത്താവിന്നു് അദ്ദേഹത്തിന്റെ പിതാവിന്റെ ശ്രാദ്ധം വന്നു. അപ്പോൾ എന്നെ വിളിച്ചു്: "കലഹേ! ഇക്കുറി ഞാൻ എന്റെ അച്ഛന്റെ ശ്രാദ്ധം ഊട്ടുന്നില്ല, കേട്ടോ"—എന്നുപറഞ്ഞു. അതു കേട്ടു പകുതി കേൾക്കാത്തതു പകുതി ഞാൻ:—"ഇതെന്തൊരു മനുഷ്യനാണു്! അച്ഛന്റെ ശ്രാദ്ധം ഊട്ടാത്ത മനുഷ്യരുണ്ടൊ? ഊട്ടിയേ കഴിയൂ". എന്നായി. അതിന്നു് ഭൎത്താവു്:—"അങ്ങിനെയാണെങ്കിൽ തന്നെ വിശേഷവും യാതൊന്നും ഉണ്ടാക്കിപ്പോകരുതു്" എന്നു ശാഠ്യം പിടിച്ചു. അപ്പോൾ, വിഭവങ്ങൾ എല്ലാം ഉണ്ടാക്കുവാൻ തന്നെ ഞാൻ നിശ്ചയിക്കുകയും ചെയ്തു. ആരെയും ക്ഷണിക്കരുതെന്നു് ഭൎത്താവു പറഞ്ഞ ഉടനെ തന്നെ ഞാൻ അടുത്തുള്ളവരെയെല്ലാം ക്ഷണിച്ചു കഴിഞ്ഞു. ഇത്രയുമല്ല അപ്പോൾ മററു ബ്രാഹ്മണൎക്കു് ഭക്ഷണം കൊടുക്കുന്നതിന്നു മുമ്പായി ഊണു കഴിക്കുവാൻ എന്നെ എന്റെ ഭൎത്താവു നിൎബ്ബന്ധിച്ചു. അമ്പോ! ഞാനല്ലേ പറഞ്ഞാൽ കേൾക്കുന്ന പുള്ളി! ഉണ്ടില്ല. അന്നു് എല്ലാവരുടെയും ഊണു കഴിയുന്നതുവരെ ഞാൻ പച്ചവെള്ളംപോലും കുടിച്ചില്ല. പിന്നെ ശ്രാദ്ധം കഴിഞ്ഞുവന്നു ഭൎത്താവു് എന്നോടു പറഞ്ഞു:—"കേട്ടോ കലഹേ! ഇന്നു് എനിക്കു അത്താഴമൊന്നും വേണ്ട."—എന്നു്; അതു കേട്ട ഉടനെ ഞാൻ—"ഇതു് വിചിത്രംതന്നെ! ശ്രാദ്ധം ഊട്ടി പട്ടിണി കിടക്കുകയോ ഒരിക്കലും പാടില്ല. ശ്രാദ്ധം ഊട്ടി പട്ടിണികിടന്നാൽ ആ ശ്രാദ്ധം വീണ്ടും ആവൎത്തിച്ചൂട്ടണം എന്നാണു വിധി" എന്നുപറഞ്ഞു. ഉടനെതന്നെ ചതുൎവ്വിധവിഭവങ്ങളോടുകൂടി അദ്ദേഹത്തെ ഭുജിപ്പിച്ചു. പിന്നെ ഭൎത്താവു് എന്തോ ബദ്ധപ്പാടിൽ എന്നെ വിളിച്ചു.—"ശ്രാദ്ധപിണ്ഡങ്ങളെ ശുചിയായ തീൎത്ഥത്തിൽ കൊണ്ടുപോയി ഇടണം; കേട്ടോ"—എന്നു പറഞ്ഞു. ഉടനെതന്നെ ഞാൻ അതെല്ലാം വാരിയെടുത്തു് എന്റെ ശൌചക്കുഴിയിൽ കൊണ്ടുപോയി മറിച്ചു. അതിനുശേഷമാണു് ഭൎത്താവു വിവരം അറിഞ്ഞതു്. അദ്ദേഹം വളരെ വ്യസനിച്ചു; എങ്കിലും വളരെ സന്തോഷം നടിച്ചുകൊണ്ടു്—"ഓ! ശരി. വളരെ നന്നായി! ഇനി അവിടെ നിന്നെടുത്തു് പുണ്യതീൎത്ഥത്തിൽ കൊണ്ടുപോയി ഇടുകയും മററും അരുതു്." എന്നു പറഞ്ഞു. തൽക്ഷണംതന്നെ ഞാൻ അതെല്ലാം ചെന്നു വാരിയെടുത്തു് തീൎത്ഥത്തിൽ കൊണ്ടുപോയിട്ടു. ഇങ്ങിനെ ഭൎത്താവു് എന്തുപറയുന്നുവോ അതിനെല്ലാം ഞാൻ നിൎബ്ബന്ധമായി വിപരീതംതന്നെ പ്രവൎത്തിക്കുക പതിവായിരുന്നു. എന്റെ ഈ സ്വഭാവംകൊണ്ടു് ഭൎത്താവിന്നു വളരെ സന്തോഷവും തൃപ്തിയും ഉണ്ടായിരിക്കയില്ലെന്നാണു തോന്നുന്നതു്. അതിനാൽ അദ്ദേഹം ഒരു രണ്ടാം വേളിക്കൊരുങ്ങി. അതറിഞ്ഞ ഉടനെതന്നെ ഞാൻ വിഷംകഴിച്ചു് ആത്മഹത്യ ചെയ്കയും ചെയ്തു.

യമധൎമ്മരാജാവിന്റെ കോടതിയിൽ എന്റെ കേസ്സ് വിചാരണചെയ്തു. എന്നെ ആ ന്യായാധിപതിയുടെ മുമ്പിൽ കൈകെട്ടി നിൎത്തിയിട്ടുണ്ട്. വാദിഭാഗത്തുനിന്നും ചിത്രഗുപ്തൻ എന്റെ "പേരേട്ടുകണക്ക്" ഹാജരാക്കി ചെയ്ത വാദത്തിന്റെ സാരം ഇങ്ങിനെയായിരുന്നു:—"കോടതി മുമ്പാകെ നിൽക്കുന്ന ഈ കുറ്റക്കാരത്തി സുകൃതമെന്നു പറയുന്നത് യാതൊന്നും ചെയ്തിട്ടില്ല. പ്രത്യുത, ഈ കുറ്റക്കാരത്തി സദാ ഭൎത്താവിനെ നിരസിച്ചുനടന്നു; ഭൎത്താവ് ഭക്ഷണം കഴിയ്ക്കുന്നതിന്നു മുമ്പിൽ പതിവായി ഭക്ഷണം കഴിച്ചു; അനാവശ്യമായി അന്യഗൃഹങ്ങൾതോറും തെണ്ടി; ഭൎത്താവിന്റെ വാക്കുകളെ അനാദരിച്ച് ഭൎത്താവിനോട്ടു കലഹിച്ചു; പാചകംചെയ്ത പാത്രത്തിൽനിന്നുതന്നെ കട്ട് ഭക്ഷിച്ചു; ഭൎത്താവ് രണ്ടാംവേളിക്ക് നിശ്ചയിച്ചപ്പോൾ ആത്മഹത്യയും ചെയ്തു. ഇതെല്ലാം ധൎമ്മരാജ്യശിക്ഷാനിയമപ്രകാരം കുറ്റകരമായ സംഗതികളാകുന്നു. അതിനാൽ ഇവൾക്ക് തക്കതായ ശിക്ഷ കൊടുക്കേണ്ടതാണ്. നാൾവഴിപേരേട്ടുകണക്ക് ഹാജരാക്കിട്ടുണ്ട്."

ചിത്രഗുപ്തന്റെ ഈ വാദം കേട്ടശേഷം യമധൎമ്മരാജാവ് എന്നോടായി ഇങ്ങനെ ചോദിച്ചു:—"ചിത്രഗുപ്തൻ പറഞ്ഞതെല്ലാം കേട്ടില്ലെ. ഈ കണക്കിൽ പറയുന്നതെല്ലാം ശരിയായിട്ടുള്ളതുതന്നെയല്ലേ. ഇതിൽ വിവരിച്ചിരിക്കുന്നതുപോലെയുള്ള കുറ്റങ്ങളെല്ലാം ചെയ്തതുതന്നെയാണെന്നോ? വല്ലതും ബോധിപ്പിക്കുവാനുണ്ടോ?" അതിന്ന് സമാധാനമായി എനിക്കു ഒരു വാക്കുപോലും പറയുവാനുണ്ടായില്ല. അതിനാൽ യമധൎമ്മരാജാവ് ഇങ്ങിനെയാണ് വിധി കല്പിച്ചത്:—"ഇവൾ ചിത്രഗുപ്തന്റെ കണക്കിൽ കാണുന്നതു പോലെയുള്ള പാപങ്ങളെല്ലാം ചെയ്തിരിക്കുന്നതായി നമുക്ക് ബോദ്ധ്യം വന്നിരിക്കുന്നതുകൊണ്ട് നാം ഇങ്ങിനെ ശിക്ഷിച്ചിരിക്കുന്നു. ഭൎത്താവിനെ നിരസിച്ചു നടക്കുകയും ഭൎത്താവിന്റെ വാക്കുകളെ അനാദരിച്ചു കലഹിക്കുകയും ചെയ്തതുകൊണ്ടു മലം തിന്നുന്ന പന്നിയായും, ഭൎത്താവു ഭക്ഷണം കഴിക്കുന്നതിന്നുമുമ്പായി ഭക്ഷണം കഴിച്ചതുകൊണ്ട് തന്റെ മലത്തെ താൻതന്നെ ഭക്ഷിക്കുന്ന "വൽഗു" എന്ന പ്രാണിയായും, പാചകം ചെയ്യുന്നപാത്രത്തിൽനിന്ന് കട്ടുഭക്ഷിച്ചതുകൊണ്ട് തന്റെ പിള്ളയെ താൻതന്നെ തിന്നുന്ന പൂച്ചയായും ജനിക്കുകയും, ഭൎത്താവ് രണ്ടാംവേളിക്കു നിശ്ചയിച്ചതറിഞ്ഞ് ആത്മഹത്യ ചെയ്തതുകൊണ്ടു ഭൂതമായി നടക്കുകയും അനാവശ്യമായി അന്യഗൃഹങ്ങളിൽ തെണ്ടിനടന്നതുകൊണ്ട് തനിക്കൊന്നും ഇല്ലാതെ കഷ്ടപ്പെടുകയും ചെയ്യട്ടെ. ഇങ്ങിനെ അനേകം ജന്മങ്ങൾ കഴിക്കണമെന്നാണ് വിധി."

ഇതിന്നുശേഷം യമഭടന്മാർ എന്നെ പിടികൂടി; ഉടനെതന്നെ പാലവനത്തിൽ കൊണ്ടുപോയിത്തള്ളി. ഞാൻ അവിടെ വളരെ കഷ്ടപ്പെട്ടും, വിശപ്പും ദാഹവും സഹിച്ചും, ദുഃഖിച്ചും വളരെക്കാലം ഭൂതമായി കഴിച്ചുകൂട്ടി. അതിന്നുശേഷം ഒരു ചെട്ടിസ്ത്രീയുടെ ദേഹത്തിൽ ആവേശിച്ച് അവളോടുകൂടി തെക്കൻദിക്കിലേക്ക് പോന്നു. കൃഷ്ണാ—വേണി എന്നീ നദികളുടെ സംഗമസ്ഥലത്താണ് അവളോടുകൂടി ഞാൻ കുറെക്കാലം താമസിച്ചത്. അതിന്നുശേഷം ഏതാനും മന്ത്രവാദികൾ ഒത്തുകൂടി എന്നെ അവിടെനിന്നും ഇറത്തി ഓടിച്ചു. പലേടപ്പട്ടി ഞാൻ പിന്നേയും അത്യന്തസന്താപത്തോടുകൂടി തെണ്ടിനടന്നുകൊണ്ടിരിക്കുമ്പോഴാണ് ഇതാ ഇപ്പോൾ എനിക്കു ഈ

കാണ്മാൻ സംഗതിയുണ്ടായതു്. അവിടുത്തെ കയ്യിൽനിന്നും വന്ന തുളസീതീർത്ഥം ഏററതുനിമിത്തം ഞാൻ ധന്യയായി കഴിഞ്ഞിരിക്കുന്നു. എനിക്ക് ഇനി ഈ ഭൂതദേഹത്തിൽനിന്നും രക്ഷപ്പെടുവാനും മേൽഗതി ഉണ്ടാകുവാനും ഉള്ള മാർഗ്ഗം അവിടുന്നുതന്നെ അരുളിച്ചെയ്തു തരണം.

ഇങ്ങിനെ ആ കലഹ ദുഃഖാതുരയായി അറിയിച്ചതു കേട്ടപ്പോൾ പരമകാരുണികനായ ആ ധർമ്മദത്തബ്രാഹ്മണൻ അവളെനോക്കി ഇങ്ങിനെ പറഞ്ഞു:—"അല്ലയോ ദുർഭഗേ! നിന്നെപ്പററി ഞാൻ എന്തുപറയട്ടെ. നിന്റെ ദുരവസ്ഥയാൽ എനിക്ക് അതിയായ വ്യസനം തോന്നുന്നു്. ഏതായാലും നിന്റെ ദുഃഖം ഞാൻ തീർപ്പാനുവൻ ശ്രമിക്കാം. നിന്റെ ദുഃഖം തീരുന്നതുവരെ എനിക്കു യാതൊരു സമാധാനവും ഉണ്ടാകുന്നതല്ല. എന്നാൽ നീ ചെയ്ത പാപം അത്യുഗ്രമായതും അതിന്റെ ഫലം ചുരുങ്ങിയതു മൂന്നുജന്മങ്ങൾകൊണ്ടു അനുഭവിച്ചു തീർക്കേണ്ടതും ആകുന്നു. അല്ലാതെ അതു് അല്പമായ പുണ്യംകൊണ്ടൊന്നും തീരുന്നതല്ല. സർവ്വപാപങ്ങളേയും നശിപ്പിക്കുന്നതിനുള്ള ശക്തി തീർത്ഥസ്നാനം, വ്രതം, ദാനം, ജപം ഇവയ്ക്കുണ്ട്. എന്നാൽ നിന്റെ ഈ ശരീരത്തോടുകൂടി അതിനൊന്നും സാദ്ധ്യമല്ലതാനും. അതിനാൽ ഞാൻ ജനനം മുതൽ മുടങ്ങാതെ അനുഷ്ഠിച്ചുവന്നിട്ടുള്ള കാർത്തികവ്രതത്തിന്റെ പകുതിസുകൃതം നിനക്കു തരാം. കാർത്തികവ്രതം ഫലഭാഗത്തിൽ യജ്ഞം, ദാനം, തീർത്ഥാടനം മുതലായവയേക്കാൾ ശ്രേഷ്ഠമായിട്ടുള്ളതാകുന്നു."

ഇങ്ങിനെ പറഞ്ഞു ധർമ്മദത്തൻ ആ പിശാചിയെ തുളസീതീർത്ഥത്തിൽ സ്നാനംചെയ്യിപ്പിച്ചു് അവളുടെ കർണ്ണത്തിൽ വാസുദേവമന്ത്രം ഉപദേശിച്ചു കൊടുത്തു. ഉടനെതന്നെ അവൾ സർവ്വപാപങ്ങളിൽ നിന്നും വിമുക്തയായിത്തീരുകയും ചെയ്തു. ഇങ്ങിനെ ഭൂതാവസ്ഥയിൽ നിന്നു വിമുക്തയായി അഗ്നിജ്വാലപോലെയുള്ള തേജസ്സോടും ദേവസ്ത്രീപോലെയുള്ള സൌന്ദര്യത്തോടുംകൂടി അവൾ ആ ബ്രാഹ്മണശ്രേഷ്ഠനെ വീണു നമസ്കരിച്ചപ്പോഴേയ്ക്കും പുണ്യശീലൻ, സുശീലൻ മുതലായ വിഷ്ണുഗണങ്ങളോടും അനേകം അപ്സരസ്ത്രീകളോടുംകൂടി അവിടെ എത്തിച്ചേർന്ന ദിവ്യവിമാനത്തെ അവർക്കു കാണായി. ആ ദിവ്യവിമാനം അവിടെ വന്നുനിന്നശേഷം വിഷ്ണുപാർഷദന്മാരും അപ്സരസ്ത്രീകളും അതിൽനിന്നു താഴെ ഇറങ്ങി കലഹയെ അതിൽ കയററി. ധർമ്മദത്തൻ ഇതെല്ലാം കണ്ടു് അരികെ തൊഴുതുകൊണ്ടു് നില്ക്കുകയാണ്. അദ്ദേഹത്തെ നോക്കി അവർ പറഞ്ഞു:—"അല്ലയോ ബ്രാഹ്മണസത്തമ! അങ്ങു് വിഷ്ണുഭക്തനും ജീവരാശികളിൽ അത്യന്തം ദയയോടുകൂടിയവനും ആകുന്നു. അങ്ങയുടെ ഈ പ്രവൃത്തി വളരെ ഉചിതംതന്നെയായി. അങ്ങു വളരെ ചെറുപ്രായംമുതല്ക്കു മുട്ടാതെ അനുഷ്ഠിച്ചുവന്നിട്ടുള്ള കാർത്തികവ്രതത്തിന്റെ പകുതി ഫലം അവൾക്കു കൊടുത്തതുകൊണ്ടു് അങ്ങയുടെ പുണ്യം ഇരട്ടിക്കുകയാണ് സുകൃതത്തിൽ ഉണ്ടായിട്ടുള്ളതു്. ഇവളാകട്ടെ, ഇതുവരെ ചെയ്തിട്ടുള്ള സകല പാപങ്ങളിൽനിന്നും മോചിച്ചു് അത്യധികം പുണ്യത്തോടുകൂടിയവളായും ഭവിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഈ ധന്യയെ കൊണ്ടുപോകുവാനായി ഞങ്ങൾ വിമാനത്തോടുകൂടി ഇവിടെ വന്നിട്ടുള്ളതു്. വിഷ്ണുപൂജ ചെയ്താൽ ഇതിനെയെല്ലാം സംഭവിക്കുന്നതാകുന്നു. തന്നെ ഭജിക്കുന്നവർക്കു അവൻ അ

പേക്ഷിക്കാതെതന്നെയും, അവർ ആഗ്രഹിക്കുന്നതിലും അധികമായ പുണ്യഫലത്തെ ഭഗവാൻ കൊടുക്കുന്നതാകുന്നു. ഉത്താനപാദനൃപതിയുടെ പുത്രന് അഞ്ചാമത്തെ വയസ്സിൽതന്നെ ധ്രുവപദം കൊടുത്തതുകണ്ടില്ലെ. അതുപോലെതന്നെ അങ്ങും മരണാനന്തരം, അങ്ങയുടെ ഇപ്പോഴത്തെ രണ്ടു ഭാൎയ്യമാരോടുംകൂടി വിഷ്ണുപദത്തെ പ്രാപിക്കുന്നതാകുന്നു. വിഷ്ണുവിനെ സാക്ഷാൽക്കരിച്ചു് അവിടെ എണ്ണായിരം സംവത്സരം ഭജിച്ചതിന്നുശേഷം സൂൎയ്യവംശത്തിൽ ദശരഥരാജാവായി ജനിച്ചു് രാജഭോഗങ്ങളെല്ലാം അനുഭവിക്കുന്നതാണു്. അങ്ങയുടെ ഇന്നത്തെ രണ്ടു ഭാൎയ്യമാർ അന്നും അങ്ങയുടെ ഭാൎയ്യമാരായിത്തന്നെ ഇരിക്കുന്നതാകുന്നു. എന്നാൽ ഇന്നത്തെ ഈ ഘോരപിശാചികൂടെയും അന്നു അങ്ങയുടെ മൂന്നാമത്തെ ഭാൎയ്യയായിഭവിക്കും. ആ ജന്മത്തിൽ അങ്ങയ്ക്കു് നേരിട്ടു ഭജിക്കുവാനായി മഹാവിഷ്ണുതന്നെ അങ്ങയുടെ പുത്രനായി അവതരിക്കുകയും ചെയ്യും.

ഭക്തന്മാർ പ്രത്യേകം സൂക്ഷിക്കേണ്ടതായ ഏതാനും സംഗതികൾ ഉള്ളതിനെ അങ്ങ് മനസ്സിരുത്തി ധരിച്ചുകൊള്ളണം. കാൎത്തികമാസം, മാഘമാസം, ചൈത്രമാസം, വൈശാഖമാസം എന്നീ നാലുമാസങ്ങളിൽ മുടങ്ങാതെ പ്രാതസ്സ്നാനം ചെയ്യുകയും ഏകാദശിവ്രതവും തുളസിപൂജയും അനുഷ്ഠിക്കുകയും സജ്ജനങ്ങളെ പൂജിക്കുകയും അവരുമായി സംസൎഗ്ഗം ചെയ്യുകയും അഹിംസാവ്രതം അനുഷ്ഠിക്കുകയും ചെയ്താൽ വിഷ്ണുസാലോക്യത്തെ പ്രാപിക്കാവുന്നതാകുന്നു.

ഇങ്ങിനെ പറഞ്ഞു വിഷ്ണുപാർഷദന്മാർ കലഹയെ തേരിൽ കയററി വൈകുണ്ഠലോകത്തിലേയ്ക്കു് കൊണ്ടുപോയി. ഈ കലഹയാണു് കേകയരാജാവിന്റെ പുത്രിയായ കൈകേയിയായി ജനിച്ചു് ദശരഥമഹാരാജാവിന്റെ മൂന്നാമത്തെ ഭാൎയ്യയായിരുന്നതു്. ധൎമ്മദത്തൻ വിഷ്ണുപാർഷദന്മാർ ഉപദേശിച്ചപ്രകാരം തന്നെ ജീവിതം നയിച്ചു. ഒടുവിൽ അദ്ദേഹം രണ്ടു ഭാൎയ്യമാരോടുകൂടി വളരെക്കാലം വൈകുണ്ഠത്തിൽ സാലോക്യപദവി അനുഭവിച്ചു് പിന്നീടു് പുണ്യശേഷം നിമിത്തം ദശരഥരാജനായും അദ്ദേഹത്തിന്റെ ഭാൎയ്യമാർ കൌസല്യ, സുമിത്ര എന്നിങ്ങിനെ രണ്ടു രാജകന്യകകളായും ജനിച്ചു. ഇങ്ങിനെ സരയൂനദീതീരത്തിലുള്ള അയോദ്ധ്യാപട്ടണത്തിൽ ലോകപ്രസിദ്ധനും മഹാവിക്രമിയും അമിതപ്രതാപനും ആയ ദശരഥനൃപൻ രാജ്യംവാണരുളി ജംബൂദ്വീപത്തെ മുഴുവനും തന്റെ ഏകഛത്രത്തിന്നു കീഴാക്കി രാജ്യപരിപാലനം ചെയ്തുപോന്നു.

## ദശരഥന്റെ വിവാഹം.

ഇങ്ങിനെ ഇരിക്കുന്നകാലത്തു് ദശരഥമഹാരാജന്നു് പ്രായപൂർത്തിയായി വിവാഹത്തിന്നുള്ള കാലം വന്നു. കോസലം എന്ന അയൽരാജ്യത്തു് രാജ്യംവാണിരുന്ന കോസലനൃപന്നു് കൌസല്യ എന്നു പേരായി അതിസുന്ദരിയായ ഒരു പുത്രി ഉണ്ടായിരുന്നു. ഈ പുത്രിയ്ക്കു് വിവാഹത്തിന്നുള്ള സമയമായപ്പോൾ അവളെ ദശരഥചക്രവൎത്തിക്കുതന്നെ വിവാഹംചെയ്തു കൊടുക്കണമെന്നാണു് അദ്ദേഹം നിശ്ചയിച്ചതു്. ഈ വിവരം അയോദ്ധ്യാധിപനെ അറിയിക്കുവാനായി ദൂതന്മാരെ കല്പിച്ചയയ്ക്കുകയും അവർ അയോദ്ധ്യയിൽ എത്തി വിവരം രാജാവിനെ അറിയിക്കുകയും ചെയ്തു. ദശരഥൻ ഇതിന്നുമുമ്പായിത്തന്നെ

കൌസല്യയുടെ ഗുണഗണങ്ങളെപ്പററി കേട്ടിട്ടുണ്ടായിരുന്നു. അതിനാൽ ആ കന്യകയെത്തന്നെ വിവാഹം ചെയ്യണം എന്നു് ആലോചിച്ചുകൊണ്ടിരിക്കുമ്പോഴാണു് മേൽപറഞ്ഞ പ്രകാരം കോസലേശന്റെ ദൂതന്മാർ ചെന്നു് കോസലേശന്റെ അഭിപ്രായത്തെ അറിയിച്ചതു്. ദശരഥൻ വളരെ സന്തോഷത്തോടുകൂടി സമ്മതിക്കുകയും വിവാഹത്തിനു മുഹൂൎത്തം നിശ്ചയിച്ചു് ദൂതന്മാരെ സമ്മാനിച്ചയയ്ക്കുകയും ചെയ്തു. എന്നാൽ കൌസല്യാവിവാഹം വിചാരിച്ചതുപോലെ അത്ര എളുപ്പത്തിൽ സാധിച്ചില്ല.

## ഒരു യാദൃച്ഛികസംഭവം.

ഇതേസമയത്തിൽതന്നെ ത്രിഭുവനങ്ങളേയും തന്റെ ഭുജബലംകൊണ്ടു കീഴടക്കി എല്ലാവരേയും കിടുകിടവിറപ്പിക്കുന്ന രാവണൻ ബ്രഹ്മാവിനെ ലങ്കയിലേക്കു് ആളയച്ചുവരുത്തി തനിക്കു്, എന്നു ആരുടെ കൈകൊണ്ടാണു് മരണമുണ്ടാകുകയെന്നു തീൎച്ചപറയണം എന്നു് ആവശ്യപ്പെട്ടു. അതുകേട്ടു് ബ്രഹ്മാവു പറഞ്ഞു:—"അല്ലയോ പ്രതാപിയായ രാവണ! അയോദ്ധ്യയിൽ ദശരഥൻ എന്ന പേരായി അതിപ്രതാപിയായ ഒരു സൂൎയ്യവംശരാജാവു് രാജ്യഭാരം ചെയ്യുന്നുണ്ടു്. അദ്ദേഹത്തിനു പുത്രന്മാരായി രാമൻ, ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ ഇങ്ങിനെ നാലുപേർ ജനിയ്ക്കും. അവരിൽ മൂത്തവനായ രാമന്റെ കൈകൊണ്ടു് അങ്ങയ്ക്കു മരണം സംഭവിക്കുന്നതാകുന്നു. ദശരഥനാകട്ടെ ഇന്നുമുതൽ അഞ്ചാംദിവസം കോസലഭൂപന്റെ പുത്രിയായ കൌസല്യയെ വിവാഹം ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നു." ഇങ്ങനെ പറഞ്ഞശേഷം ബ്രഹ്മാവു് ലങ്കയിൽനിന്നു അന്തൎദ്ധാനംചെയ്തു.

രാവണനു് ഇതു കേട്ടസമയം തെല്ലൊരത്ഭുതവും അല്പമൊരു പരിഹാസവുമാണു് ജനിച്ചതു്. "ഒരു മനുഷ്യപ്പുഴുവാം രാമനോ ലങ്കാധിപനായ രാവണനെ നിഗ്രഹിക്കുന്നതു്!" എന്നു് ആ സിംഹവിക്രമി ദുരഭിമാനിച്ചു. എന്നിട്ടും—"എന്തിനു സംശയിക്കുന്നു! ദശരഥനു് കൌസല്യയിൽ ഉണ്ടാകുന്ന പുത്രനാണു് എന്നെ കൊല്ലുവാൻ പോകുന്നതു് എന്നല്ലെ പറഞ്ഞതു്, ഞാൻ ഈ ദമ്പതികളെത്തന്നെ ക്ഷണനേരം ഇല്ലാതാക്കിക്കളയാം, പിന്നെ അവരുടെ വിവാഹം നടക്കുന്നതെങ്ങിനെയാണെന്നു് എനിക്കൊന്നുകാണണം." എന്നിങ്ങിനെ വിചാരിച്ചു് രാവണൻ ഉടനേതന്നെ ഒരു വലിയ സൈന്യത്തോടുകൂടി പുഷ്പകത്തിൽ കയറി അയോദ്ധ്യയിലേക്കു ചെന്നു. ആ സമയം ദശരഥൻ, സുമന്ത്രൻ എന്ന മന്ത്രിയോടും മററു് എതാനും പൌരന്മാരോടുംകൂടി മനോഹരമായ ചന്ദ്രികയേററു് സരയൂനദിയിൽ തോണികളിക്കുകയായിരുന്നു. ഇങ്ങനെ നിരായുധനായി തോണിയിൽ ഇരിക്കുന്ന ദശരഥനോടാണു് രാവണൻ ശണ്ഠയ്ക്കു പുറപ്പെട്ടതു്. അതിനാൽ ദശരഥനെ തോല്പിയ്ക്കുവാൻ യാതൊരു പ്രയാസവും ഉണ്ടായില്ല. പൌരന്മാരെയെല്ലാം തലവെട്ടി വെള്ളത്തിൽ തള്ളി; അവരുടെ തോണികളെയെല്ലാം ചവിട്ടി പൊളിച്ചു നശിപ്പിച്ചു. ഈ കൂട്ടത്തിൽ ദശരഥനും സുമന്ത്രനും കയറിയിരുന്ന രാജകീയതോണിയും രാവണന്റെ പാദഹതിയേററു് നിശ്ശേഷം തകൎന്നുപോയി. സരയൂനദിയിൽ ശവങ്ങൾ ഒഴുകിത്തുടങ്ങി; അതിലെ വെള്ളം രക്തംകലൎന്നു് അരുണവൎണ്ണമായും ഭവിച്ചു. ഛിന്നമുഖപങ്കജങ്ങളാകുന്ന താമരപ്പൂക്കൾകൊണ്ടും തലമുടിയാകുന്ന കരിഞ്ചണ്ടികൊണ്ടും ആ നിൎമ്മലനദി ആ രാത്രിയിൽ സവിശേഷം ശോഭിച്ചു. രാവണനു

സന്തോഷമായി. "ഇനി കാണട്ടെ ദശരഥന്റെ വിവാഹം" എന്നും പറഞ്ഞു് ആ ക്രൂരൻ അയോദ്ധ്യവിട്ട് നേരെ കോസലരാജ്യത്തിലേക്കു പോന്നു. ആ ഉഗ്രപ്രതാപിക്ക് കോസലനെ യുദ്ധത്തിൽ പരാജയപ്പെടുത്തുവാൻ തെല്ലും പ്രയാസമുണ്ടായില്ല. അതിനാൽ കൗസല്യയേയും കൈവശപ്പെടുത്തിക്കൊണ്ട് അവിടെനിന്നും ലങ്കയിലേക്കു തിരിച്ചു. പോകുമ്പോൾ — "ദശരഥന്റെ കഥ കഴിഞ്ഞിരിക്കുന്ന സ്ഥിതിക്ക് ഞാൻ ഈ പെൺകുട്ടിയെ അനാവശ്യമായി നിഗ്രഹിക്കണമെന്നില്ല. എന്റെ അധീനത്തിൽ എവിടെയെങ്കിലും ഭദ്രമായി സൂക്ഷിച്ചുവച്ചാൽ മതി. മേൽവരും സംഗതികളെ സൂക്ഷിച്ച് തരാതരംപോലെ അതാതു സമയം പ്രവർത്തിക്കുകയാണല്ലോ ബുദ്ധിയുള്ളവർ ചെയ്യേണ്ടതു്. അല്ലാതെ ഞാൻ ഈ പെണ്ണിനെ എന്തിന്നനാവശ്യമായി കൊല്ലുന്നു. എന്നാൽ എന്റെ ശത്രുക്കളായ ദേവന്മാർ, ഇവൾ ജീവിച്ചിരിപ്പുണ്ടെന്നറിഞ്ഞാൽ, ഏതു പ്രകാരവും ഇവളെ കൈവശപ്പെടുത്തുവാനായി ശ്രമിക്കും. അതിന്നനുവദിക്കുകയും അരുതു്." എന്നിങ്ങനെ ഓരോന്നു വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ സമുദ്രത്തിൻമീതെ ഒരു മകരമത്സ്യം പൊങ്ങിവരുന്നതായി രാവണൻ കണ്ടു. ഉടനെതന്നെ തന്റെ വിമാനത്തെ അവിടെ താഴ്ത്തിനിർത്തി, കൗസല്യയെ ഒരു പെട്ടിയിലാക്കിയടച്ചു്, അതിൻവശം കൊടുത്തു് ഇങ്ങിനെ പറഞ്ഞു:—"എടോ മകരമത്സ്യമേ! ഞാൻ പറയുന്നതു് കേട്ടുകൊള്ളുക. ഞാൻ നിന്റെവശം ഏല്പിക്കുന്ന ഈ പെട്ടിയെ നീ ഭദ്രമായി സൂക്ഷിച്ചുകൊള്ളണം. ഞാൻ ആവശ്യപ്പെടുന്ന സമയം എനിക്കുതന്നെ തിരിയെ തരികയുംവേണം." ഇതിനെ മകരമത്സ്യം സമ്മതിച്ചു് ആ പെട്ടിയെ വാങ്ങി അതിനെ തന്റെ വായിൽതന്നെ വച്ചുകൊണ്ടു നടയായി. ഇങ്ങിനെ അല്പം കഴിഞ്ഞ സമയം മറ്റൊരു മകരമത്സ്യം ഈ മത്സ്യത്തെ കണ്ടു; ആ മത്സ്യങ്ങൾ തങ്ങളിൽ ഏതോ കാരണവശാൽ പിണങ്ങി, ഒരു ശണ്ഠയുള്ള പുറപ്പാടായി. ആ സമയം പെട്ടിയെ വഹിച്ചുകൊണ്ടു നടക്കുന്ന മകരമത്സ്യം ആ പെട്ടിയെ ജനസഞ്ചാരമില്ലാത്ത ഒരു ദ്വീപിൽ ഇറക്കിവയ്ക്കേണ്ടതായുംവന്നു.

ഇപ്പോഴയ്ക്കു് മറ്റൊരു സംഭവംകൂടി ഉണ്ടായിരിക്കുന്നു. ദശരഥമഹാരാജാവും സുമന്ത്രമന്ത്രിയും കയറി കളിച്ചിരുന്ന കളിത്തോണി രാവണന്റെ പാദാഘാതമേററു തകരുകയും അതിൽ ഉണ്ടായിരുന്ന രാജാവും മന്ത്രിയും വെള്ളത്തിൽ വീണുപോകുകയും ചെയ്തിരുന്നു എങ്കിലും അവർ രാവണൻ വിചാരിച്ചതുപോലെ മരിച്ചിരുന്നില്ല. മാത്രമല്ല; അനേകം പ്രേതങ്ങളും മററും നിറഞ്ഞുകിടക്കുന്ന ആ നദിയിൽ ആ രാത്രിസമയം ദശരഥനെ പ്രത്യേകം തേടിപ്പിടിക്കുവാൻ രാവണനെക്കൊണ്ടു സാധിച്ചതും ഇല്ല. മൊത്തത്തിൽ എല്ലാവരും മരിച്ചുപോയി എന്നാണ് രാവണൻ വിചാരിച്ചതു്. ദശരഥനും സുമന്ത്രരും മുങ്ങിപ്പൊങ്ങി ഒരുവിധം കഷ്ടപ്പെട്ടു് ഒടുവിൽ ഒരു പലകയെ അതാതു പിടിച്ചു് ഒഴുക്കോടുകൂടി ഒഴുകുവാൻ തുടങ്ങി. ഇങ്ങനെ ഒഴുകി അവർ നദിയിലും, അവിടെനിന്നും സമുദ്രത്തിലും എത്തി. പിന്നെ കർമ്മവശാൽ അങ്ങിനെ നിമിത്തം, അവരെ തിരയടിച്ചു് ജനവാസമില്ലാത്ത ഒരു ദ്വീപിൽ യദൃച്ഛയായി രാജാവും മന്ത്രിയും അവിടെനിന്നു രക്ഷപ്പെടുവാൻ യാതൊരു മാർഗ്ഗവും കാണാതെ വിഷമിച്ചുകൊണ്ടു നടക്കുന്ന ഘട്ടത്തിലാണ് ഒരു മകരമത്സ്യം പെട്ടി കരയിൽ കൊണ്ടുവന്നുവച്ചു് പോകുന്നതായി അവർ കണ്ടതു്. കൗസല്യയെ

രാവണൻ അപഹരിച്ചുകൊണ്ടു പോകുകയാൽ കോസലവാസികളും വ്യസനാബ്ധിയിൽ മുഴുകികിടക്കുകയായിരുന്നു. അങ്ങിനെയിരിക്കെ ദശരഥനും കൌസല്യയും സുഖമായി തിരിച്ചെത്തിയിരിക്കുന്ന വിവരം അറിഞ്ഞപ്പോൾ ആ രാജ്യങ്ങളിലെ പൌരന്മാൎക്ക് അതിയായ സന്തോഷം ഉണ്ടായി. അതിന്റെ ശേഷം ഒരു ശുഭമുഹൂൎത്തം നിശ്ചയിച്ച് കോസലൻ കൌസല്യയെ ദശരഥന് വിധിപ്രകാരം കല്യാണം കഴിച്ചുകൊടുത്തു. തന്റെ രാജ്യംതന്നെയാണ് സ്ത്രീധനമായി കൊടുത്തത്. അതുമുതൽ കോസലം സൂൎയ്യവംശരാജാക്കന്മാൎക്ക് അധീനമായും അവർ കോസലേശ്വരൻ എന്ന പേരിനാൽ പ്രസിദ്ധന്മാരായും തീൎന്നു. ഈ വിവാഹത്തിന്നുശേഷം ദശരഥൻ മഗധരാജപുത്രിയായ സുമിത്രയെയും, മൂന്നാമതായി കേകയരാജപുത്രിയായ കൈകേയിയെയുംകൂടെ പാണിഗ്രഹണം ചെയ്യുകയുണ്ടായി. ഈ മൂന്ന് ധൎമ്മദാരങ്ങൾക്കു പുറമെ ദശരഥരാജന് അനേകായിരം സ്ത്രീകൾ വേറെയും ഭാൎയ്യമാരായി ഉണ്ടായിരുന്നുവത്രെ. ഏവംവിധം ദശരഥഭൂപൻ സൎവ്വസമ്പൽസമൃദ്ധിയോടുകൂടി അനവധികാലം അയോദ്ധ്യയിൽ രാജാധിരാജനായി വാണരുളി.

## കൈകേയിക്ക് ദശരഥൻ വരം കൊടുത്തത്.

ഇങ്ങിനെ ഇരിക്കുന്ന കാലത്ത് ദേവന്മാരും അസുരന്മാരും തമ്മിൽ രാജ്യസംബന്ധമായ ഏതോ സംഗതിവശാൽ ഒരു ഭയങ്കരമായ യുദ്ധം ഉണ്ടാകുവാൻ ഇടയായി. ഈ യുദ്ധത്തിൽ ദേവന്മാൎക്ക് അപജയമാണ് നേരിട്ടത്. ദേവാസുരയുദ്ധത്തിൽ ദേവന്മാൎക്ക് പരാജയം സംഭവിക്കുന്ന സമയം അവർ സൂൎയ്യവംശരാജാക്കന്മാരുടെ സഹായം അപേക്ഷിക്കുക പതിവാണ്. ഈ പതിവനുസരിച്ച് ഇന്ദ്രൻ "ഭേരൻ" എന്നപേരായ ദൂതനെ പറഞ്ഞയച്ച് ദശരഥനെ ദേവന്മാരുടെ ഭാഗത്തേക്കു യുദ്ധത്തിന് ക്ഷണിച്ചു. ദശരഥൻ ഇന്ദ്രന്റെ അപേക്ഷയനുസരിച്ച് ഉടനെതന്നെ യുദ്ധത്തിന് പുറപ്പെട്ടു ചെല്ലുകയും ചെയ്തു. അപ്പോൾ കേകയപുത്രിയായ കൈകേയിയും രാജാവൊന്നിച്ച് യുദ്ധത്തിന് പോയിരുന്നു. ദശരഥൻ അസുരന്മാരുമായേറ്റു; യുദ്ധം അതിഭയങ്കരമായി പരിണമിച്ചു. ഇങ്ങിനെ ഇരിക്കുമ്പോൾ ദശരഥരഥത്തിന്റെ അച്ചാണി ഒടിഞ്ഞുപോകുവാൻ ഇടയായി. എന്നാൽ യുദ്ധഗതിയിൽ ആ വസ്തുത ദശരഥൻ മനസ്സിലാക്കിയതും ഇല്ല. കൈകേയി ഈ അത്യാഹിതം അറിഞ്ഞ ഉടനേതന്നെ തന്റെ കയ്യുടെ ചെറുവിരൽ ആ അച്ചാണിയുടെ സ്ഥാനത്ത് കടത്തിനിൎത്തി രഥം താഴെ വീഴാതെ രക്ഷിച്ചു.

സ്വാമികൃഷ്ണൻ—സ്വാമി! അതെങ്ങിനെ സാധിക്കും. ഒരു കൈവിരലിന് [illegible]അച്ചാണിയുടെ ബലം കാണുമോ? കൈകേയിയുടെ വിരലിന്ന് ഇത്രമാത്രം [illegible]ശക്തിയുണ്ടാകുവാൻ കാരണമെന്ത്?

[illegible]ശാസ്ത്ര്യർ—അല്ലയോ സ്വാമികൃഷ്ണ! സാധുവായ ചോദ്യംതന്നെ. പറയാം [illegible]കേട്ടുകൊള്ളുക. കൈകേയി എന്തുംചെയ്യാൻ മടിക്കാത്ത സാമൎത്ഥ്യവും അ[illegible]ക്ക മനഃക്കരുത്തും, ധാരാളം ശേഷിയും ഉള്ള ഒരു മിടുമിടുക്കിയാ[illegible]ട്ടിയായിരുന്ന കാലത്തൊരിക്കൽ തന്റെ അച്ഛന്റെ കൊട്ടാരത്തിൽ [illegible]ഗമാൎഷി ഭിക്ഷാൎത്ഥം വന്നുചേരുവാൻ ഇടയായി. അദ്ദേഹം [illegible]ിൽ എത്തിയതിന്നുശേഷം, വെയിൽകൊണ്ട് വഴിനടന്നതിനാ

ലുണ്ടായ ക്ഷീണംനിമിത്തം അവിടെ തളൎന്നു കിടന്നുറങ്ങിപ്പോയി. നമ്മുടെ രാജകന്യക പല വികൃതികളും കാട്ടിക്കാട്ടി തിരിഞ്ഞുതിരിഞ്ഞു് നടക്കുന്നതിനിടയ്ക്കു് ഈ സാധുവിനേയും കണ്ടെത്തി. അന്നു ആ വികൃതിക്കുട്ടിക്കു് മറ്റൊരു വികൃതിത്തരത്തിനുകൂടെ വഴിയുണ്ടാക്കിക്കൊടുക്കുകയാണു് ചെയ്തതു്. കൈകേയിക്കുട്ടി വേഗം അന്തഃപുരത്തിലേക്കു ഓടിപ്പോയി, മഷിക്കൂട്ടിൽനിന്നും കുറെ മഷിയെടുത്തു്, എണ്ണചേൎത്തു ചാലിച്ചു്, കൊണ്ടുവന്നു്, തളൎന്നു ഉറങ്ങുന്ന ആ താപസന്റെ മുഖത്തു മുഴുവനും നല്ല വൃത്തിയായി തേച്ചുപിടിപ്പിച്ചു. ഇതെല്ലാം കഴിഞ്ഞതിനുശേഷമാണു് ആ താപസൻ ഉണൎന്നതു്. അപ്പോഴയ്ക്കും തന്റെ മുഖം ആകെ കറുത്തിരിക്കുന്നു. കാണുന്നവർ കാണുന്നവർ ചിരിക്കുന്നുണ്ടു്. വിവരങ്ങളെല്ലാം അന്വേഷിച്ചറിഞ്ഞപ്പോൾ ആ കന്യകയുടെ വികൃതി അദ്ദേഹത്തിനു ഒട്ടും രസമായില്ല. അതിനാൽ—"എന്റെ മുഖത്തു കരിതേച്ചതിന്റെ ഫലം ഈ കരിതേച്ചവന്റെ മുഖത്തു അനുഭവമാകട്ടെ. അതായതു്; എന്റെ മുഖത്തു കരിതേച്ചവനായ ആവർ ആരുടേയും മുഖത്തു നോക്കുവാൻ യോഗ്യനല്ലാതാകുകയും അതിനുതക്കവണ്ണം ഒരു അപവാദം സംഭവിക്കുകയും ചെയ്യട്ടെ," എന്നു ശപിച്ചു. കൈകേയിക്കു അപ്പോഴാണു് താൻ പ്രവൎത്തിച്ച വികൃതിയുടെ വൈഷമ്യം മനസ്സിലായതു്. ഉടനെ തന്നെ ആ രാജകന്യക ആ യതിവൎയ്യന്റെ കാൽക്കൽവീണു് അഭയം അഭ്യൎത്ഥിച്ചപ്പോൾ ആ താപസൻ പിന്നെയും ഇങ്ങിനെ പറഞ്ഞു:—"അല്ലയോ ബാലികേ! എന്റെ ശാപം മിഥ്യയാകയില്ല. എന്നാൽ ഈ വികൃതികാട്ടിയ നിന്റെ കയ്യ് വജ്രംപോലെ ഉറപ്പുള്ളതായിത്തീരുന്നതും അതുകൊണ്ടു് നിനക്കു എന്തും ചെയ്‌വാൻ സാധിക്കുന്നതും ആയി ഭവിക്കും. അതിനാൽ ലോകോപകാരമായ കാൎയ്യം ചെയ്‌വാൻ ഇടവരികയും ചെയ്യും. മാത്രമല്ല; നിന്റെ അപവാദം, ലോകോപകാരമായ കാൎയ്യം ചെയ്തുകൊണ്ടുണ്ടായിത്തീരുന്നതും ആയിരിക്കും." കൈകേയിക്കു് ഇതു കേട്ടപ്പോൾ ഒട്ടൊരു സമാധാനമായി. ഈ വരപ്രഭാവംകൊണ്ടാണു് ആ രാജമഹിഷിക്കു രഥത്തിന്റെ അച്ചാണിയായി തന്റെ ഇടത്തെ കയ്യിന്റെ ചെറുവിരൽ ഉപയോഗിക്കുവാൻ സാധിച്ചതു്.

ദേവാസുരയുദ്ധം അവസാനിച്ചു. ദശരഥൻ അസുരന്മാരെയെല്ലാം ഓടിച്ചു് ദേവന്മാൎക്കു പൂൎണ്ണവിജയം സമ്പാദിച്ചുകൊടുക്കുകയും ചെയ്തു. അതിനുശേഷമാണു് കൈകേയിയുടെ ധീരപ്രവൃത്തിയെപ്പറ്റി രാജാവിനു മനസ്സിലാക്കുവാൻ സാധിച്ചതു്. അദ്ദേഹത്തിനു വളരെ സന്തോഷമായി; ഭാൎയ്യയിലുള്ള പ്രേമം ശതഗുണം വൎദ്ധിച്ചു; പിന്നെ ഇങ്ങിനെ പറഞ്ഞു:—"അല്ലയോ എന്റെ പ്രാണാധാരമെ! ഞാൻ നിന്റെ ശുശ്രൂഷകൊണ്ടു് അത്യന്തം സന്തോഷിച്ചിരിക്കുന്നു. ഈ ധീരകൃത്യത്തിനു പകരമായി ഞാൻ, [illegible] ഇഷ്ടപ്പെടുന്ന രണ്ടു വരങ്ങൾ തരുവാൻ സന്നദ്ധനായിട്ടുണ്ടു്. ഇഷ്ടം [illegible] വരിച്ചുകൊള്ളുകയേ വേണ്ടു." അതുകേട്ടു കൈകേയി പറഞ്ഞു: [illegible]യോ പ്രാണനാഥ! എനിക്കു് അങ്ങയുടെ പ്രേമത്തെക്കാൾ വലുതായി [illegible]ന്നും ഇല്ല. അതൊന്നു മാത്രമേ ഞാൻ അനുഗ്രഹിക്കുന്നുള്ളു. അതിനാൽ [illegible] തല്ക്കാലം ഒന്നുംതന്നെ വേണ്ടതായിട്ടും ഇല്ല. എനിക്കു തന്നിരി[illegible] രണ്ടു വരങ്ങളെ ഞാൻ തല്ക്കാലം നിന്തിരുവടിയിൽത്തന്നെ നി[illegible] കൊള്ളട്ടെ. എനിക്കാവശ്യമുള്ളപ്പോൾ ഞാൻ ചോദിച്ചുകൊള്ളാം[illegible]

പ്പോൾ തന്നേച്ചാൽ മതി,” ദശരഥൻ അങ്ങിനെതന്നെയെന്നു സമ്മതിക്കുകയും ചെയ്തു. തദനന്തരം ജയഭേരിയും മുഴക്കിക്കൊണ്ടു് അവർ അയോദ്ധ്യയിലേക്കു തിരിച്ചുപോന്നു.

## ദശരഥന്നുകിട്ടിയ ശാപം.

ഇങ്ങിനെ ഇരിക്കുന്ന കാലത്തു ഒരിക്കൽ ദശരഥമഹാരാജാവു് തന്റെ സൈന്യങ്ങളോടുകൂടി കാട്ടിൽ നായാട്ടിന്നായി പുറപ്പെട്ടു. പല മൃഗങ്ങളേയും വേട്ടയാടി വിനോദിച്ചു് ആ രാജാവു് ഒരു രാത്രി ഒരു നദിക്കരയിൽ കാവൽ ഇരിക്കയായിരുന്നു. ആ വഴിക്കരികെയുള്ള കടവിൽ ആന, വെള്ളം കുടിപ്പാൻ ഇറങ്ങുമെന്നു് വിചാരിച്ചു് ആനയെ പിടിക്കുവാൻ ഉദ്ദേശിച്ചാണു് രാജാവു് അവിടെ കാവലിരുന്നതു്. ഈ കടവിന്നടുത്തുകൂടെ ഒരു രാജപാതയുണ്ടായിരുന്നു. ആ പാതയിൽക്കൂടെ ശ്രവണൻ എന്നു പേരായ ഒരു വൈശ്യനും, വാർദ്ധക്യം നിമിത്തം കണ്ണുകാണുവാനും വഴിനടക്കുവാനും വഹിയാത്ത അവന്റെ മാതാപിതാക്കന്മാരുംകൂടി കാശിക്കു പോകുന്നുണ്ടായിരുന്നു. ശ്രവണൻ തന്റെ മാതാപിതാക്കന്മാരെ കാവുകെട്ടി എടുത്താണു് സഞ്ചരിച്ചുകൊണ്ടിരുന്നതു്. ഈ യാത്രക്കാർ ദശരഥൻ കാവലിരിക്കുന്നതിന്നു സമീപം എത്തിച്ചേർന്നപ്പോൾ സമയം രാത്രിയായി. അതിനാൽ ശ്രവണൻ തന്റെ മാതാപിതാക്കന്മാരെ ഒരു വൃക്ഷച്ചുവട്ടിൽ ഇറക്കിവെച്ചു. ദാഹംനിമിത്തം വളരെ തളർന്നിരുന്ന അവർക്കു വെള്ളം കൊണ്ടുവന്നു് കൊടുക്കുവാനായി ജലപാത്രവും എടുത്തു് ശ്രവണൻ നദീതീരത്തിലേയ്ക്കു ചെന്നു; ആറ്റിൽ ഇറങ്ങി വെള്ളം മുക്കി; ജലപാത്രത്തിൽ വെള്ളം കടക്കുന്ന ശബ്ദം രാജാവു് കേട്ടു; അദ്ദേഹത്തിന്റെ സമസ്തവിചാരവും ഗജത്തെപ്പറ്റിത്തന്നെ ആയിരുന്നതുകൊണ്ടു്, ആ ശബ്ദം ആന തുമ്പിക്കൈകൊണ്ടു് ആറ്റിൽനിന്നു വെള്ളം മുക്കിയെടുക്കുന്ന ശബ്ദമാണെന്നു രാജാവു് തീർച്ചയാക്കി. ഉടനെതന്നെ ശബ്ദഭേദിനി എന്ന അസ്ത്രം ആ ശബ്ദം കേട്ട സ്ഥലത്തെ ലക്ഷ്യമാക്കി, അവിവേകമായി, * അതെ സാഹസമായി, പ്രയോഗിക്കയും ചെയ്തു. ആ അസ്ത്രം ശ്രവണന്റെ മാറ്റിൽതന്നെ ചെന്നുതറച്ചു. “അയ്യോ! അയ്യോ!” എന്നു നിലവിളിച്ചുകൊണ്ടു് ശ്രവണൻ താഴെ വീണു. ഈ നിലവിളികേട്ടപ്പോൾ ദശരഥനു്, കാര്യം ഏതോ അവതാളത്തിലായിരിക്കുന്നു” എന്നു തോന്നി ഉടനെ അവിടെ ഓടിയെത്തി. അദ്ദേഹത്തെ കണ്ടു് ശ്രവണൻ:—“അയ്യോ! അതാരാണു്? ആരാണു് എന്റെ നേരെ അസ്ത്രം പ്രയോഗിച്ചതു്?” എന്നു സംഭ്രമിച്ചു ചോദിച്ചു. അതുകേട്ടു രാജാവു് വിഷണ്ണനായി ഇങ്ങനെ പറഞ്ഞു:—

ദശരഥൻ—ഇതു് ദശരഥമഹാരാജാവാണു്. അസ്ത്രം പ്രയോഗിച്ചതും ഞാൻതന്നെയാകുന്നു. അവിവേകത്താൽവന്നുപോയ ഈ അപരാധം ക്ഷമിക്കണം. അങ്ങയുടെ ജലപാത്രത്തിൽ ജലം കടക്കുന്ന ശബ്ദം കേട്ടപ്പോൾ ആന ... കൈകൊണ്ടു് വെള്ളം എടുക്കുന്ന ശബ്ദമാണെന്നു തെറ്റിദ്ധരിച്ചു്

---

* കാട്ടാനയെ നായാട്ടിൽ കൊല്ലുവാൻ പാടില്ലെന്നാണു് ... വിനോദത്തിൽ ലോലുപനായ രാജാവു് ആ വിധിയെ അനാ... ലംഘിച്ചു അസ്ത്രം പ്രയോഗിച്ചതു് എന്നു് പറഞ്ഞതു്.

പ്രയോഗിച്ചുപോയതാണ്. അങ്ങ് എന്റെ അപരാധത്തെ ക്ഷമിച്ച് എന്നെ രക്ഷിക്കാറാകണം.

ശ്രവണൻ—അയ്യോ! എനിക്കു വേദന സഹിക്കവയ്യേ! രാജാവേ ഇതു അങ്ങയുടെ കുററമാണെന്നു ഞാൻ വിചാരിക്കുന്നില്ല. എന്റെ കൎമ്മഫലമായിരിക്കും എന്നല്ലാതെ എന്തു പറയട്ടെ. അതിനാൽ ഞാൻ ക്ഷമിക്കേണ്ടതായും മാപ്പുതരേണ്ടതായും ഒന്നും ഇല്ല. മാത്രമല്ല, ഞാൻ വൈശ്യനാകയാൽ അങ്ങേയ്ക്കു ബ്രാഹ്മഹത്യാപാപവും ഉണ്ടാവുകയില്ല. എന്നാൽ എന്റെ അച്ഛനമ്മമാർ വളരെ പ്രായമായവരാണ്. അവൎക്കു പ്രായാധിക്യം നിമിത്തം കണ്ണു തുറക്കുവാൻകൂടെ നിവൃത്തിയില്ല. അതിയായ വെള്ളംദാഹംനിമിത്തം അവർ എന്നെ വെള്ളത്തിനു അയച്ചിരിക്കുകയാണ്. അതാ, ആ കാണുന്ന മരച്ചുവട്ടിൽ അവർ എന്റെ വരവും കാത്തു ഇരുപ്പുണ്ട്. അതിനാൽ അങ്ങ് വേഗം അവിടെച്ചെന്ന്, അവൎക്കു വെള്ളം കൊടുത്ത് തൃപ്തിപ്പെടുത്തി അവരെ സമാധാനപ്പെടുത്തിക്കൊണ്ടാൽ മതി. അവർ കോപിച്ചു ശപിച്ചാൽ അങ്ങ് ഭസ്മമായിപ്പോകും. അതു മാത്രം സൂക്ഷിച്ചുകൊള്ളുകയേവേണ്ടു. ഇനി ഈ അസ്ത്രം എടുക്കുക; എനിക്കു മരണവേദന അസഹ്യമായിരിക്കുന്നു.”

ദശരഥൻ ഇതു കേട്ട ഉടനെതന്നെ ശ്രവണന്റെ അടുക്കൽ ചെന്നു അസ്ത്രം വലിച്ചെടുത്തു ആ വൈശ്യപ്രാണിയെ തൊട്ടു തലോടി. ഉടനേതന്നെ ശ്രവണൻ മരിച്ചുപോകുകയും ചെയ്തു. ദശരഥൻ അനന്തരം വെള്ളവും എടുത്തു ശ്രവണന്റെ മാതാപിതാക്കന്മാർ ഇരിക്കുന്നേടത്തു ചെന്നു അവരെ വീണു നമസ്കരിച്ച് വളരെ വിനയത്തോടും ഭക്തിയോടുംകൂടി ജലം കൊടുത്തു തൃപ്തിപ്പെടുത്തി വിവരങ്ങളെല്ലാം സാവധാനം പറഞ്ഞറിയിച്ചു. അവൎക്കു വളരെ വ്യസനമായി എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അവർ പറഞ്ഞു:—“അല്ലയോ രഘൂത്തമ! അങ്ങ് ചെയ്തതു് വളരെ സാഹസമായിപ്പോയി. ഞങ്ങൾ പുത്രശോകത്താൽ മരിക്കുന്നതുപോലെ അങ്ങും പുത്രശോകംനിമിത്തം മരിച്ചുപോകുവാൻ ഇടവരട്ടെ. സൂക്ഷിച്ചുകൊള്ളുക. അങ്ങ് ഇനി വേഗം നല്ലൊരു ചിതകൂട്ടി ഞങ്ങളുടെ പുത്രന്റെ ശരീരത്തെ വിധിപ്രകാരം സംസ്കരിക്കുക.”

രാജാവു് അതുപ്രകാരംതന്നെ ചെയ്തു. ആ വൈശ്യന്റെ വൃദ്ധന്മാരായ മാതാപിതാക്കന്മാരും ആ ചിതയിൽ പ്രവേശിച്ച് ശരീരം ത്യജിച്ചു. ദശരഥൻ ചിന്താക്രാന്തനായി പിന്നെ അയോദ്ധ്യയിൽ മടങ്ങിവന്നു വിവരങ്ങളെല്ലാം വസിഷ്ഠമഹർഷിയെ അറിയിച്ചു. ആ ഋഷിവര്യൻ വൈശ്യഹത്യയുടെ ദോഷം തീരുവാനായി ദശരഥനെക്കൊണ്ട് ഒരു അശ്വമേധയാഗം ചെയ്യിപ്പിക്കുകയും ചെയ്തു.

## ഋശ്യശൃംഗൻ ശാന്തയെ വിവാഹം ചെയ്തതു്.

...ശരഥമഹാരാജാവു് താരുണ്യദശയെ മിക്കവാറും തരണംചെയ്തു് കഴി...ം. വാൎദ്ധക്യത്തിൽ കാലെടുത്തു ഊന്നി എന്നുതന്നെ പറയാം. ...അദ്ദേഹത്തിന്ന് ശാന്തയെന്നുപേരായ ഒരു പുത്രി മാത്രമ...തും ഉണ്ടായിരുന്നില്ല. അതിനാൽ അദ്ദേഹവും അദ്ദേ...അയോദ്ധ്യാവാസികളും വളരെ ദുഃഖിച്ചു. ദശരഥരാജാ

വിന്റെ പുത്രിയായ ശാന്താദേവിയെ, അയൽരാജ്യത്തിലെ രാജാവായ രോമപാദന്റെ അപേക്ഷപ്രകാരം അദ്ദേഹത്തിന് ദത്തുപുത്രിയായി കൊടുത്തിരിക്കുന്നു. ശാന്താദേവി അങ്ങിനെ രോമപാദന്റെ രാജധാനിയിൽ വളർന്നുവരുന്നകാലത്ത് ആ രാജ്യത്തിൽ അനാവൃഷ്ടിനിമിത്തം അതിഭയങ്കരമായ ക്ഷാമം ബാധിച്ചു. ജനങ്ങൾ വെള്ളം കുടിക്കുവാൻപോലും കിട്ടാതെ കുഴങ്ങി. അതിനാൽ ഈ ദുഃഖനിവാരണത്തിനായി രോമപാദൻ ദേവന്മാരോട് അഭ്യർത്ഥിച്ചു. ദേവന്മാർ, "മഹാസിദ്ധന്മാരിൽ അഗ്രേസരനായ ഋശ്യശൃംഗനെ അങ്ങയുടെ രാജധാനിയിൽ കൂട്ടിക്കൊണ്ടുപോയാൽ അദ്ദേഹത്തിന്റെ പ്രതാപാധിക്യംനിമിത്തം ഈ ദുരിതാവസ്ഥ നീങ്ങു"മെന്ന് രോമപാദനോട് ഉപദേശിക്കുകയും, അങ്ങിനെ ഋശ്യശൃംഗനെ കൂട്ടിക്കൊണ്ടുപോകുവാനായി ഏതാനും അപ്സരസ്ത്രീകളെ അയച്ചുകൊടുക്കുകയും ചെയ്തു.

ഋശ്യശൃംഗനെന്ന താപസവര്യൻ വിഭാണ്ഡകൻ എന്ന മഹർഷിക്ക് ഒരു മാൻപേടയിൽ ജനിച്ച പുത്രനാണ്. അദ്ദേഹം പിതാവൊന്നിച്ചുതന്നെ വളർന്നുവരികയും ചെയ്യുന്നു. അതിനാൽ അപ്സരസ്ത്രീകൾ ഋശ്യശൃംഗനെ ക്ഷണിക്കുവാനായി ചെന്നത് വിഭാണ്ഡകന്റെ ആശ്രമത്തിലേയ്ക്കാണ്. അവിടെവെച്ച് അവർ അവരുടെ നൃത്തഗീതാദി ശൃംഗാരപ്രയോഗങ്ങളാൽ ഋശ്യശൃംഗനെ വശീകരിച്ച് രോമപാദന്റെ രാജധാനിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ആ ഋഷിശ്രേഷ്ഠൻ അവിടെ എത്തിയ ഉടനെ അദ്ദേഹത്തിന്റെ പ്രഭാവംനിമിത്തം സുഭിക്ഷമായി മഴപെയ്യുകയും ആ രാജ്യത്തിലെ ക്ഷാമം നിശ്ശേഷം ഇല്ലാതായിത്തീരുകയും ചെയ്തു. രോമപാദന് വളരെ സന്തോഷമായി. ഋശ്യശൃംഗനും സന്തോഷത്തിന് ഒട്ടും കുറവുണ്ടായില്ല. ആ മുനികുമാരനാകട്ടെ രോമപാദന്റെ ദത്തുപുത്രിയായ ശാന്തയെ കണ്ടതുമുതൽ അവൾനിമിത്തം കാമപീഡിതനായിക്കഴിഞ്ഞിരിക്കുന്നു. അതിനാൽ ഋശ്യശൃംഗൻ ശാന്തയായ ശാന്തയെ പാണിഗ്രഹണത്തിനാവശ്യപ്പെടുകയും, രോമപാദൻ ഏററവും സന്തോഷത്തോടുകൂടി അവളെ ഋഷിശ്രേഷ്ഠന്നു വിവാഹംചെയ്തുകൊടുക്കുകയും ചെയ്തു. ഇങ്ങിനെ ദശരഥമഹാരാജാവും ഋശ്യശൃംഗമുനിശ്രേഷ്ഠനും തമ്മിൽ ഒരു ബന്ധുത്വം ഉണ്ടാകുവാൻ ഇടയായിട്ടുണ്ട്.

## ദശരഥന്റെ പുത്രകാമേഷ്ടി.

ദശരഥൻ അറുപതിനായിരം സംവത്സരം ഇങ്ങിനെ രാജ്യപരിപാലനം ചെയ്തുപോന്നു. അദ്ദേഹത്തിന് ഇതുകാലമായി പുത്രന്മാരാരും ഉണ്ടായില്ല. അതിനാൽ ദുഃഖാതുരനായിത്തീർന്ന അദ്ദേഹം ഒരു പുത്രകാമേഷ്ടി ചെയ്യുവാൻ തീർച്ചയാക്കി. അതു ചെയ്യിപ്പിക്കുവാനായി വസിഷ്ഠമഹർഷിയുടെ ഉപദേശപ്രകാരം ഋശ്യശൃംഗനെയാണു വരിച്ചത്. അദ്ദേഹം ആ ക്ഷണം സ്വീകരിച്ച് അയോദ്ധ്യയിൽവന്നു ദശരഥനെക്കൊണ്ട് ഇഷ്ടി ചെയ്യിപ്പിച്ചു. പന്ത്രണ്ടുസംവത്സരം യാഗം നടന്നു. അതിന്റെ അവസാനത്തിൽ ഹോമകുണ്ഡത്തിൽനിന്നു സ്വർണ്ണപാത്രത്തിൽ ദേവനിർമ്മിതവും പുത്രീയവും ആയ പായസത്തോടുകൂടി അഗ്നിഭഗവാൻ പൊങ്ങിവന്ന് ആ പായസത്തെ ദശരഥമഹാരാജാവിന്നു കൊടുത്തു. ദശരഥൻ ഈ പായസത്തെ കൌസല്യയ്ക്കും

കൈകേയിക്കും രണ്ടു തുല്യഭാഗങ്ങളായി ഭാഗിച്ചുകൊടുത്തു. ഏതോ സംഗതിവശാൽ സുമിത്രയുടെ കാൎയ്യം മറന്നുപോയതുപോലെയാണു സംഭവിച്ചതു്. അതു കണ്ടു ഉടനെ കൌസല്യ തന്റെ ഭാഗത്തിൽനിന്നു പകുതിയെടുത്തു സുമിത്രയ്ക്കു കൊടുത്തു. അതുപോലെതന്നെ കൈകേയിയും പ്രവൎത്തിച്ചു. ഇങ്ങിനെ മൂന്നു രാജ്ഞിമാൎക്കും കിട്ടിയ പായസഭാഗത്തെ അവർ ഓരോരുത്തരും വളരെ ഭക്തിയോടും താല്പൎയ്യത്തോടുംകൂടി ഭക്ഷിക്കുകയും ചെയ്തു.

എങ്കിലും ദശരഥൻ കാണിച്ച പക്ഷഭേദം സുമിത്രയ്ക്കു് അത്ര ഇഷ്ടമായോ എന്ന കാൎയ്യം കുറച്ചു സംശയത്തിലാണു്. ആ സാധുവനിത തനിക്കു കിട്ടിയ പായസം യാതൊരു ദുൎമ്മുഖവും കാണിക്കാതെ ഭക്ഷിച്ചുവെങ്കിലും ഏതോ സംഗതിയെപ്പററി ഗാഢമായി ചിന്തിച്ചു പരിഭവിക്കുന്നവളെപ്പോലെയാണു ഇരുന്നതു്. അതിനാൽ മുഴുവനും ഭക്ഷിക്കാതെ ആ പായസത്തിൽനിന്നു ഒരു ഉരുളയെടുത്തു് ഏതോ ചിന്താപാരവശ്യത്തോടുകൂടി അഞ്ജനാദ്രിയിലേയ്ക്കു് വലിച്ചെറിഞ്ഞു. ഒരു കാൎയ്യവും, കാരണംകൂടാതെ ഉണ്ടാകുകയില്ലെന്നുള്ളതു് നിശ്ചയംതന്നെ. ഈ പ്രപഞ്ചനിയതിപ്രകാരം സുമിത്രയുടെ ഈ പ്രവൃത്തിയും ഒരു വലിയ കാൎയ്യത്തിന്റെ കാരണമായിത്തന്നെ പരിണമിച്ചു.

## സുവൎച്ചലയുടെ മോക്ഷം.

പണ്ടു് ബ്രഹ്മസദസ്സിൽ സുവൎച്ചല എന്നു പേരായി ഒരു നൎത്തകി ഉണ്ടായിരുന്നു. അവൾ നടനവിദ്യയിൽ അസാധാരണമായ സാമൎത്ഥ്യത്തോടുകൂടിയവളായിരുന്നുവെങ്കിലും ഒരുദിവസം നടനംചെയ്യുന്ന സമയം നടനമുറയ്ക്കു വിപരീതമായി എന്തോ പ്രവൎത്തിച്ചതുകണ്ടു് ബ്രഹ്മാവു് നോക്കിയപ്പോൾ അവൾ ഒരു കാമുകനെ നോക്കി മന്ദഹാസംതൂകുന്നതും വിനോദിക്കുന്നതും ആണു കണ്ടതു്. ബ്രഹ്മാവു് ഉടനെതന്നെ കോപിച്ചു് "ഹേ ഗൃദ്ധ്രദൃഷ്ടേ! നീ ഒരു-ഗൃദ്ധ്രമായി പോകുക" എന്നു ശപിക്കുകയും ചെയ്തു. ഈ സുവൎച്ചല ഇങ്ങിനെ ഒരു ഗൃദ്ധ്രമായി അഞ്ജനശൈലത്തിൽ പാൎത്തുവരികയായിരുന്നു. ആ കഴുകൻ സുമിത്രാദേവി വലിച്ചെറിഞ്ഞ പായസപിണ്ഡത്തെ കൊത്തിയെടുത്തു്, ക്ഷണനേരം അവിടെനിന്നും പറന്നുപോയി. ഈ പായസപിണ്ഡമാണു് കേസരിയുടെ ഭാൎയ്യയായ അഞ്ജനയ്ക്കു് കിട്ടിയതു്. സുവൎച്ചല അതോടുകൂടി ബ്രഹ്മാവിന്റെ അനുഗ്രഹപ്രകാരം ശാപത്തിൽനിന്നു രക്ഷപ്പെട്ടു് പൂൎവ്വവൽ ദിവ്യശരീരം എടുത്തു് സത്യലോകത്തിലേയ്ക്കു പോകുകയും ചെയ്തു.

പായസത്തിന്റെ പ്രഭാവംകൊണ്ടു് കൌസല്യയും കൈകേയിയും സുമിത്രയും ഗൎഭം ധരിച്ചു. അവരെ കണ്ടു് ദശരഥനും അയോദ്ധ്യാവാസികളും സന്തോഷചിത്തന്മാരായിത്തീരുകയും ചെയ്തു.

..............................

# അഗസ്ത്യരാമായണം.

## ബാലകാണ്ഡം.

---

### തിരുഅവതാരം.

മഹാവിഷ്ണു മുമ്പുചെയ്ത വാഗ്ദാനം അനുസരിച്ചും, മുമ്പ് കിട്ടിയ ശാപങ്ങളെ സഫലമാക്കിത്തീർക്കുവാനായും മററു പല ദേവകാര്യങ്ങളും സാധിപ്പിക്കുവാനായും കൌസല്യയുടെ പുത്രനായി ജനിക്കുവാൻ നിശ്ചയിച്ചു. തന്റെ ഭൃത്യനായ ആദിശേഷൻ ഭഗവാനെ സദാ സഹായിക്കുന്നതിനായി സുമിത്രയുടെ പുത്രനായി ജനിക്കുവാനും തയ്യാറായി. തന്റെ ആയുധങ്ങളായ ശംഖചക്രങ്ങൾ ഭഗവാനൊന്നിച്ചുതന്നെ ഇരിക്കുവാനായി അവതാരമെടുക്കുവാനും ഒരുങ്ങി. ഈ മൂന്നു രാജമഹിഷികൾക്കും ക്രമേണ ഗർഭം പൂർത്തിയായതിന്നു,

ഉച്ചത്തിൽപഞ്ചഗ്രഹം നില്ക്കുന്നനേരത്തിങ്കൽ
അച്യുതനയോദ്ധ്യയിൽ കൌസല്യാത്മജനായാൻ,
നക്ഷത്രം പുനർവ്വസു, നവമിയെല്ലോതിഥി,
നക്ഷത്രാധിപനോട്ടുകൂടവെ ബൃഹസ്പതി,
കർക്കടകത്തിലത്യുച്ചസ്ഥിതനായിട്ടെല്ലൊ
അർക്കനുമത്യുച്ചസ്ഥൻ, ഉദയം കർക്കിടകം.
അർക്കജൻ തുലാത്തിലും ഭാർഗ്ഗവൻ മീനത്തിലും
വക്രനുമുച്ചസ്ഥനായ് മകരം രാശിതന്നിൽ
നില്ക്കുമ്പോൾ അവതരിച്ചീടിനാൻ ജഗന്നാഥൻ,”

നാലു തൃക്കൈകളിൽ ശംഖചക്രഗദാപത്മം എന്നി അലങ്കാരങ്ങളോടു കൂടി പീതാംബരം ചാർത്തി ദിവ്യമായ മണികുണ്ഡലങ്ങൾ ധരിച്ച് നീലമേഘശ്യാമളനായി സ്വരൂപത്തോടുകൂടിയാണ് ഭഗവാൻ കൌസല്യാദേവിക്ക് പ്രത്യക്ഷദർശനം കൊടുത്തതു്. അഹോ! കൌസല്യാദേവിയുടെ ഭാഗ്യംതന്നെ ഭാഗ്യം. ദേവിക്ക് ആ ദിവ്യരൂപം കാണാറായ ഉടനേതന്നെ തത്വജ്ഞാനോദയമുണ്ടായി. അതിനാൽ ഒരു സാധാരണ ബാലനെപ്പോലെ ഭവിച്ച് തനിക്ക് പരിചരിക്കുവാനുള്ള ഭാഗ്യം ഉണ്ടാകുവാൻ അനുഗ്രഹിക്കണമെന്ന് അപേക്ഷിക്കുകയും ഭഗവാൻ ഉടനെതന്നെ ഫുല്ലാബ്ജങ്ങളെപ്പോലെ ജീവനുള്ളവയായ ചാരുനേത്രങ്ങളോടും ദിവ്യശ്യാമനിറത്തോടും ചന്ദ്രകാന്തിയെ അതിശയിക്കുന്ന തിരുമുഖലാവണ്യത്തോടും സൌന്ദര്യസാരസർവ്വസ്വത്തെ അപ്പാടെയും പരാജയപ്പെടുത്തുന്ന ആകാരമാധുര്യത്തോടുംകൂടി ഒരു ദിവ്യകോമളവിഗ്രഹമായി— നയനാനന്ദകരമായ ഭാസ്വൽകാന്തിയോടുകൂടിയ കുമാരവിശേഷമായി — ആ ഭാഗ്യവതിയുടെ ഈററില്ലത്തിൽ പ്രശോഭിച്ചു.

അടുത്ത ദിവസം കൈകേയി പൂയം നക്ഷത്രവും ശുക്ലപക്ഷവും കൂടിയ ദിവസം മീനം രാശിയോട് ഒരു പുത്രനെയും മൂന്നാം ദിവസം സുമിത്ര ഏകാദശിയും ആയില്യവും കൂടിയ ദിവസം കർക്കടകലഗ്നം കൊണ്ട് ഒരു പുത്രനെയും മകം നക്ഷത്രവും ഏകാദശിതിഥിയും ചിങ്ങലഗ്നവും കൊണ്ട് മറ്റൊരു പുത്രനെയും പ്രസവിച്ചു. ഇങ്ങിനെ മൂന്നു ഭാൎയ്യമാരിലും കൂടി ദശരഥന്ന് നാലു പുത്രന്മാർ ജനിച്ചു. ആ നൃപവൎയ്യൻ വിധിപ്രകാരം ജാതകൎമ്മാദികൾ എല്ലാം നടത്തി അവരെ നാലുപേരെയും വഴിയാംവണ്ണം സംരക്ഷിച്ചുകൊണ്ടു പോന്നു. നാമകരണത്തിനുള്ള കാലമായപ്പോൾ വസിഷ്ഠന്റെ ഉപദേശപ്രകാരം വിശ്രുതനായ ശതാനന്ദമഹൎഷി ശ്യാമളനിറംപൂണ്ട് കോമളശരീരത്തോടുകൂടിയ കൌസല്യാപുത്രന്ന് രാമൻ എന്നും ലക്ഷണയുക്തനായ സുമിത്രാപുത്രന്ന് ലക്ഷ്മണൻ എന്നും ഗുണനൈപുണ്യത്തെ ദ്യോതിപ്പിക്കുന്ന ലക്ഷണങ്ങളോടുകൂടിയ കൈകേയീപുത്രന്ന് ഭരതനെന്നും ശത്രുവധത്തിനു വേണ്ട വീൎയ്യപരാക്രമങ്ങളെ തെളിച്ചുകാട്ടുന്ന ലക്ഷണങ്ങളോടുകൂടിയ സുമിത്രയുടെ ഇളയപുത്രന്ന് ശത്രുഘ്നനെന്നും പേരിട്ടു.

## വിദ്യാഭ്യാസം.

നാലു പുത്രന്മാരും വെളുത്ത പക്ഷത്തിലെ ചന്ദ്രനെപ്പോലെ ക്രമേണ വളൎന്നുവന്ന് പിതാവിന്നും മാതാക്കൾക്കും പുരവാസികൾക്കും ഒന്നുപോലെ സന്തോഷത്തെ ജനിപ്പിച്ചു. രാമലക്ഷ്മണന്മാർ ഒന്നിച്ചും ഭരതശത്രുഘ്നന്മാർ ഒന്നിച്ചും ആണ് നടക്കുക പതിവായിരുന്നത്. ബാലപീഡകളൊന്നും അവൎക്ക് ഉണ്ടായില്ല. സൽസ്വഭാവം, സൌകുമാൎയ്യം, സാമൎത്ഥ്യം, വിനയം, ഉത്സാഹം മുതലായ ആകൎഷണീയ ഗുണങ്ങൾ കൊണ്ട് ഈ കുമാരന്മാർ സകലരുടെയും മനസ്സിനെ വശീകരിച്ച് സകലരെയും ആനന്ദവാരാശിയിൽ ആറാടിച്ചു. വയസ്സ് അഞ്ചു കഴിഞ്ഞു. ഉപനയനത്തിനുള്ള കാലമായി. ഉപനയനം ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ മൂന്നു വൎണ്ണങ്ങൾക്കും വിധിച്ചിട്ടുള്ളതാണ്. ബ്രഹ്മതേജസ്സിനെ ആഗ്രഹിക്കുന്നവനായ ബ്രാഹ്മണൻ അഞ്ചാമത്തെ വയസ്സിലും, ബാഹുവീൎയ്യത്തെ ആഗ്രഹിക്കുന്ന ക്ഷത്രിയൻ ആറാമത്തെ വയസ്സിലും, ധനലാഭത്തെ ആഗ്രഹിക്കുന്ന വൈശ്യൻ എട്ടാമത്തെ വയസ്സിലും ഉപനയനം കഴിക്കണം എന്നാണ് വിധി. ഇതനുസരിച്ച് ദശരഥമഹാരാജാവ് തന്റെ പുത്രന്മാരുടെ ഉപനയനം അവരുടെ ആറാമത്തെ വയസ്സിൽ വസിഷ്ഠനെക്കൊണ്ടു തന്നെ കഴിപ്പിച്ചു. വസിഷ്ഠൻ തന്നെ അവരെ വേദങ്ങളും ശാസ്ത്രങ്ങളും എല്ലാം വേണ്ടതുപോലെ അഭ്യസിപ്പിക്കുകയും ചെയ്തു. ഇതിന്നുശേഷം വസിഷ്ഠമഹൎഷിയുടെ മേൽനോട്ടത്തിൽ ചതുരംഗസേനയുടെ അകമ്പടിയോടുകൂടി ദേശസഞ്ചാരത്തിനയച്ചു. ഈ സഞ്ചാരം ആറുമാസം കൊണ്ടാണ് അവസാനിച്ചത്. തദനന്തരം അവർ അയോദ്ധ്യയിൽ മടങ്ങിവന്ന് എല്ലാവരുടെയും വാത്സല്യഭാജനമായി അവിടെ സസുഖം പാൎത്തു വന്നു.

## മഖസംരക്ഷണം:

രാമലക്ഷ്മണഭരതശത്രുഘ്നന്മാരോടുകൂടി ദശരഥമഹാരാജാവ് തന്റെ രാജധാനിയിൽ സസുഖം താമസിച്ചുവന്ന കാലത്ത് ഒരുദിവസം വിശ്വാമി-

നനായ വിശ്വാമിത്രമഹർഷി അവിടെയ്ക്കു എഴുന്നള്ളി. ദശരഥൻ അദ്ദേഹത്തെ അത്യധികമായ ബഹുമാനങ്ങളോടുകൂടി സ്വീകരിച്ചിരുത്തി കുശലപ്രശ്നങ്ങളെല്ലാം ചെയ്തശേഷം ഭഗവാൻ ആഗതനായതിന്റെ കാരണം എന്താണെന്ന് അന്വേഷിച്ചു. വിശ്വാമിത്രൻ പ്രകൃത്യാ കോപിഷ്ഠനാണ്. പോരതിൽ സൂര്യവംശരാജാക്കന്മാരുടെ കുലഗുരുവായ വസിഷ്ഠന്റെ പരമവിരോധിയും ആണ്. അതുകൊണ്ട് ആ താപസവര്യൻ വല്ല ശണ്ഠാമങ്ങളും ഉണ്ടാക്കിവെയ്ക്കുമൊ എന്ന് ആ രാജശ്രേഷ്ഠൻ വല്ലാതെ ഭയപ്പെടാതിരുന്നില്ല. എന്നാൽ ദശരഥന്റെ ചോദ്യം കേട്ടതിനനന്തരമായി വിശ്വാമിത്രൻ വളരെ സാവധാനത്തിൽ പറഞ്ഞതു ഇങ്ങിനെയായിരുന്നു:—

വിശ്വാമിത്രൻ—അല്ലയൊ രാജർഷേ! ഞാൻ കുറെക്കാലമായി ഒരു യാഗം ആരംഭിച്ചു നടത്തിവരുന്നുണ്ട്. എങ്കിലും അതിനെ നിർവിഘ്നം പര്യവസാനിപ്പിക്കുവാൻ കാമരൂപികളായ ഏതാനും രാക്ഷസന്മാർ സമ്മതിക്കുന്നില്ല. യാഗം ആരംഭിച്ചുകഴിയുമ്പോഴേക്കും അവർ വന്നെത്തി എന്തെങ്കിലും വിധത്തിൽ യാഗത്തെ മുടക്കുന്നു. അതിനാൽ അങ്ങയുടെ പുത്രന്മാരായ രാമലക്ഷ്മണന്മാരെ എന്റെ യാഗരക്ഷയ്ക്കായി എന്റെ കൂടെ പറഞ്ഞയച്ചുതരേണം. അതുകൊണ്ട് അവർക്കും അങ്ങയ്ക്കുകൂടിയും മേലാൽ ക്ഷേമാഭിവൃദ്ധിയുണ്ടാകുന്നതാണ്."

ബാല്യപ്രായത്തിലുള്ള തന്റെ പുത്രന്മാരെ രാക്ഷസന്മാരോടെതിരിടുവാൻ പറഞ്ഞയച്ചുകൊടുക്കണമെന്ന വിശ്വാമിത്രന്റെ അപേക്ഷ ദശരഥന്ന് തെല്ലും പഥ്യമായില്ല. പറഞ്ഞയച്ചുകൊടുക്കാതിരിക്കാമൊ? എന്നാൽ വിശ്വാമിത്രൻ തീർച്ചയായും കോപിക്കും. കോപിച്ചാൽ പിന്നെ അദ്ദേഹത്തിന്ന് ഇന്നതെ ചെയ്തുകൂടൂ എന്നും ഇല്ല. അതിനാൽ ഈ വിഷമഘട്ടത്തിൽ പ്രവർത്തിക്കേണ്ടതെന്താണെന്ന് തീരുമാനിക്കുവാൻ ശക്തിയില്ലാതെ വസിഷ്ഠന്റെ സമീപത്തുചെന്ന അദ്ദേഹത്തിന്റെ ഉപദേശം അഭ്യർത്ഥിച്ചു. അതുകേട്ട് വസിഷ്ഠൻ പറഞ്ഞു:—"അല്ലയൊ ദശരഥ! നീ ഒട്ടും സംശയിക്കാതെ നിന്റെ പുത്രന്മാരെ അദ്ദേഹത്തിന്റെകൂടെ പറഞ്ഞയച്ചുകൊള്ളുക. അദ്ദേഹത്തെ നിനക്കു നല്ലതുപോലെ അറിഞ്ഞുകൂടാ. നല്ലവണ്ണം അറിയുന്നവനാണ് ഞാൻ. അദ്ദേഹത്തിന്റെ ചരിത്രം ഞാൻ അല്പം പറഞ്ഞുതരാം കേട്ടുകൊള്ളുക.

## വിശ്വാമിത്രചരിത്രം.

വസിഷ്ഠൻ—പണ്ട് ഗംഗാതീരത്തിൽ കന്യാകുബ്ജം എന്ന് പേരോടുകൂടിയ ഒരു രാജ്യം ഉണ്ടായിരുന്നു. കുശികവംശജനായ ഗാധിഎന്ന രാജാവു അവിടെ രാജ്യഭരണംചെയ്തു വാഴുന്നകാലത്തു് അദ്ദേഹത്തിന്റെ പുത്രനായിട്ടാണ് ഈ ഋഷിശ്രേഷ്ഠൻ അവതരിച്ചതു്. ജന്മനാ ക്ഷത്രിയൻ. കുട്ടിക്കാലത്തു തന്നെ ക്ഷത്രിയ രാജാക്കന്മാർക്ക് ഉചിതവിദ്യാഭ്യാസവും ആയുധാഭ്യാസവും ചെയ്യിപ്പിച്ച് ഇദ്ദേഹത്തെ അവയിൽ മഹാസമർത്ഥനാക്കിത്തീർത്തു. ഗാധിമഹാരാജാവു് തന്റെ പുത്രന്റെ അനിതരസാധാരണമായ ബുദ്ധിതീക്ഷ്ണതാവിശേഷവും നയചാതുരിയും കായബലവും സർവ്വോപരി വീരോചിതമായ ധീരസ്വഭാവവും കണ്ടു സന്തോഷിച്ചു് അദ്ദേഹത്തെക്കൊണ്ട് വിവാഹം ചെയ്യിപ്പിച്ചശേഷം രാജ്യം ആ പുത്രനിൽ സമർപ്പിച്ചു വാനപ്രസ്ഥവ്രതത്തിനെ സ്വീകരിച്ചു. വിശ്വാമിത്രന്ന് പലനൂറു സന്താനങ്ങളും ജനിച്ചു. സന്താന

ലാഭം നിമിത്തം സന്തുഷ്ടനായിത്തീൎന്ന ആ രാജശ്രേഷ്ഠൻ വിധിപ്രകാരം അശ്വമേധാദിയാഗങ്ങൾ നടത്തി വളരെ കീൎത്തിയോടും ഐശ്വൎയ്യത്തോടുംകൂടി രാജ്യംപരിപാലിച്ചുപോന്നു.

ഇങ്ങനെ ഇരിക്കുന്ന കാലത്ത് ഒരുദിവസം രാത്രി അദ്ദേഹം വനാന്തർഭാഗത്തിൽ വേട്ടയാടിനടക്കെ വഴിതെറ്റി, തിരിഞ്ഞ് എന്റെ ആശ്രമത്തിൽ എത്തി ചേരുവാൻ ഇടയായി. ഞാൻ അദ്ദേഹത്തെ ക്ഷേമമായി ക്ഷണിച്ചു സല്ക്കരിച്ചു. എന്റെ ക്ഷണം അനുസരിച്ച് അദ്ദേഹം എന്റെ ആശ്രമത്തിൽ ഏതാനും ദിവസം താമസിക്കുകയും ചെയ്തു. ഈ കാലത്തെല്ലാം ഞാൻ വിശ്വാമിത്രനെ രാജോചിതമായവിധത്തിൽ തന്നെയാണ് സല്ക്കരിച്ചത്. അതുകണ്ടപ്പോൾ അദ്ദേഹത്തിന് എന്റെ നേരെ അല്പം അസൂയതന്നെ ഉണ്ടാകാതിരുന്നില്ല. ഒടുവിൽ, അന്യാദൃശമായ ഐശ്വൎയ്യാഭിവൃദ്ധിയും സമൃദ്ധിയും എല്ലാം എന്റെ നന്ദിനിയിൽനിന്ന് ഉണ്ടാകുന്നതാണെന്നറിഞ്ഞപ്പോൾ ആ പശുവിനെ തനിക്ക് തരണമെന്ന് വിശ്വാമിത്രൻ എന്നോടാവശ്യപ്പെട്ടു. ഞാൻ അതിന്നനുകൂലിച്ചില്ല. എന്നാൽ ബലാല്ക്കാരേണ പിടിച്ചുകെട്ടിക്കൊണ്ടു പോകുമെന്നായി. അതിന്നു സാധിക്കുമെങ്കിൽ അങ്ങിനെ തന്നെചെയ്തുകൊള്ളുവാൻ ഞാനും സമ്മതിച്ചു. അതനുസരിച്ചു നന്ദിനിയെ കെട്ടഴിയ്ക്കുവാൻ ചെന്നസമയം ആ പശു അത്യുച്ചത്തിൽ ഒന്നു അലറുകയും ഉടനെ തന്നെ ആയുധപാണികളായ അനേകം ഭടന്മാർ അവിടെ ആവിർഭവിക്കുകയുംചെയ്തു. നന്ദിനിപക്ഷക്കാരും വിശ്വാമിത്രപക്ഷക്കാരും തമ്മിൽ അവിടെവെച്ചു അതിഭയങ്കരമായ ഒരു യുദ്ധം നടന്നു. അതിൽ രാജപക്ഷക്കാരുടെ സൈന്യങ്ങൾ നിശ്ശേഷം നശിച്ചുപോയതുകണ്ടപ്പോൾ, അതെല്ലാം എന്റെ വിദ്യയാണെന്നു വിചാരിച്ച് വിശ്വാമിത്രപുത്രന്മാർ എന്റെ നേരെ അടുത്തു. ഞാൻ കണ്ണുതുറന്നു നോക്കിയ ക്ഷണം അവരെല്ലാം എന്റെ നേത്രാഗ്നിയിൽ വെന്തെരിഞ്ഞുപോയി. വിശ്വാമിത്രൻ ഇതുകണ്ടു അസഹ്യമായ കോപത്തോടും നൈരാശ്യത്തോടുംകൂടി എന്റെ നേരെ അസ്ത്രപ്രയോഗം തുടങ്ങി. എന്താനിവൃത്തി, എനിക്കു യുദ്ധം വല്ലതും അറിയാമോ? ഞാൻ എന്റെ ഏകായുധമായ യോഗദണ്ഡെടുത്തു മുമ്പിൽ ഊന്നിവെയ്ക്കുക മാത്രം ചെയ്തു. വിശ്വാമിത്രൻ പ്രയോഗിച്ച അസ്ത്രങ്ങളെല്ലാം അതിന്മേൽ ചെന്നു മുട്ടി താഴെ വീണുപോയി. പരമശിവൻ കല്പിച്ചുകൊടുത്ത അഘോരാസ്ത്രം ഒന്നു മാത്രമേ യോഗദണ്ഡിന്റെ സീമയേയും അതിക്രമിച്ചു അടുത്തു വന്നുള്ളു. അതിനെ ഞാൻ തന്നെ കൈകൊണ്ട് പിടിച്ചു പൊട്ടിച്ചു ദൂരെ എറിയുകയുംചെയ്തു. ഈ പരാജയം നിമിത്തം വിശ്വാമിത്രൻ ലജ്ജിതനായി അവിടെ നിന്നുപോകുകയും ചെയ്തു.

നാട്ടിൽ എത്തിയശേഷം തന്റെ പരാജയത്തെപ്പറ്റിത്തന്നെ വിചാരമായി. തനിക്കുനേരിട്ട ലജ്ജാവഹമായ പരാജയം എന്റെ തപശ്ശക്തിനിമിത്തം വന്നുപോയിട്ടുള്ളതാണെന്നും തപശ്ശക്തി രാജശക്തിയെക്കാൾ ഉല്ലോം ശ്രേഷ്ഠമായിട്ടുള്ളതാണെന്നും ഈ പരാജയത്തിൽനിന്നും ആ ബുദ്ധിമാൻ മനസ്സിലാക്കി. ഇനി താനും എന്നെപ്പോലെ ബ്രഹ്മർഷിയായിട്ടുതന്നെ കാണും എന്നുറച്ച് തൽക്ഷണംതന്നെ തപസ്സിന്നായി പുറപ്പെട്ടുകഴിഞ്ഞു. വിശ്വാമിത്രന്റെ തപസ്സ് അതിഭയങ്കരമായ രീതിയിലായിരുന്നു എന്ന് പ്രത്യേ

പറയേണ്ടതില്ലല്ലൊ. അതു കണ്ടപ്പോൾ വിശ്വാമിത്രൻ തന്റെ പദം കൈക്കലാക്കുവാനുള്ള ശ്രമമായിരിക്കുമെന്നു് ഇന്ദ്രൻ നിശ്ചയിച്ചു; അസൂയമൂത്തു വശായി: അതിനാൽ മേനകയെന്ന ദേവസ്ത്രീയെ വിളിച്ചു് ഏതുവിധേനയെങ്കിലും വിശ്വാമിത്രന്റെ തപസ്സുമുടക്കി വരുവാൻ നിയോഗിച്ചയച്ചു. എന്തിനേറെപ്പറയുന്നു; ലോകൈകസുന്ദരിയായ മേനകയ്ക്കു വിശ്വാമിത്രന്റെ തപസ്സിളക്കുവാൻ സാധിച്ചു എന്നുമാത്രം പറഞ്ഞാൽ മതിയല്ലോ. മേനകയെക്കണ്ടു കാമകിങ്കരനായിത്തീർന്ന ആ ക്ഷത്രിയർഷി ആ ദേവസ്ത്രീയെ പരിഗ്രഹിക്കുകയും അവളിൽ അദ്ദേഹത്തിനു് പുരാണപ്രസിദ്ധയായ ശകുന്തളയെന്ന സൌന്ദര്യധാമം ഉത്ഭവിക്കുകയും ചെയ്തു. വിശ്വാമിത്രൻ ഇവിടെയും പരാജിതനായിപ്പോയെങ്കിലും പൂർവ്വാധികവൈരാഗ്യത്തോടുകൂടി വീണ്ടും തപസ്സാരംഭിക്കുകയും അതിന്റെ ഫലമായി ബ്രഹ്മർഷിപ്രവരനായിത്തീരുകയും ചെയ്തു. ഈ വട്ടത്തിലും അദ്ദേഹത്തിന്റെ തപസ്സുമുടക്കുവാൻ മേനകമാത്രമല്ല; ദേവസ്ത്രീകൾ പലരും പഠിച്ച വിദ്യകളെല്ലാം പരിശോധിച്ചുനോക്കുകയുണ്ടായി; പക്ഷെ അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല.

എല്ലാവരും വിശ്വാമിത്രനെ വലിയ ഭയവും ബഹുമാനവും ആയി. എല്ലാവരും അദ്ദേഹത്തെക്കണ്ടു് നമസ്കരിക്കുവാനും അദ്ദേഹത്തിൽ അഭയം പ്രാപിക്കുവാനും തുടങ്ങി. അദ്ദേഹത്തിന്റെ ഖ്യാതി നാട്ടിലെങ്ങും പരന്നു. ഗുരുശാപംനിമിത്തം ചണ്ഡാളനായി രാജ്യവും ഉപേക്ഷിച്ചു് ചുററിനടക്കുന്ന സത്യവ്രതൻ എന്ന അയോദ്ധ്യാധിപനും ഈ വിവരങ്ങളെല്ലാം കേട്ടുടനെ അങ്ങോട്ടു പുറപ്പെട്ടു. ഈ സത്യവ്രതനു് ത്രിശങ്കു എന്ന ഒരു പേർകൂടെയുണ്ടു്. ഇദ്ദേഹം അങ്ങയുടെ വംശത്തിലെ മുപ്പത്തിരണ്ടാമത്തെ രാജാവായിരുന്നു. ഈ സത്യവ്രതൻ രാജ്യം വാണുകൊണ്ടിരുന്നകാലത്തു് ഒരിക്കൽ ഒരു മഹായാഗം കഴിക്കുവാൻ ആഗ്രഹിക്കുന്നു എന്ന വിവരം എന്നെ അറിയിച്ചപ്പോൾ—"അതു് അസാദ്ധ്യമാണു്" എന്നാണു ഞാൻ പറഞ്ഞതു്. രാജാവിനു് എന്റെ വാക്കുകേട്ടപ്പോൾ അതു രസമായില്ല. അതിനാൽ—"അങ്ങയെക്കൊണ്ടു് സാധിക്കുകയില്ലെങ്കിൽ സാധിക്കുന്നവരെക്കൊണ്ടു് ചെയ്യിക്കട്ടെയൊ" എന്നു് ഉദ്ധതനായിച്ചോദിച്ചു. ഇതു് എനിക്കും അത്ര രസിച്ചില്ല. "ഗുരുവേ നിന്ദിക്കുന്ന നീ ചണ്ഡാളനായിപ്പോകട്ടെ" എന്നു ഞാൻ സത്യവ്രതനെ ശപിച്ചു. ഇങ്ങിനെയാണു് അവൻ ചണ്ഡാളനായിത്തീർന്നതു്".

ഈ സത്യവ്രതൻ വിവരങ്ങളെല്ലാം വിശ്വാമിത്രനെ അറിയിച്ചപ്പോൾ അദ്ദേഹം ആ യാഗം ചെയ്യിപ്പിക്കാമെന്നു് ഏററു. അതനുസരിച്ചു് യാഗവും ആരംഭിച്ചു. ഈ യാഗത്തിനു് എന്നെയും എന്റെ പുത്രന്മാരെയും ക്ഷണിച്ചിരുന്നു. എങ്കിലും ഞാൻ പോയില്ല; എന്നുമാത്രമല്ല "ക്ഷത്രിയൻ യജിപ്പിക്കുന്ന ചണ്ഡാളന്റെ യജ്ഞത്തിനു് ഞങ്ങളില്ല" എന്നു എന്റെ പുത്രന്മാർ ഹാസ്യമാക്കി അധിക്ഷേപിക്കുകയും ചെയ്തു. അതുകേട്ടപ്പോൾ:—"നിങ്ങൾ കിരാതന്മാരായിപ്പോകട്ടെ" എന്നു വിശ്വാമിത്രൻ അവരെ ശപിച്ചു.

ഈ യാഗം കഴിഞ്ഞാൽ, യാഗം കഴിച്ചവൻ സ്വന്തശരീരത്തോടുകൂടി സ്വർഗ്ഗത്തിലെയ്ക്കു പോകണം; അതാണു് അതിന്റെ ഫലം. സത്യവ്രതന്റെ

യാഗം അവസാനിച്ചു. സ്വർഗ്ഗത്തിലേയ്ക്കു പൊങ്ങുന്നില്ല. വിശ്വാമിത്രന് ദ്വേഷ്യം വന്നു; ത്രിശങ്കുവിനെ ഒരു വിമാനത്തിൽകയററി വിശ്വാമിത്രൻ തനിക്കെത്തുന്നാളുവരെ കുത്തിപ്പൊക്കി. പിന്നെയും പൊങ്ങുന്നില്ല; ആ താപസൻ ക്രോധത്തോടുകൂടി "പൊങ്ങുന്നുവോ ഇല്ലയോ" എന്നു ഉച്ചത്തിൽ ഒന്നു ചോദിച്ചു. അതു വിശ്വാമിത്രനാണ്; വിമാനം തനിയേ പൊങ്ങിത്തുടങ്ങി. എന്നാൽ സ്വർഗ്ഗവാസികൾ ത്രിശങ്കുവിനെ അവിടെ കടക്കുവാൻ അനുവദിച്ചില്ല. ഇതുകണ്ടപ്പോൾ വിശ്വാമിത്രന് നൈരാശ്യം വർദ്ധിച്ചു. "എന്നാൽ കാണിച്ചുതരാം" എന്നു പറഞ്ഞുകൊണ്ടു തന്റെ തപശ്ശക്തിയാൽ ത്രിശങ്കുവിന് പുതിയതായ ഒരു സ്വർഗ്ഗം വേറെതന്നെ സൃഷ്ടിക്കുവാനാണ് നിശ്ചയിച്ചതു്. ഈ സംരംഭംകണ്ടു ദേവകൾപോലും പരിഭ്രമിച്ചു. ഒടുവിൽ വിശ്വാമിത്രന്റെ ഇഷ്ടപ്രകാരം ത്രിശങ്കുവിനു നക്ഷത്രപദവി ദാനംചെയ്തു എല്ലാവരേയും സമാധാനപ്പെടുത്തി.

വിശ്വാമിത്രൻ വീണ്ടും തപസ്സിനു തന്നെ പോയി. ഇക്കാലത്തു അംബരീഷൻ ഒരു നരമേധം ചെയ്‌വാൻ നിശ്ചയിച്ചു അതിനു ആളെ അന്വേഷിച്ചു നടക്കുന്ന കൂട്ടത്തിൽ വിശ്വാമിത്രന്റെ സഹോദരീഭർത്താവായ ഋചീകനെ കണ്ടുമുട്ടി. ആ ഋചീകന് മൂന്നു പുത്രന്മാർ ഉണ്ടായിരുന്നതിൽ ഒരുവനെ അംബരീഷൻ വിലയ്ക്കുവാങ്ങി, ആ ബാലനെ കയറിട്ടുപിടിച്ചുകൊണ്ടു പുറപ്പാടായി. അങ്ങിനെ പോകുന്ന വഴിയ്ക്കു നേരം മദ്ധ്യാഹ്നമായപ്പോൾ അവർ ഒരു വനത്തിൽ ഒടെത്തു സന്ധ്യാവന്ദനത്തിനായിരുന്നു. ഇതു ഈശ്വരസങ്കല്പത്താൽ വിശ്വാമിത്രൻ തപസ്സുചെയ്യുന്നതിന്നടുത്തു ഒരിടത്തായിട്ടാണ് സംഭവിച്ചതു്. ആ ബാലൻ മാതുലനെക്കണ്ടു വിവരങ്ങളെല്ലാം അറിയിച്ചു. വിശ്വാമിത്രൻ ആ ഭാഗിനേയനെ രക്ഷിക്കാമെന്നേറ്റു അവനു രണ്ടു മന്ത്രങ്ങൾ ഉപദേശിച്ചുകൊടുത്തു. ഈ കഥ ആരും അറിഞ്ഞതുമില്ല.

യാഗം ആരംഭിച്ചു; ബാലനെ പിടിച്ചു യൂപസ്തംഭത്തിന്മേൽ ബന്ധിച്ചും കഴിഞ്ഞു. ബാലൻ മന്ത്രജപവും ആരംഭിച്ചു. എന്തൊരത്ഭുതം! ഉടനെ മൂർത്തികൾ മൂന്നുപേരും അതാ യാഗശാലയിൽ എഴുന്നള്ളിയിരിക്കുന്നു. അംബരീഷന് വേണ്ടുന്ന വരങ്ങളെല്ലാം കൊടുത്തു അദ്ദേഹത്തെ അനുഗ്രഹിക്കുകയും ഋഷികുമാരനെ സ്വതന്ത്രനാക്കി വിടുകയും ചെയ്തു അവർ അവിടെ മറഞ്ഞു. ഇതിനുശേഷം വിശ്വാമിത്രൻ ഉത്തരദിക്കിൽ പോയി തപസ്സു തുടങ്ങി. അതിന്റെ അവസാനത്തിൽ ബ്രഹ്മാദി മൂർത്തികൾ പ്രത്യക്ഷരായി വേണ്ട വരങ്ങളെല്ലാം കൊടുത്തനുഗ്രഹിച്ചു ബ്രഹ്മർഷികളിൽ അഗ്രഗണ്യനെന്നു പുകഴ്ത്തി. ഇങ്ങിനെ പറയുവാൻ തുടങ്ങിയാൽ വിശ്വാമിത്രന്റെ മാഹാത്മ്യത്തിനു കണക്കില്ല. നിന്റെ പുത്രന്മാരെ ഏതു് അപകടത്തിൽ നിന്നു നിവർത്തിക്കുവാനും അദ്ദേഹം മതി. മാത്രമല്ല; നിന്റെ പുത്രന്മാർ സാധാരണ മനുഷ്യക്കുട്ടികളാണെന്നും വിചാരിക്കണ്ട. അവർ ഈശ്വരാവതാരങ്ങൾ തന്നെയാണെന്നു അറിഞ്ഞുകൊള്ളുക. വിശ്വാമിത്രൻ അദ്ദേഹത്തിന്റെ യാഗരക്ഷയ്ക്കായി നിന്റെ പുത്രന്മാരെ അയച്ചുകൊടുക്കണമെന്നപേക്ഷിക്കുന്നതു് ആ കുമാരന്മാരുടെ ഭാവിശ്രേയസ്സിന്നു വേണ്ടിയാകുന്നു. അതിനാൽ ഒന്നും സംശയിക്കുവാനില്ല."

ഇങ്ങിനെ വസിഷ്ഠൻ ഉപദേശിച്ചതുകേട്ടു ദശരഥൻ തന്റെ പുത്രന്മാരെ

ഷ രാമലക്ഷ്മണന്മാരെ യാതൊരു സങ്കോചവും കൂടാതെ വിശ്വാമിത്രനൊന്നിച്ചു പറഞ്ഞയച്ചു. ഋഷിവൎയ്യൻ രാജപുത്രന്മാരേയും കൊണ്ടു യാത്രയായി. അന്നു രാത്രി അവർ വനമദ്ധ്യത്തിൽ, അയോദ്ധ്യയുടെ അതിൎത്തിപ്രദേശത്തിലുള്ള അംഗദേശത്തിൽ * എത്തി അവിടെ താമസിക്കേണ്ടതായിട്ടാണു വന്നതു്. പിറ്റെ ദിവസം കാലത്തു് എഴുന്നേറ്റു്, കുളിച്ചു്, സന്ധ്യാവന്ദനാദികൾ അനുഷ്ഠിച്ചതിന്നു ശേഷം വിശ്വാമിത്രൻ രാമലക്ഷ്മണന്മാൎക്കു് മാഹേശ്വരീവിദ്യ, ധനുൎവ്വിദ്യ, ശസ്ത്രവിദ്യ, ശാസ്ത്രവിദ്യ, ലൌകികവിദ്യ, രഥവിദ്യ, ഗജവിദ്യ, അശ്വവിദ്യ, ഗദാവിദ്യ, മന്ത്രവിദ്യ മുതലായി പലപല വിദ്യകളും ബല അതിബല + എന്നീ രണ്ടു മഹാവിദ്യകളും അനേകം ദിവ്യാസ്ത്രങ്ങളും ഉപദേശിച്ചു കൊടുത്തു. ഇങ്ങിനെ വിദ്യകളെല്ലാം ഗ്രഹിച്ചതിന്നുശേഷം ശ്രീരാമൻ "സ്വാമിൻ! കൃപാവാരിരാശിയായ അവിടുന്നു അടിയങ്ങളിൽ കനിഞ്ഞു് അടിയങ്ങൾക്കു് ഈ വിദ്യകളെല്ലാം ഉപദേശിച്ചുതന്നുവല്ലോ. ഇതിന്നു് ഗുരുദക്ഷിണയായി അടിയങ്ങൾ എന്തൊന്നാണു് പ്രവൎത്തിക്കേണ്ടതു്?" എന്നു ചോദിച്ചു. അതിന്നു സമാധാനമായി:—

വിശ്വാമിത്രൻ—"രാമ! ഈ വനത്തിൽ അനേകം ദുഷ്ടരാക്ഷസന്മാർ ഉണ്ടു്. അവരുടെ ഉപദ്രവം നിമിത്തം ഈ പ്രദേശത്തു് സാധുക്കൾക്കൊക്കെ ഇരിക്കപ്പൊറുതിയില്ലെന്നായിരിക്കുന്നു. നീ അവരെയെല്ലാം നിഗ്രഹിച്ചു് ഈ വനം നിൎബ്ബാധമാക്കിത്തരണം. അതാണു് ഗുരുദക്ഷിണയായി നിങ്ങൾ ചെയ്യേണ്ടതു്. മാത്രമല്ല; നിങ്ങൾ ഇതുവരെ ഗ്രന്ഥവിദ്യയെ അഭ്യസിച്ചിട്ടുള്ളു. പരിചയസാമൎത്ഥ്യം ഇനിയും സമ്പാദിക്കേണ്ടതായിട്ടാണു് ഇരിക്കുന്നതു്. നിങ്ങളെക്കൊണ്ടു് ഗുരുദക്ഷിണ ചെയ്യിക്കുകയെന്ന മാൎഗ്ഗത്തിൽ കൂടെ പ്രായോഗികസാമൎത്ഥ്യവും ഞാൻ നിങ്ങൾക്കു സ്വായത്തമാക്കിത്തരാം.

ഇതനുസരിച്ചു് ഉടനേതന്നെ ശ്രീരാമൻ തന്റെ വില്ലിൽ ഒരു അസ്ത്രം തൊടുത്തു് ചെറുഞാണൊലിയിട്ടപ്പോൾ, അതുകേട്ടു് ആ പ്രദേശത്തിലെ താമസക്കാരായ രാക്ഷസന്മാരെല്ലാം അതിവേഗം അവിടെ എത്തിച്ചേൎന്നു. അവരെയെല്ലാം നിഗ്രഹിച്ചു രാമൻ ആ വനം നിൎബ്ബാധം ജീവിക്കുവാൻ ഉതകുന്ന ഒരു സുഖവാസസ്ഥലമാക്കിത്തീൎക്കുകയും ചെയ്തു. ആ പ്രദേശത്തു പിന്നെ രാക്ഷസന്മാരെക്കൊണ്ടുള്ള ശല്യമേ ഉണ്ടായിട്ടില്ലത്രെ. ഈ കൂട്ടത്തിലാണു് ശ്രീരാമൻ താടകയെ നിഗ്രഹിച്ചതു്.

താടകാമോക്ഷം.

പണ്ടു് സാംബരൻ എന്ന ഗന്ധൎവ്വരാജനു് സുകേതു എന്നു പേരായിട്ടു ഒരു പുത്രനുണ്ടായിരുന്നു. ഈ സുകേതുവിന്നു് പുത്രന്മാർ ആരും ഉണ്ടായിരുന്നതും ഇല്ല. അതിനാൽ സുകേതു വളരെ വ്യസനിച്ചു് ബ്രഹ്മാവിനെ കുറി

* ഇവിടെയാണു സരയൂനദിയുടെ തീരത്തിൽ വെച്ചായിരുന്നു പണ്ടു പരമശിവൻ തപസ്സു ചെയ്തതു്. കാമദേവനെ ഭഗവാൻ തന്റെ മൂന്നാം തൃക്കണ്ണിൽ ദഹിപ്പിച്ചതും ഇവിടെ വെച്ചാണു്. കാമദേവന്റെ അംഗം ദഹിച്ചുപോയ സ്ഥലമാകയാൽ അതിന്നു് അംഗദേശം എന്ന പേരായി. കാമാശ്രമമെന്നും പറയാറുണ്ടു്.

+ ബലയും അതിബലയും വിശപ്പും ദാഹവും നീക്കി നിൎത്തുവാനുള്ള വിദ്യയാണു്.

ച്ച് അതികഠിനമായി തപസ്സുചെയ്തു. ബ്രഹ്മാവ് അവനിൽ പ്രസാദിച്ച് ഒരു പുത്രിയുണ്ടാകുവാൻ അനുഗ്രഹിക്കുകയും ചെയ്തു. ഇങ്ങിനെ ഉണ്ടായ പുത്രിയെ സുകേതു സുന്ദൻ എന്ന ഗന്ധർവ്വന്നു കല്യാണംകഴിച്ചുകൊടുക്കുകയും സുന്ദന്ന് അവളിൽ മാരീചനെന്നും സുബാഹു എന്നും പേരോടുകൂടി രണ്ടു പുത്രന്മാർ ജനിക്കുകയുംചെയ്തു. ഈ പുത്രന്മാർ മഹാ മായാവികളും അതിശക്തന്മാരും ആയിത്തീർന്നതുകൊണ്ട് സുന്ദനും ഗർവ്വിഷ്ഠനായി പല അധർമ്മങ്ങളും അക്രമങ്ങളും പ്രവർത്തിക്കുവാൻ തുടങ്ങി. ആ കൂട്ടത്തിൽ ഒരിക്കൽ എന്റെ (അഗസ്ത്യന്റെ) ആശ്രമത്തിൽ ഓടിവന്ന് അവിടെ വേണ്ട ശല്യങ്ങളെല്ലാം ചെയ്തു. തദനന്തരം ഞാൻ സമാധിയിൽനിന്നുണർന്നു കണ്ണുതുറന്നു നോക്കിയപ്പോൾ സുന്ദൻ എന്റെ നേത്രാഗ്നിയിൽ ദഹിച്ചുപോയി. ഈ വിവരം അറിഞ്ഞ് അവന്റെ ഭാര്യയും കുട്ടികളും അതിയായ കോപപാരവശ്യത്തോടുകൂടി എന്നോടു പകരം ചോദിക്കുവാനായി പുറപ്പെട്ടുവന്നു. ക്രോധാക്രാന്തരായി പല്ലുംകടിച്ച് ഓടിവരുന്ന അവരെ കണ്ട് ഞാൻ ഹാസ്യമായി:—"രാക്ഷസസ്വഭാവികളായ നിങ്ങൾ രാക്ഷസന്മാരായിപ്പോകട്ടെ" എന്നു ശപിച്ചു. അവർ ഉടനെതന്നെ ഗന്ധർവ്വത്വം വിട്ട് രാക്ഷസന്മാരായിത്തീരുകയുംചെയ്തു. അതിനുശേഷം അവർ രാക്ഷസവംശപിതാവായ സുമാലിയെ ചെന്നുകണ്ട്, തങ്ങളും അദ്ദേഹത്തിന്റെ സന്താനങ്ങൾതന്നെയാണെന്നു പറഞ്ഞു ധരിപ്പിച്ച് അവിടെ വസിക്കുകയും രാവണൻ ലങ്കയിൽ രാക്ഷസരാജസിംഹാസനം ഉറപ്പിച്ചശേഷം അവിടെ പോയി താമസിക്കുകയുംചെയ്തു. ഇങ്ങിനെ കുറേക്കാലം അവിടെ താമസിച്ചതിനുശേഷം അവൾ പുത്രന്മാരോടുകൂടി ഇവിടെവന്നു കുടിയിരിക്കുകയാണ്. അതിനാൽ ശ്രീരാമന്റെ അസ്ത്രമേററു മരിച്ചശേഷം, താടക ശാപമോക്ഷം ലഭിച്ച് പൂർവ്വവൽ ദിവ്യരൂപം കൈക്കൊണ്ട്, ശ്രീരാമനെ വണങ്ങി സ്തുതിച്ച് സ്വർഗ്ഗലോകത്തിലേയ്ക്കുതന്നെ പോകുകയുംചെയ്തു.

അതിനുശേഷം അവർ അവിടംവിട്ട് ഗോമതീതീർത്ഥക്കരയിൽ എത്തിയശേഷം വിശ്വാമിത്രൻ അതിന്റെ ഉത്ഭവത്തെപ്പററി രാമലക്ഷ്മണന്മാരെ ഇങ്ങിനെ പറഞ്ഞുകേൾപ്പിച്ചു:—

## ഗോമതീതീർത്ഥമാഹാത്മ്യം.

വിശ്വാമിത്രൻ:—അല്ലയോ കുമാരന്മാരേ! നിങ്ങൾ പുണ്യവതിയായ ഗോമതീതീർത്ഥത്തെ വന്ദിച്ചാലും. ഇതിന്റെ പാവനമായ ചരിത്രം ഞാൻ നിങ്ങൾക്കു പറഞ്ഞുതരാം. പണ്ട് ബ്രഹ്മപുത്രനായ കുശരാജാവിന്ന് കുശൻ, കുശനാഭൻ, അധൂർത്തൻ, വസു എന്നിങ്ങനെയുള്ള പേരോടുകൂടി സ്വച്ഛസിദ്ധന്മാരായ നാലു പുത്രന്മാർ ഉണ്ടായി. അവരിൽ കുശനാഭന്ന് അതിസുന്ദരികളായ ഒരു നൂറു പുത്രിമാരും ജാതരായി. ഒരുദിവസം [illegible]എല്ലാവരും കൂടി പിതാവിന്റെ ശൃംഗാരവനത്തിൽ കളിയാടിക്കൊണ്ടി[illegible]പ്പോൾ ആ സുന്ദരികളെ കണ്ടു കാമാതുരനായിത്തീർന്ന വായുദേവൻ സ[illegible]യി അവരുടെ മുമ്പിൽ വന്ന് അവരോട് രതിപ്രാർത്ഥനചെയ്തു. പിതാവിന്റെ അനുവാദംവാങ്ങിവന്നാൽ വായുവിനെ ഭർത്താവായി സ്വീകരിക്കുന്നതിൽ അവർക്കു വിരോധമില്ലെന്ന് അവർ അറിയിച്ചു; എങ്കിലും അതു കേട്ടപ്പോൾ നൈരാശ്യം നിമിത്തം കുപിതനായിത്തീർന്ന വായു അവരുടെ ദേഹം കൂനുകളോടുകൂടി അ

ിച്ചു് അവരുടെ നട്ടെല്ലു് മുന്നോട്ടു വളച്ചു് അവരെ വികൃതരൂപിണികളാക്കിത്തീൎക്കുകയാണുണ്ടായതു്. ഇങ്ങിനെ ഞെളിഞ്ഞുവളഞ്ഞു് വിലക്ഷണകളായിത്തീൎന്ന ആ കന്യകമാർ വലിയ വ്യസനത്തോടുകൂടി അന്തൎഗ്ഗൃഹത്തിൽ ഓടിയെത്തി ഉണ്ടായ സംഗതികളെല്ലാം പിതാവിനെ അറിയിച്ചു. "ശരികട്ടെ; നിവൃത്തിയുണ്ടാക്കാം." എന്നുപറഞ്ഞു് അവരെ ആശ്വസിപ്പിച്ചശേഷം കുശനാഭൻ ചൂളിമഹൎഷിയെ ചെന്നുകണ്ടു് വിവരം പറഞ്ഞതനുസരിച്ചു് തന്റെ പുത്രിമാരെ ചൂളീപുത്രനായ ബ്രഹ്മദത്തനു് വിവാഹംചെയ്തുകൊടുത്തു. ബ്രഹ്മദത്തൻ ഇവരുടെയെല്ലാം ശരീരം തൊട്ടുതടവി; അവരുടെ വൈരൂപ്യമെല്ലാം ഇല്ലാതാക്കി; എന്നുമാത്രമല്ല അവരെ പൂൎവ്വാധികം സുന്ദരിമാരാക്കിത്തീൎക്കുകകൂടിയും ചെയ്തു. അതിന്നുശേഷം കുശനാഭൻ തനിക്കൊരു പുത്രനുണ്ടാകണമെന്ന അഭിലാഷത്തോടുകൂടി ഒരു യാഗംകഴിക്കുകയും അതിന്റെ ഫലമായി അദ്ദേഹത്തിനു് ഗാധി എന്ന പേരോടുകൂടിയ ഒരു പുത്രൻ ജനിക്കുകയും ചെയ്തു. ഈ ഗാധിയുടെ പുത്രനാണു് ഞാൻ. (വിശ്വാമിത്രൻ.) എനിക്കു് സഹോദരിയായി കൌശികി എന്ന പേരോടുകൂടിയ ഒരു പുത്രിയും ഉണ്ടായി. ഈ കൌശികിയെ ഭൃഗുപുത്രനായ ഋചീകനു് കല്യാണംകഴിച്ചുകൊടുത്തു. ഇങ്ങിനെ അവർ ഋഷ്യാശ്രമത്തിൽ സസുഖം താമസിക്കുന്ന കാലത്തു് ഒരു ദിവസം ഋചീകമഹൎഷി ആകാശമാൎഗ്ഗത്തിൽകൂടെ ദേവലോകത്തിലേക്കു പോകുന്നതായി കണ്ടപ്പോൾ ഭൎത്തൃവിരഹം അസഹ്യമായി കരുതിയ കൌശികിയും തന്റെ പാതിവ്രത്യമാഹാത്മ്യംകൊണ്ടു് പിന്നാലെ പുറപ്പെട്ടു. തന്റെ പത്നിയുടെ ഈ സംരംഭം ഋചീകനു് അത്ര പഥ്യമായില്ല. അതിനാൽ:—"നീ ഭൂമിയിൽ ഒരു പാപനാശിനിയായി പ്രവഹിച്ചാലും" എന്നു് അവളെ ശപിച്ചു. അതുമൂലമത്രെ കൌശികി ഇതാ ഇങ്ങിനെ ഗോമതിനദിയായിത്തീൎന്നിരിക്കയാണു്."

ഇതിന്നുശേഷം വിശ്വാമിത്രമഹൎഷിയോടുകൂടി രാമലക്ഷ്മണന്മാർ വിശ്വാമിത്രാശ്രമത്തിലേക്കു് ചെന്നു. പണ്ടു് മഹാബലിചക്രവൎത്തിയെ വാമനമൂൎത്തി തന്റെ തൃക്കാൽവെച്ചനുഗ്രഹിച്ച ആ സ്ഥലത്താണു് വിശ്വാമിത്രാശ്രമം സ്ഥിതിചെയ്യുന്നതു്. അവിടെ എത്തിയതിന്നുശേഷം ശ്രീരാമന്റെ അഭിപ്രായപ്രകാരം വിശ്വാമിത്രൻ യാഗം ആരംഭിക്കുകയും ലക്ഷ്മണൻ യാഗം കാത്തുനിൽക്കുകയും ചെയ്തു. നാലഞ്ചു ദിവസത്തേക്കു് ഒന്നും ഉണ്ടായില്ല; എല്ലാം മംഗളമായിത്തന്നെ കഴിഞ്ഞു. അതിന്നുശേഷം അനേകായിരം രാക്ഷസന്മാർ ആകാശമാൎഗ്ഗത്തിൽ വന്നു് ചോര വൎഷിച്ചു് യാഗം മുടക്കുവാൻ ശ്രമിച്ചു. ഇവരുടെ നേതാക്കന്മാരായി വന്നിരുന്നതു് താടകയുടെ പുത്രന്മാരായ മാരീചനും സുബാഹുവും ആയിരുന്നു. രാമലക്ഷ്മണന്മാർ യാഗം മുടക്കുവാൻ വന്ന രാക്ഷസന്മാരെയെല്ലാം അസ്ത്രം പ്രയോഗിച്ചു് നിഗ്രഹിച്ചു. ഒരസ്ത്രംകൊണ്ടു് മാരീചനെ സമുദ്രത്തിൽ അതിദൂരം തള്ളിയിട്ടു് മുക്കുകയും മറെറാരസ്ത്രംകൊണ്ടു സുബാഹുവെ അപ്പോൾതന്നെ നിഗ്രഹിക്കുകയും ചെയ്തു. ഇങ്ങിനെ രാക്ഷസന്മാരെക്കൊണ്ടുള്ള ശല്യം തീൎന്നതോടുകൂടി യാഗവും നിൎവ്വിഘ്നം നിൎവ്വഹിക്കപ്പെട്ടു. വിശ്വാമിത്രനു് വളരെ പ്രീതിയും സന്തോഷവും ഉണ്ടാകുകയും ചെയ്തു.

## അഹല്യാമോക്ഷം.

വിശ്വാമിത്രന്റെ യാഗത്തിന്ന് അനേകം മഹർഷിമാരും ബ്രാഹ്മണരും മറ്റുപലരും വന്നുചേൎന്നിരുന്നു. സാപ്പാട്ടുരാമന്മാരായ അവരിൽ ചിലർ മൃഷ്ടാന്നഭോജനം കഴിച്ചു്, സംതൃപ്തരായി കിടന്നുകൊണ്ടു് ഉടനുണ്ടാകുവാനുള്ള സദ്യകളെ കണക്കുകൂട്ടുവാൻ തുടങ്ങി. ഈ കൂട്ടത്തിൽ മിഥിലാരാജ്യത്തു് നടക്കുവാൻപോകുന്ന ഒരു വിവാഹവും അവരുടെ ഗണനത്തിൽ ഉൾപ്പെട്ടു. മിഥിലയിലെ ജനകമഹാരാജാവിന്റെ പുത്രിയ്ക്കു് സ്വയംവരം നിശ്ചയിച്ചിരിക്കുന്ന വിവരം വിശ്വാമിത്രൻ കേട്ട ഉടനെ ശ്രീരാമലക്ഷ്മണന്മാരെ അങ്ങോട്ടു് കൂട്ടിക്കൊണ്ടുപോകണമെന്നു് ദീൎഘദൎശിയായ ആ താപസൻ നിശ്ചയിച്ചു. വിശ്രുതമായ ശൈവചാപം മിഥിലയിൽ ഉണ്ടെന്നും അതൊന്നുചെന്നു് കാണേണ്ടതാണെന്നും വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടു് പറഞ്ഞു. അവർ അതുപ്രകാരം ചെയ്യാമെന്നും സമ്മതിച്ചു. ഉടനേതന്നെ എല്ലാവരുംകൂടി മിഥിലയിലേയ്ക്കു് പുറപ്പാടായി. അല്പദൂരം ചെന്നപ്പോൾ ശോണാനദീതീരത്തു് അതിമനോഹരമായ ഒരു ഉദ്യാനം കാണാറായി. അപ്പോൾ ശ്രീരാമൻ ആ സ്ഥലവിശേഷത്തെ പറ്റി ചോദിച്ചസമയം വിശ്വാമിത്രൻ ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

## മരുത്തുക്കളുടെ ഉത്ഭവം.

വിശ്വാമിത്രൻ അല്ലയൊ രാമഭദ്ര! പണ്ടു് ദിതി തപസ്സുചെയ്തിരുന്ന സ്ഥലമാണിതു്. ദുൎവ്വാസാവിന്റെ ശാപംനിമിത്തം ദേവന്മാൎക്കുണ്ടായ ജരാനര പോക്കുവാനായി പാലാഴിമഥനം ചെയ്തുണ്ടാക്കിയ അമൃതത്തെ അസുരന്മാർ കയ്ക്കലാക്കിക്കൊണ്ടുപോയപ്പോൾ മഹാവിഷ്ണു ഒരു മോഹിനിയുടെ രൂപംധരിച്ചു് അസുരന്മാരെ മയക്കി അമൃതകുംഭം ദേവന്മാൎക്കു് എടുത്തുകൊടുത്ത കഥ നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. അപ്പോൾ മോഹിച്ചുവീണ അസുരന്മാരെല്ലാം അവിടെത്തന്നെ കിടന്നുമരിച്ചുപോകുകയാണുണ്ടായതു്. അവരുടെ മാതാവായ ദിതി അതറിഞ്ഞു് അതിമാത്രവ്യസനത്തോടുകൂടി തന്റെ ഭൎത്താവായ കശ്യപന്റെ അടുത്തുചെന്നു് തനിക്കു് ദേവന്മാരെയെല്ലാം ജയിക്കത്തക്ക ബലവീൎയ്യങ്ങളോടുകൂടിയ ഒരു പുത്രനെ തരണം എന്നപേക്ഷിച്ചു. അതുകേട്ടു് —"നിനക്കു് ഉടനേതന്നെ ഗൎഭമുണ്ടാകും. നീ ആ ഗൎഭത്തോടുകൂടി ഭൂമിയിൽപോയി പതിനായിരം സംവത്സരം തപസ്സുചെയ്താൽ ആ ഗൎഭത്തിൽ നിന്നുണ്ടാകുന്ന പുത്രൻ ദേവന്മാരെയെല്ലാം നിഗ്രഹിക്കുവാൻ വേണ്ട ബലവീൎയ്യങ്ങളോടുകൂടിയവനായിരിക്കുന്നതാണു്. എന്നാൽ ആ പുത്രന്റെ ജനനം മുടക്കുവാൻ ദേവന്മാർ ശ്രമിക്കാതിരിക്കയില്ല. അവരുടെ വഞ്ചനയിൽപെട്ടു പോകാതിരിക്കുവാൻ പ്രത്യേകം സൂക്ഷിക്കേണ്ടതാകുന്നു" എന്നു് കശ്യപൻ അനുഗ്രഹിച്ചു. അതിനിടയ്ക്കു് ഗൎഭവും ഉത്ഭവിച്ചു. കശ്യപൻ നിൎദ്ദേശിച്ചതുപോലെ അവൾ ഭൂമിയിൽ ഇറങ്ങി തപസ്സും ആരംഭിച്ചു. ദേവന്മാൎക്കു് വലിയ ഭയമായി; അതിനാൽ ഇന്ദ്രൻ ഒരു ഭൃത്യനായി ദിതിദേവിയുടെ അടുത്തുചെന്നുകൂടി പല നയങ്ങളും പറഞ്ഞു് അവരെ വഞ്ചിച്ചു് അവിടെ താമസമാക്കി. ഇങ്ങിനെയിരിക്കെ ഒരുദിവസം ദിതിദേവി ഉറങ്ങിക്കിടക്കുന്ന തക്കംനോക്കി ആ ദാസവേഷധാരിയായ ഇന്ദ്രൻ തന്റെ വജ്രായുധത്തോടുകൂടി ദിതിയുടെ ഉദരത്തിൽ പ്രവേശിച്ചു് അതിലെ ഗൎഭപിണ്ഡത്തെ ഏഴായി ഖണ്ഡിച്ചു. ഇവരാണു് പിന്നെ

സമ്പൂർണ്ണങ്ങളായിത്തീർന്നതു്. ആ മഹാകൃത്യം നടന്ന സ്ഥലമാണിതു്. അതാ നോക്കുക; അതിന്നപ്പുറത്തു് കാണുന്ന പുണ്യസ്ഥലമാണു് ശരവണം. സുബ്രഹ്മണ്യൻ വളർന്നതും സുബ്രഹ്മണ്യനെ താങ്ങുവാൻ ഗംഗയെക്കൊണ്ടും വായുവെക്കൊണ്ടും സാധിക്കാതെപോയതും ഇവിടെവെച്ചാകുന്നു.

ഇങ്ങനെ പറഞ്ഞതിൽശേഷം അവർ മുന്നോക്കം നടന്നു. അല്പദൂരം ചെന്ന സമയം മദ്ധ്യമാർഗ്ഗം സ്ത്രീരൂപമായി കിടക്കുന്ന ഒരു ശിലയെ കണ്ടു് അതെന്താണെന്നു ശ്രീരാമൻ ചോദിച്ചപ്പോൾ അതിനു സമാധാനമായി വിശ്വാമിത്രൻ ഇങ്ങനെ പറഞ്ഞുതുടങ്ങി:—

വിശ്വാമിത്രൻ—അല്ലയോ രാമചന്ദ്ര! ഈ ശിലയുടെ കഥ ഞാൻ പറഞ്ഞുതരാം. പണ്ടു് സൃഷ്ടികർത്താവായ ബ്രഹ്മാവു് പ്രജകളെ സൃഷ്ടിക്കുന്നതിന്നിടയിൽ, ഏറ്റവും വിശേഷമായ ഭാഗങ്ങളെ തിരഞ്ഞെടുത്തു്, തന്റെ സൃഷ്ടിവൈഭവത്തെ കാണിക്കുവാൻ എന്നപോലെ അതിസുന്ദരിയായ ഒരു സ്ത്രീരൂപത്തെ സൃഷ്ടിച്ചു. ഇവൾക്കു് അഹല്യ എന്നാണു പേരിട്ടതു്. അഹല്യ അഹല്യയെപ്പോലെ സുന്ദരിയാണെന്നല്ലാതെ അവളോടു താരതമ്യപ്പെടുത്താവുന്ന ഒരു സുന്ദരി അതിനു മുമ്പും പിമ്പും ഉണ്ടായിട്ടില്ല. അതിനാൽ ലോകൈകസുന്ദരിയായ അവൾക്കു് ഉചിതനായ ഒരു ഭർത്താവിനെ കണ്ടുപിടിക്കണം എന്ന വിചാരത്തോടുകൂടി ബ്രഹ്മാവു് ദേവലോകാദിലോകങ്ങളിലെല്ലാം തിരഞ്ഞു. എവിടേയും ആരേയും കണ്ടില്ല. അങ്ങനെ അഹല്യയ്ക്കു് അനുരൂപനായ ഒരു പുരുഷനെ കിട്ടാത്തതുകൊണ്ടുണ്ടായ നൈരാശ്യത്താൽ ബ്രഹ്മാവു് ഭൂലോകത്തിലേക്കു പുറപ്പെട്ട സമയം ഇന്ദ്രാദിദിക്പാലന്മാർ വന്നു് അഹല്യയെ അവർക്കു കൊടുക്കണമെന്നു് ബ്രഹ്മാവിനോടു് അപേക്ഷിച്ചുനോക്കി, പക്ഷേ അതൊന്നും ബ്രഹ്മാവു് സ്വീകരിച്ചില്ല. ഇങ്ങനെ ചതുർമ്മുഖൻ ഭൂലോകത്തിൽ ഇറങ്ങി സഞ്ചരിച്ചപ്പോൾ അദ്ദേഹത്തിനു് തപോധനവര്യനായ ഗൌതമനെ കാണുവാൻ ഇടയായി. ഗൌതമന്റെ ആകൃതിയും പ്രകൃതിയും എല്ലാംകൂടി കണ്ടപ്പോൾ ഇയാൾ എന്റെ പുത്രിയ്ക്കു ഭർത്താവായാൽ തരക്കേടില്ലെന്നു് ബ്രഹ്മാവു വിചാരിച്ചു. വിധാതാവു് ആ വിവരം മഹർഷിയെ അറിയിക്കുകയും ഗൌതമൻ ബ്രഹ്മാവിന്റെ അപേക്ഷയെ സ്വീകരിക്കുകയും ചെയ്തു. ഇങ്ങനെ ആ ഗൌതമമഹർഷി ബ്രഹ്മപുത്രിയായ അഹല്യയുടെ ഭർത്താവായിത്തീർന്നു. ഗൌതമനു് അഹല്യയിൽ ഉണ്ടായ പുത്രനാണു് ശതാനന്ദൻ. ഇദ്ദേഹം മഹായോഗ്യനും അതിപ്രസിദ്ധനും വിദേഹരാജാക്കന്മാരുടെ കുലഗുരുവും ആണു്. മിഥിലയിൽവെച്ചു നിങ്ങൾക്കു് ഈ മഹാപുരുഷനെ (ശതാനന്ദനെ) കാണുവാൻ സാധിയ്ക്കും.

എന്നാൽ ഗൌതമൻ ഗാർഹസ്ഥ്യജീവിതം സ്വീകരിച്ചതും, അഹല്യയെ വിവാഹം ചെയ്തതും, നിത്യനൈമിത്തികകർമ്മങ്ങളും തപസ്സ്, യജ്ഞം മുതലായവയും ശാസ്ത്രവിധിപ്രകാരം അനുഷ്ഠിച്ചു് ഉത്തമഗൃഹസ്ഥനായി ദിവസങ്ങൾ കഴിച്ചുവന്നതും ഇന്ദ്രനു് രസമായില്ല. മുമ്പേതന്നെ ആ അതികാമിക്കു് ആ സുന്ദരിയുടെമേൽ ഒരു കണ്ണുണ്ടായിരുന്നു. ബ്രഹ്മാവു് തന്റെ അപേക്ഷയെ സ്വീകരിക്കാതെ ആ മനോഹരാംഗിയെ ഒരു താടിക്കാരനായി കൊടുത്തതിൽ ബ്രഹ്മാവിനോടു വിരോധവും ആ താടിക്കാരനിൽ അതിയായ അസൂയയും ആ സുന്ദരിയിൽ അതിയായ മോഹവും വർദ്ധിച്ചുവരാറായി. എങ്ങി

നെയെങ്കിലും ഗൌതമനെ ഒന്നു ചെണ്ടകൊട്ടിക്കണമെന്ന് ആ അതികാമി നിശ്ചയിച്ചു. അതിനാൽ സമയാസമയങ്ങളിൽ ഗൌതമാശ്രമത്തിന്റെ സമീപമുള്ള തപോവനങ്ങളിൽ ആ കാമി വേഷപ്രച്ഛന്നനായി തക്കവും തരവുംനോക്കി സഞ്ചരിക്കുവാൻ തുടങ്ങി. ഇങ്ങനെ നടക്കുന്നതിനിടയ്ക്ക് ഒരു ദിവസം ഒരു സന്ദർഭം കിട്ടി. ഗൌതമൻ അന്ന് അല്പം അകലെ ഒരു സ്ഥലത്ത് പോയിരിക്കുകയായിരുന്നു. ആ തക്കംനോക്കി ദുരാചാരനായ ഇന്ദ്രൻ ഗൌതമന്റെ വേഷം ധരിച്ച് ആശ്രമത്തിൽ കടന്നുചെന്ന് അഹല്യയെ പ്രാപിച്ചു. ദൈവഗത്യാ ആ ഘട്ടത്തിൽതന്നെ ഗൌതമനും അവിടെ എത്തിച്ചേർന്നു. ആശ്രമസ്ഥിതിയും പരിഃസ്വഭാവങ്ങളും അവിടുത്തെ നാസ്സിന്റെ രീതിതന്നെയും അധർമ്മത്തെ സൂചിപ്പിക്കുന്നതായി അദ്ദേഹം കണ്ടു. തൽക്ഷണം ധ്യാനനിഷ്ഠനായി ദിവ്യദൃഷ്ടികൊണ്ടു നോക്കിയ സമയം കാര്യസ്ഥിതികളെല്ലാം അദ്ദേഹത്തിനു വ്യക്തമായി മനസ്സിലാകുകയും ചെയ്തു. ഉടനേതന്നെ ആ ഋഷിസത്തമൻ ആശ്രമാന്തർഭാഗത്തിൽ പ്രവേശിച്ചു. അവിടെ അതാ, ആ ഇന്ദ്രൻ വിഷണ്ണനായി മിഴിച്ചു നില്ക്കുന്നു. മുനിയെ കണ്ടു ഉടനെ ഇന്ദ്രൻ ഒരു പൂച്ചയുടെ രൂപമെടുത്ത് അവിടെനിന്നും ചാടി ഓടുവാനായി പുറപ്പെട്ടു. ഗൌതമൻ അതുകണ്ടു് ഇങ്ങനെ പറഞ്ഞു:—

ഗൌതമൻ—"അല്ലയോ ദേവലോകചക്രവർത്തിയായ ഇന്ദ്ര! നീ ഈ ചെയ്ത ഹീനകൃത്യം നിന്റെ സ്ഥിതിക്ക് ഒട്ടും യോജിച്ചതായിരിക്കുന്നില്ല. കാമമോഹിതനായ നീ സഹസ്രഭഗനായി ഭവിക്കട്ടെ."

ദേവേന്ദ്രന്റെ ശരീരം മുഴുവനും ഉടനെതന്നെ പൂതിഗന്ധത്തോടുകൂടിയ ഭഗങ്ങൾകൊണ്ടു് നിറഞ്ഞു. ആ ദേവൻ ഇങ്ങിനെ വികൃതനായി, ആരും അറിയാതെ സ്വർഗ്ഗത്തിൽ ഒരേടത്തു് ഓടിച്ചെന്നൊളിച്ചു. പിന്നെ ദേവഗുരുവായ ബൃഹസ്പതിയെ അളയച്ചു് വരുത്തി വിവരങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചു. അതുകേട്ടു് ബൃഹസ്പതി പറഞ്ഞതു് ഇങ്ങിനെയായിരുന്നു:—"അതികാമികൾക്ക് വരുന്ന ആപത്തു് ഇങ്ങിനെയെല്ലാം തന്നെ ഇരിക്കും. ഏതായാലും സത്യസന്ധനായ ഗൌതമന്റെ ശാപം ഒരിക്കലും അന്യഥാ ഭവിക്കയില്ല. എങ്കിലും ഞാൻ ഒരു കാര്യം ചെയ്യാം. നിന്നെ കാണുന്നവക്ക് നിന്റെ മേലുള്ള ഈ ഭഗങ്ങളെല്ലാം നേത്രങ്ങൾ ആണെന്നേ തോന്നുകയുള്ളു." ഇങ്ങിനെ ബൃഹസ്പതി അനുഗ്രഹിച്ചതു് കേട്ട സമയം ഇന്ദ്രന് ഒട്ടൊക്കെ സമാധാനമായി. ഇതു മൂലമാണ് ദേവേന്ദ്രൻ സഹസ്രാക്ഷനായതു്.

ഗൌതമൻ ഇന്ദ്രനെ മേൽപറഞ്ഞതുപോലെ ശപിച്ചു് അഹല്യയുടെ നേരെതിരിഞ്ഞു. വേപഥുപൂണ്ടു് നില്ക്കുന്ന അവളെ കണ്ടു് രോഷാന്ധനായ ആ ഋഷിവര്യൻ ഉടനെതന്നെ—"ഇത്ര കുടിലയായി പരപരിഗ്രഹം ചെയ്ത നീ കല്ലായിപോകട്ടെ" എന്നു് ശാപം കൊടുക്കുകയും ചെയ്തു. അഹല്യ അതുകേട്ടു് വളരെ വിഷാദത്തോടുകൂടി ഉണ്ടായ സ്ഥിതിഗതികളെല്ലാം ഒന്നൊഴിയാതെ മുനിവര്യനെ അറിയിച്ചു്, തന്നെ ആ ശാപത്തിൽനിന്നും രക്ഷിക്കണമെന്നു് അപേക്ഷിച്ചു. അതിന്നു്—"നിവൃത്തിയില്ല; നീ കല്ലായിഭവിക്കുക തന്നെ ചെയ്യും. എന്നാൽ ത്രേതായുഗത്തിൽ മഹാവിഷ്ണു സൂര്യവംശരാജാവായ ദശരഥന്റെ പുത്രനായി അവതരിക്കുന്ന സമയം അദ്ദേഹത്തിന്റെ പാ

പാദസ്പർശനം നിനക്കുണ്ടാകുവാൻ ഇടവരികയും അന്ന് നീ ശാപത്തിൽനിന്ന് മോചിക്കുകയും ചെയ്യുന്നതാണ്. അതുവരെ നീ ഈ കാട്ടിൽതന്നെ ഉഗ്രമായ തപസ്സോടുകൂടി ശിലാരൂപേണ വസിച്ചുകൊള്ളുക. ദുഷ്ടജന്തുക്കളൊന്നും നിന്നെ ഉപദ്രവിക്കുവാനായി ഇവിടെ വരുന്നതല്ല." എന്ന് ഗൌതമൻ മറുപടി അരുളിച്ചെയ്ത് ഉടനെതന്നെ അവിടെ നിന്ന് പോകയും ചെയ്തു. അതുമുതൽ അഹല്യ ഇവിടെ ഇങ്ങിനെ ഉഗ്രമായ തപസ്സോടുകൂടി ശിലാരൂപിണിയായി കിടക്കുകയാണ്. അങ്ങ് വേഗം അങ്ങയുടെ തൃപ്പാദത്തെ ഇവളിൽ സ്പർശിച്ചുവെച്ച് ഇവളെ ഋഷിശാപത്തിൽ നിന്നും മോചിപ്പിക്കണം."

ഇങ്ങിനെ വിശ്വാമിത്രൻ പറഞ്ഞ് അവസാനിപ്പിച്ചു ഉടനെ ശ്രീരാമൻ തന്റെ പാദംകൊണ്ട് ആ ശിലാവിഗ്രഹത്തെ ഒന്നു മെല്ലെ തലോടുകയും ഉടനെ തന്നെ ആ വിഗ്രഹം അതിസുന്ദരിയും തേജോരൂപിണിയും മനോഹരാംഗിയും ആയ അഹല്യയായി പരിണമിക്കുകയും ചെയ്തു. പിന്നെ ആ ബ്രഹ്മപുത്രി ശ്രീരാമനെ തൊഴുത് നമസ്കരിച്ച്, ദിവ്യമായ സ്തോത്രംകൊണ്ട് സ്തുതിച്ച് രാമചന്ദ്രന്റെ അനുഗ്രഹത്തോടുകൂടി മഹാമേരുവിൽ തപസ്സുചെയ്യുന്ന ഭർത്താവിന്റെ സന്നിധിയിലേയ്ക്ക് പോയി. *

## ഗംഗാവതരണം.

ഇതിന്നുശേഷം വിശ്വാമിത്രനും രാമലക്ഷ്മണന്മാരുംകൂടി വീണ്ടും മിഥിലാപുരിയെത്തന്നെ ലക്ഷ്യമാക്കി പ്രയാണം തുടങ്ങി. അവർ ഗംഗാതീരത്തിൽ എത്തിയപ്പോൾ വിശ്വാമിത്രൻ ഗംഗയെ ചൂണ്ടിക്കാണിച്ച്—"രാഘവന്മാരെ! പുണ്യവതിയായ ഗംഗയെ വണങ്ങുവിൻ" എന്ന് പറഞ്ഞു. അതുകേട്ട് ശ്രീരാമൻ ഗംഗാമാഹാത്മ്യം തനിക്ക് പറഞ്ഞുകേൾക്കുവാൻ ആഗ്രഹമുണ്ടെന്നറിയിച്ചപ്പോൾ വിശ്വാമിത്രൻ ഇങ്ങിനെ പറഞ്ഞുതുടങ്ങി: —

വിശ്വാമിത്രൻ—ഗംഗാചരിത്രംതന്നെ അതിപാവനമായ ഒന്നാണ്. അതിനെ ഞാൻ ഇപ്പോൾ ഏററവും സംക്ഷേപമായി പറഞ്ഞുതരാം. കേട്ടുകൊള്ളുക. പണ്ടൊരിക്കൽ സഗരൻ എന്നപേരായ ഒരു ചക്രവർത്തി അയോദ്ധ്യയിൽ വാഴുകയുണ്ടായി. അദ്ദേഹത്തിന് വിദർഭ എന്നും സുമതി എന്നും പേരോടുകൂടി രണ്ട് ഭാര്യമാരും, ഇവരിൽ ആദ്യത്തെ ഭാര്യയായ വിദർഭയിൽ അസമഞ്ജൻ എന്നപേരായ ഒരു പുത്രനും ആ അസമഞ്ജന്റെ പുത്രനായി അംശുമാൻ എന്നപേരായ ഒരു പൌത്രനും, രണ്ടാമത്തെ ഭാര്യയായ സുമതിയിൽ അറുപതിനായിരം പുത്രന്മാരും ഉണ്ടായി. ഇങ്ങിനെ അതിവിപുലമായി വർദ്ധിച്ച പുത്രസമ്പത്തോടുകൂടി രാജ്യഭരണം ചെയ്തുവരുന്ന കാലത്ത് അദ്ദേഹം ഒരു അശ്വമേധയാഗം ചെയ്യുവാൻ നിശ്ചയിച്ചു. അതിന് വിധിപ്രകാരം അശ്വത്തെ അലങ്കരിച്ച് വേണ്ടുന്നേടത്തോളം രക്ഷാസൈന്യത്തോടുകൂടി വിട്ടയയ്ക്കുകയും ചെയ്തു. ഇതുകണ്ട് അസൂയാസ്പർദ്ധിയായിത്തീർന്ന ദേവേന്ദ്രൻ ആരും

---

* ഗൌതമൻ അഹല്യയെ 'ഒരു നദിയായിപ്പോകട്ടെ" എന്നാണ് ശപിച്ചതെന്നും, അങ്ങിനെ നദിയായി ജനസ്ഥാനത്തിൽക്കൂടെ ഒഴുകിക്കൊണ്ടിരിക്കുമ്പോൾ അതിൽ ശ്രീരാമപാദരേണു പതിച്ച് മോക്ഷം സാധിച്ചു എന്നും ചില ശ്രുതികൾ പറയുന്നു.

കാണാതെ ചെന്ന് ആ അശ്വത്തെ പിടിച്ച് പാതാളത്തിൽ കൊണ്ടുപോയി കപിലമഹൎഷിയുടെ ആശ്രമോപാന്തത്തിൽ കെട്ടി മറിക്കളഞ്ഞു.

അശ്വരക്ഷകന്മാർ യാഗാശ്വത്തെ കാണാതെ പരിഭ്രമിച്ചു. ഈ വിവരം അയോദ്ധ്യയിൽ അറിഞ്ഞപ്പോൾ അതിനെ തിരയുവാനായി രാജകുമാരന്മാരെല്ലാം ഒന്നൊഴിയാതെ പുറപ്പെട്ടു. ഭൂമിയിലെങ്ങും കാണാതിരുന്നതുകൊണ്ട്, അവർ ഭൂമിയെ കുഴിച്ച് വഴിയുണ്ടാക്കി പാതാളത്തിൽ ഇറങ്ങി നോക്കിയസമയം അശ്വമേധാശ്വം അവിടെ ഒരു ആശ്രമോപാന്തത്തിൽ നില്ക്കുന്നതായും ആശ്രമത്തിൽ ഒരു ഋഷി കണ്ണടച്ചിരിക്കുന്നതായും അവർ കണ്ടു. അശ്വത്തെ മോഷ്ടിച്ചുകൊണ്ടുപോയതു് ആ "കള്ളസ്സന്യാസി" തന്നെയായിരിക്കും എന്ന വിചാരത്തോടുകൂടി അവർ അവിവേകമായി കപിലമഹൎഷിയെ കടന്നു പിടികൂടി. ഒന്നും അറിയാത്ത ആ തപോധനൻ കോപത്തോടുകൂടി കണ്ണു തുറന്നു നോക്കിയതും സഗരപുത്രന്മാരെല്ലാം അദ്ദേഹത്തിന്റെ നേത്രാഗ്നിയിൽ വെന്തു വെണ്ണീറായതും ഒന്നായി കഴിഞ്ഞു. സഗരൻ ആ വിവരം അറിഞ്ഞു തന്റെ പൌത്രനായ അംശുമാനെ പാതാളത്തിലേയ്ക്കു പറഞ്ഞയച്ചു.

അംശുമാൻ പാതാളത്തിൽ ചെന്ന് മുനിയെ വണങ്ങി സ്തുതിച്ചു സന്തോഷിപ്പിച്ച് കുതിരയെ വീണ്ടുകൊണ്ടുവന്ന് പിതാമഹന്റെ യാഗം പൂൎത്തിയാക്കി. അതിൽപിന്നെ സഗരൻ അംശുമാനെ രാജാവാക്കി വാഴിക്കുകയും ചെയ്തു. സഗരപുത്രന്മാർ പാതാളത്തിലേയ്ക്കു കുഴിച്ചുണ്ടാക്കിയവഴിയിൽ സമുദ്രം പ്രവേശിച്ച് തന്റെ വലിപ്പം വൎദ്ധിപ്പിക്കുകയാൽ അന്ന് അതിനുശേഷം സമുദ്രത്തിന് സാഗരം എന്ന പേർ ഉണ്ടായതു്.

## ഭഗീരഥപ്രയത്നം.

അതിനുശേഷം ഈ വംശത്തിൽ ഭഗീരഥൻ എന്ന പേരോടുകൂടിയ ഒരു ചക്രവൎത്തിയുണ്ടായി. അദ്ദേഹം തന്റെ പിതാമഹന്മാൎക്ക് സൽഗതിവരുത്തുവാൻ വസിഷ്ഠമഹൎഷിയുടെ ഉപദേശപ്രകാരം പതിനായിരം സംവത്സരം ബ്രഹ്മാവിനെ തപസ്സുചെയ്തു് പ്രത്യക്ഷമാക്കിയപ്പോൾ, ഗംഗയെ പാതാളത്തിൽ കൊണ്ടുപോയാലല്ലാതെ അവൎക്ക് സൽഗതി ലഭിക്കുന്നതല്ലെന്നും അതിന്നായി ആകാശഗംഗയെ ഭൂമിയിലേയ്ക്കു കൊണ്ടുവരുന്നതായാൽ ആ പതനവേഗത്തെ താങ്ങുവാൻ പരമശിവൻ വിചാരിച്ചാലല്ലാതെ മററാരാലും സാധിക്കുന്നതല്ലെന്നും അരുളിച്ചെയ്തു മറഞ്ഞു. പിന്നെ പതിനായിരം കൊല്ലം തപസ്സുചെയ്തു് ഭഗീരഥൻ ശിവനേയും പ്രസാദിപ്പിച്ചു. ഭൂമിയിലേയ്ക്കു് ഒഴുകുന്ന ഗംഗയെ തന്റെ ശിരസ്സുകൊണ്ടു താങ്ങിക്കൊള്ളാമെന്ന് പരമശിവനെക്കൊണ്ടു സമ്മതിപ്പിച്ചതിനുശേഷം അയ്യായിരം കൊല്ലം ഗംഗയെ തപസ്സുചെയ്തു് പ്രസാദിപ്പിച്ചു് ആ ദേവതടിനിയെ ഭൂമിയിലേയ്ക്കു പ്രവഹിപ്പിച്ചു. പരമശിവൻ ആ ഗംഗാപ്രവാഹത്തെ തന്റെ ശിരസ്സിൽ അടക്കിനിൎത്തി. അതുകണ്ടു് ഭഗീരഥൻ പിന്നെയും ശിവനെ തപസ്സുകൊണ്ടു പ്രസാദിപ്പിച്ചു് ഗംഗയെ ഭൂമിയിൽ ഇറക്കി വാങ്ങി. ഉടനേതന്നെ ഗംഗ അതിവേഗത്തോടുകൂടി ഒഴുകാനും തുടങ്ങി. ഈ ഗംഗാപ്രവാഹത്തിന്നെതിരായിട്ടായിരുന്നു ജഹ്നുമഹൎഷിയുടെ ആശ്രമം. ആ മഹൎഷി തന്റെ ആശ്രമത്തിനുനേരെ ഒഴുകിവരുന്ന ഗംഗാപ്രവാഹത്തെ കണ്ടു് അതു് തന്റെ [illegible] തന്റെ ആശ്രമത്തെയു

ളെയും കുതിരയെയും പൊയ്ക്കളഞ്ഞതോ ക്ഷമയോ എന്ന ഭയപ്പെട്ടു് ആ ഗംഗാജല ത്തെ നിശ്ശേഷം തന്റെ ജടാകെട്ടിലാക്കി അമർത്തിച്ചുകളഞ്ഞു. ഭഗീരഥൻ വീണ്ടും വിഷമത്തിലായി. പിന്നെയും ഭഗീരഥപ്രയത്നം ജഹ്നുമഹർഷി യെ പ്രസാദിപ്പിക്കുവാനായിരുന്നു. കൃപാരാശിയായ ആ താപസശ്രേഷ്ഠൻ ഭഗീരഥനിൽ പ്രസാദിച്ചു് ഗംഗയെ താഴെ വിട്ടുകൊടുത്തു. പിന്നെ ഗംഗാ ദേവി സഗരതനയന്മാർ കുഴിച്ചുണ്ടാക്കിയ മാർഗ്ഗത്തിൽകൂടെ പാതാളത്തിൽ ഇ റങ്ങി സഗരതനയന്മാരുടെ അസ്ഥികളെയും ഭസ്മത്തെയും അശേഷം മുക്കി അവ രെല്ലാം പരലോകഗതി കൊടുത്തു. ഇങ്ങിനെയാണ് ഈ ഗംഗ ഭൂമിയിൽ അവതരിച്ചതു്.

ഇതുകേട്ടശേഷം രാമലക്ഷ്മണന്മാർ ഗംഗയെ വണങ്ങി. അവിടെ തോ ണികടത്തുന്നതു് വിശ്വസ്തനായ ഒരു കൈവർത്തനായിരുന്നു. അവൻ ഗംഗ കടക്കുവാൻവന്ന ഈ വഴിയാത്രക്കാരെക്കണ്ടു് അത്യന്തം സന്തോഷത്തോടുകൂടി ഇങ്ങിനെ ഒരു ഫലിതം പറഞ്ഞു:—

ഗുഹൻ—എല്ലാവരെയും മഹാസമുദ്രത്തിന്നക്കരെ കടത്തിക്കുന്ന തമ്പുരാക്ക ന്മാരെ വേഗം ഗംഗയ്ക്കക്കരെയാക്കുന്നതു് അടിയത്തിന്നും വലുതായ അനുഗ്രഹ മുണ്ടു്. എങ്കിലും അടിയത്തിന്റെ ഈ പഴംമനസ്സിൽ ഒരു വലിയ ഭയം തോന്നാതിരിക്കുന്നില്ല. ഈ കൊച്ചുതിരുമേനിയുടെ പാദധൂളിയേറ്റാൽ കല്ലും മരവും മറ്റും പെണ്ണായിത്തീരുമെന്നു് ആളുകൾ പറയുന്നു. അടിയത്തിന്റെ പഴന്തോണിയിൽ കല്ലോടി ഒന്നും ഇല്ലെന്നു് എങ്ങിനെ വിടകൊള്ളാം. പി ന്നെ കല്ലും മരവും ഭേദമില്ലാത്ത സ്ഥിതിക്കു് ഈ പഴന്തോണിതന്നെ ഒരു കിടാ ത്തിയായാലുമായി. അടിയത്തിന്റെ കുടിപ്പാർപ്പിൽ ഒരു പെൺപിറന്നവൾ ഇ പ്പോൾതന്നെയുണ്ടു്. അവളെ പുലർത്തുവാൻ തന്നെ അടിയൻ വളരെ കഷ്ട പ്പെടുന്നു. അടിയന്റെ വള്ളവും പോയി; രണ്ടു് പെൺപിറന്നവളുമായി; എ ന്നു വന്നാൽ അടിയൻ തോറ്റു. അതിനാൽ അടിയൻതന്നെ തമ്പുരാക്കന്മാ രുടെ കാൽകഴുകിച്ചു് തമ്പുരാക്കന്മാരെ തോണിയിൽ കയറ്റിവെക്കാം."

ആ സമർത്ഥനായ കൈവർത്തൻ ഇങ്ങിനെ ചാതുര്യത്തോടുകൂടി പറഞ്ഞ ഫലിതവാക്കുകളപ്പോൾ ശ്രീരാമൻ അങ്ങിനെതന്നെയാകട്ടെ എന്നു് സമ്മ തിച്ചു. ആ ധന്യധന്യൻ ഉടനെതന്നെ ഗംഗാജലംകൊണ്ടുവന്നു് തൃക്കാൽകഴു കിച്ചു് ആ പാദതീർത്ഥംകൊണ്ടു് താനുംതാൻ അഭിഷേകംചെയ്തു് കൃതാർത്ഥനാ യി ഭവിക്കുകയും ചെയ്തു. അതിന്നുശേഷം ശ്രീരാമലക്ഷ്മണന്മാരും വിശ്വാമി ത്രനും ഗംഗയെ തരണംചെയ്തു് മിഥിലയിലെയ്ക്കു ചെന്നു.

## ജാനകീസ്വയംവരം.

മിഥിലാപതിയായ ജനകമഹാരാജാവു് തന്റെ പുത്രിയായ സീതയ്ക്കു് സ്വയംവരം നിശ്ചയിച്ചിരുന്ന കാലമായിരുന്നു അതു്. ആ രാജർഷി സീതാ സ്വയംവരത്തിന്നായി എല്ലാ രാജാക്കന്മാരെയും പ്രത്യേകം പ്രത്യേകം ക്ഷണി ച്ചുവരുത്തി. എന്നാൽ തന്റെ പുത്രന്മാരെല്ലാം അടുത്തില്ലാതിരുന്ന ദുഃഖം നിമിത്തം ദശരഥമഹാരാജാവു് സീതാസ്വയംവരത്തിന്നു് പോകുകയുണ്ടായി ല്ല. ലങ്കാധിപനായ രാവണനെ ജനകൻ ക്ഷണിച്ചിരുന്നില്ല; എങ്കിലും മി ഥിലാപുരത്തിൽവെച്ചു് ജാനകിക്കു് വിവാഹം നടക്കുന്നതിനെപ്പറ്റി

വരം അറിവായപ്പോൾ രാവണനും ആ വിവാഹത്തിന് ക്ഷണിക്കാതെതന്നെ ഹാജരായിരുന്നു. ജനകമഹാരാജാവിന്റെ ക്ഷണം അനുസരിച്ച് മറ്റെല്ലാ രാജാക്കന്മാരും ജനകരാജധാനിയിൽ എത്തിച്ചേർന്നിട്ടുണ്ട്. ഈ അവസരത്തിലാണ് വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടും ഏതാനും ശിഷ്യന്മാരോടും കൂടി രാജമന്ദിരത്തിന്റെ സമീപമുള്ള ഉപവനത്തിൽ പ്രവേശിച്ചത്. സീത അപ്പോൾ തന്റെ സഹോദരികളോടും മററു ഏതാനും തോഴിമാരോടും കൂടി ആ ഉദ്യാനത്തിൽ മറെറാരേടത്ത് പൂ ഇറുത്ത് വിനോദിക്കുന്നുണ്ടായിരുന്നു. അതിനാൽ സീതയ്ക്കു രാമനേയും രാമന് സീതയേയും ഒരു നോക്ക് കാണാറായി. ഉടനെതന്നെ അവർ അന്യോന്യം ആകർഷിക്കപ്പെട്ടവരായിത്തീരുകയും ചെയ്തു.

വിശ്വാമിത്രമഹർഷി എഴുന്നള്ളീട്ടുണ്ടെന്നുള്ള വിവരം അറിഞ്ഞയുടനെ ജനകൻ തന്റെ മന്ത്രിയോടുകൂടി അദ്ദേഹത്തെ എതിരേററ് സ്വീകരിക്കുവാനായി ഉപവനത്തിലേയ്ക്കു പുറപ്പെട്ടു. അപ്പോഴേയ്ക്കും വിശ്വാമിത്രന്റെ ഒരു ശിഷ്യൻ ജനകമഹാരാജാവിന്റെ സമീപത്തിൽ ചെന്ന് അദ്ദേഹത്തെ സ്വകാര്യമായി വിളിച്ച് ഇങ്ങിനെ അറിയിച്ചു:—"അല്ലയോ രാജർഷിപ്രവര! എന്റെ ഗുരുവര്യനായ വിശ്വാമിത്രമഹർഷി അയോദ്ധ്യാരാജനായ ദശരഥന്റെ പുത്രന്മാരായ രാമലക്ഷ്മണന്മാരോടുകൂടി ഇതാ അടുത്ത ഉപവനത്തിൽ എത്തി വിശ്രമിക്കുന്നു. അവരിൽ ശ്രീരാമൻ ശൈവചാപം ഖണ്ഡിച്ച് സീതയെ പാണിഗ്രഹണം ചെയ്യുന്നതാണ്. അങ്ങയുടെ പുത്രിയായ ഊർമ്മിളയെ അനുജനായ ലക്ഷ്മണനും സ്വീകരിക്കും. എന്നാൽ ശൈവചാപം മുറിച്ചു വിവാഹം കഴിയുന്നതുവരെ ഈ സംഗതികളെല്ലാം രഹസ്യമായി വെച്ചുകൊള്ളണം. അങ്ങ് ഈ രാജകുമാരന്മാരെ വരന്മാർക്ക് ഉചിതമായ വിധത്തിൽ എതിരേററു കൊട്ടാരത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയിക്കൊള്ളുക. അങ്ങയെ ഈ വിവരം അറിയിക്കുവാനായി എന്റെ ഗുരു എന്നെ കല്പിച്ചയച്ചിരിക്കുകയാകുന്നു."

ഋഷികുമാരൻ ഇങ്ങിനെ അറിയിച്ച ഉടനെ ജനകൻ കെങ്കേമമായ ഒരുക്കങ്ങളോടുകൂടി അവരെ സ്വീകരിച്ച് അന്തഃപുരത്തുകയററി കൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോന്നു. ഒന്നും അറിയാത്തവനെപ്പോലെ കുമാരന്മാരോടു കുശലപ്രശ്നം ചെയ്ത്, അവർക്ക് പീതാംബരം ആഭരണം മുതലായവ സമ്മാനമായി കൊടുത്തു. വലിയ ആഘോഷത്തോടുകൂടിയുണ്ടായ ഈ ഘോഷയാത്ര കാണുവാനായി പൌരനാരീജനങ്ങൾ എല്ലാം അവരവരുടെ ഗൃഹങ്ങളുടെ വരാന്തകളിൽ തിക്കിത്തിരക്കി നിന്നുകൊണ്ടിരുന്നു. എത്ര കണ്ടാലും മതിയാകാത്തവിധം കോമളന്മാരായ ആ രാജകുമാരന്മാരെ കണ്ട് അവർ 'നമ്മുടെ രാജകുമാരികൾക്കു യോജിച്ച വരന്മാർ ഇവർതന്നെയാണ്' എന്നിങ്ങിനെ പരസ്യമായി പറഞ്ഞുകൊണ്ടിരുന്നു. ഈ സംസാരം രാമലക്ഷ്മണന്മാർക്കും വിശ്വാമിത്രാദികൾക്കും കേൾക്കത്തക്കവിധം ഉച്ചത്തിൽക്കൂടെയും ആയിരുന്നു. എന്നാൽ ഈ ഘോഷയാത്ര അവിടെ വന്നുചേർന്നിട്ടുള്ള രാജാക്കന്മാരെല്ലാം അസൂയാലുക്കളാക്കിത്തീർക്കുകയാണുണ്ടായത്. 'ഇവർക്ക് ഈ കന്യകമാരെ കൊടുക്കുവാൻ ജനകൻ മുൻകൂട്ടിത്തന്നെ നിശ്ചയിച്ചിട്ടുണ്ടായിരിക്കുന്നു.' എന്നും തങ്ങളെ സ്വയംവരത്തിന്നാണെന്നുംപറഞ്ഞു ക്ഷണിച്ചുവരുത്തിയത് വെറുതെ അപമാനിക്കുവാൻ മാത്രമായിരിക്കണം എന്നും

അവർ നിശ്ചയിച്ചു; മാത്രമല്ല, അവർ ഇങ്ങിനെയെല്ലാം പിറുപിറുക്കുവാൻ തുടങ്ങുകയും അതെല്ലാം ജനകാദികൾകൂടെ ധാരാളമായി കേൾക്കുകയും ചെയ്തു. അപ്പോഴയ്ക്കും ഘോഷയാത്ര സ്വയംവരമണ്ഡപത്തിന്റെ നടുവിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. ജനകൻ രാമലക്ഷ്മണന്മാരെ അന്തഃപുരത്തുനിന്നിറക്കി, എല്ലാവരും വിശ്വാമിത്രനെ അനുഗമിച്ചുകൊണ്ടു പന്തലിൽ പ്രവേശിച്ചു. എല്ലാവരേയും യഥായോഗ്യം അതാതു സ്ഥാനങ്ങളിൽ ഇരുത്തിയശേഷം അവിടെ കൂടിയിരുന്ന രാജാക്കന്മാരെനോക്കി അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

ജനകൻ—എന്റെ ക്ഷണം അനുസരിച്ചു ഇവിടെ വന്നുചേർന്നിരിക്കുന്ന രാജാക്കന്മാരെ! എന്റെ പുത്രിയായ സീതയുടെ സ്വയംവരത്തിനുള്ള മുഹൂർത്തം ഇതാ ആസന്നമായിരിക്കുന്നു. നിങ്ങളിൽ ഒരു കൊച്ചുകുട്ടിയെപ്പോലും ഇവിടെവരുത്തി അധിക്ഷേപിക്കണമെന്നു ഞാൻ വിചാരിച്ചിട്ടില്ല, സീതയ്ക്കു വരനായി ഞാൻ ആരേയും സങ്കല്പിച്ചിട്ടും ഇല്ല. നിങ്ങൾ ആരെങ്കിലും അങ്ങിനെ വിചാരിക്കുന്നുണ്ടെങ്കിൽ അതു തെറ്റാണ്. സീതാപരിണയത്തിനു മുമ്പുതന്നെ നിശ്ചയിച്ചു പരസ്യംചെയ്തിട്ടുള്ള പരീക്ഷ ഇന്നതാണെന്നു നിങ്ങൾക്കെല്ലാം അറിവുള്ളതാണല്ലൊ. അതിന് ഈഷൽഭേദം ഇപ്പോഴും വന്നിട്ടില്ല; വരുന്നതുമല്ല; വരുത്താവുന്നതുമല്ല. എന്തുകൊണ്ടെന്നാൽ:—

## വിവാഹപരീക്ഷ.

പണ്ടു പരശുരാമൻ പരമശിവന്റെ അടുത്തുചെന്ന് ആയുധവിദ്യ അഭ്യസിക്കുകയുണ്ടായി. അന്നു പരശുരാമന്റെ സാമർത്ഥ്യംകണ്ടു സന്തോഷിച്ച് പരമശിവൻ ആ ശിഷ്യന്നു തന്റെ ശൈവചാപം സമ്മാനമായി കൊടുത്തു. അദ്ദേഹം അതുകൊണ്ടു ഇരുപത്തിഒരുവട്ടം ക്ഷത്രിയന്മാരെ നിഗ്രഹിച്ചതിന്നശേഷം അതിനെ ഇവിടെകൊണ്ടുവന്ന് സൂക്ഷിക്കുകയാണ് ചെയ്തിട്ടുള്ളത്.

എന്റെ പുത്രിയായ സീതതന്നെ ചെറുപ്രായത്തിൽ ഒരിക്കൽ ഓരോ വികൃതികാണിച്ചു നടക്കുന്ന കൂട്ടത്തിൽ എന്റെ ആയുധശാലയിൽ കയറിച്ചെന്നു ഈ വില്ലും എടുത്തു കളിച്ചുംകൊണ്ടു ഓടിനടക്കുവാൻ തുടങ്ങി. തൽസമയം ഇങ്ങോട്ടെഴുന്നള്ളിയിരുന്ന പരശുരാമൻ അതുകണ്ട് എന്നെ വിളിച്ചു ഇങ്ങിനെ പറഞ്ഞു:—"എടോ ജനക! അതുകണ്ടുവൊ, നിന്റെ മകളുടെ കളി! അതിനു അർത്ഥമുണ്ട്. നിന്റെ പുത്രിയായ സീത ഒരു സാധാരണ പെൺകുട്ടിയാണെന്നു വിചാരിക്കേണ്ട, അവർ സാക്ഷാൽ മഹേശ്വരിതന്നെയാണ്. അതിനാൽ അവളെ വല്ലവർക്കും വിവാഹംചെയ്തു കൊടുക്കരുത്. അവൾ ഇപ്പോൾ എടുത്തു കളിക്കുന്ന ഈ വില്ലിനെ ആരു കുലയേറ്റുന്നുവൊ അവൻ സീതയെ വിവാഹം ചെയ്തുകൊള്ളട്ടെ. സീതാവിവാഹത്തിന് ഇതൊരു പരീക്ഷയായിവെച്ചുകൊള്ളുക."

ഞാൻ ഈ വിവരം മുമ്പേതന്നെ പരസ്യംചെയ്തിട്ടുള്ളതാണ്. ആ ശൈവചാപം ഇപ്പോൾ ഇവിടെ കൊണ്ടുവരും! നിങ്ങളിൽ ആരു ആ വില്ലിനെ കുലയേറ്റുന്നുവൊ ആ ആളെ സീത സ്വയം വരിക്കുന്നതാകുന്നു.' ഇങ്ങിനെ ജനകമഹാരാജാവ് എല്ലാവരും കേൾക്കുമാറ് പറഞ്ഞു അവസാനിപ്പിച്ചപ്പോ

മഴുല്ലം എണ്ണൂറു് കാളകളെ പൂട്ടിയ ഒരു വണ്ടിയിൽ കയററി ശൈവചാപത്തെ അവരുടെ മുമ്പിൽ കൊണ്ടുവന്നുവെച്ചു.

ഒരു പർവ്വതത്തെപ്പോലെ അത്രവലുതായിരിക്കുന്ന ആ ശൈവചാപം കണ്ടതുകൊണ്ടുതന്നെ അവിടെ കൂടിയിരുന്ന രാജാക്കന്മാരെല്ലാം ഭയപ്പെട്ടു. ചിലർ ലജ്ജിച്ചു തലതാഴ്ത്തി ഇരുപ്പായി; ചിലർ 'ഇതിനെ എടുത്തു കുലയ്ക്കുവാൻ ആരെക്കൊണ്ടും സാധിക്കുകയില്ല, അതിനാൽ വേറെവല്ല നിശ്ചയവും ഉണ്ടാകാതെ ഇരിക്കയും ഇല്ല. അതെന്താണെന്നു നമുക്കുനോക്കാം.' എന്നിങ്ങിനെ നിരാശരായും ശോകഭരിതന്മാരായിത്തന്നെ ഇരുന്നു; ചിലർ ധൈര്യത്തോടുകൂടി അടുത്തുചെന്നു വില്ലിന്മേൽ കൈവെച്ചുനോക്കി. അവരെക്കൊണ്ടു അനക്കുവാൻ സാധിച്ചില്ല; വേറെ ചിലർ അനക്കിനോക്കി, അവരെക്കൊണ്ടു് എടുക്കുവാൻ സാധിച്ചില്ല. ഇങ്ങിനെ എല്ലാ രാജാക്കന്മാരും തോററു മടങ്ങി വിഷണ്ണന്മാരായിരിക്കുന്നതു കണ്ടപ്പോൾ, പരാക്രമിയെങ്കിലും മഹാഹങ്കാരിയായ രാവണൻ "ഇന്നത്തെ സമ്മാനം കയ്യിൽതന്നെ' എന്ന ഉറപ്പോടും ഒരു നിമിത്തപൂർവ്വമായ ഗർവ്വോടുംകൂടി ഒന്നു മന്ദമായി ചിരിച്ചുകൊണ്ടു, ആസനത്തിൽ നിന്നെഴുന്നേററു് ആ വില്ലിന്റെ സമീപം ചെന്നു നിന്നു് ജനകമഹാരാജാവിനെ നോക്കി സാടോപം ഇങ്ങിനെ പറഞ്ഞു:—

രാവണൻ—അല്ലയോ ജനക! അങ്ങയ്ക്കു് എന്നെ നല്ലപോലെ അറിയാമല്ലോ. എന്റെ ഈ കാണുന്ന ഇരുപതുകൈകൾ ദേവാദികളേയും ദിക്പാലന്മാരെയും മാത്രമല്ല ത്രൈലോക്യത്തെ തന്നെയും ജയിച്ചു കീഴടക്കിയവയാണെന്നു് അറിയുന്നില്ലേ. പരമശിവന്റെ കൈലാസത്തെ കുത്തിമറിച്ചു അമ്മാനമാടിയതും ഈ കൈകളെക്കൊണ്ടു തന്നെയാണു്. പരമശിവൻ അതുകൊണ്ടു പേടിച്ചു എന്നെ ശരണം പ്രാപിച്ചു തന്ന ചന്ദ്രഹാസത്തെ വാങ്ങിയ കൈകളും ഇവ തന്നെയാകുന്നു. ഈ കൈകളുടെ അന്യാദൃശമായ ശക്തി ഈ ചിതൽപിടിച്ച പഴഞ്ചൻ വില്ലിൽ പ്രയോഗിച്ചു് കാണണമെന്നാണൊ അങ്ങയുടെ വിചാരം. എന്നാൽ കണ്ടുകൊള്ളുക."

എന്നിങ്ങിനെ വളരെ ഗാംഭീര്യത്തോടുകൂടി പറഞ്ഞു്, ശൈവചാപത്തെ ഒരു തൃണപ്രമാണം കരുതിയവനെപ്പോലെ അതിന്മേൽ ചെന്നു് കൈവെച്ചു. ഇടത്തെ കൈകൊണ്ടു് ഒന്നു പിടിച്ചുനോക്കി; അനക്കമില്ല. ഒരു വലത്തെ കൈകൂടെ കൂട്ടി; അങ്ങിനെതന്നെ. കയ്യുകൾ നാലായി; [illegible] എട്ടായി, എന്നിട്ടും ഇല്ല ഇളക്കം. എന്തിനു്; ഇരുപതുകൈകളെക്കൊണ്ടും പിടിച്ചു് വളരെ പ്രയാസപ്പെട്ടു പൊക്കുവാൻ ശ്രമിച്ചു. എന്നു മാത്രമല്ല; ആ പരാക്രമശാലിയായ രാവണൻ ചുററുമുള്ളവർ കാണെക്കെ അതിനെ പൊക്കുക കൂടിയും ചെയ്തു. പക്ഷെ സീതയെ കരസ്ഥമാക്കുവാൻ ഇതുകൊണ്ടുമാത്രം മതിയാകുന്നതല്ലല്ലോ. അതിനെ വലിച്ചു കുലയ്ക്കണമെന്നാണു് നിശ്ചയം. അതിനാൽ ആ ദുരാത്മാവു തന്റെ പത്തൊൻപതു കൈകളെക്കൊണ്ടും ആ ശൈവചാപത്തെ താങ്ങിനിർത്തി ഒരു കൈകൊണ്ടു ഞാണിനെ ഏററുവാൻ പുറപ്പെട്ടപ്പോൾ ആ വില്ലിന്റെ ഘനം താങ്ങുവാൻ കൈകൾക്കു ശക്തിപോരാഞ്ഞതിനാൽ അതു രാവണന്റെ ശരീരത്തിന്മേൽക്കു ചാഞ്ഞു. രാവണൻ തന്റെ ശക്തിയെല്ലാം പ്രയോഗിച്ചു് തള്ളിനോക്കീട്ടും അതിനെ തടുത്തു നിർത്തുവാൻ സാധിച്ചില്ല. രാവണൻ മലർന്നുവീണു. രാവണന്റെ മാറ്റിടത്തിൽ ശൈവ-

ചാപവും പതിച്ചു. അതിനെ അവിടെനിന്നു തള്ളിനീക്കുവാൻ പതിനെട്ടടവുകളും പരിശോധിച്ചുനോക്കീട്ടും ബലവാനായ രാവണനെക്കൊണ്ടു സാധിച്ചില്ല എന്നു പറഞ്ഞാൽ മതിയല്ലോ. മലർത്തിയിട്ടു ഭാരം കയറി വശ്ശപ്പെട്ട കരാമ കയ്യും കാലും ഇട്ടടിയ്ക്കുന്നതുപോലെ ശൈവചാപത്തിനടിയിൽപ്പെട്ട രാവണൻ തന്റെ കൈകളും കാലുകളും തലകളും നിലത്തിട്ടടിച്ചു കഷ്ടപ്പെടുകയായി; ശിരസ്സുകളിൽനിന്നു കിരീടങ്ങൾ ഇരുപതും ദൂരെ തെറിച്ചു; നേത്രങ്ങൾ ഇരുപതിൽനിന്നും ബാഷ്പം ധാരമുറിയാതെ ഒഴുകി; എല്ലാ രോമകൂപങ്ങളിൽനിന്നും വിയർപ്പു ഒലിച്ചുതുടങ്ങി; നവദ്വാരങ്ങളിൽനിന്നും രക്തം പുറപ്പെട്ടുകഴിഞ്ഞു; മുഖങ്ങളിൽനിന്നു നുരയും പതയും പുറത്തുചാടി; കണ്ണുകളെല്ലാം തുറിച്ചു; നാക്കുകളെല്ലാം വെളിയിൽ ചാടി; ശബ്ദം മുട്ടി; വിഷമിച്ചു. അത്രയും ബലവീര്യങ്ങളും വീരവാദങ്ങളും ആത്മപ്രശംസകളും ധാർഷ്ട്യങ്ങളും പറഞ്ഞു പുറപ്പെട്ട രാവണൻ ഇങ്ങിനെ നിസ്സഹായനായി കിടന്നു കഷ്ടപ്പെടുന്നതുകണ്ടു അവിടെ കൂടിയിരുന്ന സർവ്വരാജാക്കന്മാരും ദേവാദികളും അത്ഭുതത്തോടും സന്തോഷത്തോടും കൂടിയവരായി ഭവിച്ചു. ഇനി ഒരു നിമിഷംകൂടി കഴിഞ്ഞാൽ രാവണന്റെ കഥ കഴിയും എന്ന ദിക്കിലായി. അത്രയുമായപ്പോൾ രാവണന്റെകൂടെ അകമ്പടിപോയിരുന്ന മന്ത്രിമാരും സൈന്യങ്ങളും അന്തേവാസികളായ മറ്റുള്ളവരും എല്ലാം ഓടിച്ചെന്നു ആ ചാപത്തെ രാവണന്റെ വക്ഷസ്സിൽനിന്നും തള്ളിക്കളയുവാൻ ആവുന്നപോലെയെല്ലാം ശ്രമിച്ചുനോക്കി; അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഇല്ലെന്നു കണ്ടതിനാൽ അവരെല്ലാം ഇതികർത്തവ്യതാമൂഢരായി മാറിനിന്നു.

ജനകമഹാരാജാവിനു ഇതെല്ലാം കണ്ടപ്പോൾ അസഹ്യമായ അസ്വാസ്ഥ്യമാണുണ്ടായതു്. രാവണൻ ക്ഷണിക്കാതെ കയറിവന്നവനും അതിനാൽ രാജാവിന്റെ പരിചരണത്തിനു അനർഹനും ആണെങ്കിലും തന്റെ പുത്രിയുടെ വിവാഹാവസരത്തിൽ—വിവാഹപ്പന്തലിൽവച്ചുതന്നെ—ഒരു മരണം സംഭവിക്കുകയെന്നതു് അമംഗളമായിരിക്കുമല്ലോ എന്നു് അദ്ദേഹം വിചാരിച്ചു. അതിനാൽ വേഗം സഭയിൽ ഇറങ്ങിവന്നു എല്ലാവരും കേൾക്കമാറു് ഇങ്ങിനെ പറഞ്ഞു:—"എന്തൊരധർമ്മമാണിതു്! ഈ രാവണനു പ്രാണഭിക്ഷ നൽകുവാൻ സമർത്ഥന്മാരായി ഭൂലോകത്തു രാജാക്കന്മാരാരും ഇല്ലെന്നുവരുമോ?"

ക്ഷത്രിയവീര്യത്തെ കുത്തിക്കൊണ്ടുള്ള ഈ ചോദ്യം ശ്രീരാമലക്ഷ്മണന്മാരുടെ ഹൃദയത്തിൽ ഒരു കഠിനനാരാചംപോലെ പ്രവേശിച്ചു. അവർ അല്പം അനിഷ്ടഭാവത്തോടുകൂടി പുരികം ചുളിച്ചുകൊണ്ടു ഉടനെ അർത്ഥഗർഭമായ ദൃഷ്ടികൊണ്ടു വിശ്വാമിത്രനെ ഒന്നുനോക്കി. വിശ്വാമിത്രമഹർഷി അതിനു സമാധാനമായി ഇങ്ങിനെ പറഞ്ഞു:—"അല്ലയോ രാഘവ! രാവണൻ ആരുതന്നെയായാലും അതിനെപ്പറ്റി ഇപ്പോൾ ചിന്തിക്കേണ്ടതായ ആവശ്യമില്ല. ഒരുവൻ ഇങ്ങനെ കിടന്നു കഷ്ടപ്പെടുന്നതു കണ്ടുകൊണ്ടിരിക്കുന്നതു് രാജധർമ്മത്തിനു യോജിച്ചതല്ല. പോരെങ്കിൽ ജനകമഹാരാജാവു പറഞ്ഞതും കേട്ടില്ലേ? അതിനാൽ ആ മഹാപാപിയെ ഇപ്പോൾ ഇവിടെ കിടന്നു ചാകുവാൻ അനുവദിക്കരുതു്. വേഗംചെന്നു ആ വില്ലിനെ എടുത്തു മാറ്റുക. മാത്രം പോരാ; അതിനെ വലിച്ചു കുലയേറ്റുകകൂടിയും വേണം."

ഇങ്ങിനെ പറഞ്ഞു തീർന്നപ്പോഴയ്ക്കും രാമൻ അക്ഷമനെപ്പോലെ ഇരു

ന്നെടത്തുനിന്നും ചാടിയെഴുന്നേററു കഴിഞ്ഞു. തന്റെ മുക്താഹാരാദികളെ ലക്ഷ്മണൻവശം അഴിച്ചുകൊടുത്തു; കിരീടത്തെ ബലമായി കെട്ടി ഉറപ്പിച്ചു; ധരിച്ചിരുന്ന പീതാംബരാഗ്രങ്ങളെ മേലോട്ട് പിടിച്ചുകുത്തി. പിന്നെ വളരെ ഭക്തിയോടുകൂടി വിശ്വാമിത്രനെ താണുതൊഴുതു സാഷ്ടാംഗം നമസ്കരിച്ചു. തദനന്തരം ആ മുനിവര്യന്റെ അനുഗ്രഹവും വാങ്ങിക്കൊണ്ട് മലച്ചുകിടക്കുന്ന രാവണന്റെ സമീപത്തിലേയ്ക്കു ചെന്നു. സഭാവാസികൾ ശ്രീരാമന്റെ ഈ പുറപ്പാടുകണ്ട് അതിശയിച്ചു അന്യോന്യം ഇങ്ങിനെ പറയുവാൻ തുടങ്ങി:—

ഒരു കൂട്ടർ—ഈ കുട്ടിയുടെ പുറപ്പാട് എന്തിനാണാവോ! മഹാരഥന്മാരായ രാജാക്കന്മാരും, അമിതപ്രതാപനായ രാവണൻ കൂടെയും, പഠിച്ച വിദ്യകളെല്ലാം പരീക്ഷിച്ചു നോക്കീട്ടും ചെയ്വാൻ സാധിക്കാത്തതായ കൃത്യം ചെയ്വാൻ തന്നെയൊ?

വേറെ ഒരു കൂട്ടർ— ഛെ! അതിനാവില്ല; കുട്ടിയല്ലെ, രാവണൻ മലന്നു കിടക്കുന്ന കാഴ്ച അടുത്തുചെന്നിട്ട് കാണ്മാനായിരിക്കാം. ഇങ്ങിനെ ഒരു ജന്തു ലോകത്തിൽ അത്ര സാധാരണമല്ലല്ലൊ.

മറെറാരു കൂട്ടർ—അങ്ങിനെ വരുമൊ! എന്നാൽ ഈ ഒരുക്കങ്ങളെല്ലാം എന്തിന്? മാത്രമല്ല, വിശ്വാമിത്രൻ പറയുന്നതുതന്നെ കേട്ടില്ലെ.

കേട്ടുനിന്ന ചിലർ—വിശ്വാമിത്രന് പറയുവാൻ എന്താ പ്രയാസം! പ്രവർത്തിക്കുവാൻ ആ രാജകുമാരൻതന്നെ വേണ്ടെ. ഈ പടുകൂറ്റൻവില്ലിന്മേൽ ആ കൊച്ചുകുട്ടി എന്തു പ്രവർത്തിക്കുവാനാണ്.

അന്യർ ചിലർ—അങ്ങിനെയൊന്നും പറയണ്ട. ആളെ അറിയാതെ ശാസിക്കുന്ന ആളല്ല വിശ്വാമിത്രൻ.

അല്പം ചിലർ — എന്നാലൊ! ആ കുട്ടിയെവിടെ; ശൈവമഹാചാപമെവിടെ!

ഇങ്ങിനെ ഓരോരുത്തർ ഓരോന്ന് പറഞ്ഞുകൊണ്ടിരിക്കുമ്പോഴേയ്ക്കും ശ്രീരാമൻ ആ ശൈവചാപസന്നിധിയിൽ എത്തിക്കഴിഞ്ഞു. അതുകണ്ട് ജനകമഹാരാജാവിന്നുകൂടിയും അതിയായ അത്ഭുതവും പരിഭ്രമവും ഉണ്ടായി. "ശ്രീരാമനെക്കൊണ്ട് എന്തു സാധിക്കുവാനാണ്" എന്ന് അദ്ദേഹംകൂടെയും സംശയിച്ചു. ഏതായാലും "ഈശ്വരേച്ഛപോലെ വരട്ടെ" എന്ന് ആ കർമ്മയോഗിയായ രാജശ്രേഷ്ഠൻ ധൈര്യപ്പെട്ടു.

വിവാഹമണ്ഡപത്തിൽ ഈവക സംഭവങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ അന്തഃപുരസ്ത്രീകൾ അരമനയുടെ മേൽത്തട്ടിൽ കയറി പുറമെയുള്ള അളിന്ദങ്ങളിൽ ഇരുന്ന് മണ്ഡപത്തിലെ സംഭവങ്ങൾ കണ്ട് രസിച്ചുകൊണ്ടിരിക്കുകയായിരുന്നു. രാവണാദികൾ നാണവും കെട്ട് മടങ്ങിയതും, മററു രാജാക്കന്മാർ പരാജയപ്പെട്ട് പിൻമാറിയതും അവർ കണ്ടു. ഇപ്പോൾ ശ്രീരാമൻ അവിടേയ്ക്ക് ഇറങ്ങിവന്നിരിക്കുന്നതും അവർ നിരീക്ഷിച്ചു. ആ രാജകുമാരന്റെ സുന്ദരമായ അംഗസൌഷ്ഠവവും മനോഹരമായ തേജസ്സും ഗാംഭീര്യമായ ഭാവവും സ്തുത്യർഹമായ വിനയവും കണ്ട് അവരെല്ലാം അതിശയിക്കുകയും സീതയ്ക്കു പററിയ വരൻ രാമൻതന്നെയാണെന്ന് മനസ്സുകൊണ്ട് ഉറപ്പിക്കുകയും

ചെയ്തു. എന്നാൽ മററു രാജാക്കന്മാരെയെല്ലാം പരാജയപ്പെടുത്തിയ പരീക്ഷാപിശാചു് ഈ രാമകുമാരനേയും വിഴുങ്ങിക്കളയുമോ എന്ന് അവരും ഭയപ്പെടാതിരുന്നില്ല. സീതാദേവിയും അപ്പോൾ അവരുടെ കൂടെത്തന്നെ ഉണ്ടായിരുന്നു. താൻ ശ്രീരാമനെയല്ലാതെ മററാരേയും വരനായി സ്വീകരിക്കയില്ലെന്ന് ആ രാജകന്യക മുമ്പേതന്നെ മനസ്സുകൊണ്ടു് ഉറപ്പിച്ചിട്ടുള്ളതാണ്. ഇപ്പോഴാകട്ടെ ശ്രീരാമൻെറ അന്യാദൃശമായ സൌന്ദര്യധോരണിയും മനോഹരമായ കോമളിമയും, പിതാവിൻെറ പരീക്ഷാനിശ്ചയവും, മററു രാജാക്കന്മാരുടെ പരാജയവും, ശൈവചാപത്തിൻെറ വലിപ്പവും, ശ്രീരാമകുമാരനും ശൈവചാപവും തമ്മിലുള്ള അന്തരവും എല്ലാം കണ്ടപ്പോൾ സീതാദേവിക്ക് അതിയായ ഭയവും ഭ്രമവും ആണ് ഉണ്ടായതു്. ഇങ്ങിനെ ഒരു അസാദ്ധ്യപരീക്ഷനിശ്ചയിച്ച പിതാവു് തനിക്ക് വിപരീതമാണ് പ്രവർത്തിച്ചതെന്നും, രാമൻ തനിക്ക് വരനായി ഭവിക്കാത്തപക്ഷം താൻ തീർച്ചയായും ആത്മഹത്യതന്നെ ചെയ്യുന്നതാണെന്നും ആ ബാലിക നിശ്ചയിച്ചു. അതിനുശേഷം ശ്രീരാമന് വിജയം ഉണ്ടാകുവാനായി ആ കന്യതന്നെ മനസ്സുകൊണ്ടു് ഇങ്ങിനെ പ്രാർത്ഥിക്കുകയും ചെയ്തു:—"ദേവി സർവ്വേശ്വരി! മഹാമായേ, രാജരാജേശ്വരി, ദേവി പരമേശ്വരി, ദുർഗ്ഗേ, ചണ്ഡികേ, സാവിത്രി, സരസ്വതി, ലക്ഷ്മീദേവി, അഷ്ടദിക്പാലന്മാരെ, വിധാതാവെ, മഹേശ, മഹാവിഷ്ണോ, നിങ്ങളെല്ലാം എന്നിൽ ദയയോടുകൂടിയവരായിരിക്കുന്നു എങ്കിൽ, ശ്രീരാമൻ ഈ മഹാശൈവചാപം എടുക്കുവാൻ ഭാവിക്കുമ്പോൾ അതു് അദ്ദേഹത്തിനു് പുഷ്പതുല്യമായിഭവിക്കണേ! എൻെറ ജീവനേയും അനുഗ്രഹത്തേയും രക്ഷിച്ചരുളണേ!" സീതാദേവിയുടെ ഈ പ്രാർത്ഥനയ്ക്കു് എന്തൊരു ഫലമാണ് ഉണ്ടായതു് എന്നു് നമുക്ക് ഇപ്പോൾത്തന്നെ കാണാമല്ലോ.

അതാ ശ്രീരാമൻ വില്ലിനടുത്തു് ചെന്നുകഴിഞ്ഞിരിക്കുന്നു. വക്ഷഃസ്ഥലത്തിൽ പ്രശോഭിച്ചിരുന്ന രത്നമാലയും മുത്തുമാലയും അഴിച്ചുവെച്ചു്, അരയിൽ ബന്ധിച്ചിരുന്ന പീതാംബരം എടുത്തു കുത്തി, കയ്യിൽ ധരിച്ചിരുന്ന കോദണ്ഡം താഴെവെച്ചു് അടുത്തുചെന്നു ശൈവചാപത്തെ മൂന്നു പ്രദക്ഷിണം വെച്ചു് തൊഴുതു നമസ്കരിച്ചു് തൊട്ടു ശിരസ്സിൽവെച്ചു് അതിൻെറ അധിദേവതയായ ശിവനേയും തൻെറ പിതാവായ ദശരഥനേയും ഗുരുവായ വിശ്വാമിത്രനേയും ആചാര്യനായ വസിഷ്ഠനേയും മറെറല്ലാ ഗുരുക്കന്മാരേയും മനസ്സിൽ ധ്യാനിച്ചു് ഇടത്തുകൈകൊണ്ടു് അതിനെ നിഷ്പ്രയാസം എടുത്തു പൊക്കി. അത്ഭുതം; അത്ഭുതം; വലത്തെ കൈകൊണ്ടു് ഞാൺവലിച്ചുകെട്ടുവാനായി കോദണ്ഡത്തെ വളച്ചപ്പോൾ ആ ദണ്ഡം തൻെറ മുഷ്ടിയുടെ ഇരുഭാഗങ്ങളുമായി മുറിഞ്ഞു് മൂന്നു കഷണങ്ങളായി നിലംപതിച്ചു. വില്ല് മുറിഞ്ഞ ശബ്ദം ഇടിനാദംപോലെ നാട്ടിലെങ്ങും മുഴങ്ങി; ദേവദുന്ദുഭി വാദിച്ചു; വന്ദികൾ സ്തുതിച്ചു. ദേവകൾ പുഷ്പവൃഷ്ടിചെയ്തു; അപ്സരസ്സുകൾ നർത്തനം തുടങ്ങി; രാജസ്ത്രീകൾ അളിന്ദങ്ങളിൽ ഇരുന്നുകൊണ്ടു് ശ്രീരാമൻെറ ശിരസ്സിൽ പുഷ്പവൃഷ്ടിചെയ്തു.

രാവണന്ന് ശ്വാസംവീണു. ആ ഭയങ്കരൻ അവിടെനിന്നു തട്ടിപ്പിടച്ചു എഴുന്നേററു് തലയുംതാഴ്ത്തി നടയായി. വസ്ത്രം അഴിഞ്ഞു് ദൂരെപ്പോയിരിക്കുന്നതും കിരീടങ്ങൾ പൊടിഞ്ഞു അങ്ങു തെറിച്ചിരിക്കുന്നതും അടിമുടി

മുഴുവൻ പൊടിയണിഞ്ഞിരിക്കുന്നതും ഒന്നും ഒരു തരിയും അറിയുന്നില്ല. ആകപ്പാടെ വളരെ കുഴഞ്ഞു്, ലജ്ജിച്ചു്, തലയുംതാഴ്ത്തി ആരോടും ഒന്നും പറയാതെയും ആരേയും കണ്ടഭാവം നടിക്കാതെയും അപ്പോൾത്തന്നെ ലങ്കയിലേയ്ക്കു പോകുകയും ചെയ്തു.

പാണിഗ്രഹണത്തിന്നുള്ള മുഹൂർത്തമായി. വിശ്വാമിത്രമഹർഷിയുമായി ആലോചിച്ചതിന്നുശേഷം സീതാദേവിയെ സമയോചിതമായവിധത്തിൽ വിവാഹവേദിയിലേയ്ക്കു് ആനയിക്കുവാൻ ജനകമഹാരാജാവു് മന്ത്രിയോടാവശ്യപ്പെട്ടു. മന്ത്രി അന്തഃപുരത്തിൽ ചെന്നു വിവരങ്ങളെല്ലാം രാജകുമാരിയെ അറിയിച്ചതിന്നുശേഷം അതികേമമായ ഒരു ഘോഷയാത്രയായി സീതാകുമാരിയെ വിവാഹവേദിയിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു.

"നല്ല തലമുടിയും കാതും മുഖവുംനല്ല
പല്ലും ചൊടിയും കണ്ണും കണ്ടാലെത്രമനോജ്ഞം!
ചാലേപകിടച്ചുതുപോലെ മുലകൾരണ്ടും
ബാലയാംവൈദേഹിയ്ക്കുവന്നു കുരുത്തിട്ടുന്നു.
ആലാപഭംഗികളും ലീലാകടാക്ഷങ്ങളും
പ്രാലേയരുചിബിംബംപോലെ വദനംപിന്നെ
നീലേന്ദീവരംപോലെ നീണ്ടുള്ള നേത്രങ്ങളും
മല്ലീശരൻെറപടവില്ലിൻെറവൈഭവത്തെ
തല്ലിക്കളയുന്നോരു ചില്ലിയുഗവുംനല്ല
മുല്ലമുകുളംപോലെപല്ലും മന്ദസ്മിതവും
ബാലേന്ദുകലപോലെഫാലതിലകങ്ങളും."

ചേന്നു് പ്രശോഭിക്കുന്ന ആ സൌന്ദര്യധാമം അവിടെ എത്തിയശേഷം പിതാവിനേയും പുരോഹിതനായ ശതാനന്ദമഹർഷിയേയും വിശ്വാമിത്രനേയും മറ്റുവന്ദ്യന്മാരായ എല്ലാവരേയും വണങ്ങി ജനകൻെറ ആജ്ഞാനുസരണം ശ്രീരാമൻെറ കണ്ഠത്തിൽ തൻെറ വരണമാലയെ അർപ്പിച്ചു. ഭൂഷണഭൂഷ്യഭാവം കൈക്കൊണ്ട അവരെ വിശ്വാമിത്രാദികൾ സന്തോഷപുരസ്സരം അനുഗ്രഹിച്ചു. തദനന്തരം വിവാഹമഹോത്സവം കൊണ്ടാടുവാനുള്ള പുറപ്പാടായി. അതിൽ പങ്കുകൊള്ളുവാൻ ജനകമഹാരാജാവു് അവിടെ സന്നിഹിതരായിരുന്ന രാജാക്കന്മാരെയെല്ലാം ക്ഷണിക്കുകയും അവരെല്ലാം ആ ക്ഷണം സ്വീകരിക്കുകയും ചെയ്തു.

ദശരഥാദികൾ ഈ വിവരങ്ങളൊന്നും ഇതേവരെ അറിഞ്ഞിട്ടില്ല. അതിനാൽ ശ്രീരാമലക്ഷ്മണന്മാർ അയോദ്ധ്യ വിട്ടതിന്നുശേഷമുണ്ടായ സംഭവങ്ങളും, പ്രത്യേകിച്ചു് ജനകപുത്രിയായ സീതയുടെ വരണവൃത്താന്തവും ദശരഥനെ അറിയിക്കുവാനായി വിശ്വാമിത്രൻ തൻെറ ശിഷ്യനേയും, ആ ശിഷ്യനോടുകൂടി ദശരഥാദികളെ കൂട്ടിക്കൊണ്ടു വരുവാനായി ജനകൻെറ ക്ഷണത്തോടുകൂടി മിഥിലയിലെ മന്ത്രിയേയും അയോദ്ധ്യയിലേക്കയച്ചു. അവർ വേഗം അയോദ്ധ്യയിലെത്തി സകല സംഗതികളും വിവരമായി ദശരഥനെ അറിയിച്ചു. മിഥിലയിലെ മന്ത്രി ജനകമഹാരാജാവിൻെറ ക്ഷണക്കത്തും ദശരഥപാദങ്ങളിൽ സമർപ്പിച്ചു. ഇതെല്ലാം കേട്ടും കണ്ടും അദ്ദേഹം വളി

ളെ സന്തോഷിച്ചു. അപ്പോഴത്തെ ഈ സന്തോഷവർത്തമാനങ്ങളെല്ലാം കാട്ടുതീ എന്നപോലെ അരമനയിലും പുരത്തിലെങ്ങും പരന്നു കഴിഞ്ഞു. രാജാവും, രാജകുമാരന്മാരും, രാജമാതാക്കളും, മന്ത്രിമാരും, ഗുരുവും, ഗുരുപത്നിയും, പരിവാരങ്ങളും, പുരവാസികളും എന്നുവേണ്ട പ്രകൃതി അയോദ്ധ്യതന്നെ മിഥിലയിലേയ്ക്കു് പുറപ്പാടായി.

ദശരഥമഹാരാജാവിനെ യഥോചിതം സല്ക്കരിക്കുവാനായി വിദേഹമഹാരാജാവു് വേണ്ട ഒരുക്കങ്ങളെല്ലാം മുമ്പേകൂട്ടിത്തന്നെ ചെയ്തിട്ടുണ്ടായിരുന്നു. അതിനാൽ അതികേമമായി അവരെ എതിരേറ്റു് കൂട്ടിക്കൊണ്ടുവന്നു് യഥായോഗ്യം സല്ക്കരിച്ചിരുത്തി. ദശരഥന്റെകൂടെ ആഗതരായ ഭരതശത്രുഘ്നന്മാരെ കണ്ടസമയം അവർ വേറെ ഒരു ജോഡി രാമലക്ഷ്മണന്മാരോ എന്നു് ജനകനു തോന്നുകയാൽ അദ്ദേഹം വിശ്വാമിത്രനെ വണങ്ങി—"രാമലക്ഷ്മണന്മാരുടെ തൽസാദൃശ്യത്തിൽ കാണപ്പെടുന്ന ആ രണ്ടു രാജകുമാരന്മാർ ആരാണു്?" എന്നു് ചോദിച്ചതിന്നു്—"അവർ രണ്ടുപേരും ദശരഥപുത്രന്മാർതന്നെയാണു്. അവരിൽ ജ്യേഷ്ഠനായ ഭരതൻ കൈകേയിയുടെ പുത്രനും രാമന്റെ അംശവും രണ്ടാമനായ ശത്രുഘ്നൻ സുമിത്രയുടെ പുത്രനും ലക്ഷ്മണന്റെ അംശവും ആകുന്നു." എന്നിങ്ങിനെ പറഞ്ഞു് മനസ്സിലാക്കിക്കൊടുത്തു. രാജാവിന്നു് അതു കേട്ടപ്പോൾ വളരെ സന്തോഷമായി. അദ്ദേഹം ദശരഥമഹാരാജാവിന്റെ അടുത്തുചെന്നു് ഇങ്ങിനെ പറഞ്ഞു:—"അല്ലയൊ മഹാനുഭാവനായ സൂര്യകുലാവതംസഭൂത! രാഘവ! അങ്ങേയ്ക്കു സ്വാഗതം. അങ്ങയുടെ പുത്രനായ രാമൻ, എന്റെ പുത്രിയായ സീതയുടെ വിവാഹത്തിന്നു് നിശ്ചയിച്ചിരുന്ന പരീക്ഷയിൽ വിജയിയായി സീതയാൽ പതിയാക്കി വരിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. രാമനെ എന്റെ ജാമാതാവായും, അതുവഴി അങ്ങയെ എന്റെ ബന്ധുവായും ലഭിക്കുവാൻ ഇടയായതു് മുമ്പു് ഞാൻചെയ്ത പുണ്യങ്ങളുടെ ഫലമാണെന്നുള്ളതിന്നു് യാതൊരു സംശയവും ഇല്ല. സീത എന്റെ പുത്രിയാണെങ്കിലും അവൾ അയോനിജയും ഭൂപുത്രിയും ആകുന്നു. എനിക്കു് ഊർമ്മിളയെന്നു പേരായ ഒരു പുത്രികൂടിയുണ്ടു്. എന്റെ സഹോദരനായ കുശധ്വജന്നു് മാണ്ഡവിയെന്നും ശ്രുതകീർത്തിയെന്നും പേരായ രണ്ടു പുത്രിമാർ വേറെയും ഉണ്ടു്. അങ്ങേയ്ക്കു നാലു പുത്രന്മാരും ഉണ്ടല്ലോ. അതിനാൽ അങ്ങയുടെ പുത്രന്മാരെക്കൊണ്ടു് ഈ കന്യകകളെ വിവാഹം ചെയ്യിച്ചു് എന്നെ അനുഗ്രഹിക്കണം എന്നു് ഞാൻ അപേക്ഷിക്കുന്നു."

ജനകമഹാരാജാവു് ഇങ്ങിനെ പറഞ്ഞതു കേട്ടപ്പോൾ ദശരഥനും വളരെ സന്തോഷമായി. അതിനാൽ അടുത്തുതന്നെ ഒരു ശുഭമുഹൂർത്തം നിശ്ചയിച്ചു് അവർ നാലുപേരുടേയും വിവാഹം അതികേമമായി നടത്തി.

"ഹോമവും കഴിച്ചുതൻപുത്രിയാം വൈദേഹിയെ
രാമനന്നേകീടിനാൻ ജനകമഹീന്ദ്രനും
ഊർമ്മിളതന്നെ വേട്ടു ലക്ഷ്മണകുമാരനും
കാമ്യാംഗിമാരാം ശ്രുതകീർത്തിയും മാണ്ഡവിയും
ഭരതശത്രുഘ്നന്മാർ തങ്ങടെപത്നിമാരായ്"

## സീതാദേവിയുടെ പൂർവ്വവൃത്താന്തം.

എന്നാൽ സീത തന്റെ പുത്രിയല്ലാതെ അയോനിജയായി ഭൂമിയിൽ നിന്നുണ്ടായ കന്യകയാണെന്നും ജനകമഹാരാജാവു് പറഞ്ഞതു കേട്ടപ്പോൾ ദശരഥന് ആ കന്യകയുടെ ജനനവൃത്താന്തവും മറ്റും വിവരമായി അറിഞ്ഞാൽ കൊള്ളാം എന്ന ആഗ്രഹം ജനിക്കാതിരുന്നില്ല. അതിനാൽ അദ്ദേഹം അഹല്യാദേവിയുടെ പുത്രനും, വിദേഹന്റെ പുരോഹിതനുമായ ശതാനന്ദമഹർഷിയെ അടുത്തു വിളിച്ചു് ജനകമഹാരാജാവു് സീതയെപ്പററി പറഞ്ഞ സംഗതിയെ വിസ്തരിച്ചു പറഞ്ഞു് മനസ്സിലാക്കിക്കൊടുക്കുവാൻ ആവശ്യപ്പെട്ടു. അതനുസരിച്ചു് ശതാനന്ദൻ ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

ശതാനന്ദൻ: ശരിതന്നെ; അതു് കേൾക്കേണ്ടതും അറിയേണ്ടതും ആയ സംഗതിതന്നെയാകുന്നു. ഞാൻ അതിനെത്തന്നെ വിസ്തരിച്ചു് പറഞ്ഞുതരാം; കേട്ടുകൊള്ളുക. പണ്ടു ധർമ്മജ്ഞനും രാജനീതിനിപുണനും പ്രജാവത്സലനും പ്രതാപിയും ആയി പത്മനാഭൻ എന്ന പേരോടുകൂടിയ ഒരു രാജാവുണ്ടായിരുന്നു. ആ പണ്ഡിതനായ രാജാവു് ലൌകികതത്വങ്ങളെപ്പററി വളരെയെല്ലാം ആലോചിച്ചതിന്റെ ഫലമായി "സർവ്വേഗുണാഃ കാഞ്ചനമാശ്രയന്തേ" എന്ന തത്വമാണു് സർവ്വോപരി ശ്രേഷ്ഠമായിക്കണ്ടതു്. അഹോ ധനത്തിന്റെ സ്വാധീനശക്തി! ധനം ഹേതുവാക്കി മന്ദന്മാർകൂടെ ജനപ്രതിനിധികളാകുന്നു; മൂകന്മാർകൂടെ രാജസഭാംഗങ്ങളാകുന്നു; വിദ്യാഹീനർ ഉദ്യോഗം വിലയ്ക്കുവാങ്ങുന്നു. അധാർമ്മികർ ബിരുദങ്ങൾ കൈക്ക പിടിയ്ക്കുന്നു; എന്നുവേണ്ട നാലു കാശു കയ്യിലുണ്ടായാൽ ധർമ്മത്തെ വ്യഭിചരിക്കുന്നതും ന്യായത്തെ ധ്വംസനം ചെയ്യുന്നതും മൂഢന്മാരായ ധനവാന്മാരുടെ മുമ്പിൽ വിദ്വാന്മാർകൂടെ മൂക്കിൽ വിരലും തള്ളി ഓച്ഛാനിച്ചു നില്ക്കുന്നതും അവരുടെ ഏതസംബന്ധപ്രലപനങ്ങൾക്കും "ഏറാൻ" പറയുന്നതും, എന്തിനു് ധനം കാണുമ്പോൾ പിണംകൂടെ വായ് തുറക്കുന്നതും അദ്ദേഹം കണ്ടു. അതിനാൽ ലക്ഷ്മിയിൽ ഉപരിയായി മറെറാന്നുംതന്നെ ഇല്ലെന്നുള്ള വിശ്വാസത്തോടുകൂടി പത്മനാഭനൃപൻ മഹാലക്ഷ്മിയെ പ്രസാദിപ്പിക്കുവാനായി വളരെക്കാലം അതികഠിനമായി തപസ്സുചെയ്തു. അതിന്റെ അവസാനത്തിൽ മഹാലക്ഷ്മി പ്രത്യക്ഷയായിവന്നു് "എന്തുവരമാണു വേണ്ടതു്" എന്നു ചോദിച്ചപ്പോൾ—"നിന്തിരുവടിക്കെന്നിൽ കരുണാലേശമുണ്ടെങ്കിൽ എന്റെ പുത്രിയായി അവതരിക്കണം" എന്നു പ്രാർത്ഥിച്ചു. അതുകേട്ട സമയം ദേവി—"അല്ലയോ രാജാവെ! ഈ അനുഗ്രഹം തരുവാൻ ഞാൻ ശക്തയല്ല, ഞാൻതന്നെ മഹാവിഷ്ണുവിന്റെ ആജ്ഞാകാരിണിയാണു്. അല്ലാതെ എനിക്കു സ്വതന്ത്രമായി ഒന്നുംതന്നെ പ്രവർത്തിക്കുവാൻ നിവൃത്തിയില്ല. അതിനാൽ അങ്ങു് മഹാവിഷ്ണുവിനോടുവേണം ഈ വരം അപേക്ഷിക്കുവാൻ. അദ്ദേഹം പ്രസാദിച്ചാൽ ഞാൻ വന്നുകൊള്ളാം." എന്നു പറഞ്ഞു് അന്തർദ്ധാനം ചെയ്തു. അതിനുശേഷം പത്മനാഭനൃപൻ മഹാവിഷ്ണുവിനെ ഉദ്ദേശിച്ചു് ചിരകാലം അതികഠിനമായി തപസ്സുചെയ്തു് അദ്ദേഹത്തെ സന്തോഷിപ്പിച്ചു. അതേ വരംതന്നെയാണു് ഇവിടേയും ആവശ്യപ്പെട്ടതു്. അപ്പോൾ മഹാവിഷ്ണു—"അല്ലയോ രാജാവെ! ഞാൻ അങ്ങയിൽ സന്തോഷത്തോടുകൂടിയവനായിരിക്കുന്നു. അതിനാൽ അങ്ങയുടെ ആവശ്യപ്രകാരം ലക്ഷ്മീദേവി

ഒരു അംശയുടെ പുത്രിയായി ജനിക്കുവാൻ സംഗതിവരും. എന്നാൽ ലക്ഷ്മി യാറം മഹാശ്രീമതിയാണ്. അവളെ ശിക്ഷിക്കുകയെന്നതു വളരെ പ്രയാസമായ ഒരു സംഗതിയാകുന്നു. ഇതു് നല്ലപോലെ ഓർമ്മയിൽ ഇരുന്നുകൊള്ളട്ടെ.” എന്നിതിങ്ങനെ പറഞ്ഞു് രാജാവിൻവശം ഒരു മാതളനാരങ്ങകൊടുത്തു് അവിടെത്തന്നെ അന്തർദ്ധാനം ചെയ്യുകയുംചെയ്തു.

## പത്മയുടെ കഥ.

പത്മനാഭരാജാവിന്നു് താമസിയാതെ ഒരു പെൺകുട്ടി ജനിച്ചു. പത്മ എന്നാണു് ആ കൊച്ചുലക്ഷ്മിയ്ക്കു് പേരിട്ടതു്. മഹാലക്ഷ്മിയുടെ സൌഭാഗ്യ ധോരണിയെപ്പററി വല്ലതും പറയുവാനുണ്ടോ! ആ ലോകൈകസുന്ദരി ശുക്ലപക്ഷ ചന്ദ്രനെപ്പോലെ ക്രമേണ വളർന്നുവന്നു. വിവാഹത്തിനുള്ള കാലമായി.

“ബാലികമാരായിരുന്ന കാലം ബാലതയൊട്ടു കഴിഞ്ഞു.
ബാലികസുന്ദരിയാമൊരുപെണ്ണിനു ചാലേ യൌവനമാരംഭിച്ചു.
കുഞ്ഞുകുമാരിയ്ക്കുകാലംമൂലം കന്നിപ്രായത്തിലുമൊന്നേറി.
കുഞ്ചിതമാമോരഗ്രത്തോടും കുഞ്ചികവിഞ്ഞിതുതലമുടിയിളകവെ
പഞ്ചമിചന്ദ്രനെയെല്ലാം നിടിലേ അഞ്ചിതമാകിന തിലകംകണ്ടാൽ
പഞ്ചമിചന്ദ്രനുസമത്വവരുത്തി പ്പരിപാലിപ്പാനെന്നുതോന്നും.
താമരയിതഴും തോററാമ്മമോട്ടു തപസ്സുജലത്തിൽ ചെയ്തീടുന്നതു്
പത്മയുടെ കണ്ണിണമേറിനകണ്ണിനു സദൃശതവരുവാനെന്നുതോന്നും.”

പത്മനാഭൻെറ കൊട്ടാരം സമ്പൽപരിപൂർണ്ണമായി ഭവിച്ചു. എല്ലാവരും അദ്ദേഹത്തെ ഭാഗ്യവാൻ മഹാഭാഗ്യവാൻ ലോകൈകഭാഗ്യവാൻ ഭൂലോകകുബേരൻ എന്നിങ്ങിനെ ഓരോ സ്തുതിഗീതങ്ങൾ പാടിപുകഴ്ത്തുവാനും തുടങ്ങി. ധനത്തോടുകൂടിയുണ്ടാകുന്ന അഹംഭാവം അദ്ദേഹത്തിൻെറ വിവേകത്തെ നിശ്ശേഷം നശിപ്പിച്ചു. തനിക്കു സമനായി മററാരും ഇല്ലെന്നുള്ള അഹംഭാവം രാജാവിൻെറ ചിന്താനേത്രങ്ങളെ ഇരുട്ടടപ്പിച്ചു.

പുത്രിയുടെ വിവാഹത്തെപ്പററി മന്ത്രിമാരുമായി ആലോചിച്ചതിൽ, പത്മയ്ക്കു് അനുരൂപനായ ഒരു വരനെ കണ്ടെത്തുവാൻ പ്രയാസം നേരിടുകയാൽ ശ്രീമാന്മാരായ രാജാക്കന്മാരുടെ ഇടയിൽനിന്നു് അവൾക്കു ഇഷ്ടമുള്ള ഒരാളെ അവൾതന്നെ സ്വയം വരിച്ചുകൊള്ളട്ടെ എന്ന വിചാരത്തോടുകൂടി സ്വയംവരമാണു് നിശ്ചയിച്ചതു്. പത്മാസ്വയംവരത്തിന്നു് എല്ലാ രാജാക്കന്മാരേയും ക്ഷണിച്ചുവരുത്തി. വിവാഹത്തിന്നു് ഹാജരായിരുന്ന രാജാക്കന്മാരുടെ കൂട്ടത്തിൽ രാവണനും ഉണ്ടായിരുന്നു എന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇങ്ങിനെ രാജാക്കന്മാരെല്ലാം വന്നു് മണ്ഡപത്തിൽ യഥായോഗ്യം ആസനസ്ഥരായശേഷം പത്മനാഭനൃപൻ ആ രാജസദസ്സിൽ കടന്നുവന്നു് എല്ലാവരും കേൾക്കത്തക്കവിധം സാടോപം ഇങ്ങിനെ പറഞ്ഞു:—

പത്മനാഭൻ—“അല്ലയോ മാന്യന്മാരായ രാജപുംഗവന്മാരേ! എൻെറ പുത്രിയായ പത്മയുടെ സ്വയംവരം പ്രമാണിച്ചാണു് ഞാൻ നിങ്ങളെയെല്ലാം ഇവിടെ ക്ഷണിച്ചു് വരുത്തിയിരിക്കുന്നതെന്നു് നിങ്ങൾക്കെല്ലാം അറിയാമല്ലൊ. ആകാശത്തിലെ കോമളമായ നീലിമയെ ഏതൊരുത്തൻ എടുത്തു് ശരീര

ത്തിൽ പൂശുന്നവോ അവനെ എന്റെ പുത്രി സ്വയംവരിക്കുന്നതാണ്, നിങ്ങളെല്ലാം വീരന്മാരായ രാജാക്കന്മാരാണല്ലോ; ശ്രമിച്ചുകൊള്ളുക.''

പത്മനാഭമഹാരാജാവു് ഇതിനെ പറഞ്ഞതുകേട്ടപ്പോൾ അവിടെ സ്വയംവരം പ്രമാണിച്ചു സന്നിഹിതരായിരുന്ന രാജാക്കന്മാർക്കെല്ലാം അസാമാന്യമായ നൈരാശ്യമാണുണ്ടായതു്. ആകാശത്തിലെ നീലിമയെയെടുത്തു് ദേഹത്തിൽ പൂശുകയെന്നതു് ആരാലും സാധിക്കാത്ത സംഗതിയല്ലയോ? അതിനാൽ രാജാവിന്റെ ഈ പ്രലപനം, ക്ഷണിച്ചുവരുത്തിയ അവരെ സഭയിൽ വെച്ചു് അപമാനിക്കുവാനാണെന്നു് അവർ സംശയിച്ചു. പത്മയുടെ അന്യാദൃശമായ സൌന്ദര്യം അവരുടെ മനസ്സാകുന്ന കടലിനെ ഇളക്കിച്ചു് ക്ഷോഭിപ്പിക്കുന്ന ഒരു കൊടുങ്കാറ്റായി പരിണമിച്ചിരിക്കുന്നതിനാൽ അവർക്കു് വന്നവഴിയ്ക്കുതന്നെ എഴുന്നേറ്റു് പോകുവാനും മനസ്സുണ്ടായില്ല.

''അഞ്ചി കൊഞ്ചിക്കുഴഞ്ഞതാം പുഞ്ചിരിയാലിണങ്ങി
മഞ്ജുളവീക്ഷണങ്ങളാമുള്ളശരനിരം
നെഞ്ചിൽ തറച്ചവളെ കണ്ടപരിഷകൾക്ക
കൊഞ്ചമല്ലോരാവകവാഞ്ഛ നമ്പിനഞ്ഞിതു
വമ്പനി ചിലർക്കുണ്ടായ് ചോറും വേണ്ടാതെയായി
വൻപന്മാർ ചിലർമോഹാലസ്യരായ്ത്തീർന്നുപോയി.
പൊന്നോലക്കാതിലതിൻ മിന്നൽഗണ്ഡത്തിൽ പൊന്നും
കണ്ണാടിതന്നിൽ പ്രതിബിംബിച്ചബിംബംപോലെ,
കന്യകതന്റെയമന്ദസ്മിതരുചിയും
കന്നൽചിലയുടെമാൻകണ്ണാലുംഭ്രമിച്ചുപോം.
മുല്ലമണിക്കുസുമമൊത്തോരന്തരുചി
ഉൾത്താപത്തെവരുത്തുംമന്മഥയോഗികൾക്കും''

ഇങ്ങിനെ നൈരാശ്യമേറിതന്മാരായിത്തീർന്ന രാജാക്കന്മാരും വധുവിന്റെ പിതാവായ പത്മനാഭനുമായി അവിടെവെച്ചു് ഒരു ഭയങ്കരയുദ്ധം നടന്നു. അതിൽ പത്മനാഭൻ എതിരാളികളായ രാജാക്കന്മാരെയെല്ലാം തോല്പിച്ചു എങ്കിലും സൽബുദ്ധികളും സാത്വികന്മാരും ദേവാംശസംഭൂതന്മാരുമായ രാജാക്കന്മാർ മാത്രമേ പിന്നെയും ഒഴിച്ചുപോയുള്ളൂ. മറ്റുള്ള അസുരപ്രകൃതികൾ അവിടെത്തന്നെനിന്നു് അവരുടെയെല്ലാം സൈന്യങ്ങളെ വരുത്തി വീണ്ടും അതികഠിനമായ യുദ്ധം നടത്തി. ഈ യുദ്ധത്തിൽ പത്മനാഭൻ തോററുപോകുകയും ശത്രുക്കൾ അദ്ദേഹത്തെ നിർദ്ദാക്ഷിണ്യം നിഗ്രഹിക്കുകയും ചെയ്തു. ഈ വിവരം അന്തഃപുരത്തിൽ അറിഞ്ഞപ്പോൾ —വിപ്രളംഭകന്മാരായ അവർ അന്തഃപുരത്തിലേക്കും കടന്നു് വരുമെന്നും, അവരോടു് എതിർത്തുനില്ക്കുവാൻ ശക്തിയില്ലാത്തതിനാൽ അവരുടെ അധീനത്തിൽ പെടേണ്ടതായി വരുമെന്നും അന്തഃപുരത്തിലെ സ്ത്രീജനങ്ങൾ മനസ്സിലാക്കി ഉടനെതന്നെ അഗ്നിജ്വലിപ്പിച്ചു് അവരെല്ലാം അതിൽ പ്രവേശിച്ചു് അവരുടെ മാനത്തെ സംരക്ഷിച്ചു. പത്മ വിചാരിച്ചതുപോലെതന്നെ രാജാക്കന്മാർ പ്രവർത്തിച്ചു. പത്മനാഭനെ കൊന്നുവീഴ്ത്തിയ ശേഷം അവർ പത്മയെ പിടിക്കുവാൻ ചെന്നു. പക്ഷെ പത്മയെ കണ്ടില്ല; അന്തഃപുരത്തിലെല്ലാം തിരഞ്ഞു; രാജഗൃഹങ്ങളെല്ലാം പരിശോധിച്ചു; ഒരു ദിക്കിലും ആരേയും കാണാത്തതിനാൽ അപ്പി

തന്മാരായി എല്ലാ കെട്ടിടങ്ങളും തീവച്ചു ചുട്ടും ഇടിച്ചു നിരത്തിയും നശിപ്പിക്കുവാൻ തുടങ്ങി. ഇങ്ങനെ മഹാലക്ഷ്മിയെ പുത്രിയായി വരിച്ച പത്മനാഭരാജന്റെ കൊട്ടാരത്തിലെ തറക്കല്ലുകൂടെ അവർ ഇടിച്ചു പൊടിയാക്കി. അല്ലയോ ശശധരമഹാരാജാവേ! മഹാലക്ഷ്മിയെ പുത്രിയായി വരിച്ച പത്മനാഭരാജന്റെ ചരിത്രം ഇങ്ങനെ അവസാനിച്ചു. സർവ്വസുഖങ്ങളേയും കൊടുക്കുന്ന ലക്ഷ്മി വരുത്തിവച്ച ആപത്തു കണ്ടുവോ!

ലക്ഷ്മിയെ ശരിയായി സംരക്ഷിക്കുകയെന്നതു് വളരെ പ്രയാസമായ കാര്യമാകുന്നു. അങ്ങനെ സംരക്ഷിക്കാതിരുന്നാൽ ആ ലക്ഷ്മിതന്നെ സീമാതീതമായ അനർത്ഥങ്ങൾ വരുത്തിവയ്ക്കുന്നതായിരിക്കും. മനുഷ്യർക്കു് ഇന്നു അറിവില്ലാത്ത സംഗതികളിൽ ഒന്നാമത്തേതു് ലക്ഷ്മീപൂജ—ലക്ഷ്മിയെ എങ്ങിനെ പൂജിക്കണം എന്നുള്ളതു്—ആകുന്നു. ലക്ഷ്മി മനുഷ്യരുടെ മനസ്സിനെ ദുഷിപ്പിക്കുന്നു; അവരെ മദിപ്പിക്കുന്നു; സന്മാർഗ്ഗത്തിൽനിന്നു വ്യതിചലിപ്പിക്കുന്നു; അക്രമികളും അവിവേകികളും ആക്കിത്തീർക്കുന്നു. ശരിയായി പാലിക്കേണ്ടതു് എങ്ങിനെയാണെന്നറിയാത്തവന്റെ അധീനത്തിൽ ഇരിയ്ക്കുന്ന ലക്ഷ്മി, പത്മനാഭനു പററിയതുപോലെയുള്ള ആപത്തുകൾ ഇന്നല്ലെങ്കിൽ നാളെ തീർച്ചയായും ഉണ്ടാക്കിവയ്ക്കുന്നതായിരിക്കും. വിദേഹന്മാർക്കേ പണം സീതയെ വളർത്തുവാൻ. പുത്രിയാണെങ്കിൽ പുത്രി, അല്ലെങ്കിലല്ല; എന്ന ബന്ധമേ അവർ തമ്മിലുള്ളൂ. ലക്ഷ്മിയുമായുള്ള ബന്ധം അത്രമാത്രമേ ആർക്കും ഉണ്ടാകാവൂ. ഇതു് പക്ഷേ സാധാരണ ജനങ്ങൾക്കു് ഗ്രഹിക്കുവാൻ സാധിക്കുന്ന ഒരു തത്വമല്ല. ലക്ഷ്മിയെ വേണ്ടതുപോലെ പാലിക്കുവാനുള്ള പ്രയാസംകൊണ്ടും പാലിക്കാതിരുന്നാലുണ്ടാകുന്ന ആപത്തുകൾ ഓർത്തും ആണു് ധർമ്മനിഷ്ഠന്മാരായ ഋഷിമാർ തുടങ്ങിയുള്ളവർ ലക്ഷ്മിയെ കാംക്ഷിയ്ക്കാതിരിക്കുന്നതു്. അതങ്ങിനെയിരിക്കട്ടെ; എന്തായാലും പത്മനാഭന്റെ കഥ അങ്ങിനെയായി.

ഇങ്ങനെ വളരെക്കാലം കഴിഞ്ഞു; പത്മയ്ക്കു നാശമില്ലല്ലോ. പത്മ മഹാവിഷ്ണുവിന്റെ പ്രിയതമയായ മഹാലക്ഷ്മിയല്ലേ. അതിനാൽ ആ ദേവി കുറേക്കാലം അഗ്നിയിൽ മറഞ്ഞിരുന്നതിനുശേഷം ഒടുവിൽ അതിൽനിന്നും പുറത്തുവരാൻ ആ അഗ്നികുണ്ഡത്തിന്നരികെ ഇരിക്കുകയായിരുന്നു. ആ സമയം ആകാശമാർഗ്ഗത്തിൽക്കൂടെ പുഷ്പകമേറി പോയിരുന്ന രാവണൻ പത്മയെ കണ്ടു. ഉടനേതന്നെ ആ സ്ത്രീരത്നത്തെ പിടിയ്ക്കുവാനായി പുഷ്പകത്തെ താഴെ ഇറക്കി അതിൽനിന്നും പുറത്തു കടന്നു. പത്മ രാവണന്റെ ഈ മോഹഭാവം കണ്ടു് മെല്ലെ ഒന്നു ചിരിച്ചു് തെല്ലും ക്ഷോഭിയ്ക്കാതെ സാവധാനത്തിൽ എഴുന്നേററു് ആ അഗ്നികുണ്ഡത്തിലേക്കുതന്നെ ഇറങ്ങിപ്പോകുകയും ചെയ്തു. രാവണനു് പിന്നേയും നൈരാശ്യംതന്നെ. ആ ദുഷ്ടൻ.—"ഹേ പത്മേ! എന്നിയ്ക്കു നീ ഒളിച്ചിരിക്കുന്ന സ്ഥലം മനസ്സിലായിക്കഴിഞ്ഞു. ഇനി ഞാൻ നിന്നെ വെറുതെ വിടുന്നതല്ല; നോക്കിക്കൊ." എന്നു പറഞ്ഞു് രാക്ഷസന്മാരെ വരുത്തി അവരെക്കൊണ്ടു് ആ കുണ്ഡം മുഴുവനും നല്ലപോലെ പരിശോധിപ്പിച്ചു. ഒരു ചാമ്പൽത്തരിപോലും അവരുടെ ദൃഷ്ടിയിൽപ്പെടാതെ പോയില്ല. പക്ഷേ പത്മയെ എങ്ങും കണ്ടതുമില്ല. എന്നാൽ ആ ഹോമകുണ്ഡത്തിൽനിന്നു് അസാധാരണമായ ശോഭയോടുകൂടിയ അഞ്ചു രത്നങ്ങൾ രാവണനു കിട്ടി. രാക്ഷസരാജൻ ആ രത്നങ്ങൾ എടുത്തു് ഭദ്രമായി ഒരു പെട്ടിയിൽവച്ചുപൂട്ടി ലങ്കയി

വേഗം കൊണ്ടുപോയി; ആ പെട്ടിയെ തന്റെ പൂജാമുറിയിൽവച്ചു സൂക്ഷിക്കുകയും ചെയ്തു.

പിന്നെ ഒരു ദിവസം രാത്രി രാവണൻ മണ്ഡോദരിയോടുകൂടി ഓരോ നർമ്മസല്ലാപങ്ങളും ചെയ്തുകൊണ്ടിരിക്കുമ്പോൾ താൻ മണ്ഡോദരിക്കായി അതിവിശേഷമായ അത്ഭുതങ്ങൾ കൊണ്ടുവന്നിട്ടുണ്ടെന്നും അവയെ പൂജാഗൃഹത്തിൽ ഒരു പെട്ടിയിലാക്കി സൂക്ഷിച്ചുവെച്ചിട്ടുണ്ടെന്നും പറഞ്ഞു. അതു കേട്ട് മണ്ഡോദരി സ്ത്രീജനസാധാരണമായ ആഗ്രഹത്തോടുകൂടി വേഗം പൂജാഗൃഹത്തിൽ ചെന്ന് പെട്ടിയെടുക്കുവാൻ ശ്രമിച്ചപ്പോൾ ആ ചെറിയപെട്ടി അവിടെനിന്നു പൊങ്ങിയില്ല. വിവരം രാവണനെ അറിയിച്ചു. രാവണൻ:— "എന്ത്! നിനക്ക് ആ പെട്ടിയെടുത്തു പൊക്കുവാൻ ശക്തിയില്ലേ" എന്ന് ഹാസ്യഭാവത്തിൽ പറഞ്ഞുകൊണ്ട് പൂജാഗൃഹത്തിൽ പ്രവേശിച്ച് പെട്ടി എടുക്കുവാൻ ശ്രമിച്ചു. അപ്പോഴും അത് ഇളകിയില്ല. രാവണന്റെ ഇരുപതു കൈകൾകൊണ്ടും ഇളക്കിനോക്കി; ഇല്ല, ഇളകുന്നില്ല. അതിനാൽ അവിടെവെച്ചുതന്നെ തുറക്കുവാൻ നിശ്ചയിച്ചു; രാവണൻ പെട്ടി തുറന്നു. അപ്പോൾ അത്യത്ഭുതമായ ഒരു കാഴ്ചയാണ് അവിടെ കണ്ടത്. അതിൽ സൂക്ഷിച്ചിരുന്ന പണ്ടങ്ങളിൽ ഒന്നുപോലും അതിലില്ല; എന്നാൽ അവയ്ക്കു പകരം പത്മനാഭരാജന്റെ പുത്രിയായ പത്മയുണ്ട് അതിൽ ഇരിക്കുന്നു. രാവണൻ വിസ്മയിച്ചു; തദനന്തരം—പത്മനാഭരാജൻ അദ്ദേഹത്തിന്റെ പുത്രിയായ പത്മയ്ക്കു സ്വയംവരം നിശ്ചയിച്ചതും, അതിന് ആർക്കും സാദ്ധ്യമല്ലാത്ത പരീക്ഷ ഏർപ്പെടുത്തിയതും, അതുനിമിത്തം യുദ്ധം നടന്നതും, യുദ്ധത്തിൽ പത്മനാഭരാജൻ മരിച്ചുപോയതും, പിന്നെ പത്മയെ തിരഞ്ഞ് കൊട്ടാരം ചുറ്റും, രാജധാനി കുളംകോരിയതും, അവിടെനിന്ന് കുറേകാലം കഴിഞ്ഞതിനുശേഷം പത്മയെ അഗ്നികുണ്ഡത്തിന്റെ സമീപംവെച്ചു കണ്ടതും, അവൾ ആ കുണ്ഡത്തിൽ മറഞ്ഞതും, ആ കുണ്ഡത്തെ തിരഞ്ഞസമയം അതിൽനിന്ന് അത്ഭുതങ്ങൾ കിട്ടിയതുമായ കഥ മുഴുവനും രാവണൻ മണ്ഡോദരിയെ സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. അതു കേട്ട്:—

മണ്ഡോദരി — "അല്ലയോ ഭർത്താവേ! ഇവൾ സാമാന്യക്കാരിയൊന്നും അല്ലെന്നാണ് തോന്നുന്നത്. ഈ ഇളയ പ്രായത്തിനകത്തുതന്നെ ഇതുവരെ കോലാഹലം കൂട്ടിയ സ്ഥിതിക്ക് ഇവൾ കുറേക്കാലം ഇരുന്നാലത്തെ കഥ പറയുവാനുണ്ടോ! ഇവൾ എന്തെല്ലാം അനർത്ഥങ്ങളാണ് വരുത്തിവെയ്ക്കുകയെന്ന് ആർക്കറിയാം. അങ്ങേയ്ക്ക് ഇവളിൽ മോഹം ജനിച്ചതുതന്നെ അനർത്ഥത്തിനായിട്ടല്ലയോ എന്നുകൂടെ ഞാൻ സംശയിക്കുന്നു. ഇവളെ ഇങ്ങോട്ട് കെട്ടിവലിച്ചു കൊണ്ടുവരുന്നതെന്തിനാണ്? ഇവളെ ഇവിടെ വെച്ചേച്ചാൽ അങ്ങും അങ്ങയുടെ ലങ്കയും നശിച്ചുപോകും. അതിനാൽ ഒട്ടും താമസംകൂടാതെ ഇവളെ എവിടെയെങ്കിലും കൊണ്ടുപോയി തള്ളണം. ഇവിടെ പെട്ടിയിലാക്കി അടച്ചുപൂട്ടി വെച്ചേച്ചാലും പോരാ. ഈ പെട്ടിയുടെ കാണുന്നത് അനർത്ഥത്തിന്നായി തീരുവാനുള്ളതാണ്. അതിനാൽ ഇവളെ ഈ പെട്ടിയിലാക്കി അടച്ച് അകലത്തെങ്ങാനും കൊണ്ടുപോയി കുഴിച്ചിട്ടേയ്ക്കണം. ഇതിന് ഒട്ടും കാലതാമസം വരരുത്."

മണ്ഡോദരിയുടെ ഈ അഭിപ്രായം രാവണൻ സ്വീകരിച്ചു. ആ രാക്ഷ

രാവണൻ ഉടനേതന്നെ ആ സുന്ദരിയെ ആ പെട്ടിയിൽതന്നെ അടക്കി അടച്ചു് എവിടെയെങ്കിലും കൊണ്ടുപോയി കുഴിച്ചിടുവാൻ കിങ്കരന്മാരെ കല്പിച്ചയയ്ക്കുകയും ചെയ്തു. അതനുസരിച്ചു രാവണകിങ്കരന്മാർ പെട്ടിയും എടുത്തു് പുറപ്പെടാറായപ്പോൾ അതിനുള്ളിൽനിന്നു് ഇങ്ങിനെ പറയുന്നതു് എല്ലാവർക്കും സ്പഷ്ടമായി കേൾക്കാറായി:—"അല്ലയോ രാവണാദികളെ! നിങ്ങൾ എന്നെ ഇപ്പോൾ ലങ്കയിൽനിന്നു ദൂരെ കൊണ്ടുപോയി കളഞ്ഞാലും. നിങ്ങളുടെ നാശത്തിന്നു് കാരണഭൂതയായി ഞാൻ ഇനിയും ഇങ്ങോട്ടുതന്നെ വരുന്നതായിരിക്കും. അന്നു് രാവണനും സകല രാക്ഷസന്മാരും ഞാൻ നിമിത്തം ഹതരായിത്തീരുകയും ചെയ്യും. അതിനുള്ള കാലം ഇതാ അടുത്തുവരുന്നു, സൂക്ഷിച്ചോളിൻ!"

ഇങ്ങിനെ വല്ലതും കേട്ടാൽ പൊറുക്കുന്ന പുള്ളിക്കാരനാണോ രാവണൻ! ആ ക്രൂരൻ ഉടനേതന്നെ തന്റെ വാളൂരി ആ ദേവിയെ ശിരച്ഛേദം ചെയ്യുവാനായി ചാടി. മണ്ഡോദരി കടന്നു തടുത്തു. ആ ബുദ്ധിശാലിനി ഇങ്ങിനെ പറഞ്ഞു:—"അല്ലയോ പ്രാണനാഥ! അങ്ങു് എന്തിനാണ് ഈ സാഹസത്തിനു തുടങ്ങുന്നതു്! ഇവൾ നിമിത്തമാണ് അങ്ങേയ്ക്കു മരണം വരാനിരിക്കുന്നതെങ്കിൽ അതിനെ തടുക്കുവാൻ ആരാലും സാധിക്കുന്നതല്ലല്ലോ. പിന്നെ, ഈ കേട്ടതു് പരമാർത്ഥമായി ഭവിക്കയില്ലെങ്കിൽ ഈ കൊല വെറുതെയായിത്തീരുന്നതും അല്ലെ. എന്തായാലും ഇവൾ നിമിത്തമുള്ള മരണം പെട്ടെന്നു് ഉണ്ടാകുമെന്നു് പറഞ്ഞില്ലല്ലോ. അതിനാൽ അങ്ങേയ്ക്കു് ദീർഘമായ ഒരു ആയുസ്സുണ്ടെന്നു് വ്യക്തമാകുന്നു. ഇവളെക്കൊണ്ടു് അങ്ങേയ്ക്കു് നാശം സംഭവിക്കുമെന്നുള്ളതു നിശ്ചയം തന്നെയാണെങ്കിൽ, ഇവളെ അങ്ങു് കൊല്ലുവാൻ പുറപ്പെട്ടാൽ ആ നാശം ഇപ്പോൾത്തന്നെ സംഭവിക്കേണ്ടതായും വരുമല്ലോ. അതിനാൽ ഈ സാഹസപ്രവൃത്തികൊണ്ടു് അങ്ങു് അങ്ങയുടെ ആയുസ്സിനെ തന്നെ കുറയ്ക്കുന്നതെന്തിനാണ്. വരുന്നതു വരട്ടെ; വരുമ്പോൾ നമുക്കു് നോക്കിക്കൊള്ളാം. അല്ലാതെ വിളിച്ചുവരുത്തി കുഴപ്പിന്നു് തുടങ്ങേണ്ട. അതിനാൽ ഇവളെ എവിടെയെങ്കിലും കൊണ്ടുപോയി കുഴിച്ചിടട്ടെ."

മണ്ഡോദരി ഇങ്ങിനെ യുക്തിവാദം ചെയ്തതു് ന്യായംതന്നെയാണെന്നു രാവണനും തോന്നിയതിനാൽ, താൻ ആരംഭിച്ച സാഹസകൃത്യത്തിൽനിന്നു വിരമിച്ചു്, ഭൃത്യന്മാരോടു് അവളെക്കൊണ്ടുപോയി കുഴിച്ചിടുവാൻതന്നെ കല്പിച്ചു. അവർ ആ പെട്ടിയുംകൊണ്ടു് അതിദൂരം സഞ്ചരിച്ചു് ഒടുവിൽ മിഥിലാപുരിയുടെ അടുത്തു് ഒരേടത്തു കൊണ്ടുചെന്നു് അവിടെ കുഴിച്ചുമൂടി ലങ്കയിലേയ്ക്കു് മടങ്ങിപ്പോകുകയും ചെയ്തു.

അല്ലയോ ദശരഥമഹാരാജാവേ! സീതാദേവിയുടെ ഉത്ഭവത്തെപ്പററി മററൊരൈതിഹ്യംകൂടെ പറഞ്ഞുകേട്ടിട്ടുണ്ടു്. അതും ഞാൻ അങ്ങയെ പറഞ്ഞുകേൾപ്പിക്കാം. എന്തായാലും സീതാദേവി നിങ്ങൾ കാണുകയും വിചാരിക്കുകയും ചെയ്യുന്നതുപോലെ കേവലം ഒരു രാജകന്യകമാത്രമല്ല. മഹാലക്ഷ്മി തന്നെ ദേവകാര്യസിദ്ധിക്കായിക്കൊണ്ടു് ജനകപുത്രിയായി ഭവിച്ചിരിക്കയാണു. ദേവി ഇങ്ങനെ അവതരിക്കുന്നതിനു പല കാരണങ്ങളും ഉണ്ടായിട്ടുണ്ടു്. ഞാൻ ആ സംഗതികളെ സംക്ഷേപമായി പറഞ്ഞുതരുന്നതു് അങ്ങു് നല്ലപോലെ ശ്രദ്ധവെച്ചുകേട്ടു് മനസ്സിലാക്കിക്കൊള്ളണം.

## ലക്ഷ്മീദേവിക്കു കിട്ടിയ ശാപം.

പണ്ട് അതിപ്രസിദ്ധനും മഹാഭക്തനുമായി കൌശികൻ എന്ന പേരോടുകൂടിയ ഒരു ഗായകബ്രാഹ്മണൻ ഉണ്ടായിരുന്നു. ഈ ബ്രാഹ്മണൻ ഇതരങ്ങളായ ലൌകികവ്യാപാരങ്ങളിൽ നിന്നെല്ലാം വിരമിച്ച് കേവലം ഈശ്വരാപ്പിതബുദ്ധിയായി ഒരു വിഷ്ണുക്ഷേത്രത്തിൽ പോയി, അവിടെ വിഷ്ണുസ്തോത്രങ്ങളെത്തന്നെ സദാ കീത്തനം ചെയ്തുകൊണ്ടിരുന്നു. കൌശികൻെറ ഈ ഗാനം കേട്ട് മററു പലരും ലൌകികവൃത്തികളിൽ പരാങ്മുഖന്മാരായി, കൌശികൻെറ ചുററുപാടും വളഞ്ഞുകൂടി ഇരിപ്പായി. ഇങ്ങിനെ ഇരിക്കുന്ന കാലത്ത് ഒരുദിവസം കലിംഗനൃപൻ അവിടെ എഴുന്നള്ളി ആ കൌശികനോട് തൻെറ ഗുണഗണങ്ങളെ വാഴ്ത്തിക്കൊണ്ട് പാട്ടുകൾ പാടുവാൻ ആവശ്യപ്പെട്ടു. ഭക്തോത്തമനായ കൌശികന്, വിഷ്ണുസ്തോത്രങ്ങൾ കീത്തനം ചെയ്യുന്ന ജിഹ്വ കൊണ്ട് രാജസ്തോത്രങ്ങൾ കീത്തനം ചെയ്യുവാൻ തെല്ലും ഇഷ്ടമുണ്ടായില്ല. രാജാവിന് ഇതറിഞ്ഞപ്പോൾ അതിയായ കോപം വരികയാൽ ആ വിഷ്ണുഭക്തനെ പല പ്രകാരത്തിലും ഉപദ്രവിച്ച് അവിടെനിന്നും പിടിച്ച് പുറത്താക്കി. ഈ ദ്രോഹത്തിൻെറ ഫലമായി ആ ബ്രാഹ്മണൻ മരിച്ചുപോകയും ചെയ്തു. അപ്പോൾ വിഷ്ണുദൂതന്മാർ അവിടെയെത്തി ആ ശുദ്ധഭക്തനെ തൽക്ഷണംതന്നെ വൈകുണ്ഠത്തിലേയ്ക്ക് കൂട്ടിക്കൊണ്ടു പോകുകയാണുണ്ടായത്. തൻെറ ഭക്തനായ ഗായകനെ കണ്ടപ്പോൾ ഭഗവാന് വളരെ സന്തോഷമായി; എന്നു മാത്രമല്ല; ആ ഭക്തൻെറ പ്രീതിക്കായി ഭഗവാൻതന്നെ അവിടെ ഒരു സംഗീതസദസ്സ് ഏർപ്പെടുത്തുകയും ചെയ്തു. ഈ സദസ്സിൽ നാരദൻ തുംബുരു മുതലായ ദിവ്യഗായകന്മാരും ബ്രഹ്മാവു തുടങ്ങിയുള്ള ദേവന്മാരും മററ് ദിക്പാലന്മാരും മഹഷിമാരും മുനിമാരും എല്ലാം ഹാജരുണ്ടായിരുന്നു. ശ്രോതാക്കളായിവന്നു ചേന്നിരുന്നവരുടെ സംഖ്യയ്ക്കു ഒരു കയ്യും കണക്കും ഉണ്ടായിരുന്നില്ല. ഇവരുടെ കൂട്ടത്തിൽനിന്ന് മഹാവിഷ്ണു തുംബുരുവിനെ അടുത്ത് വിളിച്ചിരുത്തി ആ ഗായകപ്രമാണിയോട് പാടുവാൻ ആവശ്യപ്പെട്ടു. ഒടുവിൽ ആ മഹഷിക്ക് മഹാവിഷ്ണു വേണ്ട സമ്മാനങ്ങളെല്ലാം കൊടുത്ത് അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്തു. എന്നാൽ മഹാവിഷ്ണുവിൻെറ ഈ പ്രവൃത്തി നാരദന് ഒട്ടും രസമായില്ല. താൻ മഹാവിഷ്ണുവിൻെറ ഉററഭക്തനും പ്രസിദ്ധഗായകനും ആയിരുന്നിട്ടും തന്നെ കേവലം അവഗണിച്ച്, തൻെറ മുമ്പിൽ വെച്ചുതന്നെ തുംബുരുവിനെ ഇങ്ങിനെ ബഹുമാനിച്ചതിൽ നാരദന്ന് അതിയായ നൈരാശ്യവും കുണ്ഠിതവും ഉണ്ടായി. ഇങ്ങിനെ കലുഷിതചിത്തനായിരിക്കുന്ന സമയത്താണ് അദ്ദേഹത്തെ കുറേക്കൂടെ ക്ഷോഭിപ്പിക്കുന്നതിന്ന് പര്യാപ്തമായ മറെറാരു സംഭവംകൂടിയും അവിടെ ഉണ്ടായത്.

മേൽ വിവരിച്ചപ്രകാരം സംഗീതസദസ്സ് ആരംഭിച്ചപ്പോൾ അതിൽ സന്നിഹിതയാകുവാൻ വേണ്ടി മഹാലക്ഷ്മി തൻെറ അനേകം തോഴിമാരോടുകൂടി അവിടേയ്ക്ക് പുറപ്പെട്ടുചെന്നു. എന്നാൽ ജനബാഹുല്യവും അവരുടെ തിക്കും തിരക്കും നിമിത്തം ദേവിക്ക് ഉള്ളിലേക്ക് പ്രവേശിക്കുവാൻ സൌകര്യം സിദ്ധിച്ചില്ല. ദേവിയുടെ തോഴിമാർ സാമോപായങ്ങളെല്ലാം പരിശോധി

ച്ചു നോക്കി. അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല. അതുക ണ്ടപ്പോൾ ദേവി തന്റെ തോഴിമാരോട്:—"ഇവിടെ കൂട്ടംകൂടി നില്ക്കുന്നവരെ ബലാൽ പിടിച്ചുതള്ളി വഴിയുണ്ടാക്കുവാൻ ആജ്ഞാപിച്ചു. അതുകേട്ട ഉടനെ ബലിഷ്ഠകളായ ആ തോഴികൾ അവിടെ കൂടിയിരുന്ന ദേവാദികളെയും ദിക്പാലന്മാരെയും മഹർഷിമാരെയും എല്ലാം നിർദ്ദാക്ഷിണ്യം പിടിച്ചുതള്ളി. ആ കൂട്ടത്തിൽ ഒരുത്തി നാരദന്റെ നീണ്ടുനരച്ച ആ താടിയ്ക്കു് പിടികൂടി വലിച്ചു് ആ മഹർഷിയെ ദൂരെമാററി. ബ്രഹ്മാദികളെല്ലാം ഗത്യന്തരമില്ലാതെ ശോകനാശകനായ മഹാവിഷ്ണുവിനെ സ്തുതിച്ചുകൊണ്ടും മാനഭംഗത്തെ സഹിച്ചുകൊണ്ടും അവിടെ അനങ്ങാതെ നില്ക്കുകയാണു് ചെയ്തതു്.

മുമ്പേതന്നെ കോപിച്ചും വ്യസനിച്ചും നിന്നിരുന്ന നാരദനു് ദേവിയുടെ തോഴിമാർ ചെയ്ത ഈ ധിക്കാരപ്രവൃത്തികൂടെ അനുഭവമായപ്പോൾ വല്ലാതെ കലങ്ങി മറിഞ്ഞ ഹൃദയത്തോടുകൂടി, ഇതിനെല്ലാം ഇടവരുത്തിയ ലക്ഷ്മീദേവിയെ:—"കേവലം ഒരു രാക്ഷസിയെപ്പോലെ നീ നിന്റെ ദാസിമാരെക്കൊണ്ടു് എന്നെ ഇങ്ങിനെ പിടിച്ചു പുറത്തുതള്ളിച്ചു് അപമാനിച്ചതിനാൽ നീ ഒരു രാക്ഷസിയുടെ ഗർഭത്തിൽ ജനിക്കുമാറാകട്ടെ. എന്നെ വെറുപ്പോടുകൂടി പിടിച്ചു് വെളിയിൽ തള്ളിയതുപോലെ ആ രാക്ഷസി ആ ഗർഭത്തെയും വെറുപ്പോടുകൂടി പുറത്താക്കട്ടെ" എന്നിങ്ങനെ ശപിച്ചു.

മഹാലക്ഷ്മി ഈ ശാപവൃത്താന്തം കേട്ടസമയം വല്ലാതെ വ്യസനിച്ചു്, നാരദമഹർഷിയുടെ മുമ്പിൽചെന്നു് താൻ അറിവില്ലാതെ ചെയ്തുപോയ അപരാധത്തെ ക്ഷമിക്കണമെന്നപേക്ഷിച്ചു. നാരദൻ അപ്പോഴും മുമ്പു് പറഞ്ഞതുപോലെ തന്നെ രോഷംകൊണ്ടും വ്യസനംകൊണ്ടും ആകുലനായി വിഷാദിച്ചുകൊണ്ടുതന്നെ ഇരിക്കയായിരുന്നു. അതിനാൽ മഹാലക്ഷ്മിയുടെ ഈ അപേക്ഷകേട്ടിട്ടും—"എന്റെ വാക്കു് നിഷ്ഫലമായി പോകയില്ല; മററു വല്ലതും ആവശ്യമുണ്ടെങ്കിൽ ചോദിച്ചുകൊള്ളുക" എന്നുമാത്രമേ പറഞ്ഞുള്ളു. ഇതു കേട്ടപ്പോൾ മഹാലക്ഷ്മിക്കും തെല്ലൊരു കോപംതോന്നാതിരുന്നില്ല. അതിനാൽ ഇതിനത്തോട്ടും ഒന്നു പററിക്കണം എന്നവിചാരത്തോടുകൂടി ദേവി പറഞ്ഞു:—'എന്നാൽ എനിക്കു് മറെറാരപേക്ഷയുണ്ടു്. അതെങ്കിലും സാധിപ്പിച്ചുതന്നു് എന്നെ അനുഗ്രഹിക്കാറാകണം.'

നാരദൻ—അങ്ങിനെ തന്നെ, ആവശ്യപ്പെട്ടുകൊള്ളുക.

ലക്ഷ്മി—തപോവനങ്ങളിൽ തപോനിഷ്ഠയോടുകൂടി ഇരിക്കുന്നവരും, ഭവാദ്ദശന്മാരും ആയ താപസസത്തമന്മാരുടെ രക്തം നിറച്ച കുംഭം കുടിച്ചുവററിക്കുന്ന രാക്ഷസിയുടെ ഗർഭത്തിൽ ഞാൻ ജനിക്കാറാകണം.

നാരദനു് നിവൃത്തിയില്ലാതായി. "അങ്ങിനെ തന്നെ സംഭവിക്കട്ടെ" എന്നു് അനുഗ്രഹിക്കുകയും ചെയ്തു.

## മണ്ഡോദരിക്കു പററിയ അബദ്ധം.

രാവണൻ ബ്രഹ്മാവിനെ തപസ്സുചെയ്തു വരം വാങ്ങിയ കൂട്ടത്തിൽ "താൻ തന്റെ ധർമ്മപത്നിയിൽ ജനിക്കുന്ന പുത്രിയെ കാമിക്കുമ്പോൾ മാത്രമേ തനിക്കു മരണം സംഭവിക്കാവൂ" എന്നുകൂടെ ഒരു വരം വരിച്ചിരുന്നു. അതിനാൽ മണ്ഡോദരി പെൺകുട്ടിയെ പ്രസവിക്കുന്നതുവരെയും ആ പെൺക

ട്ടിയിൽ തൻെറ മനസ്സ് വ്യാപരിക്കുന്നതുവരെയും മരണത്തെപ്പററി ഭയപ്പെടേണ്ടതായിട്ടില്ലല്ലോ എന്നു വിചാരിച്ചു രാവണൻ വളരെ മദിച്ചിരുന്നു. ഈ മദംനിമിത്തം വിവേകശൂന്യനായി ഭവിച്ചു രാവണൻ നിരവധി ദുഷ്കൃത്യങ്ങൾ നിരന്തരം ചെയ്യുവാനും തുടങ്ങി. സാധുക്കളെ ഉപദ്രവിക്കയെന്നതു രാവണന് ഏററവും പ്രിയപ്പെട്ട ഒരു വിനോദമായിരുന്നു. താപസന്മാരെയും മുനിമാരെയും ദ്രോഹിക്കുന്നതും അവരെ ഹിംസിക്കുന്നതും രാവണൻ തൻെറ ദിനകൃത്യങ്ങളിൽ പ്രധാനഭാഗങ്ങളായി കരുതിപ്പോന്നു. ഇങ്ങിനെ അഹങ്കരിച്ചു നടക്കുന്നകാലത്തു് ആ ദശാനനൻ അനവധി മഹർഷിമാരെ നിർദയം ശിരച്ഛേദംചെയ്തിട്ടുണ്ട്.

ഈ കാലത്തു് ഒരിക്കൽ ദിഗ്വിജയംനടത്തിക്കൊണ്ടു ദണ്ഡകാരണ്യത്തിൽ ചെന്നസമയം അവിടെ തപസ്സുചെയ്തുവസിക്കുന്ന മഹാ ഋഷികളിൽ പ്രധാനികളായ പലരേയും ശിരച്ഛേദംചെയ്തു് അവരുടെ രക്തം ഒരു കുംഭത്തിലാക്കിയെടുത്തുവെച്ചു. ഈ കാലത്തുതന്നെ ഗൃത്സമദനെന്ന ബ്രാഹ്മണൻ പുത്രന്മാരില്ലായ്ക നിമിത്തം വ്യസനത്തോടുകൂടി, മഹാലക്ഷ്മിതന്നെ തനിക്കു പുത്രിയായി ജനിക്കണം എന്നു പ്രാർത്ഥിച്ചുകൊണ്ടു വളരെക്കാലമായി ദേവിയെ ഭജിച്ചുവന്നിരുന്നു. ഈ അനുഗ്രഹസാദ്ധ്യത്തിന്നായി ദിവ്യമന്ത്ര മന്ത്രദീക്ഷകഴിച്ചു് ഒരുകുടം പാൽ തപോവനത്തിൽ കൊണ്ടുപോയി വെയ്ക്കുക പതിവാണ്. രാവണൻ ദിഗ്വിജയത്തിനുശേഷം വീണ്ടും തപോവനത്തിൽ എത്തി, മഹർഷിമാരുടെ രക്തമാണെന്നുവിചാരിച്ചു് ഈ ക്ഷീരകുംഭത്തെയാണ് എടുത്തുകൊണ്ടുപോയതു്. ലങ്കയിൽ എത്തിയശേഷം ആ പാൽകുടത്തെ ചൂണ്ടിക്കാണിച്ചു് മണ്ഡോദരിയോടു പറഞ്ഞതു്:—"അല്ലയോ സുന്ദരി! ഇതു വിഷങ്ങളിലെല്ലാംവെച്ചു് കഠിനമായ വിഷമാണ്." എന്നായിരുന്നു. ഈ "മഹാവിഷ"ത്തെ ലങ്കയിൽ സൂക്ഷിച്ചശേഷം അല്പദിവസംകഴിഞ്ഞു രാവണൻ പിന്നെയും പതിവുപോലെ സഞ്ചാരത്തിനുപോയി. ഇത്തവണ പതിവിലേറെക്കാലം അന്യദിക്കുകളിൽ സഞ്ചരിക്കേണ്ടതായിവന്നു. മണ്ഡോദരിക്കു രാവണൻെറ ഇവക പ്രവൃത്തികൾ ഒന്നും ഒട്ടും രസമായില്ല. എന്നാൽ മണ്ഡോദരി പറഞ്ഞാൽ യാതൊന്നും രാവണനൊട്ടും കേൾക്കുകയും ഇല്ല. കാളയെപ്പോലെ തെണ്ടിത്തിരിഞ്ഞു് അങ്ങിനെ മദിച്ചുനടക്കണം; അതാണ് ആ അതികാമിക്കു് ഇഷ്ടം, തന്നെ വിവാഹംചെയ്തു ലങ്കയിൽ കൊണ്ടുവന്നു താമസിപ്പിച്ചിട്ടും രാവണൻെറ ഈ സ്വഭാവത്തിനു തരിമ്പും ഭേദഗതി സംഭവിച്ചിട്ടില്ല; അന്നോടുകൂടി യഥേഷ്ടം രമിക്കാതെ പരസ്ത്രീകളിൽ ഭ്രമിച്ചും ദേവവും വിടവേഷംധരിച്ചും ഇങ്ങിനെ ചാരിത്ര്യഭംഗംസകരനായി നടക്കുന്നതുകണ്ടു് മണ്ഡോദരി വളരെ വ്യസനിച്ചു. പഞ്ചകന്യകകളിൽ ഒരുത്തിയും, വിദുഷിയും പതിവ്രതമാരുടെ കുലകൂടസ്ഥയും ആയ ആ മയപുത്രി രാവണനോട് ഇതിനെപ്പററി അരുതെന്നുപോലെയെല്ലാം ഗുണദോഷിച്ചിട്ടും രാവണൻ അതിനെ തെല്ലും വകവെയ്ക്കുകയെന്നതുണ്ടായില്ല. അതിനാൽ ആ സാധ്വിക്കു വളരെ വ്യസനംതോന്നി; വല്ലവിധേനയും തൻെറ ജീവിതത്തെ അവസാനിപ്പിക്കണം എന്നു നിശ്ചയിച്ചു; അങ്ങിനെ അതിനു തക്കവും തരവും നോക്കിയിരിക്കുന്ന കാലത്താണ് രാവണൻ മേൽ പറഞ്ഞപോലെ ആ അത്യുഗ്രവിഷം ലങ്കയിൽ കൊണ്ടുവന്നു സൂക്ഷിച്ചു പിന്നെയും ദീർഘസഞ്ചാരത്തിനു പോയതു്. രാവണൻെറ ഈ ധൂർത്തവൃത്തി മണ്ഡോദരിയെ വല്ലാതെ [illegible]ഷിപ്പി

ള്ളു. അതിനാൽ തന്റെ ഭർത്താവു സൂക്ഷിച്ചുവെച്ചിരിക്കുന്ന ആ ഉഗ്രവിഷം പാനംചെയ്തു തന്നെ ജീവനെ ഉപേക്ഷിച്ചുകളയാം എന്നുറച്ചു്, ആരും അറിയാതെ ചെന്നു് ആ കുംഭം തുറന്നു് അതിൽനിന്നും പകർന്നിറയെ പാനം ചെയ്തു. "ഒന്നു വിചാരിക്കുന്നു മറെറാരുപ്രകാരം സംഭവിക്കുന്നു" എന്നുള്ളതിന്റെ പരമാർത്ഥം. നോക്കുക! ഈശ്വരവിധി. ഒരു ജീവനെ നശിപ്പിക്കുവാൻ ഉതകുന്ന ഉഗ്രവിഷം എന്ന വിശ്വാസത്തോടെ, ആത്മഹത്യയ്ക്കായി പാനംചെയ്യപ്പെട്ട ആ വസ്തു ഏതോ ഒന്നു് മണ്ഡോദരിയുടെ ഉദരത്തിൽ മറെറാരു ജീവനെ ജനിപ്പിക്കുകയാണു ചെയ്തതു്. മണ്ഡോദരി ഗർഭിണിയായി ഭവിച്ചു. കാര്യം വിശേഷമായില്ലേ! രാവണൻ ലങ്കയിൽനിന്നു പോയിട്ടു വളരെക്കാലമായിരിക്കുന്നു. ഇനി മടങ്ങിവന്നു ഗർഭിണിയായ മണ്ഡോദരിയോടു്— "ഇതെന്തൊരു കഥ!" എന്നു ചോദിച്ചാൽ എന്തൊരു സമാധാനം പറയുക. മണ്ഡോദരി വിഷമിച്ചു. വല്ലാതെ ഭയന്നു; എന്തുവേണം. എന്നു ആലോചനയായി. ഒടുവിൽ തന്റെ ഗർഭത്തെ സ്രവിപ്പിച്ചുകളയുവാൻതന്നെ നിശ്ചയിച്ചു. അതിനാൽ ആരും അറിയാതെ ലങ്കയിൽനിന്നു പുറത്തിറങ്ങി മിഥിലാരാജ്യത്തിനു സമീപം ഒരേടത്തുവന്നു തന്റെ ഗർഭത്തെ പുറത്തെടുത്തു് ഒരു പെട്ടിയിലാക്കി അവിടെ മണ്ണുമാന്തി അതിനെ കുഴിച്ചുമൂടിയുംവെച്ചുപോയി. ഈ സ്ഥലം രാജകൊട്ടാരംവകയായിരുന്നു.

മണ്ഡോദരിയുടെ ഗർഭമായാലുംശരി, പത്മയെ ഇട്ടുള്ള പെട്ടിയായാലും ശരി, ഒന്നു ലങ്കയിൽനിന്നു വന്നു മിഥിലാരാജധാനിയ്ക്കരികിൽ രാജകൊട്ടാരംവക സ്ഥലത്തു് ഭൂമിയിൽ നിക്ഷേപിക്കപ്പെട്ടുകഴിഞ്ഞിരുന്നു. ഈ സ്ഥലത്തെ ഒരു സൽഗ്രഹങ്ങളുടെ മുഹൂർത്തത്തിൽ ജനകമഹാരാജാവു് ഒരു വിശിഷ്ടനായ വൈദികബ്രാഹ്മണന്നു ദാനംചെയ്തു.

## അയോനിജയായ സീത.

ആ ബ്രാഹ്മണൻ അല്പകാലംകഴിഞ്ഞതിന്നുശേഷം ഒരു യാഗം കഴിക്കുവാൻ നിശ്ചയിക്കുകയും യാഗശാല ഉണ്ടാക്കുവാൻ ഈ സ്ഥലംതന്നെ തിരഞ്ഞെടുക്കുകയുംചെയ്തു. സ്ഥലം വൃത്തിയാക്കുവാൻവേണ്ടി ഒരു കൃഷിക്കാരനെക്കൊണ്ടു പൂട്ടിച്ചപ്പോൾ കലപ്പ ഒരു പെട്ടിയിൽ ഉടക്കുകയും, അവിടെ കുഴിച്ചുനോക്കിയസമയം അവിടെനിന്നു് ഒരു പെട്ടി അദ്ദേഹത്തിനു ലഭിക്കയും ചെയ്തു. അതിൽ എന്തായിരിക്കുമെന്നു നിശ്ചയിക്കുവാൻ അദ്ദേഹത്തെക്കൊണ്ടു സാധിച്ചില്ല. എന്തായാലും വല്ല വിലയുള്ളതായി കണ്ടതുകൊണ്ടു ദ്രവ്യം തന്നെയായിരിക്കും എന്നുദ്ദേശിച്ചു് ആ പെട്ടിയും എടുത്തുകൊണ്ടു് അദ്ദേഹം രാജമന്ദിരത്തിലെഴുന്നെള്ളി രാജാവിനെക്കണ്ടു് അതിനെ സ്വീകരിച്ചുകൊള്ളുവാൻ അപേക്ഷിച്ചു.

രാജാവു്:—അല്ലയോ ശുദ്ധബ്രാഹ്മണ! അതിന്നു് എനിക്കു് അധികാരമില്ല. ഞാൻ അങ്ങയ്ക്കു ദാനംചെയ്തതായ സ്ഥലത്തുനിന്നു് അങ്ങയ്ക്കു ലഭിച്ചതാകകൊണ്ടു് അതിന്റെ അധികാരിയും ഉടമസ്ഥനും അങ്ങുതന്നെയാകുന്നു. കൊണ്ടുപൊയ്ക്കൊള്ളണം. എനിക്കാവശ്യമില്ല.

ബ്രാഹ്മണൻ: ഞാൻ കൊണ്ടുപോകയില്ല. ഞാൻ അതിന്റെ അധികാരിയുമല്ല; ഉടമസ്ഥനുമല്ല. അങ്ങു് എനിക്കു സ്ഥലം മാത്രമേ ദാനംചെ

യിട്ടുള്ള. [ഒരു]ത്ത് ഈ നിക്ഷേപം അവിടെ ഇരിപ്പുണ്ടെന്ന് അങ്ങ് അറിയുന്നുണ്ടായിരുന്നില്ലല്ലോ. അതിനാൽ ഇതെനിക്കു മനസ്സറിഞ്ഞു തന്നതല്ല. അങ്ങിനെയുള്ള ദാനം എനിക്കാവശ്യവുമില്ല.

ജനകൻ:— എന്നാൽ ഞാൻ അതിനെ ഇപ്പോൾ അങ്ങേയ്ക്കു തന്നിരിക്കുന്നു. സ്വീകരിച്ചുകൊള്ളണം.

ബ്രാഹ്മണൻ:— നിവൃത്തിയില്ല. താൻ ദാനംചെയ്യുന്നത് ഇന്നതാണെന്നു ദാനംചെയ്യുന്ന ആൾ അറിഞ്ഞിരിക്കണം. അല്ലാതെ ദാനംചെയ്താൽ ദാനസമയം ദാനംചെയ്യപ്പെട്ട പദാർത്ഥം ഇന്നതാണെന്നറിയുമ്പോൾ അതിൽ മനസ്സുചഞ്ചലിക്കുവാനും മതി.

ജനകൻ ബ്രാഹ്മണന്റെ ന്യായവാദം ശരിവെച്ചു പെട്ടിയിൽ അടങ്ങിയിരിക്കുന്ന സാധനത്തിന്റെ സ്വഭാവം ഇന്നതാണെന്നറിയുവാനായി അദ്ദേഹം പെട്ടിതുറന്നു നോക്കുവാൻ നിശ്ചയിച്ചു. അതനുസരിച്ചു പെട്ടിതുറന്നു നോക്കിയപ്പോൾ അതിൽ കണ്ടതു മനോഹരാംഗിയായ ഒരു സുന്ദരിപ്പെൺകുട്ടിയെയാണ്. ബ്രാഹ്മണൻ അവളെ കണ്ട ഉടനെതന്നെ പമ്പകടന്നുകളഞ്ഞു. അപ്പോഴേയ്ക്കും ശ്രീനാരദമഹർഷി അവിടെ എഴുന്നള്ളി ജനകമഹാരാജാവിനോട് ഇങ്ങനെ പറഞ്ഞു:—

"പരമാനന്ദമൂർത്തി ഭഗവാൻ നാരായണൻ
പരമാത്മാവാമജൻ ഭക്തവത്സലൻ നാഥൻ
ദേവകാര്യാർത്ഥം പംക്തികണ്ഠവിഗ്രഹത്തിനായ്
ദേവേന്ദ്രവിരിഞ്ചരുദ്രാദികളർത്ഥിക്കയാൽ
ഭൂമിയിൽ സൂര്യാന്വയേ വന്നവതരിച്ചിതു
രാമനായ് മായാമർത്ത്യവേഷംപൂണ്ടറിഞ്ഞാലും.
യോഗേശൻ മനുഷ്യനായിട്ടവതരിച്ചകാലം
യോഗമായാദേവിയും മാനുഷവേഷത്തോടെ
ജാതയായിതു തവ വേശ്മനി തല്ക്കാരണാൽ
സാദരം ശ്രീരാമനു കൊടുക്ക മടിയാതെ."

ഇതു കേട്ടതിനുശേഷം ജനകമഹാരാജാവാകട്ടെ, ആ തേജസ്വിനിയെ എടുത്തു പുത്രിയായി വളർത്തുവാനും നിശ്ചയിച്ചു. തൽക്ഷണംതന്നെ പുരോഹിതനെയും വൈദികന്മാരെയും എല്ലാം വരുത്തി ജാതകർമ്മം മുതലായ സമസ്തക്രിയകളും നടത്തി. ഈ കന്യക മാതളനാരങ്ങയിൽനിന്ന് ഉത്ഭവിച്ചവളാകകൊണ്ട് "മാതളിങ്ഗി" എന്നും, വളരെക്കാലം അഗ്നിഗർഭത്തിൽ വസിച്ചതുകൊണ്ട് "അഗ്നിഗർഭ" എന്നും, രത്നംപോലെയായിരുന്നതിനാൽ "രത്നാവതി" എന്നും, ഭൂമിയിൽനിന്നു ജനിച്ചതിനാൽ "ഭൂപുത്രി" എന്നും, ജനകൻ എടുത്തു വളർത്തിയതിനാൽ "ജാനകി" എന്നും, മിഥിലരാജപുത്രിയാകയാൽ "മൈഥിലി" എന്നും, വിദേഹപുത്രിയാകയാൽ "വൈദേഹി" എന്നും, പത്മാക്ഷരാജാവിന്റെ പുത്രിയായിരുന്നതിനാൽ "പത്മ" എന്നും, സീതയിൽനിന്നു കിട്ടിയതിനാൽ "സീത" എന്നും ഉള്ള പേരുകളാൽ പിന്നീട് പ്രസിദ്ധയായിത്തീരുകയും ചെയ്തു.

പത്മയുടെ വിവാഹത്തിനു പത്മാക്ഷൻ നിശ്ചയിച്ചിരുന്ന പരീക്ഷ,

പത്മയെ വിവാഹംചെയ്യുന്നവൻ ആകാശത്തിലെ നീലിമ വാരി ശരീരത്തിൽ പൂശണം എന്നായിരുന്നുവല്ലോ. അങ്ങയുടെ പുത്രനായ രാമന്റെ കോമളമായ ശ്യാമളനിറം ആകാശനീലിമയെടുത്തു തേച്ചതുപോലെയിരിക്കുന്നതിനാൽ ഈ രാമൻ സീതയെ പാണിഗ്രഹണംചെയ്വാൻ സർവ്വഥാ യോഗ്യൻതന്നെ. അതു് അങ്ങയുടെ പുത്രന്മാരെക്കൊണ്ടു, ജനകരാജാവു് ആവശ്യപ്പെട്ടപ്രകാരം അദ്ദേഹത്തിന്റെ പുത്രിമാരെ വിവാഹംചെയ്യിപ്പിച്ചുകൊള്ളുക. അതുകൊണ്ടു മേലാൽ നിങ്ങൾക്കെല്ലാം മംഗളം സംഭവിക്കും. ഇതെല്ലാം വിശ്വാമിത്രമഹർഷിയുടെ പ്രാഗത്ഭ്യംകൊണ്ടു സംഭവിക്കുന്നതാണെന്നറിഞ്ഞുകൊള്ളണം. അദ്ദേഹം അങ്ങയുടെ സന്താനങ്ങളെ അവിടെവന്ന് കൂട്ടിക്കൊണ്ടുപോന്നിരിക്കുന്നതുതന്നെ ഇതിനെല്ലാമാണ്. ആ താപസൻ സാമാന്യക്കാരനൊന്നുമല്ലെന്നറിഞ്ഞുകൊള്ളുക.”

ശതാനന്ദൻ ഇങ്ങിനെ പറഞ്ഞവസാനിപ്പിച്ചു. സീതയ്ക്കു രാവണന്റെ പുത്രിസ്ഥാനം ഉണ്ടായിട്ടുള്ളതു് എങ്ങിനെയാണെന്നു് ഇപ്പോൾ നിങ്ങൾക്കു മനസ്സിലായല്ലോ. സീതാദേവി ബാല്യത്തിൽ മണ്ഡോദരിയെപ്പോലെതന്നെ ഇരുന്നതിന്റെ കാരണവും ഇപ്പോൾ വ്യക്തമായിരിക്കുന്നു.

ഇതിനുശേഷം ദശരഥൻ തന്റെ പുത്രന്മാരോടും ഭാര്യമാരോടും ക്ഷണിച്ചുവരുത്തപ്പെട്ട മററനേകം രാജാക്കന്മാരോടും പൌരന്മാരോടുംകൂടി ജനകരാജസന്നിധിയിലേയ്ക്കു ചെന്നു. പിന്നെ നല്ല മുഹൂർത്തം നിശ്ചയിച്ചു ശ്രീരാമൻ, ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ എന്നീ നാലു രാജപുത്രന്മാരെക്കൊണ്ടു സീത, ഊർമ്മിള, മാണ്ഡവി, ശ്രുതകീർത്തി എന്നീ നാലു കന്യകമാരെ അതിരേകമായ ആഡംബരാദികളോടുകൂടി വിവാഹം ചെയ്യിപ്പിച്ചു. വിവാഹം വളരെ കേമമായി എന്നല്ലാതെ അതിനെ വിവരമായി വിവരിക്കുവാൻ പ്രയാസം. വിവാഹാനന്തരം ജനകമഹാരാജാവിന്റെ പ്രത്യേക അപേക്ഷയനുസരിച്ചു ദശരഥനുംമററും ഏതാണ്ടു ഒരുമാസംവരെ മിഥിലയിൽതന്നെ താമസിച്ചു. പിന്നെ അവർ എല്ലാവരുംകൂടി അയോദ്ധ്യയിലേയ്ക്കു പുറപ്പെട്ടു. മിഥിലാരാജ്യത്തിന്റെ അതിർത്തിവരെ ജനകൻ അനുയാത്രചെയ്തു് പുത്രിമാരെസംബന്ധിച്ചുള്ള തന്റെ ചുമതലകളെല്ലാം ദശരഥങ്കൽ സമർപ്പിച്ചു് ദശരഥാദികളുടെ അനുവാദത്തോടുകൂടി തിരിച്ചുപോരികയുംചെയ്തു. വിശ്വാമിത്രമഹർഷിയാകട്ടെ ശ്രീരാമാദികളെ അനുഗ്രഹിച്ചു തപസ്സിനായി ഹിമാദ്രിയിലേയ്ക്കും നടന്നു.

## പരശുരാമനുമായുണ്ടായ കൂടിക്കാഴ്ച.

ദശരഥൻ അവിടെനിന്നും നേരെ ഷ്യോട്ടുതന്നെ നടന്നു. എന്നാൽ പിന്നീടുണ്ടായ യാത്ര അത്ര മംഗളകരമായിരുന്നില്ല. ജനകനെ വിട്ടുപിരിഞ്ഞു നാലു കാതം വഴിമാത്രം ചെന്നപ്പോഴേയ്ക്കും ഒരു കാകൻ ഇടത്തുഭാഗത്തും ഒരുമൈൽ വലത്തുഭാഗത്തും പറന്നുപോകുന്നതും മററുമായ അനേകം ദുർന്നിമിത്തങ്ങൾ അദ്ദേഹത്തിനു കാണാറായി. അതുകണ്ടു ഭയപ്പെട്ടു് ദശരഥൻ അതിന്റെ കാരണമെന്താണെന്നു വസിഷ്ഠനോടു ചോദിച്ചു. അതിനു മറുപടിയായി വസിഷ്ഠൻ —

“മന്നവ! കരഞ്ഞൊരുഭീതിയുണ്ടാകുമിപ്പോൾ
പിന്നെയുമഭയമുണ്ടാമെന്നറിഞ്ഞാലും

മിന്നം സപ്തസമുദ്രങ്ങളും കവിഞ്ഞുമറിയുകയും ദിങ്മുഖങ്ങളെല്ലാം ശൂന്യമായി ഭവിക്കുകയും വായു പ്രചണ്ഡമായി വീശിത്തുടങ്ങുകയും, എന്നുവേണ്ട പ്രകൃതി തന്നെ വല്ലാതെ ഒന്ന് ക്ഷോഭിച്ചുവശാകുകയും ചെയ്തു. ഇത് ശ്രീരാമനും അത്ര രസിച്ചില്ല. ആ ബാലൻ വിൽ വാങ്ങുവാനായി കൈ നീട്ടിക്കഴിഞ്ഞു. പരശുരാമനാകട്ടെ അല്പം ഗർവ്വത്തോടുകൂടി തന്റെ വൈഷ്ണവചാപത്തെ ശ്രീരാമന്റെ കയ്യിൽ കൊടുക്കുകയും ചെയ്തു. ആ രാജകുമാരൻ ആ ചാപത്തെയെടുത്ത് നിഷ്പ്രയാസം കുലയേറി ഒരസ്ത്രം എടുത്തുതൊടുത്ത്—"പ്രഭോ! കാർത്തവീര്യാരേ! രാമന്റെ ബാണം നിഷ്ഫലമായി ഭവിക്കയില്ല. ബാണത്തിന് ലക്ഷ്യം കാട്ടിത്തന്നാലും" എന്നു പറഞ്ഞു.

ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്തപ്പോഴാണ് പരശുരാമന്ന് തത്വബോധം ഉദിച്ചത്. അദ്ദേഹത്തിന്ന് ഉടനെതന്നെ പൂർവ്വവൃത്താന്തങ്ങളെല്ലാം ഓർമ്മയിൽ വന്നു. അതിനാൽ ഭക്ത്യാദരബഹുമാനങ്ങളോടുകൂടി ശ്രീരാമനെ വണങ്ങി ഇങ്ങിനെ പറയുവാൻ തുടങ്ങി:—

പരശു—അല്ലയോ രഘൂത്തമ! അങ്ങ് ആരാണെന്ന് എനിക്ക് മനസ്സിലായിക്കഴിഞ്ഞു. ഇനിയും എന്നെ വഞ്ചിക്കുവാൻ കഴികയില്ല. കാർത്തവീര്യാർജ്ജുനനേയും, മഹാപാപികളും അധർമ്മികളും അതിനാൽ ഭൂമിക്ക് ഭാരവും ആയിത്തീർന്ന ക്ഷത്രിയരേയും നിഗ്രഹിക്കുവാൻ നാരായണാംശമായിത്തന്നെ അവതരിച്ച പരശുരാമനാണ് ഞാൻ. നിന്തിരുവടിയെ പ്രത്യക്ഷത്തിൽ കാണണമെന്നുള്ള ആഗ്രഹത്തോടുകൂടി ഞാൻ ബാല്യത്തിൽ അത്യുഗ്രമായ തപസ്സ് ചെയ്യുകയുണ്ടായിട്ടുണ്ട്. അതിന്റെ അവസാനത്തിൽ ശ്രീമന്നാരായണസ്വാമിതന്നെ എന്റെ മുമ്പിൽ ശംഖചക്രഗദാപത്മധാരിയായി പ്രത്യക്ഷനായിനിന്ന്—"പരശുരാമ! ഞാൻ നിന്റെ തപസ്സുകൊണ്ട് സന്തുഷ്ടനായിരിക്കുന്നു. നീ എന്റെ അംശംതന്നെയാണ്. നിന്റെ പിതാവിനെ കൊന്ന കാർത്തവീര്യാർജ്ജുനനെ സംഹരിച്ച്, ക്ഷത്രിയവംശത്തെത്തന്നെ ഇരുപത്തിയൊന്നുവട്ടം നിഗ്രഹിക്കണം. അങ്ങിനെ ഭൂമി മുഴുവനും നിനക്ക് അധീനമായി ഭവിക്കും. ആ ഭൂമിയെ നീ ബ്രാഹ്മണർക്കായി ദാനംചെയ്തുകൊള്ളുക. വരുന്ന ത്രേതായുഗത്തിൽ ഞാൻ ദശരഥന്റെ പുത്രനായി രാമനെന്നപേരോടുകൂടി സൂര്യവംശത്തിൽ അയോദ്ധ്യയിൽ അവതരിക്കുന്നതാണ്. അന്ന് നിനക്ക് എന്നെ കാണുവാൻ ഇടവരുന്നതാകുന്നു. ഇന്ന് ഞാൻ നിന്നിൽ നിക്ഷേപിക്കുന്നതായ വൈഷ്ണവശക്തി അന്ന് ഞാൻ തിരികെ എടുക്കുന്നതും അതിന്നു ശേഷം ഒരു ബ്രഹ്മകല്പം മുഴുവനും നീ തപസ്സുചെയ്തിരിക്കുന്നതും ഒടുവിൽ എന്റെ പദത്തെത്തന്നെ പ്രാപിക്കുന്നതും ആണ്." എന്നു പറഞ്ഞു. അതുപ്രകാരം എന്നെ ഏല്പിച്ചതായ കാര്യങ്ങൾ എല്ലാം ഞാൻ നിർവ്വഹിച്ച് കഴിഞ്ഞിരിക്കുന്നു. ഇനി എന്റെ വൈഷ്ണവശക്തി നിന്തിരുവടിതന്നെ വീണ്ടെടുത്തുകൊള്ളുക. അങ്ങ് പരമകാരുണികനും ഭക്താനുഗ്രഹപരായണനും ആണല്ലോ. അങ്ങയുടെ ബാണത്തിന്ന്, ഞാൻ പുണ്യലോകഗതികാംക്ഷിച്ച് ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലമെല്ലാം ലക്ഷ്യമായി ഭവിച്ചുകൊള്ളട്ടെ."

ഇങ്ങിനെ പരശുരാമൻ പറഞ്ഞതുകേട്ട് ശ്രീരാമൻ ഒന്ന് മന്ദഹസിച്ചു.

പിന്നെ രെങ്ങിനെതന്നെ ഭവിക്കട്ടെ എന്നു് അനുഗ്രഹിയ്ക്കുകയും ചെയ്തു. ആ ജ്ഞയെ അനുസരിച്ചു് പരശുരാമൻ മഹാശാന്തനായി മഹേന്ദ്രപർവ്വതത്തിലേയ്ക്കു് തപസ്സുചെയ്യാനായി പോകുകയും ചെയ്തു. ദശരഥനും പുത്രന്മാരും മററും അവിടെനിന്നു് വീണ്ടും പുറപ്പെട്ടായി. അനന്തരം വഴിയിൽ യാതൊരു അസ്സൗകര്യവും ബുദ്ധിമുട്ടും കൂടാതെ സുഖമായിത്തന്നെ അയോദ്ധ്യയിൽ എത്തിച്ചേരുകയും ചെയ്തു. രാജാവും രാജദാരങ്ങളും രാജപുത്രന്മാരും അവരുടെ രാജ്ഞിമാരും എല്ലാം വരുന്നുണ്ടെന്നുള്ള വിവരം അറിഞ്ഞ ഉടനെതന്നെ മന്ത്രിയായ സുമന്ത്രൻ ആ സന്ദർഭത്തിനുചിതമായ വിധം വീഥികളെല്ലാം അലങ്കരിക്കുകയും ആഡംബരത്തോടുകൂടി എതിരേററു അവരെ രാജധാനിയിലേയ്ക്കു് കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു. അയോദ്ധ്യയിൽ വെച്ചും രാജകുമാരന്മാരുടെ വിവാഹമഹോത്സവം അതികേമമായി കൊണ്ടാടി. അതിന്നുശേഷം ആ ഉത്സവത്തിന്നു വന്ന രാജാക്കന്മാരെയെല്ലാം യഥോചിതം സല്ക്കരിച്ചു് യാത്രയാക്കി. എന്നാൽ ഭാര്യാസമേതനായ യുധാജിത്തിനെ ദശരഥൻ അപ്പോൾതന്നെ പറഞ്ഞയയ്ക്കുകയുണ്ടായില്ല. അതിന്നുശേഷം രാമാദികളും മറെറല്ലാവരും അയോദ്ധ്യയിൽ അവരവരുടെ രാജ്ഞിമാരോടുകൂടി സസുഖം ക്രീഡിച്ചു് വാഴുകയും ചെയ്തു.

## മിഥിലയിലെ ദീപാളി.

ഇങ്ങിനെ ഇരിയ്ക്കുന്ന കാലത്തു് ശരദൃതുവും ആ ഋതുവിലെ ആശ്വിനമാസവും വന്നെത്തി. ഈ മാസത്തിലാണു് ദീപാളി. ആ കൊല്ലത്തെ ദീപാളിയ്ക്കു് തന്റെ പുത്രിമാരേയും ജാമാതാക്കന്മാരേയും ക്ഷണിച്ചുവരുത്തണമെന്നു് ജനകൻ നിശ്ചയിച്ചു. അതിന്നു വേണ്ട കത്തുകളും ഉത്തരവുകളുംകൊടുത്തു് ഉടനെതന്നെ മന്ത്രിമാരെ അയോദ്ധ്യയിലേയ്ക്കു യാത്രയാക്കുകയും ചെയ്തു. മന്ത്രിമാർ അയോദ്ധ്യയിൽ എത്തി ദശരഥമഹാരാജാവിനെക്കണ്ടു് കത്തുകൊടുത്തു് വിവരങ്ങളെല്ലാം അറിയിക്കുകയും നേരത്തെതന്നെ മിഥിലയിലേയ്ക്കു പുറപ്പെടണമെന്നു അപേക്ഷിക്കുകയും ചെയ്തു. ദശരഥനും പുത്രന്മാർക്കും ഇതിൽ വിസമ്മതമൊന്നും ഉണ്ടായതുമില്ല. അതിനാൽ അവർ അവരുടെ ബന്ധുമിത്രാദികളെയെല്ലാം വിളിച്ചുവരുത്തി എല്ലാവരുംകൂടി മിഥിലയിലേയ്ക്കു പുറപ്പെട്ടായി. മിഥിലാധിപനായ ജനകമഹാരാജാവു് അവരെയെല്ലാം യഥായോഗ്യം സ്വീകരിച്ചു് അവരുടെ താമസത്തിന്നായി സകലസാധന സാമഗ്രികളോടുകൂടി പ്രത്യേകം തയ്യാറാക്കിയ വസതികളിൽ താമസിപ്പിക്കുകയും ചെയ്തു. മിഥിലാരാജ്യം മുഴുവനും ദീപാളി മഹോത്സവം അതികേമമായി കൊണ്ടാടി. ഇങ്ങിനെ ഏതാനും ദിവസം ജനകമഹാരാജാവു് അയോദ്ധ്യാധിപനായ ദശരഥനേയും അദ്ദേഹത്തിന്റെ പുത്രന്മാരായ തന്റെ ജാമാതാക്കന്മാരേയും മററും അതികേമമായി സല്ക്കരിച്ചതിന്നുശേഷം അവൎക്കു വേണ്ടുന്ന സമ്മാനങ്ങളും കാഴ്ചകളും എല്ലാം കൊടുത്തു് സന്തോഷിപ്പിച്ചു് അവരെ അയോദ്ധ്യയ്ക്കുതന്നെ യാത്രയാക്കുകയും ചെയ്തു.

മിഥിലയിൽനിന്നു് അയോദ്ധ്യയിലേക്കുണ്ടായ ദശരഥാദികളുടെ ഈ യാത്രയും നിശ്ശേഷം സുഖകരമായിട്ടല്ല പരിണമിച്ചതു്. മുമ്പു് സീതാസ്വയംവരത്തിന്നുചെന്നു് നിരാശന്മാരായിപ്പോന്ന രാജാക്കന്മാർ സീതാപതിയായിരിക്കുന്ന രാമനോടു് അസൂയവെച്ചുകൊണ്ടിരിക്കുകയായിരുന്നു. ശ്രീരാമ

ദികൾ ഇപ്പോൾ ഇങ്ങിനെ യാത്രചെയ്യുന്നതായ വിവരം അറിഞ്ഞപ്പോൾ അവർ ശ്രീരാമനോട്ട് എതിൎപ്പാൻ സന്നദ്ധരായിച്ചെന്നു. വഴിമദ്ധ്യെ അവർ ദശരഥാദികളെ എതിൎത്തു. ദശരഥൻ വല്ലു് വിഷമത്തിലായി. ഇത്ര അധികം രാജാക്കന്മാരോടു താൻ ഏകാകിയായി, അതും വഴിമദ്ധ്യത്തിൽവെച്ചു് എതിൎക്കേണ്ടതു് എങ്ങിനെയാണു്; പോരെങ്കിൽ തന്റെകൂടെ ഒരു പാട്ടു് രാജസ്ത്രീകളും ഉണ്ടു്; അവൾക്കു വല്ല അപകടവും വരുന്നതായാൽ എന്തു പോരായ്മയായി; പിന്നെ ഒന്നിനും ആകാത്ത മൂന്നുനാലു് കൊച്ചുകുട്ടികളാണുള്ളതു്; അവരെക്കൊണ്ടു് എന്തുസാധിക്കും, ഇങ്ങിനെ പലതും ആലോചിച്ചു് ദശരഥൻ വിഷാദമഗ്നനായിരിക്കുമ്പോൾ ശ്രീരാമൻ താതസവിധത്തിൽചെന്നു് പിതാവിനെ വണങ്ങി ഇങ്ങിനെ അറിയിച്ചു:—

ശ്രീരാമൻ—അച്ഛൻ ഇതിനെപ്പററി ചിന്തിച്ചു വിഷാദിക്കരുതു്, ഞാൻ ഇവരോടെതിൎത്തു് യുദ്ധംചെയ്തു് ഇവരെയെല്ലാം തോല്പിച്ചു വരുന്നുണ്ടു്. അച്ഛന്റെ അനുഗ്രഹം ഉണ്ടായാൽ ഞാൻ ഏകാകിയായിത്തന്നെ ഇവരെ നിഷ്പ്രയാസം ജയിച്ചുകൊള്ളാം.

ദശരഥൻ ഇതുകേട്ടു് ഗൽഗദാക്ഷരത്തിൽ പറഞ്ഞു:—കല്യാണ രാമകുമാര! നിനക്കു് വളരെ പെറുപ്പമല്ലെ * കേവലം 'മുലകുടിമാറാത്ത' നിങ്ങളെ ഞാൻ എങ്ങിനെയാണു് ഇത്ര അധികം ശത്രുക്കളോടെതിൎത്തു യുദ്ധംചെയ്യാൻ അയയ്ക്കുന്നതു്.

രാമൻ—അച്ഛൻ അങ്ങിനെ വിചാരിക്കരുതു്. ഇവരെ ജയിക്കുവാൻ ഞാൻ മാത്രംമതി. ഞാൻ ഉള്ളപ്പോൾ അച്ഛൻ യുദ്ധത്തിനു പുറപ്പെടുന്നതുതന്നെ ശരിയല്ല. മാതാക്കന്മാരെയും മററും കാത്തുകൊണ്ടു് എന്റെ പിമ്പാലുതന്നെ നിന്നുകൊള്ളണം. അങ്ങിനെയായാൽ എനിക്കു വല്ലായ്മവല്ലതും കാണുമ്പോൾ അച്ഛന്നു് മുന്നോട്ടുവരികയും ചെയ്യാമല്ലോ.

ശ്രീരാമൻ ഇങ്ങിനെ പറഞ്ഞതുകേട്ടപ്പോൾ ദശരഥൻ മനമില്ലാമനസ്സോടുകൂടി അങ്ങിനെതന്നെയെന്നു സമ്മതിച്ചു. ആ രാജകുമാരൻ ഒരു വലിയ സൈന്യത്തോടുകൂടി ശത്രുക്കളുടെ നേരെ ചെന്നു. രാമനെ തുടൎന്നു് ലക്ഷ്മണനും ലക്ഷ്മണനെ തുടൎന്നു് ഭരതശത്രുഘ്നന്മാരും പുറപ്പെട്ടു. യുദ്ധവും ആരംഭിച്ചുകഴിഞ്ഞു. രാജാക്കന്മാർ ശ്രീരാമനെ ലക്ഷ്യമാക്കി ശരവർഷം തുടങ്ങി. അതുകണ്ടപ്പോൾ ലക്ഷ്മണാദികളും മുന്നോട്ടുകടന്നു, അതിനുശേഷമുണ്ടായ യുദ്ധം അതിഭയങ്കരമായി പരിണമിച്ചു എന്നല്ലാതെ എന്തുപറയുന്നു. അതിനെ മറെറാരുവിധത്തിലും വിവരിക്ക വയ്യ. ശത്രുക്കളുടെ ശരമേററു് ബാലനായ ശത്രുഘ്നൻ മോഹിച്ചു താഴെ വീണു. അങ്ങിനെ വീണുകിടക്കുന്ന സഹോദരനെ എടുക്കുവാനായിച്ചെന്ന ഭരതനെയും ശത്രുക്കൾ ശരവർഷംചെയ്തു നിലം പതിപ്പിച്ചു. പിന്നെ അവർ രാമലക്ഷ്മണന്മാരെ വളഞ്ഞുകൂടി ശരമാരി ചൊരിഞ്ഞു. ശ്രീരാമനും അല്പമൊന്നു വിഷമിച്ചില്ലെന്നില്ല. ഉടനെതന്നെ ആ ധീരനായ രാജകുമാരൻ വായവ്യാസ്ത്രത്തെ അഭിമന്ത്രിച്ചു് അവരുടെ നേരെ പ്രയോഗിക്കുകയും ആ അസ്ത്രം പ്രചണ്ഡവേഗത്തോടെ ശത്രുരാജാക്കന്മാ

* ഇക്കാലത്തു് ശ്രീരാമന്നു് ഏഴുവയസ്സുമാത്രമെ പ്രായമുണ്ടായിരുന്നുള്ളു. സീതയുടെ പാണിഗ്രഹണം കഴിഞ്ഞിരുന്നില്ലത്രെ.

രെയെല്ലാം ആകാശമാർഗ്ഗത്തിൽക്കൂടെ അടിച്ചുപാറ്റി സമുദ്രത്തിൽ കൊണ്ടുപോയി തള്ളുകയും ചെയ്തു. അവർ അവിടെക്കിടന്ന് ഉപ്പുവെള്ളംകുടിച്ചു സുഖിക്കട്ടെ. അപ്പോഴേയ്ക്കും ശ്രീരാമൻ മോഹനാസ്ത്രം അഭിമന്ത്രിച്ചയച്ച് അവിടെ ശേഷിച്ചിരുന്ന സൈന്യങ്ങളെയെല്ലാം മയക്കി നിലംപതിപ്പിച്ചു. അവരെല്ലാം അവിടെ കിടന്നു മണ്ണുകപ്പിയും വിശ്രമിക്കട്ടെ.

## മുദ്ഗലാശ്രമപ്രവേശം.

ഈ സംഭവങ്ങളെല്ലാം കൌസല്യാദികൾ അവരുടെ ഗൃഹത്തിന്റെ ഗവാക്ഷങ്ങളിൽക്കൂടെ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. രണഭൂമിമേൽ വിവരിച്ചപ്രകാരം ഒക്കെ ശാന്തമായപ്പോൾ കൈകേയീമാതാവ് അവിടേയ്ക്ക് ഓടിച്ചെന്ന് അവിടെ മോഹാലസ്യപ്പെട്ടുകിടക്കുന്ന തന്റെ പുത്രന്മാരെ എടുത്ത് മടിയിൽകിടത്തി അത്യന്തം ദയനീയമായവിധം വിലപിക്കുവാൻ തുടങ്ങി. ശ്രീരാമൻ ഇതുകണ്ട ഉടനേ ലക്ഷ്മണനെ അരികെവിളിച്ചു പറഞ്ഞു:--“അല്ലയോ സഹോദര! ഭരതനും ശത്രുഘ്നനും അവിടെ മോഹാലസ്യപ്പെട്ടുകിടക്കുന്നതും അവരുടെ മാതാക്കൾ അവരുടെ അരികെ ഇരുന്ന് നിലവിളിക്കുന്നതും നീ കാണുന്നില്ലേ. അവരെ വേഗം എഴുന്നേല്പിക്കണം. അതിന് ഒരു ഉപായം മാത്രമേ ഞാൻ കാണുന്നുള്ളു. ഇവിടെ അടുത്ത് മുദ്ഗലമഹർഷിയുടെ ആശ്രമം ഉണ്ട്. ആ ആശ്രമത്തിൽ മൃതസംജീവിനി, വിശല്യകരണി മുതലായ ഔഷധങ്ങൾ നില്ക്കുന്നതായി എനിക്കറിയാം. നീ അവിടെച്ചെന്ന് ആ മരുന്നുകളെ വേഗം ഇവിടെ കൊണ്ടുവരണം. എന്നാൽ നമുക്ക് ഇവരെയെല്ലാം പെട്ടെന്ന് സ്വസ്ഥരാക്കാം.

ഇതുകേട്ട ഉടനേ ലക്ഷ്മണൻ ആവക മരുന്നുകൾ കൊണ്ടുവരുവാനായി അതിവേഗം മുദ്ഗലമഹർഷിയുടെ ആശ്രമത്തിലേയ്ക്കു പുറപ്പെട്ടു. അവിടെച്ചെന്ന് മഹർഷിയുടെ ശിഷ്യന്മാരോട് മരുന്നുകൾ ആവശ്യപ്പെട്ടപ്പോൾ അവർ പറഞ്ഞു:----“ഇപ്പോൾ മരുന്നെടുക്കുവാൻ നിവൃത്തിയില്ല. ഗുരുവര്യൻ സമാധിയിൽ ഇരിയ്ക്കുകയാണ്. അദ്ദേഹം സമാധിയിൽനിന്ന് ഉണർന്നതിനുശേഷം അദ്ദേഹത്തോടു ചോദിച്ച് സമ്മതം വാങ്ങിയതിനുമേൽ മാത്രമേ മരുന്നുതരുവാൻ ഞങ്ങൾക്ക് അധികാരമുള്ളു.” ലക്ഷ്മണൻ ഇതുകേട്ട ഉടനേ രാമസന്നിധിയിലേയ്ക്കു മടങ്ങി വിവരങ്ങളെല്ലാം ജ്യേഷ്ഠനെ അറിയിച്ചു. അതുകേട്ട്—

ശ്രീരാമൻ—ലക്ഷ്മണ! മഹർഷി സമാധിയിൽനിന്ന് ഉണർന്നു വരുന്നതുവരെ കാത്തിരിക്കുവാൻ നമുക്ക് തല്ക്കാലം സൌകര്യമില്ല. നീ വേഗംചെന്ന് ആ മരുന്ന് എടുത്തുകൊണ്ടുവരിക. പിന്നെ വരുന്നതുപോലെയാകാം. ആവശ്യത്തിന്നൌചിത്യമില്ല. എന്നാൽ ആശ്രമവാസികളെ ഒട്ടും ഉപദ്രവിക്കുകയും അരുത്.

ലക്ഷ്മണൻ വീണ്ടും മുദ്ഗലാശ്രമത്തിലേയ്ക്കുതന്നെ ചെന്നു. അവിടെ ഉണ്ടായിരുന്ന ശിഷ്യന്മാരെയെല്ലാം അഗമ്യമാക്കി അവരുടെ അനുമതികൂടാതെതന്നെ ആശ്രമത്തിൽ കടന്നുചെന്ന് ബലാൽക്കാരേണ മരുന്നെടുത്തുകൊണ്ടുവന്ന് ശ്രീരാമന്റെവശം കൊടുത്തു. രാമൻ അതുകൊണ്ട് ഭരതാദികളെയെല്ലാം പൂർവ്വസ്ഥിതിയിൽ ആക്കുകയും ചെയ്തു. ദശരഥാദികൾ ഇതെല്ലാംകണ്ട്

വളരെ സന്തോഷിച്ചു എന്നുമാത്രമല്ല ആ സന്തോഷം നിമിത്തം അവിടെവെച്ചുതന്നെ അതിഘോഷമായി ഒരു ഉത്സവം കൊണ്ടാടുകയും ചെയ്തു.

ദശരഥസന്നിധിയിലെ സ്ഥിതിഗതികൾ ഇങ്ങനെയിരിക്കുമ്പോൾ മുൽഗലാശ്രമത്തിൽ എന്തു സംഭവിക്കുകയായിരുന്നു എന്ന് നമുക്കു നോക്കാം. പതിവുപോലെ ആ താപസവര്യൻ തന്റെ സമാധിയിൽനിന്നും വിരമിച്ച സമയം ശിഷ്യന്മാർ അറിയിക്കുന്നു— "ലക്ഷ്മണൻ എന്ന പേരായ ഒരു കുമാരൻ ഇവിടെവന്ന് ഞങ്ങളിൽ ആരോടെങ്കിലും അനുവാദം കൂടാതെ ബലാല്ക്കാരേണ മരുന്നുകൾ എടുത്തുകൊണ്ടുപോയിരിക്കുന്നു" എന്ന് അറിയിച്ചു. മഹർഷിക്ക് ഇതു കേട്ടസമയം അതിയായ കോപംവന്നു. "ആ ധിക്കാരി ആരാണ്? എന്തിനാണ് എന്റെ അനുവാദം കൂടാതെ എന്റെ ആശ്രമത്തിൽ കടന്നുവന്ന് എന്റെ ദിവ്യൗഷധങ്ങൾ എടുത്തുകൊണ്ടുപോയത്?" എന്ന് അന്വേഷിച്ചുവരുവിൻ എന്ന് ആജ്ഞാപിച്ചു. അതനുസരിച്ച് അവർ വേഗത്തിൽ ദശരഥന്റെ അടുത്തുചെന്ന്— "നിങ്ങൾ ആരാണ്? എന്തിനാണ് ആശ്രമത്തിൽനിന്ന് ബലാല്ക്കാരേണ മരുന്നുകൾ എടുത്തുകൊണ്ടുവന്നത്? ഗുരു വളരെ കോപിച്ചിരിക്കുന്നു. വേഗം സമാധാനം പറഞ്ഞുകൊള്ളുക." എന്നു പറഞ്ഞു. അതുകേട്ട്:—

ദശരഥൻ— "താപസശിഷ്യന്മാരേ! ഒന്നാമതായി എന്റെ വിനീതമായ നമസ്കാരത്തെ നിങ്ങൾ തിരുമനസ്സറിയിക്കണം. ഞാൻ അയോദ്ധ്യയിലെ രാജാവാണ്. എന്റെ പേർ ദശരഥൻ എന്നാകുന്നു. ഞാൻ കുടുംബസമേതം മിഥിലയിൽവന്ന് ഇപ്പോൾ അയോദ്ധ്യയിലേക്കുതന്നെ മടങ്ങിപ്പോകുകയാണ്. വഴിമദ്ധ്യേ ഞങ്ങൾക്ക് ഒരാപത്തു നേരിട്ടുപോയി. അതിൽനിന്ന് രക്ഷപ്പെടുവാൻ വേണ്ടിയാണ് ഔഷധങ്ങൾ കൊണ്ടുപോന്നത്. ബലാല്ക്കാരേണ കൊണ്ടുപോരുവാൻ കാരണം, മഹർഷിയുടെ സമാധിയഴിഞ്ഞ് ചോദിച്ചു സമ്മതം വാങ്ങുന്നതുവരെ കാത്തിരിക്കുവാൻ സൗകര്യം ഇല്ലാതിരുന്നതുകൊണ്ടാണ്. നിങ്ങൾ ചെന്ന് ഈ വിവരം മഹർഷിയെ അറിയിച്ചുകൊള്ളുക. ഞാനും നിങ്ങളുടെ പിന്നാലെതന്നെ ആശ്രമത്തിലേക്കു വരുന്നുണ്ട്."

മഹർഷിശിഷ്യന്മാർ ഇതുകേട്ട് ആശ്രമത്തിലേക്ക് മടങ്ങിപ്പോയി വിവരങ്ങളെല്ലാം മുൽഗലമഹർഷിയെ അറിയിച്ചു. ശ്രീരാമന്റെ ആവശ്യപ്രകാരമാണ് ഔഷധങ്ങൾ കൊണ്ടുപോയത് എന്നറിഞ്ഞപ്പോൾ അതുവരെ കോപംകൊണ്ട് അരുണവർണ്ണമായിരുന്ന ആ മുഖം സന്തോഷംകൊണ്ട് അതിസൌമ്യമായി ഭവിച്ചു. രാമാദികളെ കാണണം എന്ന മോഹവും അദ്ദേഹത്തിനുണ്ടായി. അപ്പോഴേക്കും ദശരഥനും പരിവാരങ്ങളും ആശ്രമത്തിൽ പ്രവേശിച്ച് മഹർഷിയെ വന്ദിച്ചുകഴിഞ്ഞിരുന്നു. കൌസല്യാദികളായ രാജസ്ത്രീകൾ മുൽഗലപത്നിയായ സുമിത്രയേയും വന്ദിച്ചു. മഹർഷിയും പത്നിയുംകൂടി ആ അതിഥികളെ യഥായോഗ്യം സ്വീകരിച്ച് ആസനങ്ങളിൽ ഇരുത്തി.

ദശരഥൻ മഹർഷിയെ തൊഴുതുകൊണ്ട്— "തപോനിധേ! ഞാൻ ചെയ്തുപോയ അപരാധത്തെ പൊറുത്തു നിന്തിരുവടി ഞങ്ങളെ അനുഗ്രഹിക്കണം."

മുൽഗലൻ— ഭവാൻ ചെയ്തതു് അപരാധമോ? അനുഗ്രഹമല്ലേ! അതുകൊ

ണല്ലോ ഇപ്പോൾ എനിക്ക നിങ്ങളെയെല്ലാം കാണ്മാനിടയായത്. എന്റെ ജന്മംതന്നെ സഫലമായതും അതുകൊണ്ടല്ലയൊ?

മുൽഗലൻ ഇങ്ങിനെ പറഞ്ഞതു് രാമനെ ഉദ്ദേശിച്ചുകൊണ്ടാണെന്ന് ദശരഥനു മനസ്സിലായി. മാത്രമല്ല; ആ തപോധനൻ ഇപ്പോൾ കോപമെല്ലാം നീങ്ങി മഹാശാന്തനായിരിക്കയാണെന്നും അദ്ദേഹം അറിഞ്ഞു. മുൽഗലൻ മഹായോഗ്യനും, അതിവിദ്വാനും ത്രികാലജ്ഞനും ആയ ഒരു ഋഷീശ്വരൻ ആണെന്ന് ദശരഥൻ മുമ്പേതന്നെ അറിഞ്ഞിരിക്കുന്നതാണ്. അതിനാൽ ശ്രീരാമന്റെ ഭാവിയെപ്പറ്റി ചിലതെല്ലാം അദ്ദേഹത്തോടു ചോദിക്കാമെന്ന് രാജാവു നിശ്ചയിച്ചു.

ദശരഥൻ—സ്വാമിൻ! എനിക്ക് നിന്തിരുവടിയോടു ചിലതെല്ലാം ചോദിച്ചാൽ കൊള്ളാമെന്നുണ്ട്.

ഇങ്ങിനെ ചോദിച്ചതു കേട്ട ഉടനേതന്നെ ജ്ഞാനനിഷ്ഠനായ മുൽഗലൻ ദശരഥൻ ചോദിക്കുവാൻ പോകുന്നതിന്താണെന്നു ജ്ഞാനദൃഷ്ടികൊണ്ടു കണ്ടറിഞ്ഞ് അദ്ദേഹം ദശരഥനെ തനിച്ച് ഒരു തുളസീവനത്തിലേക്കു കൂട്ടിക്കൊണ്ടുപോയി—"ഇനി അങ്ങേയ്ക്കു ചോദിക്കുവാനുള്ളത് ചോദിച്ചുകൊള്ളുക! ഞാൻ സമാധാനം പറയാം." എന്നുപറഞ്ഞു. അതുകേട്ട്—

ദശരഥൻ—സ്വാമിൻ! രാമന്റെ ഭാവിയെപ്പറ്റി എനിയ്ക്കു ചിലതെല്ലാം അറിഞ്ഞാൽ കൊള്ളാം എന്നുണ്ട്. അവിടുന്നു ദയാപൂർവമായി അതിന്റെ ഗുണദോഷങ്ങൾ പറഞ്ഞുതരണം" എന്ന് അപേക്ഷിച്ചു അതുകേട്ട് മുൽഗലമഹർഷി ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

മുൽഗലൻ—അല്ലയോ ദശരഥമഹാരാജാവേ! അങ്ങയുടെ പുത്രനായ ഈ രാമൻ സാക്ഷാൽ ശ്രീമന്നാരായണസ്വാമിതന്നെയാണെന്നറിഞ്ഞുകൊള്ളുക. മഹാവിഷ്ണു മുമ്പ് അങ്ങേയ്ക്കു തന്നിട്ടുള്ള വരപ്രകാരവും, മഹാവിഷ്ണുവിന് അതാതുസമയം കിട്ടിയിട്ടുള്ള ശാപങ്ങൾ അനുസരിച്ചും, ഭൂമിദേവിയുടെ സങ്കടനിവൃത്തിയ്ക്കുവേണ്ടിയും, അധർമ്മങ്ങളെ ധ്വംസനംചെയ്ത് ധർമ്മത്തെ സംസ്ഥാപനം ചെയ്യാനായിക്കൊണ്ടും മഹാവിഷ്ണുതന്നെ ശ്രീരാമനെന്ന പേരോടുകൂടി അങ്ങയുടെ പുത്രനായി അവതരിച്ചിരിക്കയാണ്. അങ്ങയുടെ പുത്രനായ ഈ രാമനെക്കൊണ്ട് പലപല ദേവകാര്യങ്ങളും സാധിക്കുവാനായിട്ടുണ്ട്. അങ്ങയുടെ സ്വർഗ്ഗാരോഹണാനന്തരം ശ്രീരാമൻ ഏകച്ഛത്രാധിപതിയായി പതിനോരായിരം സംവത്സരം രാജ്യഭാരം നിർവ്വഹിക്കുന്നതാകുന്നു. അങ്ങയുടെ രാമനു സീതയിൽ രണ്ടു പുത്രന്മാർ ഉണ്ടാകും. അവർ ഇരുവരും ഈരണ്ടു വിവാഹം കഴിച്ച് ഇരുപത്തിനാലു പുത്രന്മാരേയും, പന്ത്രണ്ടു പുത്രിമാരേയും ജനിപ്പിക്കുന്നതും അവർ വഴിയായി അങ്ങയുടെ വംശം വളരെ വിപുലമായിത്തീരുന്നതും ആണ്. ശ്രീരാമൻ അക്ഷയകീർത്തിമാനും മര്യാദാപുരുഷനും ആയി ഭവിക്കും. ഇങ്ങിനെയെല്ലാമാണെങ്കിലും മഹാവിഷ്ണുവിന് സിദ്ധിച്ചിട്ടുള്ള ഏതാനും ശാപങ്ങൾ ശ്രീരാമൻ ഈ ജന്മംകൊണ്ട് അനുഭവിച്ചുതീർക്കേണ്ടതായിട്ടുണ്ട്. അതിനാൽ അദ്ദേഹത്തിന്റെ ഏതാനും കാലത്തെ ജീവിതം ക്ലേശഭൂയിഷ്ഠമായിത്തന്നെ പരിണമിക്കാതിരിക്കയില്ല.

ദശരഥൻ—സ്വാമിൻ! അതെന്താണ്? മഹാവിഷ്ണുവിനെ ആരെല്ലാമാണ് എന്തെല്ലാമാണ് ശപിച്ചിട്ടുള്ളത്. മഹാവിഷ്ണുവെ ശപിക്കുവാൻ കാരണമെന്ത്? ആ കാരണപുരുഷൻ ആർക്ക് എന്ത് അപരാധമാണ് ചെയ്തിട്ടുള്ളത്? ഇവയെല്ലാം സവിസ്തരമായി നിന്തിരുവടിതന്നെ അരുളിച്ചെയ്തനുഗ്രഹിക്കണം. രാമന്റെ ഭാവിജീവിതത്തിലെ ഏതാനും ഭാഗമെങ്കിലും ക്ലേശഭൂയിഷ്ഠമായിരിക്കുമെന്നറിഞ്ഞു ഞാൻ വളരെ വ്യസനിക്കുന്നു.

മുൽഗലൻ—ദശരഥ! വ്യസനിച്ചതുകൊണ്ടു പ്രയോജനമില്ല. അപരിഹാര്യങ്ങളായ സംഗതികളെപ്പറ്റി ബുദ്ധിമാന്മാരാരും വ്യസനിക്കാറില്ല. മഹാവിഷ്ണുവിനു സിദ്ധിച്ചിട്ടുള്ളതും ശ്രീരാമൻ അനുഭവിക്കേണ്ടതും ആയ ശാപങ്ങളിൽ പ്രധാനമായവയെപ്പറ്റി ഞാൻ സംക്ഷേപമായി പറഞ്ഞുതരാം. എന്നാൽ അതിന്നുമുമ്പായി—"യാതൊരു കാര്യവും കാരണം കൂടാതെ ഉണ്ടാകയില്ല"—എന്ന തത്വം നീ നല്ലവണ്ണം മനസ്സിലാക്കിക്കൊള്ളണം. കാരണതത്വം അറിയാത്തവർ മാത്രമേ ആകസ്മികസംഭവങ്ങളെ കാണുന്നുള്ളു. യദൃച്ഛാലോകം എന്നൊന്നില്ല. അതിനാൽ ശ്രീരാമൻ അനുഭവിക്കുവാനിരിക്കുന്ന ബുദ്ധിമുട്ടുകളും ക്ലേശങ്ങളും മുമ്പു സംഭവിച്ചിട്ടുള്ള ഏതാനും കാരണങ്ങളുടെ കാര്യങ്ങളായ ഫലങ്ങളാണെന്നു മനസ്സിലാക്കിക്കൊള്ളണം. അവയെ അനുഭവിച്ചുതന്നെ കഴിക്കേണ്ടതാകുന്നു; ഗത്യന്തരം ഇല്ല. ഞാൻ അവയിൽ ചിലതു് അങ്ങയെ പറഞ്ഞു കേൾപ്പിക്കാം.

## ബൃന്ദയുടെ കഥ.

പണ്ടു ജലന്ധരൻ എന്നു പേരായി അതിഭയങ്കരനായ ഒരു അസുരൻ ഉണ്ടായിരുന്നു. അവനെക്കൊണ്ടുള്ള ഉപദ്രവം സഹിക്കവയ്യാതെ വന്നതിനാൽ പരമശിവൻതന്നെ ആ അസുരനോടു യുദ്ധത്തിനു പുറപ്പെട്ടു. പരമശിവനും ജലന്ധരനുംകൂടി വളരെക്കാലം യുദ്ധംചെയ്തിട്ടും ജലന്ധരനെക്കൊല്ലുവാൻ പരമശിവനെക്കൊണ്ടു സാധിച്ചില്ല. വല്ല പ്രകാരത്തിലും പണിപ്പെട്ടു ജലന്ധരന്റെ കണ്ഠം മുറിച്ചിട്ടാൽ അവിടെ നിമിഷാന്തരത്തിൽ മറ്റൊരു ശിരസ്സു മുളച്ചുണ്ടായിക്കഴിയും. ഇങ്ങിനെ പരമശിവൻ പലതവണ ജലന്ധരശിരസ്സുകൾ മുറിച്ചിട്ടുനോക്കി; പക്ഷെ അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായതുമില്ല; അവനെ നിഗ്രഹിക്കുവാൻ സാധിച്ചതും ഇല്ല. അതിനാൽ പരമേശ്വരൻതന്നെ വിഷമിച്ചു. ശ്രീപാർവ്വതി പരമശിവന്റെ ഈ വിഷമാവസ്ഥകണ്ടു പരിഭ്രമിച്ചു മഹാവിഷ്ണുവിന്റെ അടുത്തുചെന്നു സങ്കടം ഉണർത്തിച്ചു.

പാർവ്വതി പറഞ്ഞു:—ദുഷ്ടജനങ്ങളെ സംഹരിച്ചു സാധുജനങ്ങളെ സംരക്ഷിക്കുന്നതു് സ്വധർമ്മമായി സ്വീകരിച്ചിരിക്കുന്ന വിശ്വംഭര! മഹാപ്രഭോ! പരമശിവൻ ജലന്ധരനുമായി യുദ്ധംചെയ്തു കഷ്ടപ്പെടുന്നതു് അവിടുന്നു കാണുന്നില്ലയോ? ജലന്ധരന്റെ ഭാര്യയായ ബൃന്ദ മഹാപതിവ്രതയാണ്. അവളുടെ പാതിവ്രത്യത്തിന്നു ഭംഗം വരാതിരിക്കുന്നേടത്തോളംകാലം ജലന്ധരൻ മരിക്കപ്പെടുകയില്ല. അതിനാൽ അവിടുന്നുതന്നെ ഇതിനു വല്ല നിവൃത്തിയും ഉണ്ടാക്കിയേ മതിയാകു.

ഇങ്ങനെ പാർവ്വതി പ്രാർത്ഥിച്ചതു കേട്ടപ്പോൾ—ഭഗവതി! ഇതിനെന്തെങ്കിലും വഴിയുണ്ടാക്കാം." എന്നു മഹാവിഷ്ണു അരുളിച്ചെയ്തു.

ഭോജിച്ചതെയല്ല. ഇങ്ങിനെയാണൊ ധൎമ്മസ്ഥാപനം, കേവലം അവിവേകിയായ ഒരു വിടന്റെപോലെ ദുഷിച്ചിരിക്കുന്നവയായ അങ്ങയുടെ മനസ്സ് ഒരു സത്തൃത്തമായ ചാരിത്ര്യശാലിനിയിൽ പ്രവേശിച്ചുവല്ലൊ. മഹാഹീനംതന്നെ. സാദ്ധ്വികളുടെ ചാരിത്ര്യദൂഷണമൊ അങ്ങയുടെ തൊഴിൽ! മുമ്പ് ദിവ്യഋഷിവടിവായി ഉദ്യാനത്തിൽ ഇരുന്നതും ഇപ്പോൾ ജലന്ധരനായി അമനയിൽ ഇരിക്കുന്നതും അങ്ങ് തന്നെയാണെന്ന ഞാൻ അറിഞ്ഞിരിക്കുന്നു. ആകാശത്തിൽനിന്ന് വാനരരൂപത്തിൽ ഇറങ്ങിവന്നവർ അങ്ങയുടെ ദാസന്മാരായ പുണ്യവാനും സുശീലനും ആണെന്നും, എന്നെ ഉപദ്രവിക്കുവാൻ വന്ന രാക്ഷസന്മാർ അങ്ങയുടെ കിങ്കരന്മാരായ ജയനും വിജയനുമല്ലാതെ മററാരുമല്ലെന്നും എനിക്കറിയാം. അവർ എന്നെ അപഹരിക്കുവാൻ അങ്ങയ്ക്ക് സഹായമായി നിന്നതുകൊണ്ട് അവർതന്നെ ഭൂമിയിൽ രാക്ഷസന്മാരായി പിറന്ന അങ്ങയുടെ ധൎമ്മപത്നിയെത്തന്നെ അപഹരിച്ചുകൊണ്ടുപോകട്ടെ; അങ്ങും ഭാൎയ്യാവിരഹം നല്ലതുപോലെ അനുഭവിക്കാറാകട്ടെ. അന്ന് ഈ വാനരസഹായം ആവശ്യപ്പെട്ടതുപോലെ അന്നും വാനരന്മാരുടെ സഹായം ആവശ്യപ്പെടാറാകട്ടെ. ഞാൻ മനഃപൂൎവ്വം പാതിവ്രത്യം സംരക്ഷിച്ചിട്ടുണ്ടെങ്കിൽ അങ്ങയ്ക്കു ഇങ്ങിനെയെല്ലാം സംഭവിക്കും, സത്യം സത്യം."

വൃന്ദ മഹാവിഷ്ണുവിനെ ഇങ്ങിനെ ശപിച്ചതിനുശേഷം ഭൎത്തൃമരണം ഓൎത്ത് വളരെ വ്യസനിച്ചു. ഒടുവിൽ അഗ്നിയിൽ പ്രവേശിച്ചു ദേഹത്യാഗം ചെയ്യുകയും ചെയ്തു.

### പൎവ്വതനാരദന്മാരുടെ ശാപം.

മുൽഗലൻ—മഹാവിഷ്ണുവിന് കിട്ടിയ മറെറാരുശാപം പൎവ്വതനാരദന്മാരിൽ നിന്നാണ്. ആ കഥയും ഞാൻ അങ്ങയ്ക്ക് സംക്ഷേപമായി പറഞ്ഞുതരാം. പണ്ട് അംബരീഷൻ എന്ന പേരായി അതിപ്രസിദ്ധനായ ഒരു അയോദ്ധ്യാരാജനുണ്ടായിരുന്നു. അദ്ദേഹം വലിയ വിഷ്ണുഭക്തനും സത്യസന്ധനും മഹാവിദ്വാനും ആയി രാജ്യഭരണം നടത്തിപ്പോരുന്നകാലത്ത് രാജമഹിഷിയിൽ ലക്ഷ്മി എന്ന പേരോടുകൂടി അതിസുന്ദരിയായ ഒരു പെൺകുട്ടി ജാതയായി. സൌന്ദൎയ്യാതിരേകത്തിൽ മഹാലക്ഷ്മിയെക്കൂടെ ലജ്ജിപ്പിക്കുന്ന ഈ നവാംഗി ശുക്ലപക്ഷത്തിലെ ചന്ദ്രനെന്നപോലെ പ്രതിദിനം വളൎന്നുവന്ന് എല്ലാവരുടെയും കണ്ണിലുണ്ണിയായി ഭവിച്ചു. ഇങ്ങിനെ ആ കന്യകയ്ക്കു യൌവനാരംഭത്തിനുള്ള കാലമായി. അംബരീഷനൃപൻ തന്റെ മകൾക്ക് അനുരൂപനായ ഒരു ഭൎത്താവെ അന്വേഷിക്കുന്നകാലത്ത് ഒരുദിവസം യാദൃച്ഛികമായി നാരദമഹൎഷിയും, അദ്ദേഹത്തെ തുടൎന്നുകൊണ്ടു പൎവ്വതമഹൎഷിയും അവിടെ എത്തിച്ചേൎന്നു. ഈ മഹൎഷികൾ രാജകന്യകയെ കണ്ടസമയം കാമമോഹിതന്മാരായി തീൎന്നു എന്നു മാത്രമല്ല അവർ രണ്ടുപേരും രാജാവിനോട് എനിക്കുതരണം കന്യകയെ, എനിക്കുതരണം കന്യകയെ എന്നിങ്ങിനെ അപേക്ഷിക്കുകകൂടിയും ചെയ്തു. രാജാവ് വളരെ വിഷമിച്ചു. തന്റെ പുത്രിയൊ ഒരു കന്യക; അതോ രാജകന്യക; അതിസുന്ദരി; പ്രായമൊ വളരെ ചെറുപ്പം; ഈ കൊച്ചുകുട്ടിയെ കല്യാണത്തിനാവശ്യപ്പെടുന്നതു രണ്ട് പടുകിഴവന്മാർ; ശൃംഗാരാദി ലൌകികരസങ്ങൾ ഒരിക്കൽപോലും അറിഞ്ഞിട്ടില്ലാത്ത ഋഷികൾ; വീടും കൂടും ഇല്ലാത്ത ദരിദ്രർ. എന്റെ പുത്രിയെ ഇവൎക്ക് എങ്ങി

നെ വിവാഹം ചെയ്തുകൊടുക്കാം. അങ്ങിനെ കൊടുത്താൽതന്നെ ആ ദമ്പതികളുടെ മനസ്സ് അന്യോന്യം എങ്ങിനെ യോജിക്കും? മനസ്സിണങ്ങാത്ത വധൂവരന്മാരുടെ ജീവിതം എത്ര ദയനീയം! ഇതെല്ലാം ആലോചിച്ചു സ്വയം രക്ഷിച്ച ഒരു ഋഷിപത്നിയാക്കുവാൻ ആ രാജാവിനു് ഇഷ്ടമുണ്ടായില്ല. ഇതെല്ലാം ഒരുവിധം ആകട്ടെ എന്നു് വെക്കാമെന്നിരുന്നാൽ കൂടിയും വൈഷമ്യം തന്നെ. ഇവിടെ രണ്ടുപേർ കൂടിയാണ് ചോദിക്കുന്നതു്. രണ്ടുപേർക്കുംകൂടി ഒരു കന്യകയെ കൊടുക്കുന്നതെങ്ങിനെ? നാരായണ! ഈ സങ്കടത്തിൽനിന്നു് എന്നെ രക്ഷിക്കണെ! അല്ല; ഇങ്ങിനെയാണു് അങ്ങയുടെ ഇഷ്ടമെങ്കിൽ അങ്ങിനെയും നടക്കട്ടെ.” എന്നിങ്ങിനെ അംബരീഷൻ പലതും വിചാരിച്ചു് ഒടുവിൽ ചിന്താകുലനായി ഇങ്ങിനെ അറിയിച്ചു:—

അംബരീഷൻ—മഹാഋഷികളെ! നിങ്ങൾ സർവ്വജ്ഞന്മാരായ ദിവ്യന്മാരാണല്ലൊ. എനിക്കു് ആകെ ഒരു പുത്രിമാത്രമെ ഉള്ളൂ. ആ ഒരു പുത്രിയെ രണ്ടുപേർകൂടെ ആവശ്യപ്പെട്ടാൽ ഞാൻ എന്തുചെയ്യാനാണ്. അതിനാൽ നിങ്ങൾതന്നെ ഇതിനൊരു തീരുമാനം ഉണ്ടാക്കിത്തരണം.

രാജാവു് പറയുന്നതു് ന്യായംതന്നെയാണെന്നു് രണ്ടുമുനിമാർക്കും തോന്നി. എന്നാൽ “മറേറഋഷി” പിൻമാറണമെന്നായിരുന്നു അവർ ഓരോരുത്തരുടേയും ആഗ്രഹം. അല്ലാതെ താൻതന്നെ പിന്മാറുവാൻ രണ്ടാളും തയ്യാറായില്ല. ഇങ്ങനെ ‘കന്യകയെ എനിക്കുവേണം എനിക്കുവേണം’ എന്ന വ്യവഹാരം വളരെ കലശലായി തീർന്നപ്പോൾ അവർ എല്ലാവരുംകൂടി ആലോചിച്ചു് ഒരു തീരുമാനം ഉണ്ടാക്കി. അതിങ്ങനെയായിരുന്നു:—“കന്യകയ്ക്കു് സ്വയംവരം ആയിക്കൊള്ളട്ടെ.” ആ കന്യക ആരെ വരിക്കുന്നുവോ അവൻ അവളുടെ ഭർത്താവു്.

ഈ നിശ്ചയം ഋഷികളും സമ്മതിച്ചു. രാജാവിനും ഒട്ടു തൃപ്തിയായി. പിറേറദിവസമേ സ്വയംവരത്തിനു് വരാമെന്നുപറഞ്ഞു് മുനിമാർ രണ്ടുപേരും അവിടെനിന്നു് പോകുകയും ചെയ്തു. ‘സ്വയംവരത്തിൽ കന്യക എന്നെ വരിക്കണം—അതിനെന്താണുവേണ്ടതു്’. എന്നു് അവർ പ്രത്യേകം പ്രത്യേകം ആലോചനയായി. നാരദൻ ഒരു വിദ്യ കണ്ടുപിടിച്ചു. ആ ദേവർഷിപ്രവരൻ നേരെ വൈകുണ്ഠത്തിലേയ്ക്കു് ഓടിച്ചെന്നു് മഹാവിഷ്ണുവിനെക്കണ്ടു് വിവരങ്ങളെല്ലാം അവിടെ അറിയിച്ചശേഷം—“നാളെ സ്വയംവരമണ്ഡപത്തിൽ ഞാനും പർവ്വതനുംകൂടി ഇരിക്കുന്ന സമയം ആ സുന്ദരി എന്റെ മുഖത്തുനോക്കിയതിന്റെശേഷം പർവ്വതന്റെ മുഖത്തുനോക്കുമ്പോൾ അവന്റെ മുഖം ഒരു കുരങ്ങിന്റെ മുഖംപോലെ ഇരിക്കണം. അതിന്നു അവിടുന്നു് അനുഗ്രഹിക്കണം” എന്നു് അപേക്ഷിച്ചു. മഹാവിഷ്ണു അങ്ങനെതന്നെ സംഭവിക്കുമെന്നും സമാധാനം പറഞ്ഞു. അതുകേട്ടു് സന്തുഷ്ടനായി നാരദൻ അവിടെനിന്നു തിരിച്ചു. നാരദൻ പോയി അല്പം കഴിഞ്ഞപ്പോഴേക്കും പർവ്വതൻ അവിടെ എത്തി മഹാവിഷ്ണുവിനെക്കണ്ടു്, വിവരങ്ങളെല്ലാം അറിയിച്ചു്—“നാളെ സ്വയംവരമണ്ഡപത്തിൽ ഞാനും നാരദനുംകൂടിയിരിക്കുന്ന സമയം, ആ സുന്ദരി എന്റെ മുഖത്തുനോക്കി, നാരദന്റെ മുഖത്തുനോക്കുമ്പോൾ അവന്റെ മുഖം ഒരു കുരങ്ങിന്റെ മുഖംപോലെ ഇരിക്കണം. അതിന്നു് അവിടുന്നു് അനുഗ്രഹിക്കണം.” എന്നു് അയാളും അപേക്ഷിച്ചു. അതിനാൽ ഭ

ഹാവിഷ്ണു "അതിന്നെതന്നെ സംഭവിക്കും" എന്നുതന്നെ മറുപടിയും പറഞ്ഞു. നാരദൻ വന്ന് വരം വരിച്ചുപോയ കഥ പർവ്വതനും പർവ്വതൻ വന്ന് വരംവരിച്ചുപോയ കഥ നാരദനും അറിഞ്ഞില്ല. മഹാവിഷ്ണു അവരോട് അതിനെപ്പറ്റി ഒന്നും പറഞ്ഞതുമില്ല. ഒന്നുരണ്ടു ദിവസം അങ്ങിനെ കഴിഞ്ഞു

അംബരീഷന്റെ പുത്രി ലക്ഷ്മി ഉത്തമ വിഷ്ണുഭക്തയായാണ്. തനിക്ക് മഹാവിഷ്ണുതന്നെ വരനായിരിക്കണം എന്ന പ്രാർത്ഥനയോടും അതിതീവ്രവൈരാഗ്യത്തോടും കൂടി വിഷ്ണുഭജനം ചെയ്തുകൊണ്ടിരിക്കുന്ന കാലത്താണ് മേൽപറഞ്ഞ സംഭവം ഉണ്ടായത്. ലക്ഷ്മിയുടെ സ്വയംവരത്തിനുള്ള ദിവസമായി. പർവ്വതനും നാരദനും "എനിക്കു കിട്ടും കന്യകയെ—എനിക്കുകിട്ടും കന്യകയെ" എന്ന ഉറപ്പോടും അത്യാഗ്രഹത്തോടും കൂടി നേരത്തെതന്നെ അയോദ്ധ്യയിലേയ്ക്കെഴുന്നള്ളി. അവിടെ സ്വയംവരത്തിനു തയ്യാറാക്കിയ മഞ്ചത്തിൽ കയറി തെളിഞ്ഞിരിപ്പായി. സ്വയംവരത്തിനുള്ള സമയമടുത്തു. രാജാവു തന്റെ പുത്രിയെ മണ്ഡപത്തിലേയ്ക്കു ആനയിച്ചു കഴിഞ്ഞു. പിന്നെ മകളോടായി ഇങ്ങിനെ പറഞ്ഞു:—

അംബരീഷൻ—"മകളെ! നിന്നെ വിവാഹംചെയ്വാനാഗ്രഹിച്ച് ശ്രീനാരദമഹർഷിയും ശ്രീപർവ്വതമഹർഷിയും ഇതാ ഇവിടെ വന്നിരിക്കുന്നു. ഇവർ രണ്ടുപേരും വലിയതാപസന്മാരും മഹായോഗ്യന്മാരും ആണെന്ന് നിനക്കുതന്നെ അറിയാമല്ലോ. നിനക്ക് ഇവരിൽ ആരെ ഇഷ്ടമായി തോന്നുന്നുവോ ആ ആളെ ഭർത്താവായി വരിച്ചുകൊള്ളുക."

അംബരീഷൻ ഇങ്ങിനെപറഞ്ഞു പുത്രിയുടെ മൂടുപടം നീക്കി. ആ മനോഹരാംഗി തന്റെ കയ്യിൽ വരണമാലയും ധരിച്ച് രണ്ടു ഋഷികളെയും മാറി മാറി നോക്കിക്കൊണ്ട് അവിടെത്തന്നെ നില്പായി. അല്പനേരം കഴിഞ്ഞു. കന്യക വരണമാല അർപ്പിക്കുവാനുള്ള ഭാവമില്ല. മഹർഷിയെ ഭർത്താവാക്കി വരിക്കുവാനുള്ള വൈമനസ്യം നിമിത്തം പുത്രി മടിച്ചു നിൽക്കുകയായിരിക്കും എന്നുവിചാരിച്ച്—

രാജാവ്—മകളെ! ഇവർ ദിവ്യന്മാരായ ഋഷികളാണ്. ഇവരിൽ ഒരാളെ വരിച്ചാൽ നിനക്ക് ഭാവിയിൽ ശ്രേയസ്സുണ്ടാകും.

പുത്രി അതുകേട്ട്—പിതാവെ! ഞാൻ ഇവിടെ മഹർഷിമാർ ആരെയും കാണുന്നില്ലല്ലോ. എന്റെ മുമ്പിൽ രണ്ടു കുരങ്ങന്മാർ മാത്രം ഇരിയ്ക്കുന്നതായേ ഞാൻ കാണുന്നുള്ളു. മാത്രമല്ല; അവരുടെ മദ്ധ്യത്തിൽ അതികോമളനായ ഒരു യുവാവു നില്ക്കുന്നതുമുണ്ട്.

നാരദൻ—രണ്ടു കുരങ്ങന്മാരൊ അതോ ഒരു കുരങ്ങനൊ?

കന്യക—രണ്ടു കുരങ്ങന്മാർ.

പർവ്വതൻ—അവനല്ലെ കുരങ്ങൻ, ഞാനോ?

കന്യക—അങ്ങും അവനെപ്പോലെതന്നെ,

നാരദൻ—ഞാനോ?

കന്യക—അങ്ങും അവനെപ്പോലെതന്നെ.

നാരദൻ—മദ്ധ്യത്തിൽ നില്ക്കുന്നവൻ?

കന്യക—അതിസുന്ദരൻ.

നാരദൻ—നിറം?
കന്യക—നല്ല ശ്യാമളവൎണ്ണം.
നാരദൻ—പ്രായം?
കന്യക—നല്ല താരുണ്യം.
നാരദൻ—കയ്യുകളെത്രയുണ്ടു?
കന്യക—രണ്ടു്.
നാരദൻ—വസ്ത്രം?
കന്യക—പീതാംബരം.
നാരദൻ—എന്തുചെയ്യുന്നു?
കന്യക—കൈനീട്ടി വരണമാല ആവശ്യപ്പെടുന്നു.

ഇത്രയുംപറഞ്ഞുനിന്നപ്പോഴയ്ക്കും ആ സുന്ദരി തന്റെ കയ്യിൽ ഉണ്ടായിരുന്ന വരണമാലയെ ആ യുവാവിന്റെ കണ്ഠത്തിൽ അൎപ്പിച്ചുകഴിഞ്ഞു. ഉടനെ തന്നെ അവർ അവിടെ അപ്രത്യക്ഷരാകുകയും ചെയ്തു. നാരദനും പൎവ്വതനും കാൎയ്യം എന്താണെന്നു് മനസ്സിലായി. മഹാവിഷ്ണു അവരെ ചതിച്ചതാണെന്നു തന്നെ അവർ നിശ്ചയിച്ചു. എന്നാൽ "തന്റെ മുഖം" വാനരാകൃതിയായിത്തീരുവാനുണ്ടായ കാരണം എന്താണെന്നു് അവൎക്കാൎക്കും മനസ്സിലായതുമില്ല. മഹാവിഷ്ണു തന്നെ വഞ്ചിക്കുവാനായി തന്റെ മുഖം വാനരാകൃതിയിലാക്കിക്കാണിച്ചതായിരിക്കണം എന്നാണ് അവർ രണ്ടുപേരും നിശ്ചയിച്ചതു്. അങ്ങനെ പ്രവൎത്തിച്ചതു് ഒരു വൻചതിയാണെന്നും അതിനു വിഷ്ണു ശിക്ഷാൎഹൻതന്നെയാണെന്നും അവർ നിശ്ചയിച്ചു് രണ്ടുപേരും നേരെ വൈകുണ്ഠത്തിലെയ്ക്കു് വന്നു. അവിടെയുണ്ടു് മഹാവിഷ്ണു ഇതൊന്നും അറിയാത്ത ഭാവത്തിൽ കിടന്നുറങ്ങുന്നു. ഋഷിമാൎക്ക് ഈ വഞ്ചന കണ്ടു് അതിയായ കോപം വന്നു. എന്തായാലും അവർ മഹാവിഷ്ണുവിനെ ഉണൎത്തുവാൻ തന്നെ നിശ്ചയിച്ചു; ഉണൎത്തി.

നാരദൻ—എന്താണങ്ങു് കാണിച്ചതു്?
വിഷ്ണു—ഞാൻ എന്താ കാണിച്ചതു്?

നാരദൻ—എന്റെ മുഖം കുരങ്ങിന്റെ മുഖംപോലെയാകുവാനുണ്ടായ കാരണമെന്തു്?

വിഷ്ണു—പൎവ്വതന്റെ മുഖം വാനരമുഖമാകുവാനുണ്ടായ കാരണം യാതൊന്നോ അതുതന്നെ അങ്ങയുടെ മുഖവും വാനരമുഖമാകുവാനുണ്ടായ കാരണം.

പൎവ്വതൻ—എന്റെ മുഖമൊ?
വിഷ്ണു—നാരദന്റെ മുഖംപോലെ തന്നെ.
പൎവ്വതൻ—അതെന്തുകൊണ്ടു്?

വിഷ്ണു—നാരദന്റെ മുഖം വാനരമുഖമാകുവാനുണ്ടായ കാരണംതന്നെ അങ്ങയുടെ മുഖവും വാനരമുഖമാകുവാനുണ്ടായ കാരണം.

പൎവ്വതൻ—എന്റെ മുഖം വാനരമുഖമാകണമെന്നു് ഞാൻ ആവശ്യപ്പെട്ടില്ലല്ലൊ

വിഷ്ണു—ഇല്ല; നാരദന്റെ മുഖം വാനരമുഖമാകണമെന്നു് നാരദനും ആവശ്യപ്പെട്ടില്ല.

നാരദൻ—പിന്നെയെങ്ങിനെ വാനരമുഖമായി?

വിഷ്ണു—അങ്ങയുടെ മുഖം വാനരമുഖമാകണമെന്ന് പർവ്വതനും പർവ്വതന്റെ മുഖം വാനരമുഖമാകണമെന്ന് അങ്ങും ആവശ്യപ്പെട്ടു. അങ്ങിനെ തന്നെയാകട്ടെ എന്നു ഞാനും സമ്മതിച്ചു. അതനുസരിച്ചു രണ്ടുപേരുടെയും മുഖം വാനരമുഖമായിത്തീരുകയും ചെയ്തു. ഇതിൽ ഞാനെന്താ പിഴച്ചതു്?

നാരദൻ—നിന്തിരുവടി ഞങ്ങളെ ചതിച്ചല്ലേ കന്യകയെക്കൊണ്ടു പോന്നതു്?

വിഷ്ണു—ഒരിക്കലുമല്ല; ഒരു ചതിയുമില്ല. ഞാൻ ആരേയും ചതിച്ചിട്ടുമില്ല. സ്വയംവരത്തിൽ കന്യകയ്ക്കു ഇഷ്ടമുള്ളവരെ വരിക്കാം എന്നാണ് നിശ്ചയം. അതനുസരിച്ചു കന്യക എന്നെയാണ് വരിച്ചതു്. അല്ലാതെ കന്യകയുടെ മേൽ നിങ്ങൾക്കാർക്കും ഒരവകാശവും സിദ്ധമായിട്ടുമില്ല. അതിനാൽ ചതിയുമില്ല, വ്യാജവുമില്ല, ഒന്നുമില്ല. എല്ലാം ധർമ്മാനുസാരമേ നടന്നിട്ടുള്ളു.

മഹർഷിമാർ—നിന്തിരുവടി സ്വയംവരത്തിന് വന്നതുതന്നെ എന്തിനാണ്? നിന്തിരുവടിയെ ആർ ക്ഷണിച്ചു.

വിഷ്ണു—അംബരീഷൻ എന്റെ ഒരു ഉത്തമഭക്തനാണ്. ആ ഭക്തന്റെ അനുഗ്രഹപ്രകാരം ലക്ഷ്മീദേവിതന്നെ അവന്റെ പുത്രിയായി ജനിച്ചിരിക്കുന്ന കന്യകയാണ്. ഞാൻ ഭർത്താവായിരിക്കണമെന്ന് ആ ചെറുബാലിക വളരെ വളരെ പ്രാർത്ഥിച്ചിട്ടുണ്ട്. അതിനാൽ അവളുടെ സ്വയംവരത്തിനു പോകേണ്ടതു് എന്റെ ധർമ്മമാണെന്നു ഞാൻ വിചാരിച്ചു. ഇതിലും വലുതായ ക്ഷണം മററന്താണ് വേണ്ടതു്. കന്യകയ്ക്കു സ്വയംവരമല്ലേ. കന്യക അവൾക്കു ഇഷ്ടമുള്ളവരെ വരിക്കുന്നു. മററുള്ളാർക്ക് അതിൽ എന്താവകാശമാണ് വാദിക്കുവാനുള്ളതു്?

മഹർഷിമാർ—ഇതെല്ലാം അങ്ങയുടെ കള്ളസൂത്രമാണെന്ന് ഞങ്ങൾക്കു മനസ്സിലായിരിക്കുന്നു. അങ്ങു് മനുഷ്യാകൃതിയിൽ വന്നതുകൊണ്ടു മേലിൽ മനുഷ്യനായി ജനിക്കുകയും, ഞങ്ങൾക്കു അവകാശപ്പെട്ട കന്യകയെ അങ്ങ് രാക്ഷസഭാവേന അപഹരിച്ചുകൊണ്ടുപോകയാൽ അങ്ങയുടെ ഭാര്യയെ രാക്ഷസൻ അപഹരിച്ചുകൊണ്ടുപോകുകയും ചെയ്യട്ടെ. ഞങ്ങൾ സമുദ്രം കടന്നുവന്ന് കള്ളനെ കണ്ടുപിടിച്ചതുപോലെ അങ്ങും സമുദ്രം കടന്നുചെന്ന് അങ്ങയുടെ ഭാര്യാചോരനെ കണ്ടു പിടിക്കുകയും ചെയ്യട്ടെ.

മുൽഗലൻ—അല്ലയൊ ദശരഥമഹാരാജാവെ! ഇങ്ങിനെ ആ തപോധനന്മാർ മഹാവിഷ്ണുവിനെ ശപിച്ചു. ഈ ശാപവും ഈ രാമാവതാരത്തിൽ തന്നെ അനുഭവിച്ചു തീർക്കേണ്ടതായിട്ടാണ് ഇരിക്കുന്നതു്. അതിനാൽ അങ്ങയുടെ പുത്രനായ രാമൻ കുറേക്കാലം കാനനവാസം ചെയ്യേണ്ടതായി വരും. മുമ്പു വിവരിച്ചതുപോലെ ഉണ്ടായ ബൃന്ദയുടെ ശാപം അനുസരിച്ച് അന്നു രാക്ഷസരൂപമെടുത്ത ജയവിജയന്മാർ ഇപ്പോൾ രാവണനും കുംഭകർണ്ണനുമായി ലങ്കാരാജ്യത്തിൽ ജനിച്ചു വളരുന്നുണ്ട്. അവർ ദണ്ഡകാരണ്യത്തിൽ വെച്ചു സീതയെ അപഹരിച്ച് കൊണ്ടുപോകുന്നതാകുന്നു. അതിനു ശേഷം ഈ രാമൻ കിഷ്കിന്ധാധിപനായ ബാലിയെ നിഗ്രഹിച്ച് സുഗ്രീവനെ രാജാ

വാക്കി വാഴിയ്ക്കുന്നതും, ആ സുഗ്രീവന്റെ സഹായത്തോടുകൂടി രാമൻ രാവണകുംഭകൎണ്ണന്മാരെ നിഗ്രഹിച്ചു സീതയെ വീണ്ടെടുക്കുന്നതും തദനന്തരം സീതയോടുകൂടി അയോദ്ധ്യയിലേയ്ക്കു മടങ്ങി വരുന്നതും അവിടെവെച്ച് അശ്വമേധം മുതലായ യാഗങ്ങൾ നടത്തി കീൎത്തിമാനായി വളരെക്കാലം രാജ്യഭാരം ചെയ്തു വാഴുന്നതും അങ്ങുന്നറിഞ്ഞു കൊള്ളുക. അല്ലയോ ദശരഥ! ഈ സംഗതികളെല്ലാം നീ തല്ക്കാലം രഹസ്യമായി വെച്ചുകൊള്ളുകയേ വേണ്ടു.

ഇങ്ങിനെ മുൽഗലമഹൎഷി പറഞ്ഞതിനെ കേട്ടശേഷം ദശരഥമഹാരാജാവു തന്റെ പുത്രന്മാരെ പിടിച്ച് ആലിംഗനം ചെയ്ത് മഹൎഷിയോടു യാത്രയും പറഞ്ഞു അയോദ്ധ്യയിലേയ്ക്കു പുറപ്പെട്ടു. രാജാവും പരിവാരങ്ങളും വരുന്നുണ്ടെന്നറിഞ്ഞു മന്ത്രിമാർ അധികസന്തോഷത്തോടുകൂടി രാജ്യമെല്ലാം അലങ്കരിച്ചു തോരണങ്ങൾ തൂക്കി നാനാവിധ വാദ്യഘോഷങ്ങളോടുകൂടി അതികേമമായി അവരെ എതിരേറ്റു. ദശരഥമഹാരാജാവു പിന്നെ തന്റെകൂടെ പോന്നിരുന്ന ജനകന്റെ മന്ത്രിമാർ മുതലായവരെ യഥായോഗ്യം സല്ക്കരിച്ചു സമ്മാനങ്ങൾ കൊടുത്തു മിഥിലയിലേയ്ക്കു തന്നെ യാത്രയാക്കുകയും ചെയ്തു. ഇതിനുശേഷം ജനകമഹാരാജാവു കൊല്ലന്തോറും രാമാദികളെ ദീപാളികാലത്ത് മിഥിലയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി ഉത്സവം നടത്തുക പതിവായിരുന്നു.

സീതയെ പാണിഗ്രഹണം ചെയ്യുന്നകാലത്ത് ശ്രീരാമന്ന് അറുവയസ്സ് മാത്രമേ പ്രായം ഉണ്ടായിരുന്നുള്ളു. സീതാദേവി രാമനേക്കാൾ അറുമാസത്തിന് ഇളയതും ആയിരുന്നു. ഇങ്ങിനെ അവർ അയോദ്ധ്യയിൽ പതിനൊന്നുകൊല്ലം സസുഖം താമസിച്ചു. സീതാദേവിയ്ക്കു പതിനേഴു വയസ്സ് പ്രായമായി. ആ പ്രായത്തിലാണ് ഋതുവായതു. ഋതുശാന്തി അടിയന്തിരങ്ങളെല്ലാം അയോദ്ധ്യയിൽ വെച്ചുതന്നെ അതികേമമായി നടത്തി. ഈ അടിയന്തിരത്തിന്നു ജനകനും തന്റെ കൂട്ടരും അയോദ്ധ്യയിൽ വന്നിട്ടുണ്ടായിരുന്നു. അവർ അടിയന്തിരം കഴിഞ്ഞു ഒരു മാസംകൂടെ അവിടെ സസുഖം താമസിച്ചാണ് മടങ്ങിയതു്. ഇതുപോലെ തന്നെ മറ്റെ പുത്രിമാരുടെ സേകത്തിന്നും ജനകമഹാരാജാവു തന്റെ പരിവാരങ്ങളോടുകൂടി അയോദ്ധ്യയിൽ വരിക ഉണ്ടായിട്ടുണ്ട്.

ഇങ്ങിനെ ശ്രീരാമനും തന്റെ സഹോദരന്മാരും അവരവരുടെ ഭാൎയ്യമാരോടുകൂടി പന്ത്രണ്ടു സംവത്സരം അയോദ്ധ്യയിൽ സുഖമായി താമസിച്ചു. അതിന്നു ശേഷം കൈകേയിയുടെ സഹോദരനായ യുധാജിത്ത് അയോദ്ധ്യയിൽവന്നു ഭരതശത്രുഘ്നന്മാരെ കേകയരാജ്യത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. രാമലക്ഷ്മണന്മാർ രാജ്യരക്ഷണാദികൃത്യങ്ങളിൽ പിതാവിനെ സഹായിച്ചും ധൎമ്മസംരക്ഷണം നിൎവ്വഹിച്ചും എല്ലാവരുടേയും കണ്ണിലുണ്ണിയായി അവിടെത്തന്നെ താമസിച്ചും വന്നു.

ബാലകാണ്ഡം സമാപ്തം.

---

# അഗസ്ത്യരാമായണം.

## അയോദ്ധ്യാകാണ്ഡം.

---

### വിച്ഛിന്നാഭിഷേകം.

ഇങ്ങിനെ ഇരിക്കുന്ന കാലത്ത് ഒരുദിവസം ദശരഥമന്ദിരത്തിൽ ദശരഥ മഹാരാജാവു് വസിഷ്ഠമഹർഷിയെ വരുത്തി ശ്രീരാമന്റെ പട്ടാഭിഷേകത്തെ പററി ആലോചിച്ചു.

ദശരഥൻ—അല്ലയൊ ഗുരുവര്യ! ഞാൻ എന്റെ പൂർവ്വികന്മാരാൽ നിർദ്ദേശിക്കപ്പെട്ട രീതിയിൽ അറുപതിനായിരം കൊല്ലമായി രാജ്യഭരണം നിർവ്വഹിച്ചു വരുന്നു. ഇപ്പോഴാകട്ടെ പ്രായാധിക്യം നിമിത്തം എനിക്ക് രാജ്യകാൎയ്യങ്ങൾ അന്വേഷിക്കുവാൻ നിവൃത്തിയില്ലാതായിട്ടുണ്ടു്. സൂൎയ്യവംശരാജാക്കന്മാർ പുരാതനമായിത്തന്നെ പുത്രന്മാരെ യുവരാജാക്കന്മാരായി അഭിഷേകംചെയ്തു വാൎദ്ധക്യത്തിൽ മുനിവൃത്തിയെ സ്വീകരിക്കുകയാണ് പതിവു്. എന്റെ പുത്രനായ രാമനാകട്ടെ മഹാനിപുണനും ശാസ്ത്രകോവിദനും ആയിത്തീരുകയും ചെയ്തിരിക്കുന്നു. മന്ത്രിമാരും പൌരന്മാരും കൂടി രാമനെ യുവരാജാവാക്കി അഭിഷേകം ചെയ്യണമെന്ന് എന്നോടാവശ്യപ്പെടുന്നതും ഉണ്ടു്. അങ്ങിനെതന്നെ ചെയ്യണമെന്ന് ഞാനും തീർച്ചയാക്കിയിരിക്കുകയാണ്. നാളെ ഒരു ശുഭദിവസമാകുന്നു. ആ ശുഭമുഹൂൎത്തത്തിൽതന്നെ രാമനെ യുവരാജാവായി അഭിഷേകംചെയ്തുകളയാം. അതിന്നു എന്തെല്ലാം ഒരുക്കങ്ങളാണ് വേണ്ടതെന്നു അവിടുന്നുതന്നെ കല്പിക്കുക. മന്ത്രിമാർ അതെല്ലാം തയ്യാർ ചെയ്തുകൊള്ളും. നാളെ കാലത്തുള്ള ശുഭമുഹൂൎത്തത്തിൽതന്നെ ശ്രീരാമപട്ടാഭിഷേകം നടക്കട്ടെ.

വസിഷ്ഠൻ ഈ രാജകല്പന കേട്ട ഉടനെതന്നെ സുമന്ത്രാദികളായ മന്ത്രിമാരെ വരുത്തി പട്ടാഭിഷേകത്തിന്നു വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്യാൻ കല്പനകൊടുത്തു. വസിഷ്ഠൻ പറഞ്ഞു:—

"കേൾക്കനാളെപ്പുലർകാലെ ചമയിച്ചു
ചേൽക്കണ്ണിമാരായ കന്യകമാരെല്ലാം
മദ്ധ്യകക്ഷ്യേ പതിനാറുപേർ നില്ക്കണം
മത്തഗജങ്ങളെ പൊന്നണിയിക്കണം
ഐരാവതകുലജാതനാം നാല്ക്കൊമ്പ-
നാരാൽവാരണമലങ്കരിച്ചുകൊണ്ടു
ദിവ്യനാനാതീർത്ഥവാരിപൂർണ്ണങ്ങളായ്
ദിവ്യരത്നങ്ങളുല്ലിഖിതവിചിത്രമായ്"

സ്വൎണ്ണകലശസഹസ്രം മലയജ-
ചൂൎണ്ണങ്ങൾകൊണ്ടുവാസംകൂട്ടിവെച്ചീടണം
പുത്തൻപുലിത്തോൽ വരുത്തുക മൂന്നിഹ
ഛത്രംസുവൎണ്ണദണ്ഡം മണിശോഭിതം
മുക്താമണിമാല്യശോഭിതനിൎമ്മല-
വസ്ത്രങ്ങൾമാല്യങ്ങളാഭരണങ്ങളും
സൽകൃതന്മാരാം മുനിജനംവന്നിഹ
നില്ക്കുശപാണികളായ് സഭാന്തികെ
നൎത്തകിമാരൊട്ടും വാരവധൂജനം
നൎത്തകഗായകവൈണികവൎഗ്ഗവും
ദിവ്യവാദ്യങ്ങളെല്ലാം പ്രയോഗിക്കണം-
ക്ഷ്വേളിശബ്ദങ്ങളെന്നിവ മനോഹരം
ഹസ്ത്യശ്വപത്തിരഥാദിമഹാബലം
വസ്ത്രാദ്യലങ്കാരമൊട്ടുവന്നീടണം
ദേവാലയങ്ങൾതോറും ബലിപൂജയും
ദീപാവലികളുംവേണം മഹോത്സവം
ഭൂപാലരേയുംവരുവാൻനിയോഗിക്ക
ശോഭയോടെരാമാഭിഷേകാൎത്ഥമായ്."

എന്നിങ്ങിനെയുള്ള വസിഷ്ഠകല്പനപ്രകാരം എല്ലാ കാൎയ്യങ്ങളും അതി വേഗമായി സുമന്ത്രന്റെ മേൽനോട്ടത്തിൽതന്നെ ചെയ്യുന്നു. വസിഷ്ഠമഹ ൎഷി ഇങ്ങിനെ സുമന്ത്രരെ ശട്ടംകെട്ടിയശേഷം രാമമന്ദിരത്തിലേയ്ക്കു ചെന്ന് രാമൻ അനുവൎത്തിക്കേണ്ടതായ സകല സംഗതികളേയും പറഞ്ഞു മനസ്സിലാ ക്കിക്കൊടുത്തു. ദശരഥനും അന്തഃപുരത്തിൽ പ്രവേശിച്ച്, പിറ്റേദിവസം രാമനെ യുവരാജാവായി അഭിഷേകം ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്ന വിവ രം രാജപത്നിമാരെയും ധരിപ്പിച്ചു. രാമാഭിഷേകവൎത്തമാനം ക്ഷണനേരം കൊ ട്ടാരംതുടങ്ങി കുടിൽവരെ പരന്നു. എല്ലാവരും ഉത്സാഹഭരിതന്മാരായും തീ ൎന്നു. ശ്രീരാമനെ യുവരാജാവാക്കി അഭിഷേകം ചെയ്യുവാൻ നിശ്ചയിച്ചിരി ക്കുന്ന വിവരം അറിഞ്ഞ് അയോദ്ധ്യാപുരിയും അവിടുത്തെ ഐശ്വൎയ്യലക്ഷ്മി യും ഒരുപോലെ സന്തോഷവും ഉന്മേഷവും പൂണ്ടുവിവിധം ശോഭായമാന ങ്ങളായി ഭവിച്ചു. എവിടെ നോക്കിയാലും ശ്രീരാമപട്ടാഭിഷേകത്തെപ്പററി യുള്ള സന്തോഷവൎത്തമാനമേ കേൾക്കുവാനുള്ളൂ; ആരേയും എവിടേയും സ ന്തോഷം നിമിത്തം വികസിച്ച മുഖത്തോടുകൂടിയേ കാണാനുമുള്ളൂ.

എന്നാൽ ഇതിൽ അത്ര സന്തോഷമില്ലാത്തവരായി ഒരു കൂട്ടർ ഉണ്ടായി രുന്നത് ദേവാദികൾ മാത്രമായിരുന്നു. ദശരഥന്റെ അഭിപ്രായപ്രകാരം ഈ പട്ടാഭിഷേകം നടന്നുപോയാൽ, ശ്രീരാമൻ ഐഹികസുഖങ്ങളിൽ ഭ്രമിച്ച് പോയേക്കുമെന്നും, എന്നാൽ രാവണാദികളെ നിഗ്രഹിച്ച് ദേവകാൎയ്യം നിൎവ്വ ഹിക്കുവാൻ താമസവും പ്രയാസവും ആയിത്തീരുമെന്നും അവർ ഭയപ്പെ ട്ടു. അതിനാൽ അവർ ദേവൎഷിയായ നാരദന്റെ അടുക്കൽ ചെന്ന്, അദ്ദേഹം അയോദ്ധ്യയിലേയ്ക്കൊന്ന് എഴുന്നള്ളണമെന്നും, ശ്രീരാമനെ കണ്ടുപറഞ്ഞ് മനസ്സിലാക്കി താമസിയാതെ ദണ്ഡകാരണ്യത്തിലേയ്ക്കു" പറഞ്ഞയക്കണമെന്നും

പ്രാർത്ഥിച്ചു. അതനുസരിച്ച് നാരദമഹർഷി അയോദ്ധ്യയിലേയ്ക്കു പുറപ്പെടുകയും ചെയ്തു.

നാരദൻ അയോദ്ധ്യയിൽ എത്തിയ ഉടനെതന്നെ ശ്രീരാമൻ അർഘ്യപാദ്യാദികൾകൊണ്ട് പൂജിച്ച് ആസനം നൽകിയിരുത്തി, അവിടേയ്ക്കു എഴുന്നള്ളിയതിന്റെ കാരണം ചോദിച്ചു. അതുകേട്ട് നാരദൻ:—

"ഇപ്പോളിവിടേയ്ക്കു ഞാൻവന്നകാരണ-
മുൽപലസംഭവൻ തന്റെ നിയോഗത്താൽ.
രാവണനെ കൊന്നു ലോകങ്ങൾ പാലിപ്പാൻ
ദേവകളോടരുൾചെയ്തു കാരണം
മർത്ത്യനായ്വന്നു ജനിച്ചു ദശരഥ-
പുത്രനായെന്നതോ നിശ്ചയമെങ്കിലും
പൂജ്യനായോരു ഭവാനെ ദശരഥൻ
രാജ്യരക്ഷാർത്ഥമഭിഷേകമിക്കാലം
ചെയ്യുമാറിന്നൊരുമ്പെട്ടിരിക്കുന്നിതു
നീയുമതിന്നനുകൂലനായ് വന്നിടും
പിന്നെ ദശമുഖനെക്കൊന്നുകൊള്ളുവാ-
നെന്തൊരുപകാരമുണ്ടായ്വരുന്നല്ലോ
സത്യത്തെ രക്ഷിച്ചുകൊള്ളുകെന്നോടു
സത്വരം ചെന്നു പറകെന്നതും ചെയ്തു.
സത്യസന്ധൻ ഭവാനെങ്കിലും മാനസേ
മർത്ത്യജന്മം കൊണ്ടു വിസ്മൃതനായ്‌വരും.

ഇതിനുത്തരമായി ശ്രീരാമൻ പറഞ്ഞു:—

സത്യത്തെ ലംഘിക്കയില്ലൊരു നാളും ഞാൻ
ചിത്തേ വിഷാദമുണ്ടാകായ്കതു മൂലം
കാലവിളംബനമെന്തിനെന്നല്ലല്ലീ!
മൂലമതിനുണ്ടതും പറഞ്ഞീടുവൻ
കാലാവലോകനം കാര്യസാദ്ധ്യം നൂനം
കാലസ്വരൂപനല്ലോ പരമേശ്വരൻ
പ്രാരബ്ധകർമ്മഫലഭോഗക്ഷയം വരു-
ന്നേരത്തൊഴിഞ്ഞു മററാവതില്ലാർക്കുമേ
കാരണമാത്രം പുരുഷപ്രയത്നമെ-
ന്നാരുമറിയാതിരിക്കയുമല്ലല്ലോ
നാളെ വനത്തിനു പോകുന്നതുണ്ടു ഞാൻ
നാളീകലോചനൻ പാദങ്ങൾ തന്നാണ.
പിന്നെച്ചതുർദ്ദശ സംവത്സരം വനം-
തന്നിൽമുനിവേഷമോടു വാണീടുവൻ
എന്നാൽ നിശാചരവംശവും രാവണൻ-
തന്നെയും കൊന്നു മുടിയ്ക്കുന്നതുണ്ടല്ലോ
സീതയെക്കാരണഭൂതയാക്കിക്കൊണ്ടു
യാതുധാനാന്വയനാശംവരുത്തുവൻ"

ഇങ്ങിനെ ശ്രീരാമൻ പ്രതിജ്ഞചെയ്തതു കേട്ട് നാരദമഹർഷി സന്തോഷത്തോടുകൂടി അവിടെനിന്നും പുറപ്പെട്ടു ദേവലോകത്തിലേയ്ക്കുതന്നെ ചെന്നു.

നേരം രാത്രിയായി. ആ രാത്രിയും പകലും തമ്മിൽ അയോദ്ധ്യയിൽ യാതൊരു വ്യത്യാസവും ഉണ്ടായിരുന്നില്ല. എല്ലാവരും ഉത്സാഹഭരിതന്മാരായി ഓരോന്നു ശ്രമിച്ചുകൊണ്ട് നടക്കുകയാണ്. ദാസീചതുരിയായ മന്ഥര ഇതെല്ലാം കാണുന്നുണ്ട്. അവൾക്ക് ഇതൊട്ടും രസമായില്ല. ശ്രീരാമനോടുള്ള അസൂയ നിമിത്തം ഈ അഭിഷേകം എങ്ങിനെയെങ്കിലും മുടക്കിയാൽകൊള്ളാമെന്ന് അവൾ വിചാരിച്ചു. അതിനാൽ കൈകേയിയുടെ അടുത്തുചെന്ന്, രാമനെ യുവരാജാവാക്കി അഭിഷേകം ചെയ്യുവാൻ ദശരഥമഹാരാജാവ് നിശ്ചയിച്ചിരിക്കുന്ന വിവരം അവൾ കൈകേയിയെ അറിയിച്ചു. കൈകേയിയ്ക്ക് അപ്പോഴും സന്തോഷമേ ഉണ്ടായുള്ളു. അതുകണ്ട മന്ഥര—"എന്തൊരു ഭോഷത്വമാണിത്? ബുദ്ധിയില്ലാത്തവർ ഇങ്ങിനേയും ഉണ്ടാകുമോ? എന്ന് 'ആക്ഷേപസ്വരത്തിൽ ചോദിച്ചു. മന്ഥര വളരെ അനുസരണയും ഭക്തിയും ഉള്ള ദാസിയാണ്. ഇപ്പോൾ ദേവകളുടെ അപേക്ഷപ്രകാരം സരസ്വതി അവളുടെ നാവിൽ വന്ന് സ്ഥിതിചെയ്തിരിക്കുന്നു. അതിനാൽ അവളുടെ വാക്കുകൾക്കെല്ലാം ഒരു പ്രത്യേക ചാതുര്യവും ശക്തിയും ഉണ്ടായിട്ടുണ്ട്.' ഇതിനു മുമ്പൊരിക്കലും ഇങ്ങിനെ ധിക്കാരമായ ഒരൊറ്റ അക്ഷരം പോലും അവൾ പറയുക ഉണ്ടായിട്ടില്ല. അതിനാൽ ഇതുകേട്ട സമയം കൈകേയിയ്ക്ക് അത്ഭുതവും അതിശയവും ആണ് ഉണ്ടായത്. അതിനാൽ മന്ഥരയെ നോക്കി കൈകേയി പറഞ്ഞു:—

കൈകേയി—അല്ലയോ മന്ഥരേ! നീ എന്താണ് ഇങ്ങിനെ പറയുന്നത്. ഞാൻ ബുദ്ധിയില്ലാതെ എന്താണ് പ്രവർത്തിച്ചത്?

മന്ഥര—എന്താണ് പ്രവർത്തിച്ചതെന്നോ! ഇത്ര വലുതായ ബുദ്ധിയില്ലായ്മയുണ്ടോ! നാളെ ആർക്കാണ് അഭിഷേകം എന്നാണ് വിചാരം?

കൈകേയി—എന്റെ രാമകുമാരന്; അല്ലാതാർക്ക്.

മന്ഥര—എന്റെ രാമകുമാരനുപോലും. ഇതുതന്നെയാണ് പറഞ്ഞത്. അതെ, അതെ, എന്റെ ഭരതനും 'എന്റെ ശത്രുഘ്നനും' എവിടെയെങ്കിലും പോയി കിടന്നോട്ടെ. ആ പാവങ്ങളെ കൌശലം പറഞ്ഞ് ദൂരത്തയച്ച് രാമനെ യുവരാജാവാക്കി അഭിഷേകം ചെയ്യുമ്പോഴും പാവം പറയുന്നതു നോക്കുക. രാമനെ യുവരാജാവാക്കി അഭിഷേകം ചെയ്താൽ ഈ മന്ഥരയ്ക്ക് ഒരു മണ്ണും വരാനില്ല. ഇവിടെയല്ലെങ്കിൽ ഇതുപോലെ മറ്റൊരിടം; അത്ര തന്നെ. എന്നാൽ നാളെ മുതൽ സ്വന്തം കഥയെന്താണെന്ന് നല്ലപോലെ ആലോചിച്ച് നോക്കിക്കൊള്ളണം.

കൈകേയി—ആലോചിച്ചു നോക്കുവാൻ എന്താണുള്ളത്. അവൻ എന്റെ മകനല്ലേ.

"എന്നുടെ രാമകുമാരനോളം പ്രിയ-
മെന്നുള്ളിലാരുമില്ല മറേറാർക്കുമീ.
അത്രയുമല്ല ഭരതനെക്കാൾ മമ
പുത്രനാം രാമനെ സ്നേഹമെനിക്കേറും.

രാമനും കൌസല്യാദേവിയെക്കാളെന്നിൽ
പ്രേമമേറും ന്യൂനമില്ലൊരു സംശയം
ഭക്തിയും വിശ്വാസവും ബഹുമാനവു-
മിത്രമററാരെയുമില്ലെന്നറികനീ
നല്ലവസ്തുക്കളെനിക്കു തന്നേമററു
വല്ലവർക്കും കൊടുക്കൂ മമ നന്ദനൻ.
ഇഷ്ടമില്ലാത്തൊരു വാക്കു പറകയി-
ല്ലൊട്ടുമേ ദോഷമവനില്ലൊരിക്കലും.
അശ്രാന്തമെന്നെയത്രേ മടിക്കാതെ
ശുശ്രൂഷ ചെയ്‌വുതായം പ്രീതിപൂർവ്വകം.
മൂഢേ! നിനക്കെന്തു രാമങ്കൽ നിന്നൊരു
പേടിയുണ്ടാവാനവകാശമായതും
സർവ്വജനപ്രിയനല്ലോ മമാത്മജൻ
നിർവ്വൈരമാനസൻ ശാന്തൻ ദയാപരൻ.

മന്ഥര — പാപേ! മഹാഭയകാരണം കേൾക്കനീ
ഭൂപതി നിന്നെ വഞ്ചിച്ചതറിഞ്ഞീലെ
തൽപുത്രനായ ഭരതനേയും ബലാൽ
തൽപ്രിയനായ ശത്രുഘ്നനേയും നൃപൻ
മാതുലനെ കാണ്മതിന്നായയച്ചതും
ചൊല്ലിക്കൊണ്ടുതന്നെയിതും.
രാജ്യാഭിഷേകം കൃതം രാമനെങ്കിലൊ
രാജ്യാനുഭൂതി സൌമിത്രിയ്ക്കുമിന്നയം
ഭാഗ്യമത്രെ സുമിത്രയ്ക്കുളതും കണ്ടുനിർ-
ഭാഗ്യയാമൊരു നീ ദാസിയായ് നിത്യവും
കൌസല്യതന്നെ പരിചരിച്ചീടുക
കൌസല്യാനന്ദനൻതന്നെ ഭരതനും
സേവിച്ചുകൊണ്ടു പൊറുക്കെന്നതും വരും
ഭാവിക്കയും വേണ്ട രാജഭോഗമതുമേ."

ഇതൊക്കെ അറിയുവാൻ പാടില്ലാത്ത ആളുകളും ഉണ്ടല്ലൊ; അതാണ് അത്ഭുതം. ഇനി രാജ്ഞിത്വത്തിന്റെ കാര്യംതന്നെ പൂജ്യത്തിലാകുവാനാണ് വഴി.

കൈകേയി— അതെന്താണ്?

മന്ഥര— അതെന്താണെന്നോ? സീതാപക്ഷത്തിന്റെ അച്ഛൻ കേകയരാജ്യം പിടിച്ചടക്കുവാൻ തയ്യാറായിരിക്കുകയാണ്. ദശരഥചക്രവർത്തിയെ ഭയപ്പെട്ടാണ് ഇപ്പോൾ മിണ്ടാതിരിക്കുന്നതത്രെ. രാമൻ രാജാവായിക്കഴിഞ്ഞാൽ പിന്നെ അവർക്ക് വല്ലതും സംശയിക്കുവാനുണ്ടോ; ആരെയെങ്കിലും പേടിക്കുവാനുണ്ടോ?

കൈകേയി— ഇതെല്ലാം നീ വെറുതെ ശങ്കിക്കുകയാണ്. രാമനായാലെന്തു; ഭരതനായാലെന്തു!

മന്ഥര— അതെ; അതെ; നന്നെ മധുരിക്കും. അല്ലെ; എന്നാൽ ഒരു

നായിക്കൊള്ളട്ടെ; അങ്ങിനെ അഭിപ്രായപ്പെട്ടുനോക്കുകയേ വേണ്ടു. അപ്പോൾ കാണാം കാര്യത്തിന്റെ പരമാർത്ഥം.

> കാകഃ കൃഷ്ണഃ പികഃ കൃഷ്ണഃ കോ ഭേദഃ പികകാകയോഃ
> വസന്തകാലേ സമ്പ്രാപ്തേ കാകഃ കാകഃ പികഃ പികഃ.

കൈകേയി — അങ്ങിനെ ഒന്നും വരില്ല.

മന്ഥര — ഇല്ലെ, ഇല്ല. എന്നാലൊന്നു പരിശോധിച്ചു നോക്കണം.

കൈകേയി — അതിനാൽ എന്തുവേണമെന്നാണ് നീ പറയുന്നതു?

മന്ഥര — സംശയിക്കുവാനെന്തു! ഭരതനെ യുവരാജാവാക്കി അഭിഷേകം ചെയ്യിക്കണം, അതുതന്നെ. എന്നാൽ അവിടേയ്ക്കു രാജ്ഞിയായും ഇരിക്കാം. ഇങ്ങനെയായാൽ തന്നെയും ഉണ്ട് വല്ലൊരു വൈഷമ്യം.

കൈകേയി — അതെന്താണ്?

മന്ഥര — ഈ രാമൻ എന്നും അങ്ങേയ്ക്കു പ്രതികൂലമായേ ഇരിയ്ക്കയുള്ളു.

കൈകേയി — എന്നാൽ അതിനെന്താണ് നിവൃത്തി?

മന്ഥര — നിവൃത്തിയുണ്ട്.

കൈകേയി — അതെന്താണ്, കേൾക്കട്ടെ.

മന്ഥര — പണ്ടു ഇന്ദ്രന്റെ അപേക്ഷപ്രകാരം ദശരഥമഹാരാജാവു് ശംബരാസുരനോട്ട് യുദ്ധത്തിന്നായിപ്പോയ സമയം ദേവിയുംകൂടെ പോയിരുന്നുവല്ലൊ. അന്ന് യുദ്ധമദ്ധ്യ ചക്രവർത്തിയുടെ രഥത്തിന്റെ അച്ചാണി ഒടിഞ്ഞുപോയപ്പോൾ ദേവിയല്ലെ ഇടതുകയ്യുടെ ചെറുവിരലിട്ട് രഥം വീണുപോകാതെ രക്ഷിച്ചതു്. അതുകണ്ടു സന്തോഷിച്ച് അന്നു ദശരഥൻ ദേവിക്ക് രണ്ടുവരങ്ങൾ തരികയുണ്ടായിട്ടുണ്ടല്ലൊ. ആ വരങ്ങളെ ആവശ്യമുള്ളപ്പോൾ വരിച്ചുകൊള്ളാമെന്ന കരാറിന്മേൽ ചക്രവർത്തിയിൽ തന്നെ സൂക്ഷിച്ചിരിക്കയാണ്. അവയെ ഇപ്പോൾ ആവശ്യപ്പെട്ടുകൊള്ളണം. അതിൽ ഒന്നുകൊണ്ടു ഭരതനെ യുവരാജാവാക്കി വാഴിക്കയും മറ്റേതുകൊണ്ടു രാമൻ പതിന്നാലുകൊല്ലം കാട്ടിൽ താമസിക്കയും വേണം എന്നു പറയുക.

ഇങ്ങിനെ മന്ഥര പറഞ്ഞതുകേട്ടപ്പോൾ അതു ശരിതന്നെയാണെന്ന് കൈകേയിക്കും തോന്നി. ദശരഥനോട്ട് ആ വരങ്ങൾ ആവശ്യപ്പെടാമെന്നു കൈകേയി നിശ്ചയിച്ചു. ഈ കാര്യങ്ങളുടെ സാദ്ധ്യത്തിന്നായി കൈകേയി ക്രോധാഗാരത്തിൽ പ്രവേശിക്കയും ചെയ്തു. കൊട്ടാരത്തിൽ പട്ടാഭിഷേകത്തിന്നു വേണ്ടുന്ന ഒരുക്കങ്ങൾ അതിയ്യുതിയിൽ നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ കൈകേയി ക്രോധാഗാരത്തിൽ പ്രവേശിച്ചിരിക്കുന്ന വിവരം അറിഞ്ഞു ദശരഥമഹാരാജാവു് അങ്ങോട്ടുചെന്നു രാജ്ഞിയെ സമാധാനപ്പെടുത്തി. അപ്രതീക്ഷിതമായുണ്ടായിരിക്കുന്ന ഈ കോപത്തിന്റെ കാരണം എന്താണെന്നും എന്തുതന്നെയായാലും പറയണമെന്നും അതിനെല്ലാം നിവൃത്തി ഉണ്ടാക്കിക്കൊടുത്തുകൊള്ളാമെന്നും രാജാവു് കൈകേയിയോടു പറഞ്ഞു. അതിന്നുശേഷം കൈകേയി തന്റെ മനോരഥത്തെ പറഞ്ഞു. മുമ്പു രാജാവിൽ നിക്ഷേപിച്ചിരിക്കുന്ന രണ്ടു വരങ്ങളിൽ ഒന്നുകൊണ്ടു ഭരതനെ യുവരാജാവാക്കി അഭിഷേകം ചെയ്യണമെന്നും മറ്റേതുകൊണ്ടു രാമനെ പതിന്നാലുകൊല്ലം വനത്തിൽ താമ

സിദ്ധിക്കണമെന്നും വരിച്ചു. ദശരഥൻ ഇതുകേട്ട ഉടനെതന്നെ ഇടിവെട്ടിയ മരംപോലെ മറിഞ്ഞുവീണു. ഇതു കണ്ടുംകേട്ടും അന്തഃപുരത്തിൽ ഉണ്ടായിരുന്നവരെല്ലാം ഉറക്കെ നിലവിളികൂട്ടി. വസിഷ്ഠർ ഓടിയെത്തി; മന്ത്രിമാരും വന്നുചേർന്നു; രാമലക്ഷ്മണന്മാരും ആഗതരായി; ശ്രീരാമൻ അവിടെ എത്തിയ ഉടനെ ഈ അത്യാഹിതത്തിന്റെ കാരണം എന്താണെന്ന് അന്വേഷിച്ചപ്പോൾ കൈകേയിമാതാവു് ഉണ്ടായ സംഗതികളെല്ലാം ശ്രീരാമനെ പറഞ്ഞു കേൾപ്പിച്ചു. അതു കേട്ട ക്ഷണത്തിൽ "അത്രേയുള്ളോ! ഇതിന്നെന്താണ് അച്ഛനിത്ര വ്യസനിക്കുവാനുള്ളതു്? രാജ്യം ഭരിക്കുവാൻ ഭരതൻ മതി; രാജ്യം ഉപേക്ഷിക്കുവാൻ ഞാനും മതി. ഞാൻ എത്രയും എളുപ്പമായ ദേഹഭരണം മാത്രം നടത്തിയാൽ മതിയെന്നും എത്രയും ദുർഘടമായ രാജ്യഭരണം ഭരതൻതന്നെ ചെയ്തുകൊള്ളട്ടെയെന്നും വിധിച്ച കൈകേയിമാതാവു് എനിക്ക് ഏററവും അനുകൂലമായ ഒരു തീരുമാനമാണല്ലോ ചെയ്തിരിക്കുന്നതു്. മാത്രമല്ല, വനവാസകാലത്തു് വനവാസികളായ വല്ല സാധുക്കളേയും അല്പംമാത്രമെങ്കിലും വല്ലതും സഹായിക്കുവാൻ സാധിച്ചാൽ അതു വലിയ പുണ്യവുമായല്ലോ. എന്തായാലും പിതൃശാസനത്തെ അനുസരിക്കുന്നതുകൊണ്ടു് ഗുണമേ ഉണ്ടാകുവാനുള്ളൂ. സഗരതനയർ പിതൃനിയോഗത്താൽ ഭൂമി തുരന്ന് പാതാളത്തിൽ ഇറങ്ങി തങ്ങളുടെ ജീവനെക്കൂടെ ഉപേക്ഷിച്ചില്ലയോ? പരശുരാമൻ പിതൃനിയോഗമനുസരിച്ചു മാതാവിന്റെ കഴുത്തറുത്തില്ലയോ? അവർക്കെല്ലാം ആ പ്രവൃത്തിനിമിത്തം ശ്രേയസ്സേ ഉണ്ടായിട്ടുള്ളൂ. അതിനാൽ പിതൃആജ്ഞയെ അനുസരിക്കുന്നതുകൊണ്ടു് ദശരഥപുത്രനായ ഈ രാമനും ശ്രേയസ്സേ ഉണ്ടാകയുള്ളൂ. ഞാൻ ഇതാ പോകുന്നു; അച്ഛൻ ഒട്ടും വ്യസനിക്കരുതു്." എന്നു പറഞ്ഞു് പിതാവിനെ സാഷ്ടാംഗം വീണു നമസ്കരിച്ചു് അവിടെനിന്നും എഴുന്നേററു നടയായി. നേരെ സ്വഗൃഹത്തിലേയ്ക്കുചെന്നു് സീതയെ വിളിച്ചു് ഉണ്ടായ സംഗതികളെല്ലാം പറഞ്ഞുകേൾപ്പിച്ചശേഷം താൻ വനവാസംകഴിഞ്ഞു മടങ്ങിവരുന്നതുവരെ അമ്മയെ ശുശ്രൂഷചെയ്തുകൊണ്ടിരുന്നുകൊള്ളുവാൻ ആവശ്യപ്പെട്ടു. സീത അതിന്നു് അനുകൂലിച്ചില്ല. തന്റെ ഭർത്താവു് എവിടെ പോയാലും താനുംകൂടെ പോകുന്നതാണെന്നും ഭർത്താവിനോടൊന്നിച്ചുള്ള വാസമാണു് തന്റെ ജീവിതമെന്നും, ഭർത്താവിനെ പിരിഞ്ഞുള്ള വാസം മരണമാണെന്നും സിദ്ധാന്തിച്ചുകൊണ്ടു് സീത ഇങ്ങനെ പറഞ്ഞു:—

സീത—അല്ലയോ ഭർത്താവേ! തിരുവടിയുടെ പിന്നാലെ നടക്കുമ്പോൾ എത്ര കൂർത്തുമൂർത്തുള്ള കല്ലുംമുള്ളും എനിക്ക് പുഷ്പതുല്യമായിരിക്കും. അങ്ങയുടെ ഉച്ഛിഷ്ടം എനിക്കമൃതാണു്. അങ്ങയോടുകൂടി അനുഭവിക്കുന്ന ഏതു് ആപത്തും എനിക്ക് സ്വർഗ്ഗാനുഭവത്തിന്നു് തുല്യമായിരിക്കുന്നതുമാകുന്നു. മാത്രമല്ല, ഞാൻ കുട്ടിയായിരുന്ന കാലത്തു് ഒരിക്കൽ ത്രികാലജ്ഞനായ ഒരു സിദ്ധമഹർഷി പിതാവിന്റെ അടുത്തുവന്നു് എന്റെ കൈനോക്കി എനിക്ക് ഭർത്താവോടുകൂടിവനവാസം ചെയ്യാനുള്ള യോഗം ഉണ്ടെന്നു് പറയുകയുണ്ടായിട്ടുണ്ടു്. അദ്ദേഹത്തിന്റെ വാക്കിനെ ഒരിക്കലും മിത്ഥ്യയാക്കുവാൻ പാടില്ല. രണ്ടാമതായി തിരുവടി പാണിഗ്രഹണ സമയത്തിൽ മഹാശൈവചാപം എടുത്തു് വലയ്ക്കുവാൻ പുറപ്പെട്ട സമയം ആ മഹാചാപം അങ്ങയ്ക്കു് പുഷ്പത്തെപ്പോലെ ഭവിക്കണമെന്നും ശ്രീരാമൻ എന്നെ വിവാഹംചെയ്താൽ ഞാൻ

ദേവകാര്യത്തിന്നായി പതിന്നാലുകൊല്ലം ശ്രീരാമനോടുകൂടി വനവാസം ചെയ്തുകൊള്ളാമെന്നും ദേവകളോടു പ്രാൎത്ഥിക്കുക ഉണ്ടായിട്ടുണ്ട്. അതിനേയും നിഷ്ഫലമാക്കുവാൻ പാടുള്ളതല്ല. പാണിഗ്രഹണസമയത്തിലെ മന്ത്രത്തിന്റെ അൎത്ഥംതന്നെയും എന്താണെന്ന് ചിന്തിച്ചുനോക്കുക. ഇവയെല്ലാം പുറമെ, ഞാൻ പല കല്പങ്ങളിലെ രാമായണങ്ങളും വായിച്ചുകേൾക്കുക ഉണ്ടായിട്ടുണ്ട്. അവയിൽ എങ്ങുംതന്നെ ശ്രീരാമൻ സീതയോടുകൂടാതെ വനത്തിലേയ്ക്കു പോയതായി കേട്ടിട്ടില്ല. അതിനാൽ നിന്തിരുവടി എന്നെ ഒന്നിച്ച് കൊണ്ടുപോയേ കഴിയൂ.”

ഇങ്ങിനെ സീതാദേവി നിൎബന്ധിച്ചതുകേട്ടപ്പോൾ “എന്നാൽ അങ്ങിനെതന്നെയാവട്ടെ” എന്ന് ശ്രീരാമനും സമ്മതിച്ചു. ഇവരുടെകൂടെ സൌമിത്രിയും പുറപ്പെട്ടു. പുത്രന്റെ ഈ ഉചിതപ്രവൃത്തികണ്ട് സുമിത്ര അതിയായ സന്തോഷത്തോടുകൂടി പറഞ്ഞതു ഇങ്ങനെ ആയിരുന്നു:—“അല്ലയൊ രാമാനുജാ! നിന്റെ ഈ ഉചിതകൃത്യം കണ്ട് ഞാൻ ഏററവും സന്തോഷിക്കുന്നു. ശ്രീരാമനോടുകൂടി പോകുമ്പോൾ കാനനം നിനക്ക് അയോദ്ധ്യയും ശ്രീരാമൻ അച്ഛനും, സീത അമ്മയും ആണെന്ന് വിശ്വസിച്ചുകൊണ്ട് നീ സദാ അവരെ പിരിയാതെ ശുശ്രൂഷിച്ച് ഇരുന്നുകൊള്ളണം. എന്നാൽ നിനക്ക് യാതൊരാപത്തും സംഭവിക്കുകയില്ല. നിങ്ങൾ ജ്യേഷ്ഠാനുജന്മാരാണെന്ന് വിചാരിക്കാതെ സേവ്യസേവകന്മാരാണെന്ന് (യജമാനനും ഭൃത്യനും ആണെന്ന്) വിചാരിച്ചുകൊള്ളണം. അവർ മടങ്ങി വരുമ്പോൾ നീയും ഒന്നിച്ച് മടങ്ങിപ്പോരിക. വഴിയിൽ വല്ല ആപത്തും നേരിടുന്നപക്ഷം ആദ്യം ജീവനെ ഉപേക്ഷിക്കുന്നതു് നീ ആയിരിക്കണം; കേട്ടോ.”

സുമിത്ര ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ കൈകേയി എന്തു് വിചാരിച്ചിരിക്കുമോ; എന്തോ ശ്രീരാമൻ ഇതിനും തടസ്ഥമൊന്നും പറഞ്ഞില്ല. ഇങ്ങിനെ അവർ മൂന്നുപേരുംകൂടി വനത്തിലേയ്ക്കു പുറപ്പെട്ടു മാതാക്കന്മാരേയും, പിതാവിനേയും, ഗുരുക്കന്മാരേയും വണങ്ങി. അശ്രുക്കൾ നിറയാത്ത യാതൊരു കണ്ണുകൊണ്ടും ശ്രീരാമാദികൾ വനത്തിലേയ്ക്കു പുറപ്പെട്ടതു് കാണ്മാൻ സാധിച്ചിട്ടില്ല. ഇങ്ങിനെ വനയാത്രയ്ക്കു തയാറായിനില്ക്കുന്ന രാമനും, ലക്ഷ്മണനും, സീതയ്ക്കും കൈകേയിമാതാവു് സ്വന്തം കൈകൊണ്ടുതന്നെ വനവാസത്തിന്നുചിതമായ മരവുരി സമ്മാനിച്ചു. കൈകേയിയുടെ ഈ ക്രൂരപ്രവൃത്തി കണ്ടുനിന്നവൎക്ക് സഹിച്ചില്ല. അവർ ആഹാ എന്ന് ഉറക്കെ നിലവിളിക്കൂട്ടി. ഇതിനിടയ്ക്കു് കയ്യിൽ കിട്ടിയ മരവുരിയെ ഉടുക്കുവാൻ അല്പം സങ്കോചത്തോടുകൂടി രാജകന്യകയായ സീത ശ്രീരാമനെ ഒന്നുനോക്കി. അൎത്ഥഗൎഭത്തോടുകൂടിയ ഈ നോക്കുകണ്ട ഉടനെതന്നെ ശ്രീരാമൻ ആ മരവുരി വാങ്ങി. യാതൊരു സംശയവും കൂടാതെ സീതയെ ധരിപ്പിച്ചു. ഇടമുറിയാതെ അശ്രുവാൎന്ന് നിന്നിരുന്ന പൌരാവലിയുടെ ഹൃദയങ്ങളിൽ നിന്നും ഇതുകണ്ടപ്പോൾ അതിദാരുണമായ ആൎത്തസ്വരം പുറപ്പെട്ടുപോയി. വസിഷ്ഠന്നുകൂടെ കോപം വന്നു. ആ തപോധനൻ കൈകേയിയെ വളരെ ശാസിച്ചു. ദശരഥന്റെ ആജ്ഞാനുസരണം സുമന്ത്രൻ കൊണ്ടുവന്ന തേരിൽകയറിയാണ് രാമാദികൾ വനത്തിലേയ്ക്കു് പുറപ്പെട്ടതു്. ഈ യാത്രയ്ക്കു പുറപ്പെട്ട സമയം ശ്രീരാമനു്

പതിനെട്ടുവയസ്സ് പ്രായമാണ്. മാസം മാർഗ്ഗശീർഷം; * തിഥി ശുക്ലപക്ഷത്തിൽ പഞ്ചമി; നക്ഷത്രം ജ്യേഷ്ഠ.

## വനപ്രവേശം.

ശ്രീരാമാദികൾക്കു വനവാസകാലത്തു് പ്രത്യേകം ബുദ്ധിമുട്ടുകളൊന്നും ഉണ്ടാകാതിരിക്കുവാൻ ഇന്ദ്രാദികൾ കാലേകൂട്ടിത്തന്നെ വേണ്ടതുകളെല്ലാം ചെയ്തിട്ടുണ്ടായിരുന്നു. അതിനാൽ യാത്രാരംഭത്തിൽ പല നല്ല ശകുനങ്ങളും കാണുവാൻ ഇടയായി. വനത്തിലേക്കു പുറപ്പെട്ട ദിവസം അവർ തമസാനദിയുടെ തീരത്തിൽ എത്തിച്ചേർന്നു. അവർ അവിടെ ഒരുദിവസം താമസിച്ചു. പിറേറദിവസം അവിടെനിന്നു പുറപ്പെട്ട് ശൃംഗിവേരപുരത്തിലെത്തി. അവിടുത്തെ അധിപതി ഭക്തോത്തമനായ ഗുഹനായിരുന്നു. ഈ ഭക്തോത്തമന്റെ ഉപചാരങ്ങളെ സ്വീകരിച്ചു് ശ്രീരാമാദികൾ അവിടെയും ഒരുമാസം താമസിക്കുകയുണ്ടായി. ഇവിടെവച്ചാണു് ഗുഹൻ കൊണ്ടുവന്ന വടക്ഷീരംകൊണ്ടു ശ്രീരാമനും ലക്ഷ്മണനും ജടപിരിച്ചതു്. ഗുഹൻതന്നെ തോണിതുഴഞ്ഞു് രാമലക്ഷ്മണന്മാരെയും സീതാദേവിയെയും ഗംഗകടത്തിവിട്ടു. ഇവർ കയറിയിരുന്ന തോണി ഗംഗയുടെ മദ്ധ്യത്തിൽ എത്തിയ സമയം സീതാദേവി ഗംഗയോട് ഇങ്ങിനെ പ്രാർത്ഥിച്ചു:—"അല്ലയോ പാപവിനാശിനിയായ ഗംഗാമാതാവേ! ഭഗവതിയായ അടിയനിതാ നിന്തിരുവടിയെ നമസ്കരിക്കുന്നു. വനവാസത്തിനു പോകുന്ന അടിയങ്ങൾ മൂന്നുപേരും പതിന്നാലുസംവത്സരം വനവാസം ചെയ്തു് സുഖമായി മടങ്ങിവരുവാൻ അനുഗ്രഹിക്കണേ! അടിയങ്ങൾ മടങ്ങിവന്നാൽ ഈ അടിയൻ ദേവിയെ മധുമാംസാദികൾകൊണ്ടു പൂജിച്ചുകൊള്ളാം" ഇങ്ങിനെ സീതാദേവി പ്രാർത്ഥിച്ചതിനുശേഷം അവർ അക്കരെയിറങ്ങി. സുമന്ത്രർ തേരുംകൊണ്ടു് ഇക്കരെത്തന്നെ നിന്നതേയുള്ളു. രാമാദികൾ നടന്നു ദൃഷ്ടിയിൽനിന്നും മറഞ്ഞപ്പോൾ ആ മന്ത്രിസത്തമൻ തേരുംകൊണ്ടു് അയോദ്ധ്യയിലേക്കു തിരിച്ചുപോരികയും ചെയ്തു. രാമാദികൾ ആ ദിവസം ഗംഗാതീരത്തിൽതന്നെയാണു് കഴിച്ചുകൂട്ടിയതു്. പിറേറദിവസം അവർ കാൽനടയായി നടന്നു് ഭരദ്വാജാശ്രമത്തിൽ പ്രവേശിച്ചു. അതിനുശേഷം പ്രയാഗയിൽ ചെന്നു് യമുനയെ വന്ദിച്ചു് അതിനെ തരണംചെയ്തു് മഹാടവിയിലേക്കു പ്രവേശിക്കുകയും ചെയ്തു.

## ചിത്രകൂടവാസം.

മഹാവനത്തിൽ പ്രവേശിച്ചുശേഷം ആദ്യമായി വാല്മീകിയുടെ ആശ്രമത്തിൽ ചെന്നു് അവിടെ അല്പസമയം വിശ്രമിച്ചതിനുശേഷം അവിടംവിട്ട് ചിത്രകൂടത്തെ പ്രാപിച്ചു. ഇവിടെയാണു് ശ്രീരാമാദികൾ പിന്നെ കുറേക്കാലം താമസിച്ചതു്. അവരുടെ താല്ക്കാലികതാമസത്തിനു്, ലക്ഷ്മണൻ ഏതാനും മരക്കൊമ്പുകൾ ഒടിച്ചുകുത്തി പച്ചിലകൾകൊണ്ടു മേഞ്ഞു് ഒരു വിശാലമായ പർണ്ണശാല നിർമ്മിച്ചു. ഈ പർണ്ണശാലയിൽ അതിഥികളെ സൽക്കരിക്കുവാനും, ഉണ്ണുവാനും ഉറങ്ങുവാനും ആഹാരം പാകംചെയ്യുവാനും

* വൃശ്ചികമാസത്തിൽ വരുന്ന കറുത്തവാവുകഴിഞ്ഞു് മാർഗ്ഗശീർഷമാസം ആരംഭിക്കുന്നു.

മററും പ്രത്യേകം പ്രത്യേകം മുറികളും ഉണ്ടായിരുന്നു. ഈ പൎണ്ണശാല പണി കഴിഞ്ഞപ്പോൾ ശ്രീരാമൻ തന്നെയാണ് മൂത്താശാരിയായി മൃഗങ്ങളെക്കൊന്ന് അവയുടെ മാംസംകൊണ്ട് അതിന്റെ വാസ്തുബലി (കുററിപൂജ) നടത്തിയത്. ഈ വിശാലമായ പൎണ്ണശാലയിൽ രാജപുത്രന്മാർ അയോദ്ധ്യയിലെന്നപോലെ സസുഖം താമസിച്ചുവന്നു. ഇക്കാലത്ത് ഇവരെ കാണുവാനായി പലപല മഹർഷിമാരും താപസന്മാരും അവിടെ വരിക പതിവായിരുന്നു. രാഘവന്മാർ ഇവരെയെല്ലാം മൂലഫലാദികളെക്കൊണ്ട് സല്ക്കരിച്ചും പൂജിച്ചും വന്നു. ഇക്കാലത്ത് ഈ ചിത്രകൂടത്തിൽവച്ച് രസകരങ്ങളായ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. അതിലൊന്നാണ് ജയന്തനു പിണഞ്ഞ അബദ്ധം. അതിങ്ങനെ ആയിരുന്നു.

## ജയന്തനു പിണഞ്ഞ അബദ്ധം.

ഒരുദിവസം മദ്ധ്യാഹ്നഭക്ഷണം കഴിഞ്ഞതിനുശേഷം, സീതാദേവി അവിടെ ശേഖരിച്ചിട്ടുണ്ടായിരുന്ന മാംസം ഉണക്കുവാനായി വെയിലത്തിട്ട്, അതും കാത്തിരിക്കുകയായിരുന്നു. ലക്ഷ്മണൻ കുറെ വിറകു ശേഖരിയ്ക്കുവാനായി അടുത്തുള്ള വനത്തിലേക്കും പോയിരിക്കുകയാണ്. ശ്രീരാമൻ ഈ അവസരത്തിൽ, വരാന്തയിൽ മാംസം കാത്തിരിക്കുന്ന സീതയുടെ മടിയിൽ തലയും വച്ച് അവിടെ അല്പം കിടന്നു. ഇന്ദ്രപുത്രനായ ജയന്തൻ ആ വഴിയിൽക്കൂടെ പോയ സമയത്ത് സീതാദേവി ഇങ്ങനെ തനിയെ ഇരിക്കുന്നതുകണ്ട് ഒരു കാക്കയുടെ വേഷം എടുത്ത് പൎണ്ണശാലയുടെ സമീപത്തുചെന്ന്, ആദ്യം, ഉണക്കുവാനിട്ട മാംസഖണ്ഡങ്ങൾ അങ്ങും ഇങ്ങും കൊത്തി തിന്നുവാൻ തുടങ്ങി. അതിനു വിശപ്പുണ്ടെങ്കിൽ തിന്നുകൊള്ളട്ടെ എന്നും, ആട്ടിയോടിച്ചാൽ ശ്രീരാമന്റെ നിദ്രയ്ക്കു ഭംഗം വന്നേക്കുമെന്നും വിചാരിച്ച് സീത ഒന്നും അനങ്ങിയില്ല. ധിക്കാരബുദ്ധിയോടുകൂടിയവനായ ജയന്തന് സീതയുടെ ഈ പ്രകൃതം, അവന്റെ ദുർബ്ബുദ്ധിക്ക് ഒരു പ്രേരകമായിട്ടാണു പരിണമിച്ചത്. അവൻ മെല്ലെ അടുത്തുചെന്ന് സീതാദേവിയുടെ സ്തനതടങ്ങളും ഊരുക്കളും അധരങ്ങളുംകൂടിയും കൊത്തിക്കീറുവാനും മാന്തിപ്പൊളിയ്ക്കുവാനും തുടങ്ങി. ഭർത്താവിന്റെ നിദ്രാഭംഗം ഭയന്ന് അപ്പോഴും സീതാദേവി ഒന്നും അനങ്ങിയില്ല. ഇങ്ങനെ അല്പം കഴിഞ്ഞപ്പോൾ ശ്രീരാമൻ കണ്ണുതുറന്നുനോക്കി. സീതയുടെ ദേഹത്തിൽനിന്ന് രക്തം ഒലിയ്ക്കുന്നു; മദോല്ക്കടനായ കാകൻ ഇനിയും വിട്ടുപോയിട്ടുമില്ല; അവൻ രക്തംപുരണ്ട കൊക്കുകളോടുകൂടി അവിടെ അടുത്തുതന്നെ സ്ഥിതിചെയ്യുന്നുണ്ട്. ശ്രീരാമൻ സീതാദേവിയോടു ചോദിച്ച സമയം ആ സാധ്വി ഉണ്ടായ സംഗതികളെല്ലാം പറഞ്ഞു കേൾപ്പിച്ചു. ധിക്കാരിയായ ആ കാകനെ ഒരു നല്ല പാഠം പഠിപ്പിക്കണം എന്നു വിചാരിച്ച് ശ്രീരാമൻ ഒരു പുൽക്കൊടി നുള്ളി ഇഷീകാസ്ത്രമന്ത്രം അഭിമന്ത്രിച്ച് ആ കാകന്റെ നേരെ പ്രയോഗിച്ചു. കാകൻ ആ രൂപംവിട്ട് സ്വന്തരൂപം എടുത്ത് ഓട്ടം തുടങ്ങി; അസ്ത്രം പിന്നാലെ ചെന്നു; ജയന്തൻ ഇന്ദ്രലോകത്തു കടന്നു; അസ്ത്രം അവിടെയുംചെന്നു; പിതാവിന്റെ സന്നിധിയിൽ എത്തി; അസ്ത്രം പിന്നാലെ തന്നെകൂടി; വിവരം അറിഞ്ഞപ്പോൾ, തന്നാൽ യാതൊന്നും പ്രവൃത്തിക്കുവാൻ സാധിയ്ക്കയില്ലെന്നും, ഈ ധിക്കാരം കാണിച്ചതിനു തക്ക ശിക്ഷ അനുഭവിച്ചുകൊള്ളണമെന്നും പറഞ്ഞ് ഇന്ദ്രൻ തന്റെ പുത്രനെ പുറത്താക്കി; ജയന്തൻ

അവിടെനിന്നോടി ബ്രഹ്മലോകത്തും കൈലാസത്തിലും എല്ലാം ചെന്നുനോക്കി; ചെല്ലുന്നേടത്തെല്ലാം അസ്ത്രവും പിന്നാലെതന്നെയുണ്ട്. എല്ലാവരും—"എന്നാൽ നിവൃത്തിയില്ല; പൊയ്ക്കോ; പൊയ്ക്കോ;" എന്നു പറഞ്ഞുകൊണ്ട് ജയന്തനെ ത്യജിച്ചതല്ലാതെ ആരുംതന്നെ സഹായിക്കുവാൻ ഉണ്ടായില്ല. ഒടുവിൽ മറ്റൊരു ഗതിയും ഇല്ലെന്നു കണ്ടപ്പോൾ ശ്രീരാമന്റെ കാല്ക്കൽതന്നെ ചെന്നുവീണ് അഭയം അർത്ഥിച്ചു. അതുകണ്ട് ശ്രീരാമൻ ജയന്തനെനോക്കി പറഞ്ഞു:—"അല്ലയോ ധൂർത്ത! നീ ശിക്ഷാർഹൻതന്നെയാണെന്നുള്ളതിന് യാതൊരു സംശയവും ഇല്ല. പക്ഷെ എന്നെ ശരണം പ്രാപിച്ച് എന്റെ കാൽപിടിച്ചതുകൊണ്ട ഞാൻ നിനക്ക് അഭയം തന്നിരിക്കുന്നു. എങ്കിലും എന്റെ അസ്ത്രം മിത്ഥ്യയായി ഭവിക്കുന്നതല്ല. നിന്റെ കണ്ണുകളിൽ ഒന്ന് പോയിക്കൊള്ളട്ടെ" അതനുസരിച്ച് ജയന്തന്റെ ഒരു നേത്രം അസ്ത്രത്തിനു ഇരയായിത്തീരുകയും ചെയ്തു. കാക്കകളുടെ കണ്ണുകളിൽ ഒന്നിനേ കാഴ്ചയുള്ളു എന്നും, മറ്റേത് പൊട്ടിപ്പോകുവാനുള്ള കാരണം ജയന്തൻ കാണിച്ച ഈ വികൃതിയാണെന്നും പിന്നീട് ജനങ്ങൾ പറഞ്ഞുതുടങ്ങി.

ഇങ്ങിനെ ശ്രീരാമാദികൾ അവിടെ സസുഖം താമസിച്ചു. ലക്ഷ്മണൻ പകൽ മുഴുവനും വേണ്ടുന്ന പാദശുശ്രൂഷകളെല്ലാം ചെയ്യും; രാത്രി മുഴുവനും വില്ലുമമ്പും ധരിച്ച് ഉറങ്ങാതെ കാത്തുനില്ക്കും. ഇതുകണ്ട് ശ്രീരാമൻതന്നെ വളരെ അത്ഭുതപ്പെട്ടു. ഒരുദിവസം ലക്ഷ്മണനെനോക്കി "പ്രിയസഹോദര! താതാജ്ഞയനുസരിച്ച് കാട്ടിൽപോയി വളരെ ബുദ്ധിമുട്ടി എന്നെല്ലാം പറഞ്ഞുകൊണ്ട് ലോകം എന്നെയാണ് പുകഴ്ത്തുന്നത്. എന്നാൽ കാനനവാസംകൊണ്ടുള്ള ദുഃഖങ്ങളെല്ലാം അനുഭവിയ്ക്കുന്നതു നീയാണ്. അതിനാൽ യഥാർത്ഥത്തിൽ പൂജ്യൻ നീയാകുന്നു" എന്ന് ശ്രീരാമൻ പറയുകയുണ്ടായി.

## ഭരതന്റെ ചിത്രകൂടപ്രവേശം.

രാമാദികൾ കണ്ണിൽനിന്നു മറയുന്നതുവരെ സുമന്ത്രൻ ഗംഗാതീരത്തു നോക്കിനിന്നശേഷം തേരുംകൊണ്ട് അവിടെനിന്നു തിരിച്ച് അയോദ്ധ്യയിൽ എത്തി, ശ്രീരാമൻ വനത്തിൽ പ്രവേശിച്ചതുവരെയുള്ള വർത്തമാനങ്ങളെല്ലാം ദശരഥാദികളെ പറഞ്ഞു കേൾപ്പിച്ചു. വൃദ്ധനായ ദശരഥന് വ്യസനം സഹിക്കവഹിയാതായി. "പുത്രശോകം നിമിത്തം മരിച്ചുപോകട്ടെ" എന്നു പണ്ട് വൈശ്യമുനി കൊടുത്ത ശാപം ഫലിക്കാറായിരിക്കുന്നു എന്ന് അദ്ദേഹം അറിഞ്ഞു. അതുപോലെതന്നെ "രാമാ-രാമാ" എന്നു നിലവിളിച്ചുകൊണ്ട് ദശരഥൻ കഥാവശേഷനായിത്തീരുകയും ചെയ്തു. അന്തഃപുരത്തിലുള്ളവരെല്ലാം നിലവിളികൂട്ടി. അതുകേട്ട് സുമന്ത്രൻ മുതലായ മന്ത്രിമാർ ഓടിയെത്തി. രാജാവോ നിര്യാതനായ്ക്കഴിഞ്ഞിരിക്കുന്നു; രാമലക്ഷ്മണന്മാർ കാനനത്തിലുമായി; ഭരതശത്രുഘ്നന്മാരും രാജധാനിയിൽ ഇല്ല. ശാസ്ത്രപ്രകാരം ഇങ്ങിനെ വരുന്ന അവസരങ്ങളിൽ ഭരണകൂടത്തിന്റെ സാരഥ്യം വഹിക്കേണ്ടതു കുലഗുരുവാണ്. അതനുസരിച്ച് മന്ത്രിമാർചെന്നു വിവരം അറിയിച്ച് വസിഷ്ഠമഹർഷിയെ കൂട്ടിക്കൊണ്ടുവന്നു. ആ തപോധനൻ രാജാവിന്റെ മൃതശരീരത്തെ തൈലത്തോണിയിൽ ഇട്ടു സൂക്ഷിക്കുവാൻ കല്പന കൊടുത്തശേഷം, ഉടനെതന്നെ വിശ്വസ്തന്മാരായ രണ്ടു കിങ്കരന്മാരെ വിളിച്ച്, ഭരതശത്രുഘ്നന്മാരെ കൂട്ടിക്കൊണ്ടുവരുവാനായി കേകയരാജ്യത്തിലേക്കയച്ചു. അവർ

അവിടെച്ചെന്ന് വിവരം അറിയിച്ചു ഉടനെ രാജകുമാരന്മാർ പുറപ്പെട്ടുപോന്നുവെങ്കിലും, അയോദ്ധ്യയിലെത്തി വസിഷ്ഠമഹർഷിയെ കണ്ടതിനുശേഷം മാത്രമാണ് സ്ഥിതിഗതികളെല്ലാം അവൎക്കു നല്ലതുപോലെ മനസ്സിലായതു്. അമ്മയുടെ ദുർബുദ്ധിയറിഞ്ഞു് ഭരതൻ വളരെ വ്യസനിക്കുകയും അമ്മയെ ശാസിക്കാവുന്നേടത്തോളം ശാസിക്കുകയും ചെയ്തു. വസിഷ്ഠന്റെ നിയോഗപ്രകാരം സരയൂനദീതീരത്തിൽവച്ചു് ദശരഥന്റെ മൃതശരീരത്തെ വിധിയാംവണ്ണം സംസ്കരിച്ചു. ആ രാജാധിരാജന്റെ അറുപതിനായിരം പത്നിമാരും ദശരഥശരീരത്തോടൊന്നിച്ചു് അഗ്നിയിൽ പ്രവേശിച്ചു ദേഹത്യാഗം ചെയ്തു.

പണ്ടു് പരശുരാമൻ ക്ഷത്രിയസംഹാരം ചെയ്തുവന്നിരുന്ന കാലത്തു്, പുതിയതായി വിവാഹം ചെയ്ത ക്ഷത്രിയനെ ഒരു കൊല്ലത്തിനകം നിഗ്രഹിക്കുന്നതല്ലെന്നു് ഒരു പ്രതിജ്ഞ ചെയ്തിട്ടുണ്ടായിരുന്നു. ദശരഥൻ ഈ പരശുരാമപ്രതിജ്ഞയെ അവലംബിച്ചു് കൊല്ലംതോറും ഓരോ വിവാഹം ചെയ്യാറുണ്ടായിരുന്നു. ഇങ്ങനെയാണു ദശരഥനു് അറുപതിനായിരം പത്നിമാരുണ്ടായതു്. എന്നാൽ ഇവൎക്കാർക്കും പുത്രന്മാരുണ്ടായില്ല. പുത്രനു പുത്രനുണ്ടാകുന്നതിനുമുമ്പായി മാതാവു ഭർത്താവിനോടൊന്നിച്ചു് ദേഹത്യാഗം ചെയ്യരുതു് എന്ന ധർമ്മശാസ്ത്രവിധിയനുസരിച്ചാണു് മററു മൂന്നു ഭാൎയ്യമാർ അഗ്നിപ്രവേശം ചെയ്യാതിരുന്നതെന്നറിഞ്ഞുകൊള്ളുക.

കൈകേയീപുത്രനായ ഭരതനെക്കൊണ്ടു് തന്റെ ശേഷക്രിയാദികൾ ചെയ്യിക്കരുതെന്നു് ദശരഥൻ ഏർപ്പാടുചെയ്തിട്ടുണ്ടായിരുന്നതിനാൽ ശത്രുഘ്നനെക്കൊണ്ടാണു് പിണ്ഡോദകാദികൎമ്മങ്ങളെല്ലാം നടത്തിയതു്. ഈ വിപത്തിനെല്ലാം കാരണമുണ്ടാക്കിയ കൈകേയിയെ, അമ്മയാകയാൽ, ആ വീരകുമാരൻ ശിക്ഷിച്ചില്ല. എങ്കിലും കൈകേയിയെ ദുരുപദേശം ചെയ്തു് ബുദ്ധിഭ്രമം വരുത്തിയ മന്ഥരയെ കൈകേയിയുടെ മുമ്പിൽവെച്ചുതന്നെ കഠിനമായി ശിക്ഷിക്കുകയും ചെയ്തു. പിതാവിനാൽ ദത്തമായ രാജ്യം ഏറെറടുത്തു് നീതിന്യായപ്രകാരം ഭരണം നടത്തിക്കൊള്ളുവാൻ വസിഷ്ഠൻ ഭരതനോടുപദേശിച്ചുവെങ്കിലും, ഭരതൻ അതിനു് വഴിപ്പെടാതെ, തന്റെ ജ്യേഷ്ഠനെ കണ്ടു് കൂട്ടിക്കൊണ്ടുവരുവാനായി വനത്തിലേയ്ക്കു പുറപ്പെടുകയാണുണ്ടായതു്. ഭരതനോടുകൂടിത്തന്നെ ശത്രുഘ്നനും പുറപ്പെട്ടു. രാമകുമാരനെ ഒരു നോക്കുകാണുവാനായി കൌസല്യയും അതുപോലെതന്നെ സുമിത്രയുംകൂടെ പുറപ്പെട്ടു. കൈകേയിയും പുറപ്പെടാതിരുന്നില്ല. പൌരന്മാരും ആയിരമായിരം കണക്കിനു് ഇവരുടെ പിന്നാലെ ചെന്നു. വസിഷ്ഠമഹർഷിയായിരുന്നു ഈ യാത്രാസംഘത്തിന്റെ നേതാവു്. ഇങ്ങിനെ അവർ ഗംഗാനദിയുടെ തീരത്തെത്തി. ഗുഹൻ ഇവരെയെല്ലാം വേണ്ടതുപോലെ സല്ക്കരിച്ചു് നദി കടത്തിവിട്ടു. പിന്നെ യാത്രാമദ്ധ്യേ ഭരദ്വാജാശ്രമത്തിലാണു് ഒരു ദിവസം താമസിച്ചതു്. ഇവരെ സല്ക്കരിക്കുവാനായി ആ താപസവര്യൻ തന്റെ തപശ്ശക്തികൊണ്ടു് ആ വനപ്രദേശത്തെ അപ്പോൾ ദേവലോകസദൃശമാക്കിത്തീർത്തിരുന്നു. പിറേറദിവസം ഭരദ്വാജൻ കാണിച്ചുകൊടുത്ത വഴിയിൽക്കൂടെപോയി അവർ രാമാന്തികത്തിൽ എത്തിച്ചേൎന്നു. ശ്രീരാമനെ അതിദൂരത്തിൽ കണ്ടതുമുതൽ നമസ്കരിച്ചുകൊണ്ടും, രാമപാദാങ്കിതമായ മണൽവാരി ശിരസ്സിൽ അണിഞ്ഞുകൊണ്ടും, കണ്ണുകളിൽനിന്നു് ധാരമുറിയാതെ അശ്രുവർഷിച്ചുകൊണ്ടും ഭരതൻ

ആ ഭക്തനായ സഹോദരൻ രാമസവിധത്തിലേയ്ക്കു ചെന്നതു്. ഇങ്ങിനെ അടുത്തുവന്ന ഭരതനെ ശ്രീരാമൻ പിടിച്ചാലിംഗനം ചെയ്തു. എന്നുവേണ്ട എല്ലാവരും അന്യോന്യം സമാശ്വസിപ്പിക്കാൻ തുടങ്ങി. ഭരതൻ അയോദ്ധ്യയിലെ വർത്തമാനങ്ങളെല്ലാം ശ്രീരാമനെ പറഞ്ഞുകേൾപ്പിച്ചു. പിതാവു് സ്വർഗ്ഗം പ്രാപിച്ചതായ വിവരം അറിഞ്ഞു് ശ്രീരാമനും ലക്ഷ്മണനും സീതയും വളരെ വ്യസനിച്ചു. അനന്തരം ഗംഗാനദിയിൽ ഇറങ്ങി പുലകുളി, ശേഷക്രിയ മുതലായവയെല്ലാം ചെയ്തു് പർണ്ണശാലയിലേയ്ക്കു മടങ്ങിവന്നു. അപ്പോൾ ഭരതൻ വസിഷ്ഠമഹർഷിയേയും ശ്രീരാമനേയും തൊഴുതു നമസ്കരിച്ചു് അതിയായ ഭക്തിബഹുമാനങ്ങളോടുകൂടി—"അറിവില്ലായ്മയാൽ അമ്മ പ്രവർത്തിച്ചുപോയ അപരാധങ്ങളെ ക്ഷമിക്കണമെന്നും ഉടനെതന്നെ അയോദ്ധ്യയിലേയ്ക്കു മടങ്ങി, ജന്മനാ അവകാശപ്പെട്ടതായ സിംഹാസനത്തെ സ്വീകരിക്കണമെന്നും അശ്രുധാര ചെയ്തുകൊണ്ടു് അപേക്ഷിച്ചു. എന്നാൽ, അങ്ങിനെ ചെയ്യുന്നതു് ധർമ്മത്തിനു വിരോധമാകയാൽ, പിതാവിനാൽ നൽകപ്പെട്ടതായ രാജ്യം ഭരതൻതന്നെ ഭരിച്ചുകൊള്ളണമെന്നും, അച്ഛന്റെ ശാസന അനുസരിച്ചു് പതിനാലുകൊല്ലം വനവാസം ചെയ്തതിനുശേഷം താൻ മടങ്ങി വന്നുകൊള്ളാമെന്നും ശ്രീരാമൻ പറഞ്ഞു. ഭരതൻ പലവിധത്തിലും അപേക്ഷിച്ചുനോക്കി. പക്ഷെ അവകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല. ഭരതൻ നൈരാശ്യം നിമിത്തം ഭ്രാന്തനായി ഭവിച്ചു. രാമനെക്കൂടാതെ താൻ അയോദ്ധ്യക്കില്ലെന്നുംപറഞ്ഞു് അവിടെ ദർഭവിരിച്ചു് നിരാഹാരവ്രതത്തോടുകൂടെ കിടപ്പായി. നിവൃത്തിയെന്തു! എന്തുപറഞ്ഞാലും ഭരതൻ സമ്മതിക്കുകയില്ല. ശ്രീരാമൻ ഉള്ളുകണ്ടപ്പോൾ വസിഷ്ഠമഹർഷിയെ ഒന്നു നോക്കി. അദ്ദേഹം ഭരതന്റെ അടുക്കൽചെന്നു് സാവധാനം ഇങ്ങിനെ പറഞ്ഞു:—"അല്ലയോ മഹാഭാഗനായ ഭരത! നീ കേവലം അന്ധന്മാരെപ്പോലെ ഇങ്ങിനെ എന്തൊരു വിഡ്ഢിത്തമാണ് കാണിക്കുന്നതു്. ശ്രീരാമൻ ആരാണെന്നും, ഇപ്പോൾ എന്തിനായിട്ടാണ് വനത്തിലേയ്ക്കു പോന്നിട്ടുള്ളതെന്നും നിനക്കറിയാമോ? നിന്റെ ജ്യേഷ്ഠനായ രാമൻ സാക്ഷാൽ ശ്രീനാരായണനാണ്. രാവണൻ മുതലായ ദുഷ്ടരാക്ഷസന്മാരെക്കൊണ്ടുള്ള ഉപദ്രവം സഹിക്കവഹിയാതെ ഭൂമിദേവി ചെയ്ത പ്രാർത്ഥനയുടെ ഫലമായി, ഭൂഭാരഹരണത്തിനുവേണ്ടി ശ്രീനാരായണൻ അയോദ്ധ്യയിൽ നിന്റെ ഭ്രാതാവായി അവതരിച്ചിരിക്കയാകുന്നു. ശ്രീരാമൻ വനത്തിൽപോകണമെന്നും മറ്റും ഉള്ള സംഗതികൾ അവൻ അവതരിക്കുന്നതിനു മുമ്പായിത്തന്നെ തീർച്ചപ്പെട്ടവകളത്രെ. നീ ഇതിനെപ്പറ്റി കേവലം മൂഢന്മാരെപ്പോലെ ഇങ്ങിനെ വ്യസനിക്കരുതു്."

വസിഷ്ഠമഹർഷി ഇങ്ങിനെ പറഞ്ഞു് അവസാനിപ്പിച്ചു ഉടനെതന്നെ ആകാശത്തിൽനിന്നു് ഒരു അശരീരിവാണിയും ഭരതനു് കേൾക്കാറായി. ഭരതന്റെ ഭക്തിയും ദൃഢവ്രതവും കണ്ടപ്പോൾ, ഭരതൻ ഒരു സമയം ശ്രീരാമനെ അയോദ്ധ്യയിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയേക്കുമോ എന്നു് ദേവകൾ പരിഭ്രമിച്ചു. എന്നാൽ തങ്ങളുടെ കാര്യം വിഷമത്തിൽ ആകപ്പെട്ടുമല്ലൊ എന്നു വിചാരിച്ചു് ഭയത്തോടുകൂടി അവർ—"ശ്രീരാമൻ പിതൃരാജ്ഞപ്രകാരം പതിനാലു സംവത്സരം വനവാസം ചെയ്യട്ടെ. ആ കാലം മുഴുവനും ഭരതൻതന്നെ രാജ്യം വാഴുകയും ചെയ്യട്ടെ." എന്നു് ഉറക്കെ വിളിച്ചുപറഞ്ഞു. വസിഷ്ഠ

മഹർഷിചെയ്ത ഉപദേശങ്ങളും ഇങ്ങിനെ ഉണ്ടായ അശരീരിയും കേട്ടസമയം ഭരതന്റെ സന്താപത്തിന് തെല്ലൊരു ശമനംവന്നു. ആ രാജകുമാരൻ അവിടെനിന്നെഴുന്നേറ്റ് വീണ്ടും ജ്യേഷ്ഠനെ വണങ്ങി ഇങ്ങിനെ പറഞ്ഞു:—

ഭരതൻ—ജ്യേഷ്ഠ! അങ്ങയെ ദിവസേന കണ്ടുകൊണ്ടിരിക്കുന്നതിനായും അങ്ങയെ ദിവസേന പൂജിക്കുന്നതിനായും അങ്ങയുടെ പാദുക (മെതിയടി) എനിക്കു തരണം. അതിനെ ഞാൻ അങ്ങാണെന്നു സങ്കല്പിച്ച് സിംഹാസനത്തിൽ ഇരുത്തി അതിന്റെ കിങ്കരനായി നിന്നുകൊണ്ട് രാജ്യഭരണം ചെയ്തുകൊള്ളാം. ഞാൻ തിരുവടിയെക്കൂടാതെ ഒരിക്കലും അയോദ്ധ്യയിൽ പ്രവേശിക്കുന്നതല്ല. ഞാനും ജടാവല്ക്കലം ധരിച്ച് താപസവൃത്തിയോടുകൂടി പതിനാലു സംവത്സരം അങ്ങയുടെ വരവിനേയും പ്രതീക്ഷിച്ച്, നഗരത്തിന് പുറത്തൊരേടത്തു താമസിക്കുന്നതാണ്. പതിനഞ്ചാം വർഷത്തിന്റെ ആദ്യത്തെ ദിവസം അസ്തമിക്കുന്നതിനുമുമ്പായി തിരുവടി എത്തിച്ചേർന്നില്ലാ എന്നുവരികിൽ ഞാൻ ഉടനേതന്നെ അഗ്നിയിൽ പ്രവേശിച്ച് എന്റെ പ്രാണങ്ങളെ നശിപ്പിക്കുന്നതായിരിക്കും. ഞാൻ തിരുവടിയെക്കൂടാതെ യാതൊരു രാജകീയ വിഭവങ്ങളും അനുഭവിക്കുന്നതല്ല. തിരുവടിയുടെ ശുശ്രൂഷയ്ക്കായി ഭാഗ്യവാനായ ലക്ഷ്മണസഹോദരൻ അങ്ങയുടെകൂടെ സഞ്ചരിക്കുന്നതുപോലെ, തിരുവടിയുടെ ധർമ്മമായ രാജ്യപരിപാലനം തിരുവടിക്കുവേണ്ടി തിരുവടിയുടെപേരിൽ നിർവ്വഹിക്കുവാനായി ഈ അനന്യശരണനായ അടിയൻ നന്ദിഗ്രാമത്തിലും താമസിച്ചുകൊള്ളാം. ഇതു സത്യമാണ്; സത്യമാണ്."

ഭരതൻ ഇങ്ങിനെ പറഞ്ഞപ്പോൾ "എന്നാൽ അങ്ങിനെതന്നെയാകട്ടെ; പതിന്നാലുകൊല്ലം കഴിഞ്ഞാൽ ഉടനേ ഞാൻ വന്നുകൊള്ളാം" എന്നു പറഞ്ഞ് ശ്രീരാമൻ തന്റെ രത്നഖചിതമായ മെതിയടിയെടുത്ത് ഭരതന്നു കൊടുത്തു. ഭരതൻ അതെടുത്തു തലയിൽവെച്ച് രാമ, രാമ എന്നിങ്ങനെ ഇടതൊണ്ടയിടറി ജപിച്ചുകൊണ്ടും നേത്രങ്ങളിൽക്കൂടെ അശ്രുധാരവർഷിച്ചുകൊണ്ടും പിന്നാക്കം നടന്നുകൊണ്ടും അവിടെനിന്നു പുറപ്പെട്ടു. ഭരതന്റെ അവ്യഭിചാരിണിയായ ഭക്തിയും പരിധിരഹിതമായ വ്യസനവും നിഷ്കളങ്കമായ മനഃശുദ്ധിയുംകണ്ട് അവിടെ കൂടിയിരുന്നവരെല്ലാം സ്തംഭിച്ചുപോയി; പ്രകൃതിദേവിതന്നെ ചലിക്കാതെ നില്പായി; മാരുതൻ വീശിയതേ ഇല്ല; സൂര്യൻ ഗതിമുടക്കി; വൃക്ഷലതാദികൾ ശ്വാസംമുട്ടിയവയെന്നപോലെ സ്തംഭിച്ചു; പക്ഷിമൃഗാദികൾ ശിലാരൂപങ്ങൾപോലെ നിശ്ചേഷ്ടങ്ങളായും ഭവിച്ചു.

ഭരതൻ ഇങ്ങിനെ കണ്ണെത്തുന്നതുവരെ രാമനെത്തന്നെ നോക്കിയും, രാമനാമംതന്നെ ജപിച്ചും രാമനെത്തന്നെ മനസ്സിൽ സങ്കല്പിച്ചും പിന്നോക്കം നടന്ന് നടന്ന് മറഞ്ഞു. ഇതെല്ലാം കണ്ട് കൈകേയി രാമസവിധത്തിൽ ചെന്ന് ഇങ്ങിനെ പറഞ്ഞു:—

കൈകേയി—"രാമ! ഞാൻ അറിയാതെ ഒരു തെറ്റു ചെയ്തുപോയി. നീ അതിനെ ക്ഷമിക്കണം.

ശ്രീരാമൻ (അതുകേട്ട്)—"അമ്മേ! അമ്മ ഈ പറയുന്നതെന്താണ്?

നിങ്ങൾ ഒരു തെറ്റും ചെയ്തിട്ടില്ല. ഇതെല്ലാം ഇങ്ങിനെതന്നെ സംഭവിക്കുവാനുള്ളവയാണ്. സംഭവിക്കേണ്ടതുപോലെ സംഭവിക്കുന്നു എന്നുമാത്രമേ ഉള്ളൂ. നിങ്ങൾ ഒരു തെറ്റും ചെയ്തതായി ശങ്കിക്കേണ്ട താനും. ഇനി അയോദ്ധ്യയിൽപോയി സുഖമായിരുന്നുകൊള്ളുക. ഞാനും വേഗം വന്നുകൊള്ളാം" എന്നുപറഞ്ഞു. അതിനുശേഷം അയോദ്ധ്യയിൽനിന്നു വന്നിരുന്നവരെല്ലാം രാമലക്ഷ്മണന്മാരെ തൊഴുതു് കണ്ണുനീർ വാർത്തുകൊണ്ടു് പുറപ്പെട്ടു. വന്നവഴിയേതന്നെ മടങ്ങി അയോദ്ധ്യാപട്ടണത്തിന്റെ സമീപത്തെത്തിയപ്പോൾ ഭരതൻ കൂടെവന്നിരുന്നവരെയെല്ലാം അവരവരുടെ ഗൃഹങ്ങളിൽപോയി സുഖമായിരുന്നുകൊള്ളുവാൻ കല്പിച്ചയച്ചു. കൂനിയായ മന്ഥരയെമാത്രം രാജധാനിയിൽനിന്നു് ആട്ടിഓടിക്കയും ചെയ്തു. അതിനുശേഷം അയോദ്ധ്യയ്ക്കു പുറമേയായി നന്ദിഗ്രാമം എന്നു പേരോടുകൂടിയ ഒരു ഗ്രാമം ഉണ്ടാക്കി, അവിടെ ഉത്തമസിംഹാസനത്തിൽ രാമപാദുകകളെ സമർപ്പിച്ചു് അതിനെ പൂജിച്ചുകൊണ്ടും, ജടാവല്ക്കലം ധരിച്ചുകൊണ്ടും, കായ്ക്കനികൾ മാത്രം ഭക്ഷിച്ചുകൊണ്ടും, മുനിവൃത്തിയോടുകൂടിയും ശ്രീരാമന്റെ പേരിൽ ശ്രീരാമഭക്തനായ ഭരതൻ രാജ്യപരിപാലനം നിർവ്വഹിച്ചുവന്നു.

അയോദ്ധ്യാകാണ്ഡം സമാപ്തം.

---

# അഗസ്ത്യരാമായണം.

## ആരണ്യകാണ്ഡം.

---

### അത്ര്യാശ്രമപ്രവേശം.

ശ്രീരാമാദികൾ പിന്നെയും ചിത്രകൂടാദ്രിയിൽത്തന്നെ താമസിച്ചുവന്നു. പലപല ഋഷിമാരും താപസന്മാരും മററും ഈ കാലത്തു് അവിടെ വന്നു് ശ്രീരാമാദികളെ കണ്ടു് വന്ദിച്ചു പോകുക ഉണ്ടായിട്ടുണ്ടു്. എന്നുമാത്രമല്ല അവിടുത്തെ വാസം ശ്രീരാമാദികൾക്കു് ഒട്ടും അസൗഖ്യപ്രദമായിരുന്നതും ഇല്ല. പ്രത്യുത, ഇതു് അവരുടെ സ്വൈരമായ വിനോദത്തിനുള്ള ഒരു അവസരമായിക്കൂടെ പരിണമിക്കുകയും ചെയ്തു. സീതയുടെ നെററിമേൽ ശ്രീരാമൻ തിലകം തൊടുവിച്ചും, പലപല നിറത്തിലുള്ള പുഷ്പങ്ങളുടെ രസം പിഴിഞ്ഞെടുത്തു് അവകൊണ്ടു് സീതയുടെ ഗണ്ഡങ്ങളിലും വക്ഷസ്സിലും മററും വിചിത്രചിത്രങ്ങൾ എഴുതിയും ശ്രീരാമൻ വിനോദിച്ചിരുന്നു. എന്നാൽ ഭരതാദികളുടെ ആഗമനത്തിനുശേഷം ഈ സ്വൈരവാസത്തിനു് അല്പം തടസ്സമുണ്ടാകാതിരുന്നില്ല. ശ്രീരാമനെ കാണുവാനായി അയോദ്ധ്യയിൽ നിന്നു് പലരും പുറപ്പെട്ടുതുടങ്ങി. ഈ നാഗരികന്മാരുടെ വരവും പോക്കും അവരുടെ സാന്നിദ്ധ്യവും, താപസവൃത്തിയിൽ ഇരിക്കുന്ന രാമാദികളുടെ സുഖജീവിതത്തിൽ ചിലചില അസൌകര്യങ്ങൾ വരുത്താതിരുന്നില്ല. അതിനാൽ അവിടെ നിന്നു് ഒന്നു് മാറിത്താമസിക്കണമെന്നു് അവർ തീർച്ചയാക്കി. അതനുസരിച്ചു് അവർ അവിടെ അടുത്തുണ്ടായിരുന്ന അത്രിമഹർഷിയുടെ ആശ്രമത്തിലേയ്ക്കു് പുറപ്പെട്ടു. രാമലക്ഷ്മണന്മാർ അത്രിമഹർഷിയെയും, സീതാദേവി അത്രിപത്നിയായ അനസൂയാദേവിയെയും നമസ്കരിച്ചു. അത്രിമഹർഷിയുടേയും അനസൂയാദേവിയുടേയും നിർബ്ബന്ധമായ ക്ഷണം നിമിത്തം ശ്രീരാമാദികൾ മൂന്നു ദിവസം അവിടെ താമസിക്കുകയുണ്ടായി. അനന്തരം അവിടെ നിന്നു പുറപ്പെട്ട സമയം അത്രിമഹർഷി ശ്രീരാമനു് ഒരു വില്ലും ലക്ഷ്മണനു് ഒരു കവചവും കൊടുത്തു് അവരെ അനുഗ്രഹിച്ചു. അനസൂയാദേവി സീതയ്ക്കു് രണ്ടു കുണ്ഡലങ്ങളും രണ്ടു പട്ടുകളും അംഗരാഗവും കൊടുത്തുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

അനസൂയാദേവി—മകളെ! ഇവ വിശ്വകർമ്മാവിനാൽ ഉണ്ടാക്കപ്പെട്ടവയാണു്. ഇവയെ ധരിച്ചാൽ നിനക്കു് സർവ്വ ആപത്തുകളിൽനിന്നും രക്ഷപെടാം. വനവാസകാലത്തു് നിനക്കു് ഏതൊരു കഷ്ടപ്പാടുകളെല്ലാം ഉണ്ടാകാതിരിക്കയില്ല. എങ്കിലും നീ അവയിൽനിന്നെല്ലാം രക്ഷപെട്ടു ഒടുവിൽ രാമലക്ഷ്മണന്മാരോടുകൂടി അയോദ്ധ്യയിൽ ചെന്നുചേരുന്നതും പിന്നെ സുഖമായിരിക്കുന്നതും ആകുന്നു.

ഇതിനുശേഷം അവർ അവിടെനിന്നും യാത്രപറഞ്ഞു പിരിഞ്ഞ് മറെറാരു വനത്തിലേക്കു പോയി. ഇതോടുകൂടി ശ്രീരാമൻെറ വനവാസത്തിലെ ഒന്നാമത്തെ കൊല്ലവും അവസാനിച്ചു.

## വിരാധവധം.

ശ്രീരാമാദികൾ ദണ്ഡകാരണ്യത്തിൽ കടന്ന് സഞ്ചരിക്കുവാൻ തുടങ്ങി. പിന്നിലും മുമ്പിലുമായി ആയുധപാണികളായ രാമലക്ഷ്മണന്മാരും അവരുടെ മദ്ധ്യേ സീതാദേവിയും ആയിട്ടാണ് അവിടെ സഞ്ചരിച്ചുകൊണ്ടിരുന്നത്. ഇങ്ങിനെ സഞ്ചരിച്ച് ഏതാനംദൂരം ചെന്നസമയം അവിടെ വിശാലമായ ഒരു തടാകവും അതിൽ നിർമ്മലമായ വെള്ളവും അവർ കണ്ടു. യാത്രാക്ഷീണം തീർക്കുവാനായി അവർ മൂന്നുപേരും അതിൻെറ കരയിൽ പോയി ധാരാളമായി വെള്ളം കോരിക്കുടിച്ച് അവിടെ ഇരുന്നു വിശ്രമിക്കുമ്പോൾ ഭയങ്കരനായ ഒരു സത്വം അവരുടെ നേരെ വരുന്നതായി അവർ കണ്ടു. അനേകം ശിരസ്സുകൾ വെട്ടിയെടുത്ത് കോർത്തുണ്ടാക്കിയതായ ഒരു മുണ്ഡമാല അവൻെറ കഴുത്തിൽ തൂങ്ങിക്കിടക്കുന്നു; അവൻെറ കാതിൽ രണ്ട് ആനകളെ പിടിച്ചു കുണ്ഡലമാക്കി ചാർത്തിയിരിക്കുന്നു; ഇടത്തെ കൈകൊണ്ടുപിടിച്ച് ചുമലിൽ ചാരിവച്ചിരിക്കുന്ന അവൻെറ ശൂലാഗ്രത്തിൽ മുഴുവൻ ജീവൻ പോകാത്ത അനേകം സിംഹവ്യാഘ്രാദി ജന്തുക്കൾ കിടന്നുപിടയ്ക്കുന്നു. ഭയങ്കരനായ ഈ രാക്ഷസൻ അവൻെറ അതികുടിലങ്ങളായ ദംഷ്ട്രകളെ വെളിയിൽ ചാടിച്ച് ഘോരഘോരം അട്ടഹസിച്ചുകൊണ്ടു ശ്രീരാമാദികളുടെ നേരെ അടുത്തു. ശ്രീരാമൻ അവനെ കണ്ട ഉടനെ ലക്ഷ്മണനെ വിളിച്ച്:—"ഹേ ലക്ഷ്മണ! ഭയങ്കരനായ ഒരു രാക്ഷസൻ വരുന്നതു കണ്ടുവോ? ഞാൻ തനിയെ ചെന്ന് അവനെ നിഗ്രഹിക്കുന്നുണ്ട്. നീ പേടിക്കാതെ സീതയേയും കാത്ത് ഇവിടെ ഇരുന്നുകൊള്ളുക." എന്നുപറഞ്ഞു. അപ്പോഴേയ്ക്കും ആ രാക്ഷസൻ അടുത്തെത്തിക്കഴിഞ്ഞു. ശ്രീരാമാദികളെ കണ്ട് ആ ഘോരൻ അത്യുഗ്രനായി ഒന്നലറി:—"നിങ്ങൾ ആരാണ്; ഇവിടെ എന്തിനായി വന്നിട്ടുള്ളവരാണ്?" എന്നു ചോദിച്ചു.

രാമൻ—ഞാൻ അയോദ്ധ്യാധിപനായ ദശരഥൻെറ പുത്രനാണ്. രാമൻ എന്നാണ് പേര്. ഇവൻ എൻെറ അനുജൻ ലക്ഷ്മണൻ ആകുന്നു. മറേറവൾ എൻെറ ഭാര്യയാണ്. ഞങ്ങൾ മൂന്നുപേരും പിതൃരാജ്ഞപ്രകാരം വനവാസത്തിനായി വന്നിരിക്കുകയാകുന്നു.

രാക്ഷസൻ—നിങ്ങൾ കാഴ്ചയിൽ ചെറുപ്പക്കാരെപ്പോലെ ഇരിക്കുന്നുവല്ലോ. ഘോരരാക്ഷസന്മാരുള്ള ഈ കാന്താരത്തിൽ താമസിച്ചു ജീവിക്കുവാൻ നിങ്ങളെക്കൊണ്ട് സാധിക്കുന്നതാണോ?

രാമൻ—ഞങ്ങൾ ഒന്നു പരീക്ഷിച്ചു നോക്കട്ടെ.

രാക്ഷസൻ—പരീക്ഷിക്കണമോ? എന്നാൽ ആ പരീക്ഷ ഇവിടെനിന്നു തന്നെ ആരംഭിച്ചുകളയാം. ഞാൻ ആരാണെന്നറിയാമോ?

രാമൻ—എനിക്കറിഞ്ഞുകൂടാ. പറഞ്ഞാൽ കേൾക്കാം.

രാക്ഷസൻ—ചിത്രകൂടത്തിലെ വിരാധൻ എന്നു കേട്ടിട്ടില്ലേ. അദ്ദേഹം ഇദ്ദേഹമാണ്. ഇവിടെ പണ്ട് അനേകം താപസന്മാർ ഉണ്ടായിരുന്നു.

അവർ ഇതുന്നിതുന്ന സ്ഥലം ഏതാണെന്ന് അറിയുവാൻതന്നെ വിഷമമായിരിക്കുന്നവിധം ഞാൻ അവരെയെല്ലാം ശരിയാക്കി. ആ എന്നോടാണ് ഇതാ ഇപ്പോൾ നിങ്ങൾ—മൂന്നു പച്ചക്കുട്ടികൾ—വന്നു പരീക്ഷിക്കുവാൻ പുറപ്പെട്ടിരിക്കുന്നതു്. സാഹസം സാഹസം. നിങ്ങളുടെ ചെറുപ്രായം ഓർത്തു് ഞാൻ ക്ഷമിച്ചിരിക്കുന്നു. നിങ്ങൾക്കു ജീവനിൽ കൊതിയുണ്ടെങ്കിൽ ഇവളെ ഇവിടെയാക്കി ആയുധങ്ങളും താഴത്തിട്ടു് മണ്ടിക്കൊള്ളുവിൻ.

എന്നിങ്ങിനെ പറഞ്ഞു് സീതയെ പിടിക്കുവാനായി വിരാധൻ തന്റെ നീണ്ട ബാഹുക്കളെ നീട്ടി. അതു കണ്ട ഉടനെ ശ്രീരാമൻ ഒരു അസ്ത്രം പ്രയോഗിച്ചു് അവന്റെ രണ്ടുകൈകളെയും അറിഞ്ഞു് താഴത്തിട്ടു. വിരാധൻ വേദനയോടുകൂടി അതിഭയാനകമായി അട്ടഹസിച്ചുകൊണ്ടു് രാമനെ വിഴുങ്ങുവാനായി വായുംതുറന്ന് അവരുടെ നേരെ പാഞ്ഞു. ഉടനെതന്നെ ശ്രീരാമൻ മറെറാരു അസ്ത്രം പ്രയോഗിച്ചു് അവന്റെ രണ്ടുകാലുകളെയും മുറിച്ചുതള്ളി. വിരാധന്നു് ദേഷ്യം മുഴുത്തു. പെരുമ്പാമ്പുപോലെ വായുംതുറന്ന് അവരുടെ നേരെ കണ്ണുംതുറിച്ചു ചെന്നു. അതുകണ്ടു ശ്രീരാമൻ അർദ്ധചന്ദ്രാകാരമായ ഒരു അസ്ത്രം പ്രയോഗിച്ചു് വിരാധന്റെ കഴുത്തും ഛേദിച്ചു. ഇതു കണ്ടപ്പോഴേ സീതയ്ക്കു ശ്വാസം വീണുള്ളു. രാമഭദ്രൻ ദേവിയെ സമാശ്വസിപ്പിക്കുവാനായി അടുത്തുചെന്നു. ദേവി രാമനെ പിടിച്ചാലിംഗനം ചെയ്തു് ദീർഘമായൊന്നു് നിശ്വസിച്ചു.

വിരാധവധം നിമിത്തം സന്തുഷ്ടരായിത്തീർന്ന ദേവന്മാർ രാമശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്തുകൊണ്ടു് ദേവവാദ്യങ്ങളെ മുഴക്കി. അപ്പോഴേയ്ക്കും വിരാധന്റെ ശരീരത്തിൽനിന്ന് ദിവ്യാകൃതിയോടുകൂടിയ ഒരു പുരുഷവിശേഷം പുറത്തുവന്ന് ശ്രീരാമനെ തൊഴുതു നമസ്കരിച്ചു് ഇങ്ങിനെ ഉണർത്തിച്ചു:—“പ്രഭോ! രാമചന്ദ്ര! തിരുമേനി തൃക്കയ്യാൽ മരണമടയുവാൻ ഭാഗ്യമുണ്ടായ എനിക്കു്, പുണ്യപാപങ്ങൾ ഇല്ലാതായി മോക്ഷലാഭം വന്നുകഴിഞ്ഞു. ഞാൻ പണ്ടു് ഒരു വിദ്യാധരനായിരുന്നു. ദേവലോകത്തുവെച്ചു നടന്ന ഒരു ആട്ടത്തിൽ രംഭയുടെ ചുവടു് പിഴച്ചുപോയെന്നു് ഞാൻ അഭിപ്രായപ്പെട്ടു. ചുവടു് ശരിയാണു്, പിഴവു താളത്തിനാണു് എന്നായി രംഭ. ഈ വാദകോലാഹലത്തിന്നിടയിൽ അവളുടെ ശൃംഗാരചേഷ്ടകൾ കണ്ടു് എനിക്കു അവളിൽ അനുചിതമായ അനുഗ്രഹം ജനിക്കുകയും വിവരമറിഞ്ഞ ഇന്ദ്രൻ കോപത്തോടുകൂടി ‘ഞാൻ ഒരു രാക്ഷസനായി പോകട്ടെ’ എന്നു് ശപിക്കുകയും ചെയ്തു. ഇപ്പോൾ തിരുമേനിയുടെ ശരമേററു് മരിക്കുകനിമിത്തം ഞാൻ ആ ശാപത്തിൽനിന്നും വിശേഷേണ മുക്തനായി തീർന്നിരിക്കുന്നു. തിരുമേനി വിജയിച്ചാലും.”

ഇങ്ങിനെ പറഞ്ഞു് ആ വിദ്യാധരൻ ഒരു ദിവ്യയാനത്തിൽ കയറി സ്വർഗ്ഗലോകത്തിലേയ്ക്കു് യാത്രയായി.

## ദണ്ഡകാരണ്യവാസം.

അവിടെനിന്നു് രാമാദികൾ ശരഭംഗാശ്രമത്തിലേയ്ക്കു ചെന്നു. ഒരു ദിവസം ആ താപസവര്യന്റെ സല്ക്കാരം സ്വീകരിച്ചു് അവിടെ താമസിച്ചു. ശരഭംഗമഹർഷി താൻ സമ്പാദിച്ചിട്ടുള്ള സുകൃതമെല്ലാം ശ്രീരാമാദികൾക്കാ

ങ്ങി ഒരൊട്ടത്തു് അഗ്നികുണ്ഡത്തിൽ ചാടി ദേഹത്യാഗം ചെയ്തതും അതിനുശേഷം ദേഹി വിമാനത്തിൽകയറി വൈകുണ്ഠത്തിലേയ്ക്കു പോയതും ഈ അവസരത്തിലാണ്. തദനന്തരം രാമാദികൾ നിന്റെ (സുതീക്ഷ്ണന്റെ) ആശ്രമത്തിൽ വന്നു് അവിടെയും കുറെക്കാലം താമസിച്ചുവല്ലൊ. ശ്രീരാമന്റെ ദണ്ഡകാരണ്യവാസത്തിൽ പത്തുകൊല്ലവും കഴിച്ചുകൂട്ടിയതു് അവിടെത്തന്നെ. ഇങ്ങിനെ താമസിക്കുന്ന കാലത്തു് അതൽപ്രദേശവാസികളായ മുനികൾവന്നു് ശ്രീരാമനെ ക്ഷണിച്ചു് കൂട്ടിക്കൊണ്ടുപോയി അവരവരുടെ ആശ്രമങ്ങളിൽ അല്പാല്പം കാലം താമസിപ്പിക്കുക പതിവായിരുന്നു. ഇങ്ങിനെ ചിലരുടെ ആശ്രമങ്ങളിൽ ഒരുദിവസവും, മറ്റു ചിലരുടെ ആശ്രമങ്ങളിൽ മൂന്നുദിവസവും, മറ്റു ചിലരുടെ ആശ്രമങ്ങളിൽ അഞ്ചുദിവസവും, മറ്റു ചിലരുടെ ആശ്രമങ്ങളിൽ ഏഴുദിവസവും, മറ്റു ചിലരുടെ ആശ്രമങ്ങളിൽ പത്തുദിവസവും, മറ്റുചിലരുടെ ആശ്രമങ്ങളിൽ ഒരു പക്ഷവും, മറ്റുചിലരുടെ ആശ്രമങ്ങളിൽ ഒരു മാസവും, മറ്റുചിലരുടെ ആശ്രമങ്ങളിൽ മൂന്നുമാസവും മറ്റു ചിലരുടെ ആശ്രമങ്ങളിൽ ആറുമാസവും, മറ്റുചിലരുടെ ആശ്രമങ്ങളിൽ ഒരു കൊല്ലവും ഇങ്ങിനെ പലവിധത്തിലും താമസിക്കുക ഉണ്ടായിട്ടുണ്ടു്. ഈ പ്രദേശത്തിൽ കഴിച്ചുകൂട്ടിയ വനവാസം ഏറ്റവും ആഹ്ലാദപ്രദമായിത്തന്നെ ഇരുന്നു. ഈ കാലത്തിന്നകത്തു് ഒരോരു സ്ഥലത്തുള്ള രാക്ഷസന്മാരെയെല്ലാം നിഗ്രഹിച്ചു് ആ പ്രദേശങ്ങളെ നിർബാധവും സുഖവാസോചിതവും ആക്കിത്തീർക്കുകകൂടെ ചെയ്തിരുന്നു. ചുരുക്കിപ്പറഞ്ഞാൽ മുനിപുംഗവന്മാരുടെ ദിവ്യാശ്രമങ്ങളിലും, അവരുടെ ദിവ്യതപോവനങ്ങളിലും, നദി, തടാകം, മല, ഗുഹ, ഇവകളിലും മറ്റും ഉണ്ടായ വാസം പരമശിവന്റെ പാർവ്വതീദേവിയോടുകൂടിയുള്ള കൈലാസവാസംപോലെ ഏറ്റ സുന്ദരമായിത്തന്നെ കഴിഞ്ഞുകൂടി.

## അഗസ്ത്യാശ്രമപ്രവേശം.

ഇങ്ങിനെ പത്തുസംവത്സരം കഴിഞ്ഞതിനുശേഷം ശ്രീരാമലക്ഷ്മണന്മാർ സീതാദേവിയോടുകൂടി അവിടെനിന്നു പുറപ്പെട്ടു് എന്റെ സഹോദരനായ സുമതി എന്ന താപസന്റെ ആശ്രമത്തിൽ ചെല്ലുകയും അദ്ദേഹത്തോടുകൂടി എന്റെ ആശ്രമത്തിലേയ്ക്കു പുറപ്പെടുകയും ചെയ്തു. ഈ സന്ദർഭത്തിൽ ശ്രീരാമൻ ലക്ഷ്മണനെനോക്കി അഗസ്ത്യമാഹാത്മ്യം ഇങ്ങിനെ വർണ്ണിക്കുകയുണ്ടായെന്നു കേട്ടിട്ടുണ്ടു്; ശ്രീരാമൻ പറഞ്ഞു:—

ശ്രീരാമൻ — അല്ലയോ ലക്ഷ്മണ! അഗസ്ത്യമഹർഷി സാക്ഷാൽ ബ്രഹ്മദേവനു് തുല്യനായ ഒരു ദിവ്യാത്മാവാണു്. ഇദ്ദേഹം ദക്ഷിണഇന്ത്യക്കാരനും ദ്രാവിഡവംശജനുമത്രെ. ദ്രാവിഡം എന്ന ഭാഷയെ പുതുതായി ഉണ്ടാക്കി അതിൽ വേദവേദാന്തതത്വങ്ങൾ അടങ്ങിയ അനേകം ഗ്രന്ഥങ്ങളും മററനേകം ശാസ്ത്രഗ്രന്ഥങ്ങളും നിർമ്മിച്ചിട്ടുണ്ടു്. പണ്ടൊരിക്കൽ ദേവാസുരയുദ്ധമുണ്ടായ കാലത്തു അസുരന്മാർ സമുദ്രത്തിൽ മുങ്ങി ഒളിയ്ക്കുകയാൽ ദേവന്മാൎക്ക് അവരെ തേടിപ്പിടിച്ചു് നിഗ്രഹിക്കുവാൻ നിവൃത്തിയില്ലാതായപ്പോൾ ദേവന്മാരുടെ അപേക്ഷപ്രകാരം സമുദ്രജലം മുഴുവനും കൈക്കുമ്പിളിൽ ആവാഹിച്ചെടുത്തു് ഭക്ഷിച്ചു വററിച്ചതും പിന്നെ ആ ജലത്തെ പുറത്തേക്കുതന്നെ വിട്ടുകൊടുക്കണമെന്നപേക്ഷിച്ച സമയം വമിച്ചുകൊടുത്തതും വേറെ ഒ

വസരത്തിൽ ലോകഘാതകനായ വാതാപിയെ ഭക്ഷിച്ചു ലോകരക്ഷ ചെയ്തതും ഇദ്ദേഹമാണ്. അഗസ്ത്യൻ അംഗുഷ്ഠമാത്രശരീരത്തോടുകൂടിയ ആളാണ്, എങ്കിലും ഇദ്ദേഹത്തിന്റെ തപശ്ശക്തി അസാദ്ധ്യമാകുന്നു. പണ്ടു പാർവ്വതീസ്വയംവരകാലത്തു ജനങ്ങളെല്ലാം വിവാഹോത്സവത്തിൽ പങ്കുകൊള്ളുവാനായി ഹിമവാന്റെ സാനുപ്രദേശത്തു ചെന്നുകൂടിയ സമയം അവിടെ കനം അധികമായി ഭൂമി അങ്ങോട്ടു താണു ചരിയുവാൻ തുടങ്ങി. ആരു വിചാരിച്ചിട്ടും ഭൂമിയുടെ ഈ അപായഗതിയെ മാറ്റുവാൻ നിവൃത്തി ഉണ്ടായില്ല. അപ്പോൾ സാക്ഷാൽ പരമശിവൻതന്നെ അഗസ്ത്യന്റെ മുമ്പിൽ ചെന്നു ഈ ആപത്തിൽനിന്നും അവരെയെല്ലാം രക്ഷിക്കേണമെന്നു വളരെ വിനീതനായി അപേക്ഷിച്ചു. അഗസ്ത്യൻ അതുകേട്ടു മന്ദമായൊന്നു ചിരിച്ചു, അവിടെ നിന്നെഴുന്നേറ്റു തെക്കോട്ടു പോരികയും ചെയ്തു. കനവും ശരിപ്പെട്ടു പിന്നെ താണതുമില്ല; പൊന്തിയതുമില്ല. പരമശിവസാന്നിദ്ധ്യം നിമിത്തം വടക്കൻപ്രദേശത്തിനുണ്ടായിട്ടുള്ളതുപോലെയുള്ള പുണ്യഭൂമിത്വം തെക്കേദിക്കിനും സിദ്ധിച്ചിട്ടുള്ളതു ഈ മഹർഷിവര്യന്റെ ആ പ്രദേശത്തുള്ള അധിവാസംകൊണ്ടാകുന്നു. ഇദ്ദേഹം ഇവിടെ സദാ താരകമന്ത്രോപാസന ചെയ്തുകൊണ്ടിരിക്കുന്നതു നമുക്കു പോയി ദർശനം ചെയ്യാം."

ഇങ്ങിനെ നിശ്ചയിച്ചുകൊണ്ടാണ് അവർ അഗസ്ത്യാശ്രമത്തിലേയ്ക്കു പുറപ്പെട്ടതു. അഗസ്ത്യാശ്രമം അതിമനോഹരമായ ഒന്നാണ്. അവിടെ ആ മഹർഷിശ്രേഷ്ഠൻ അനവധികാലമായി താരകമഹാവാക്യം വ്യാഖ്യാനിച്ചുകൊണ്ടിരിക്കുകയാണ്, താരകം എന്നു പറയപ്പെടുന്നതു "ഞാൻ ആത്മാരാമനാണ്. ഞാൻ സച്ചിദാനന്ദരൂപനാണ്" എന്നു അർത്ഥം വരുന്ന ഒരു മഹാവാക്യമാകുന്നു. ഇങ്ങിനെ വളരെക്കാലമായി രാമമന്ത്രാർത്ഥത്തെ വ്യാഖ്യാനിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കാണ് സാക്ഷാൽ രാമഭദ്രസ്വാമിതന്നെ അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടതു. അഗസ്ത്യനും, മറ്റു താപസന്മാർക്കും ശ്രീരാമന്റെ ആഗമനം വളരെ സന്തോഷകരമായി ഭവിച്ചു. അഗസ്ത്യൻ അനേകം ഋഷിമാരോടുകൂടി ചെന്നു ശ്രീരാമനെ എതിരേറ്റു ആശ്രമത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു. പിന്നെ അവരുടെ പൂജ സ്വീകരിച്ചു അവർ മൂന്നുപേരും അവിടെ കുറച്ചുദിവസം താമസിക്കുകയും ചെയ്തു. തദനന്തരം അവിടെനിന്നും പുറപ്പെട്ട സമയം അഗസ്ത്യമഹർഷി ഒരു ധനുസ്സും രണ്ടു തൂണീരങ്ങളും ഒരു ഖഡ്ഗവും രാമന്റെ കയ്യിൽ കൊടുത്തു ഇങ്ങിനെ പറഞ്ഞു:— "അല്ലയോ രാഘവ! ഇവ അങ്ങയ്ക്കു ഇരിക്കട്ടെ. ദേവകളാൽ ഉണ്ടാക്കപ്പെട്ടവയാണിവ. അങ്ങയ്ക്കു തരുവാനായി ഇവിടെ ഏല്പിച്ചിട്ടുള്ളവയാണ്. ഇവ അങ്ങയ്ക്കു ഉപകാരമായി ഭവിക്കും. ഇവിടെനിന്നു അല്പംകൂടെ മുമ്പോട്ടുപോയാൽ ഗോദാവരീതീരത്തിൽ പഞ്ചവടിയെന്ന പേരായി ഒരു പ്രദേശമുണ്ട്. അവിടം സുഖവാസത്തിനു യോജിച്ചിടമാണ്. അങ്ങോട്ടുതന്നെ ചെല്ലുക.

അഗസ്ത്യൻ ഇങ്ങിനെ ഉപദേശിച്ചതനുസരിച്ചു ശ്രീരാമൻ ഗൗതമീതീരത്തിൽകൂടെ നടന്നു നേരെ പഞ്ചവടിയിലേയ്ക്കുതന്നെ ചെന്നു. ഈ യാത്രയിൽ തന്റെ പിതാവിന്റെ സ്നേഹിതനും പക്ഷിശ്രേഷ്ഠനും അതിവൃദ്ധനും ആയ ജടായുവിനെ കാണുവാൻ ഇടയായി. രാമദർശനം നിമിത്തം ജടായു

യും സന്ദർശിച്ചു. അതിനുശേഷം അവർ പഞ്ചവടിയിൽ എത്തി. അവിടുത്തെ സ്വൈരവാസത്തിന് ലക്ഷ്മണൻ അവിടെയും ഒരു പർണ്ണശാലനിർമ്മിച്ചു. ശ്രീരാമൻ മുനിജനങ്ങളെ [illegible] അവിടെയും വാസ്തുബലി നടത്തുകയും ചെയ്തു. ഇവിടെ ശ്രീരാമാദികൾ, ഇതിനുമുമ്പ് ചിത്രകൂടത്തിലെന്നതുപോലെ സുഖമായി മൂന്നു കൊല്ലത്തോളം താമസിക്കയുണ്ടായി. ഈ കാലത്തു ജടായു ഇടയ്ക്കിടയ്ക്ക് അവിടെ ചെന്ന് അവരെ കാത്തുകൊണ്ടിരിക്കുക പതിവായിരുന്നു.

## ശാംഭവന്റെ മരണം.

എന്നാൽ ഈ സുഖജീവിതം വനവാസത്തിന്റെ അവസാനംവരെ നീണ്ടുനില്പാൻ സംഗതിയായില്ല. അതിനു മുഖ്യമായിത്തന്നെ കാർമേഘപടലങ്ങളെക്കൊണ്ട് ആ ശാന്ത്യം ഇരുട്ടടഞ്ഞതായി ഭവിച്ചു. പുതിയതായി ഉണ്ടാക്കിയ പർണ്ണശാലയിൽ അവർ സുഖമായി താമസിച്ചുവരുന്നകാലത്ത് ഒരു ദിവസം ലക്ഷ്മണൻ പതിവുപോലെ വിറക് ശേഖരിക്കുവാനായിപ്പോയി. അങ്ങനെ ആ വനപ്രദേശത്തു ചുറ്റിസ്സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ അവിടെ ഒരേടത്ത് ഒരു വള്ളിക്കുടിലും അതിന്നരികിൽ അതിവിശേഷമായ ഒരു വാളും ലക്ഷ്മണൻ കണ്ടു. ആ കുമാരൻ ആ വാൾ എടുത്ത് അതുകൊണ്ട് ഉടനെ അവിടെ കാണപ്പെട്ട വള്ളിക്കുടിലിനെ വെട്ടുവാൻ തുടങ്ങി. ഇ[illegible] വെട്ടുന്ന കൂട്ടത്തിൽ ഒരു വെട്ട് എന്തോ ഒരു അസാധാരണവസ്തുവി[illegible]ട്ടതുപോലെ ലക്ഷ്മണനു തോന്നി. നോക്കിയപ്പോൾ ആ വള്ളി[illegible]ടിലിൽ ഇരുന്നിരുന്ന ഒരു താപസൻ തന്റെ വെട്ടേറ്റു രണ്ടായി മുറി[illegible] കിടക്കുന്നതു ലക്ഷ്മണൻ കണ്ടു. അയ്യോ കഷ്ടം! ആ കുമാരൻ ഭയപ്പെട്ടു ദുഃഖത്തോടുകൂടി വേഗം ഓടി ശ്രീരാമന്റെ കാല്ക്കൽ ചെന്നുവീണ് ഉണ്ടായ സംഗതികളെല്ലാം അവിടെ അറിയിച്ചു. "അയ്യോ! അറിയാതെ ഞാനിതാ ഒരു ബ്രഹ്മഹത്യ ചെയ്തുപോയി. അതിനാൽ അതിന്റെ പ്രായശ്ചിത്തത്തിനായി പ്രവർത്തിക്കേണ്ടതെന്താണെന്നു പറഞ്ഞുതരണം." എന്ന് അപേക്ഷിച്ചു. അതുകേട്ട ശ്രീരാമൻ പറഞ്ഞു:—"അല്ലയോ ലക്ഷ്മണ! അതിൽ ബ്രഹ്മഹത്യയില്ല. ഒന്നാമതായി നിന്റെ കൈകൾക്കു ഒരിക്കലും ബ്രഹ്മഹത്യയ്ക്കുള്ള സന്ദർഭം ലഭിക്കയില്ലെന്നറിഞ്ഞുകൊള്ളുക. ബ്രഹ്മഹത്യ മുതലായ മഹാപാപങ്ങൾ ചെയ്യുവാൻ ഇടവരുന്നതു പ്രകൃത്യാ പാപികൾക്കു മാത്രമാണ്. രണ്ടാമതായി നിന്നാൽ ഹനിക്കപ്പെട്ടവൻ ബ്രാഹ്മണനോ അല്ല. ഈ വനപ്രദേശത്ത് രാവണസഹോദരിയായി ശൂർപ്പണഖ എന്ന പേരാ[illegible]
ക്ഷസി അധിവസിക്കുന്നുണ്ട്. അവൾക്കു പുത്രനായി [illegible]
ശാംഭവൻ എന്ന പേരായ [illegible]
ലമായി ഇവിടെ ബ്ര[illegible]
ക്ഷസന്റെ തപസ്സ[illegible]
ഗവും അനുഗ്രഹ[illegible]
ധ്യാനിച്ചു വാ[illegible]
അവന്റെ പുറവും[illegible]
വെട്ടേറ്റു മരിച്ചു[illegible]
പം ഇരിക്കുന്നതു[illegible]

## ശൂർപ്പണഖയുടെ പുറപ്പാട്.

എന്നാൽ ശൂർപ്പണഖയെ സമാധാനപ്പെടുത്തുവാൻ ആരും ഉണ്ടായില്ല. ആ ഘോരരാക്ഷസി ഈ വിവരം അറിഞ്ഞപ്പോൾ ഘോരാൽഘോരയും ക്രൂരാൽക്രൂരയും ആയി സ്വസ്ഥാനത്തിൽ നിന്നു പുറപ്പെട്ട് കണ്ണിൽ കണ്ടതെല്ലാം തവിട്ടുപൊടിയാക്കി പ്രാണികളെയെല്ലാം ഹിംസിച്ചു ചുഴലിക്കാററുപോലെ ചുററിത്തിരിഞ്ഞുതുടങ്ങി. ഈ കൂട്ടത്തിൽ പഞ്ചവടിയിൽ എത്തിയ സമയം അവിടെ ഒരു പർണ്ണശാലയിൽ ഇരിക്കുന്ന ശ്രീരാമലക്ഷ്മണന്മാരെയും സീതയേയും അവൾ കണ്ടു. തന്റെ പുത്രനെ വധിച്ച ഘാതകന്മാരെ കണ്ടസമയം ആ ഘോരരാക്ഷസിക്ക് അതിഭയങ്കരമായ കോപമുണ്ടായി. അവരെ എങ്ങിനെയെങ്കിലും നിഗ്രഹിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി ആദ്യമായി സാമോപായം തന്നെ പരീക്ഷിച്ചു നോക്കുവാൻ നിശ്ചയിച്ചു. അതിനാൽ അതിസുന്ദരിയായ ഒരു യുവതിയുടെ വേഷംധരിച്ച് ശ്രീരാമന്റെ മുമ്പിൽ ചെന്നു മന്ദാക്ഷഹാസ്യാദികളോടുകൂടി, അദ്ദേഹം ആരാണെന്നും അടുത്തുള്ള സ്ത്രീയും പുരുഷനും തമ്മിലുള്ള ബന്ധമെന്താണെന്നും എവിടെ നിന്നു വരുന്നവരാണെന്നും എങ്ങോട്ടു പോകുന്നവരാണെന്നും അവിടെവന്നു താമസിക്കുന്നതു എന്തിനായിട്ടാണെന്നും മററും ചോദിച്ചു. ഇതിനെല്ലാം ശ്രീരാമൻ ശരിയായ സമാധാനവും പറഞ്ഞു. അതുകേട്ട്

ശൂർപ്പണഖ—അത്യന്തായുഷ്മാവെ! സുന്ദര! അങ്ങ് എന്റെ ഭർത്താവാകണം എന്നു ഞാൻ അപേക്ഷിക്കുന്നു. അങ്ങു എന്നെ ഉപേക്ഷിക്ക[illegible].

രാമൻ—അല്ലയോ സുന്ദരി! നീ പറയുന്ന സംഗതി തരക്കേടില്ലാത്തതു തന്നെ.

"ഒരുവനൊരുത്തൻതനിക്കേ ശുശ്രൂഷിപ്പാൻ
ഒരുത്തിവേണമതിന്നിവളുണ്ടെനിക്കിപ്പോൾ."

ഇനി നിന്നെക്കൂടെ പരിഗ്രഹിക്കുകയെന്നതു ധർമ്മവുമല്ല വിഹിതവുമല്ല. എന്നു മാത്രമല്ല ഒരുവനു രണ്ടു ഭാര്യമാരുണ്ടായാൽ അവനും അവർക്കും ഒരുകാലത്തും സ്വൈരം ഉണ്ടാകുന്നതല്ലെന്നു ഞാൻ കേട്ടിട്ടുണ്ട്. അതിനാൽ ഈ സംഗതി നീ എന്റെ അനുജനായ ലക്ഷ്മണനോടു പറയുക. അവനാണ് നിനക്കു പററിയ വരനെന്ന് ഞാൻ വിചാരിക്കുന്നു.

അതുകേട്ടപ്പോഴയ്ക്കും ശൂർപ്പണഖ ലക്ഷ്മണന്റെ അടുത്തു പാറിക്കൂടി ... അപേക്ഷിച്ചതുപോലെയെല്ലാം ലക്ഷ്മണനോടും അപേക്ഷി

... രാമന്റെ ഭൃത്യൻ;
... യുടെ ഭൃത്യയായിരി
... വളല്ലെന്ന് എ
... തന്നെ
... ന്നു രാമനോടുതാ
... സ്വീകരിക്കാതിരിക്ക

ഇതിനെ പറഞ്ഞതുകേട്ടപ്പോൾ ശൂൎപ്പണഖയ്ക്കു് നൈരാശ്യം മുഴുത്തു. അവൾ മെല്ലെ സീതയുടെ അടുത്തുചെന്നു് അവളെ ബലാല്ക്കാരേണ പിടിക്കുവാനുള്ള ഭാവമായി. ശ്രീരാമൻ അതു കണ്ടു ദ്രുതഗതിയിൽ "ഇതാ ഇവിടെ വരു, ഇവിടെ വരു, എല്ലാം ശരിയാക്കിത്തരാം." എന്നിങ്ങിനെ ശൂൎപ്പണഖയെ വിളിച്ചു പറഞ്ഞു. തന്റെ അപേക്ഷയെ സ്വീകരിക്കുവാനുള്ള ഭാവമായിരിക്കും എന്ന വിചാരത്തോടുകൂടി ശൂൎപ്പണഖ വേഗം ശ്രീരാമന്റെ അടുത്തുചെന്ന സമയം രാമൻ ഒരു ബാണം എടുത്തു അവളുടെ കയ്യിൽ കൊടുത്തു:—"നീ ഇതു ലക്ഷ്മണന്റെ കയ്യിൽ കൊണ്ടുപോയി കൊടുക്കുക. എന്നാൽ അവൻ എല്ലാം ശരിപ്പെടുത്തിത്തരും" എന്നു പറഞ്ഞു. ശൂൎപ്പണഖയ്ക്കു് സന്തോഷമായി. "ലക്ഷ്മണനെ കിട്ടിയതുതന്നെ." എന്ന വിശ്വാസത്തോടുകൂടി ആ രാക്ഷസി രാമന്റെ കയ്യിൽനിന്നു അസ്ത്രവും വാങ്ങി അതിവേഗം ലക്ഷ്മണന്റെ അടുക്കൽ ചെന്നു് ആ അസ്ത്രത്തെ ലക്ഷ്മണകുമാരന്റെ കയ്യിൽ കൊടുത്തു. ലക്ഷ്മണനു് ശ്രീരാമന്റെ അന്തൎഗ്ഗതം മനസ്സിലായി. ഉടനെതന്നെ അതിനെ വില്ലിൽ തൊടുത്തു ശൂൎപ്പണഖയുടെ നേരെ പ്രയോഗിച്ചുകഴിഞ്ഞു. ആ ബാണമാകട്ടെ, അവളുടെ മൂക്കും മുലയും അരിഞ്ഞിട്ടു വേഗം ചെന്നു് ശ്രീരാമന്റെ തൂണീരത്തിൽതന്നെ പ്രവേശിക്കുകയും ചെയ്തു.

## ഖരവധം.

കാൎയ്യം കേമമായില്ലെ! ശൂൎപ്പണഖ ഭൂലോകകോലാഹലം മുഴക്കമാറു് അതിദാരുണമായി നിലവിളിച്ചുകൊണ്ടു സഹോദരന്മാരായ ഖരദൂഷണത്രിശിരസ്സുകൾ താമസിക്കുന്ന ജനസ്ഥാനത്തേയ്ക്കു ഓടിച്ചെന്നു. ഇങ്ങിനെ വികൃതാകൃതിയിൽ നിലവിളിച്ചുംകൊണ്ടോടിവരുന്ന ശൂൎപ്പണഖയെ കണ്ടപ്പോൾ ഖരൻ ദൈന്യതകൊണ്ടും കോപംകൊണ്ടും പരിഭ്രാന്തചിത്തനായി — "എന്താണിതു്? എന്താണിതു്? ഇതെങ്ങിനെപറ്റി? വേഗം പറയുക" എന്നിങ്ങിനെ ദ്രുതഗതിയിൽ ചോദിച്ചു. അതിനു മറുപടിയായി ശൂൎപ്പണഖ "പഞ്ചവടിയിൽ താമസിക്കുന്ന മനുഷ്യകീടങ്ങൾ കാണിച്ച അഹമ്മതി" എന്നു് പൊട്ടലും തൊണ്ടലും വെച്ചു് പത്തിനു നൂറായി പറഞ്ഞു കേൾപ്പിച്ചു. "എന്നാൽ ഇതാ അതിശൂരന്മാരും മഹാബലവാന്മാരും ഒരിക്കലും യുദ്ധത്തിൽ പിൻതിരിയാത്തവരും ആയ പതിനാലു രാക്ഷസന്മാരെ കൂട്ടിക്കൊണ്ടുപോയി കൊള്ളുക. ആ മനുഷ്യകീടങ്ങൾ എവിടെയാണിരിക്കുന്നതെന്നു ഇവൎക്കു് നീ കൂടെച്ചെന്നു് കാണിച്ചുകൊടുത്താൽ ഇവർ അവരെ കാണുന്നതിനു മുമ്പായിതന്നെ ഭസ്മമാക്കി നിന്റെ ദുഃഖത്തെ തീൎത്തുതരും." എന്നു പറഞ്ഞു് മഹാപരാക്രമികളായ പതിനാലു് രാക്ഷസവീരന്മാരെ ഖരൻ ശൂൎപ്പണഖയോടൊന്നിച്ചു പറഞ്ഞയച്ചു. ശൂൎപ്പണഖ ഇവരേയും കൂട്ടിക്കൊണ്ടുപോയി. അപ്പോൾ ശ്രീരാമൻ സീതയെ ലക്ഷ്മണൻവശം ഏല്പിച്ചു് ഏകാകിയായി യുദ്ധത്തിനിറങ്ങുകയും, രാക്ഷസന്മാർ [illegible] പതിനാലു് അസ്ത്രങ്ങൾ പ്രയോഗിച്ചു് അവർ പതിനാലുപേരെയും നിഷ്പ്രയാസം സംഹരിക്കുകയുംചെയ്തു. ശൂൎപ്പണഖ അതും കണ്ടുംകൊണ്ടു പിന്നെയും ജനസ്ഥാനത്തേയ്ക്കോടി. ആ വരവുകണ്ടു്:—"എവിടെ? നിന്റെകൂടെ പറഞ്ഞയച്ചവർ എവിടെ? അവർ എവിടെപ്പോയി?" എന്നിങ്ങിനെ ഖരൻ ചോദിച്ചതിനു "ഇങ്ങിനിവരാതവണ്ണം പോയാർ തെക്കോട്ടുള്ളവർ" എന്നായിരുന്നു ശൂൎപ്പ

ന്മാർമുഖേന അറിഞ്ഞുകൊണ്ടിരിക്കുന്നതും അതാതുകാലം വേണ്ടതെല്ലാം ഔചിത്യംപോലെ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതും ആണ് യോഗ്യന്മാരായ രാജാക്കന്മാരുടെ ധൎമ്മം. അങ്ങ് അങ്ങിനെ ഒന്നും ചെയ്യാതിരിയ്ക്കുന്നത് വളരെ കഷ്ടമല്ലയോ? രാമൻ എന്ന ഒരു മനുഷ്യച്ചെറുക്കൻവന്ന് ജനസ്ഥാനത്തു കാട്ടിക്കൂട്ടിയ കുരുമനകളെല്ലാം അങ്ങ് അറിയുക ഉണ്ടായൊ?" ഇങ്ങിനെയെല്ലാം ശൂൎപ്പണഖ തെല്ലൊരു പരിഭവഭാവത്തിൽ പറഞ്ഞതു കേട്ടപ്പോൾ ക്രോധാക്രാന്തനായ രാവണൻ രൂക്ഷരൂക്ഷമായൊന്നലറി തന്റെ സിംഹാസനത്തിൽനിന്നും എഴുന്നേറ്റ്, പടപടയെന്ന് താഴെ ഇറങ്ങി, ചന്ദ്രഹാസം വാളുമെടുത്ത്, തീപ്പൊരി ചിതറുമാറ് ഇരുപതു് കണ്ണുകളും ഉരുട്ടിമിഴിച്ച് ഇങ്ങിനെ ചോദിച്ചു:—

രാവണൻ—"ജനസ്ഥാനത്തിൽ സംഭവിച്ചതെന്താണ്? രാമനെന്ന മനുഷ്യച്ചെറുക്കനാര്? അവൻ അവിടെ കാട്ടിക്കൂട്ടിയ കോലാഹലങ്ങൾ എന്തെല്ലാം? എന്റെ ഖരദൂഷണത്രിശിരാക്കൾ അവിടെയില്ലേ? അവർ ഇതൊന്നും അന്വേഷിക്കാതിരിക്കുന്നതെന്ത്? നിന്നെ ഇങ്ങിനെ വിരൂപയാക്കിവിട്ടതാരാണ്? അതിന്നുള്ള കാരണമെന്ത്? എല്ലാം പറയുക; വേഗം പറയുക?"

ശൂൎപ്പണഖ—"സഹോദര! ഈ ക്രോധം സ്ഥാനത്തിൽ പ്രയോഗിക്കുക. അസ്ഥാനത്തിൽ പ്രയോഗിക്കുന്നത് ആരെ ഒപ്പിക്കുവാൻ. ഞാൻ ജനസ്ഥാനത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ അവിടെ ഗൌതമീനദീതീരത്തിൽ ഒരു പൎണ്ണശാലയിൽ അതിസുന്ദരിയായ ഒരു സ്ത്രീ ഇരിക്കുന്നതായിക്കണ്ടു. അവളെ കണ്ട ഉടനെ എനിക്കു തോന്നിയത് അവൾ അങ്ങയ്ക്കു യോജിച്ച ഒരു സുന്ദരിയാണെന്നാണ്. അതിനാൽ ഞാൻ അവളെ കൂട്ടിക്കൊണ്ടുവരുവാനായി ചെന്നസമയം ലക്ഷ്മണൻ എന്ന ഒരു ബാലൻ ഒരു അസ്ത്രം പ്രയോഗിച്ച് എന്റെ നാസികയും കുചങ്ങളും ഛേദിച്ചുവിട്ടു. മാത്രമല്ല, രാമന്റെ അഭിപ്രായപ്രകാരം ലക്ഷ്മണൻ എന്റെ പുത്രനായ ശാംബവനെ യാതൊരു കാരണവും കൂടാതെ വെട്ടിക്കൊന്നുകളയുകയും ചെയ്തു. ഞാൻ ഈ വിവരങ്ങളെല്ലാം ഖരാദികളെ അറിയിച്ചപ്പോൾ അവർ അവരുടെ പതിന്നാലായിരം സൈന്യങ്ങളോടുകൂടി യുദ്ധത്തിന്നു പുറപ്പെട്ടു. എന്നാൽ അവിടെവെച്ചുണ്ടായ യുദ്ധത്തിൽ രാമൻ ആ പതിന്നാലായിരം രാക്ഷസന്മാരേയും ഖരദൂഷണത്രിശിരാക്കളേയും നിഗ്രഹിച്ചിരിക്കുന്നു. അങ്ങയ്ക്ക് അല്പമെങ്കിലും പൌരുഷമുണ്ടെങ്കിൽ ഉടനെ ചെന്ന് സീതയെ പിടിച്ചുകൊണ്ടുവരിക. അതാണു വേണ്ടത്. സീതയെ അന്വേഷിച്ച് രാമലക്ഷ്മണന്മാർ വരുന്നപക്ഷം നമുക്ക് ഇവിടെവെച്ച് നമ്മുടെ ശക്തി അല്പം കാണിച്ചുകൊടുക്കുകയും ചെയ്യാം. രാമലക്ഷ്മണന്മാർ നല്ലകുട്ടികളാണ്; അവർ നമ്മുടെ വാക്കുകേൾക്കുമെങ്കിൽ അങ്ങിനെയാകട്ടെ. ഇതിന്നുവേണ്ട ചൊണ അങ്ങയ്ക്കില്ലെങ്കിൽ പിന്നെ —"ഞാൻ ലങ്കാധിപനാണ്, ദശമുഖനാണ്, രാവണനാണ്" എന്നെല്ലാം നടിച്ചു ഞെളിയണ്ട. വൈധവ്യം സംഭവിച്ച കുലസ്ത്രീകളെപ്പോലെ തലകുനിച്ചു വല്ല മൂലയിലും പോയി ഒളിച്ചിരുന്നുകൊള്ളുകയേ വേണ്ടു.

ഇങ്ങിനെയെല്ലാം ശൂൎപ്പണഖ പറഞ്ഞതുകേട്ടപ്പോൾ ലങ്കാധിപനും പ്രതാപിയുമായ ദശഗ്രീവൻ രൂക്ഷരൂക്ഷമായി അലറി, കോപംകൊണ്ടും താപംകൊണ്ടും തന്നത്താൻ മറന്നവനായി ഇങ്ങിനെ പറഞ്ഞു:—

രാവണൻ—അല്ലയൊ സഹോദരി! നീ ഒട്ടും വ്യസനിക്കേണ്ട. ഞാൻ ഇപ്പോൾതന്നെ ജനസ്ഥാനത്തിൽ പോയി അവരെയെല്ലാം നിഗ്രഹിച്ച് അവരുടെ ഉഷ്ണരക്തപുഷ്പങ്ങളെക്കൊണ്ടു നിന്റെ കണ്ണുനീർ തുടയ്ക്കുന്നുണ്ട്; നോക്കിക്കൊ.?

ഇങ്ങിനെ ശപഥംചെയ്തുകൊണ്ടു രാവണൻ ഉടനെതന്നെ തന്റെ തേരിൽ കയറി പുറപ്പെട്ടു.

## രാവണനും മാരീചനും.

രാവണൻ നേരെ ചെന്നതു് തന്റെ മാതുലനും തപോനിഷ്ഠനുമായ മാരീചന്റെ സമീപത്തിലേക്കാണ്. അവിടെച്ചെന്നു് ഉണ്ടായിരുന്ന സംഗതികളെല്ലാം മാതുലനെ പറഞ്ഞുകേൾപ്പിച്ചു. അതിനെത്തുടർന്ന് രാവണൻ പറഞ്ഞതു് ഇങ്ങിനെയായിരുന്നു,

രാവണൻ—അല്ലയൊ മാതുല! അതിനാൽ ഞാൻ ജനസ്ഥാനത്തിൽ ചെന്നു് സീതയെ അപഹരിച്ചുകൊണ്ടുപോരുവാനാണ് തീർച്ചയാക്കിയിരിക്കുന്നതു്. അതിന്നു സഹായിക്കുവാനായി അങ്ങുമാമനും എന്റെകൂടെ പോരണം.

മാരീചൻ—അല്ലയോ രാവണ! കുലക്ഷയകരമായ ഈ സംഗതി നിന്നോടു പറഞ്ഞുതന്നതു് ആരാണ്. രാമനെ വഞ്ചിച്ചുകളയാമെന്നും, തോല്പിച്ചുകളയാമെന്നും, നിഗ്രഹിച്ചുകളയാമെന്നും മറ്റും നീ മോഹിക്കുന്നുവല്ലൊ. അതൊന്നും സാധിക്കുന്ന കാര്യമല്ല. മുമ്പ് വിശ്വാമിത്രന്റെ യാഗവിഘ്നം ചെയ്യാൻ ചെന്ന സമയം യാഗരക്ഷയ്ക്കായി അവിടെ ആഗതനായിരുന്ന ഈ രാമൻ പ്രയോഗിച്ച അസ്ത്രമേറ്റു് ഞാൻ സമുദ്രത്തിൽ ചെന്നുവീണതും പിന്നെ അവിടെനിന്നു രക്ഷപെടുവാൻ ഞാൻ പെട്ടപാടും എനിക്കറിയാം. രാമന്റെ നാമം കേൾക്കുമ്പോൾതന്നെ എനിക്കു ഭയമാകുന്നു. എന്നുമാത്രമല്ല, "രാ" എന്ന അക്ഷരം വല്ലവരും ഉച്ചരിച്ചുകൂട്ടുമ്പോഴേയ്ക്കുതന്നെ, അടുത്തുണ്ടാവുന്നതു് "മ" എന്നായിരിക്കുമോ എന്ന ഭയംനിമിത്തം ഞാൻ വിവശനായിത്തീരുന്നു. രാമ, രഥം, രമണീ, രത്നാദികൾ കേൾക്കുവാൻ തന്നെ എനിക്കു ധൈര്യംമതിയാകുന്നില്ല. നിന്റെ വീര്യവും, വിദ്യയും, സാമർത്ഥ്യവും, സമ്പ്രദായവും ഒന്നും രാമനോടു ഏറുകയില്ല. അതിനാൽ നീ രാമനോടുള്ള വൈരം ഉപേക്ഷിച്ചു ലങ്കയിൽപോയി സുഖമായിരുന്നുകൊള്ളുക.

രാവണൻ—അങ്ങയോടു് ഉപദേശം ചെയ്വാനല്ല ഞാൻ ആവശ്യപ്പെട്ടതു്. അതു കേൾക്കുവാൻ ഞാനൊട്ടു വന്നിട്ടും ഇല്ല. ഞാൻ പറയുന്നതു കേൾക്കുന്നുവൊ ഇല്ലയൊ എന്നുമാത്രമേ എനിക്കു അറിയേണ്ടതായിട്ടുള്ളു. ഇല്ലാത്തപക്ഷം ഇക്ഷണം തന്നെ ഞാൻ അങ്ങയെ എന്റെ ചന്ദ്രഹാസത്തിന്നു ഇരയാക്കുന്നുണ്ട്.

മാരീചൻ (ഇതുകേട്ടു മന്ദമായൊന്നു ചിരിച്ചു്)—ഞാൻ വന്നിട്ടെന്തു വേണം!

രാവണൻ—അങ്ങു് സുന്ദരമായ ഒരു മാനിന്റെ രൂപമെടുത്തു്, രാമന്റെ പർണ്ണശാലയുടെ മുമ്പിൽ ചെന്നുനിന്നു് സീതയെ മോഹിപ്പിക്കണം. അപ്പോൾ ആ മാനിനെ പിടിച്ചുകൊടുക്കുവാൻ സീത രാമനോടാവശ്യപ്പെടും

തെയും രാമൻ അതനുസരിച്ചു അങ്ങയുടെ പിന്നാലെ പോരാതെയും ഇരിക്കയില്ല. ഇങ്ങിനെ രാമനെ കുറെ അകലത്തു് കൊണ്ടുപോയാൽ ഉടനെതന്നെ രാമന്റെ സ്വരത്തിൽ "അയ്യോ ലക്ഷ്മണ! അയ്യോ സീതേ! ഓടിവരണെ!" എന്നിങ്ങിനെ നിലവിളിച്ചുകൊള്ളുക. ആ ശബ്ദം കേൾക്കുമ്പോൾ ലക്ഷ്മണൻ സീതയുടെ ശാസനപ്രകാരം രാമനെ അന്വേഷിച്ചു പുറപ്പെടും. ആ തരംനോക്കി ഞാൻ സീതയെ അപഹരിച്ചുകൊണ്ടു പോന്നുകൊള്ളാം. കാൎയ്യം സാധിച്ചാൽ അങ്ങു് എന്നെ സഹായിച്ചതിന്നു പ്രതിഫലമായി എന്റെ രാജ്യത്തിൽ പകുതി ഞാൻ അങ്ങയ്ക്കു് സമ്മാനമായി തരുന്നുണ്ടു്."

ഇങ്ങിനെ രാവണൻ പറഞ്ഞതൊന്നും മാരീചന്നു ബോധ്യമായില്ല. രാവണന്റെ ശ്രമം കുലക്ഷയത്തിന്നായിക്കൊണ്ടുള്ളതാണെന്നു് മാരീചൻ അറിഞ്ഞു. എങ്കിലും രാവണൻ പറഞ്ഞതുപോലെ സമ്മതിക്കുകതന്നെയാണു ചെയ്തതു്. സമ്മതിക്കാതിരുന്നാൽ രാവണന്റെ കൈകൊണ്ടു മരണം നേരിടും, സമ്മതിച്ചാൽ ശ്രീരാമന്റെ കൈകൊണ്ടും മരണം സംഭവിക്കും. ഇദ്ദുഷ്ടന്റെ കൈകൊണ്ടു മരണം അനുഭവിച്ചു് നരകത്തിൽ പോകുന്നതിനെക്കാൾ എത്രയോ ഭേദമാണല്ലൊ രാമന്റെ കൈകൊണ്ടു മരണം അനുഭവിച്ചു് സ്വൎഗ്ഗത്തിൽ പോകുന്നതു്. ഇങ്ങിനെ നിശ്ചയിച്ചാണു് മാരീചൻ രാവണന്റെ ഇഷ്ടപ്രകാരം പ്രവൎത്തിക്കുവാൻ ഉറച്ചതു്. അതിന്നുശേഷം അവർ രണ്ടുപേരും കൂടി രഥത്തിൽ കയറി രാമലക്ഷ്മണന്മാരും സീതയും താമസിക്കുന്ന ജനസ്ഥാനത്തിലേക്കു് പുറപ്പെട്ടു. അവിടെ എത്തിയശേഷം — "ചാരുപുള്ളികൾ വെള്ളികൊണ്ടു, നേത്രങ്ങൾ രണ്ടും നീലക്കൽകൊണ്ടുചെയ്തു" മനോഹരമായൊരു പൊന്മാനായി മാരീചൻ "മൃഗഭാവത്തോടോരോ ലീലകൾ കാട്ടിക്കാട്ടി" പൎണ്ണശാലയുടെ സമീപത്തെത്തി. സീതയ്ക്കു് ആ പൊന്മാനിനെ കണ്ടസമയം അതിനെ കിട്ടിയാൽകൊള്ളാം എന്ന മോഹം ജനിച്ചു.

സീത — അല്ലയോ ഭർത്താവെ! മനോഹരാകൃതിയോടുകൂടിയ ഒരു മാൻ ഇതാ നില്ക്കുന്നു. ഇതു് ഏതോ ആശ്രമത്തിലെ മൃഗമാണെന്നാണു തോന്നുന്നതു്. മനുഷ്യരുമായി അതിന്നു് ഇണക്കം കാണുന്നുണ്ടു്. ഇതിനെ അങ്ങു് എനിക്കു പിടിച്ചുകൊണ്ടുവന്നു തരണം. എന്നാൽ ഞാൻ അതിനെ ഇണക്കിവളൎത്തി അതിനോടുകൂടി കളിച്ചിരുന്നുകൊള്ളാം. ജീവനോടുകൂടി പിടിക്കുവാൻ പ്രയാസമാണെന്നു് തോന്നുന്നപക്ഷം അതിനെ കൊന്നിട്ടെങ്കിലും കൊണ്ടുവന്നുതരണം. എന്നാൽ വിചിത്രാകൃതിയിൽ ഇരിക്കുന്ന അതിന്റെ തോലെടുത്തു് നമുക്കു് കഞ്ചുകവും മററും ഉണ്ടാക്കുകയെങ്കിലും ചെയ്യാമല്ലൊ.

## സീതാപഹരണം.

സീതാദേവി ഇങ്ങിനെ പറഞ്ഞപ്പോൾ, അതു് എന്തിനുള്ള പുറപ്പാടാണെന്നു് ശ്രീരാമന്നു് നല്ലപോലെ മനസ്സിലായി. ഉടനെതന്നെ ലക്ഷ്മണനെ വിളിച്ചു:— "ഹേ ലക്ഷ്മണ! ഞാൻ ഇതാ ഈ പൊന്മാനിനെ പിടിക്കുവാനായി പോകുന്നു. ഞാൻ തിരിച്ചുവരുന്നതുവരെ നീ ഇവിടെ സീതയെ കാത്തുനിന്നുകൊള്ളണം. രാക്ഷസന്മാരുള്ള ദിക്കാണു്. ഭദ്രമായിരുന്നുകൊള്ളുക." എന്നു പറഞ്ഞു. തദനന്തരം വില്ലും അമ്പും എടുത്തു മാനിന്റെ പിന്നാലെ ചെല്ലുകയും ചെയ്തു. അതെ; ആപത്തുകാലം വരുമ്പോൾ ബുദ്ധിമാ

ന്മാരുടെ ബുദ്ധികൂടെ ഭ്രമിച്ചുപോകുന്നു. പൊൻമാൻ ഉണ്ടാകയില്ലെന്ന് നല്ല നിശ്ചയമുണ്ടായിട്ടും ശ്രീരാമൻ അതിനെ പിടിക്കുവാൻ പിന്നാലെ പുറപ്പെട്ടിരിക്കുന്നതു കണ്ടില്ലേ.

മാൻ അതി സാമർത്ഥ്യത്തോടുകൂടി രാമനെ ദൂരത്തും ആകർഷിച്ചുകൊണ്ടു പോകുവാൻ തുടങ്ങി. രാമൻ കുറച്ചകലെയായെന്നുകണ്ടാൽ വളരെ വേഗത്തോടുകൂടി അവിടെനിന്ന് കളിക്കുവാനും പുല്ലുകടിച്ച് തിന്നുവാനും വിഹരിക്കുവാനും മറ്റും തുടങ്ങും. അതു കാണുമ്പോൾ ഇപ്പോൾ പിടിച്ചുകളയാം എന്നുവിചാരിച്ച് രാമൻ അടുത്തുചെല്ലും. തൊട്ടു; തൊട്ടില്ല; എന്നാകുമ്പോൾ മാൻ കുതിച്ചോടിപ്പോകും. പിന്നെയും മുമ്പത്തെപ്പോലെതന്നെ. ആ മാനിനെ ജീവനോടുകൂടി പിടിക്കണം എന്ന വിചാരത്തോടുകൂടി രാമൻ ഇങ്ങിനെ അധികദൂരം ചെന്നുപോയി. എത്രയായിട്ടും മാൻ പിടികൊടുക്കുന്നില്ലെന്ന് കണ്ടപ്പോൾ, അതിനെ ജീവനോടുകൂടി പിടിക്കുകയെന്നുള്ളത് വിഷമമാണെന്ന് നിശ്ചയിച്ച് രാമദേവൻ അസ്ത്രംതൊടുത്ത് അതിന്റെനേരെ പ്രയോഗിച്ചു. ആ അസ്ത്രം ഏറ്റ ഉടനെ ആ കാഞ്ചനമൃഗം ശ്രീരാമന്റെ സ്വരത്തിൽ 'അയ്യോ ലക്ഷ്മണ! ഹാ സീതേ! ഓടിവരണേ! ഞാനിതാ മരിക്കുന്നു' എന്നിങ്ങനെ ഉറക്കെ നിലവിളിച്ചുകൊണ്ട് മൃത്യുവിനെ പ്രാപിക്കയും ചെയ്തു.

മാരീചന്റെ ഈ ആർത്തരോദനം കേട്ട ഉടനെ സീതാദേവി വല്ലാതെ പരിഭ്രമിച്ചു. അത് തന്റെ ഭർത്താവായ ശ്രീരാമന്റെ രോദനംതന്നെയാണെന്നും, അദ്ദേഹം ഏതോ വലിയ ആപത്തിൽ പെട്ടിട്ടുണ്ടായിരിക്കുമെന്നും വിചാരിച്ച് സീതാദേവി ലക്ഷ്മണകുമാരനോടായി ഇങ്ങിനെ പറഞ്ഞു:—

സീത—കേട്ടില്ലേ ലക്ഷ്മണ! ആര്യപുത്രന്റെ രോദനം! അദ്ദേഹം ഏതോ ആപത്തിൽപെട്ടിരിക്കുന്നു എന്നുള്ളത് നിശ്ചയംതന്നെ. നീ വേഗം അങ്ങോട്ടുചെന്നു നോക്കുക.

ലക്ഷ്മണൻ—ദേവി! ഇത് ആര്യപുത്രന്റെ നിലവിളിയേ അല്ല. ഇത്തരത്തിലുള്ള ആർത്തരോദനം യാതൊരു കാരണവശാലും എന്റെ സഹോദരനായ ശ്രീരാമനിൽ നിന്ന് പുറപ്പെടുകയില്ല. തീർച്ചയായും ഇത് ഏതോ രാക്ഷസന്മാരുടെ മറിമായമായിരിക്കണം. അതിനാൽ ദേവി ഇവിടെ സമാധാനപ്പെട്ട് ഇരുന്നുകൊള്ളുകയേ വേണ്ടൂ.

“മൃത്യുവശഗതനായ പുരുഷന് സിദ്ധൌഷധങ്ങളുമേല്ക്കയില്ലത്രെ” എന്നു പറഞ്ഞതുപോലെ ആപത്താകുന്ന കുടുക്കിൽതലയിടുവാൻ കാലമായിരിക്കുന്ന ജാനകീദേവിയ്ക്ക് ലക്ഷ്മണകുമാരന്റെ ഈ ഹിതോപദേശം തെല്ലും ആസ്വാദ്യമായി ഭവിച്ചില്ല. എന്നു മാത്രമല്ല, ആ ദേവി ലക്ഷ്മണകുമാരന്റെ നേരെ പരിഭവിക്കുകകൂടെ ചെയ്തു, പിന്നെ ഇങ്ങിനെ പറഞ്ഞു.—

സീത—അല്ലയോ കപടഭക്ത! നിന്റെ അന്തർഗതങ്ങളെല്ലാം എനിക്ക് നല്ലപോലെ മനസ്സിലായിരിക്കുന്നു. ഭരതന്റെ ഉപദേശപ്രകാരം രാമനെ എങ്ങിനെയെങ്കിലും അപായപ്പെടുത്തുവാനാണ് നീ ഇങ്ങിനെ കപടവേഷം കെട്ടി ഞങ്ങളുടെകൂടെ പുറപ്പെട്ടിരിക്കുന്നത്. അല്ലേ. രാമൻ മരിച്ചുപോയാൽ പിന്നെ നിനക്ക് എന്നെ കൈവശമാക്കിക്കളയാം എന്നാണ് നിന്റെ വി

ചാരമെന്നും ഞാൻ അറിഞ്ഞിരിക്കുന്നു. നീ ഈ ജന്മത്തിൽ അതിന്ന് ശ്രമിക്കണ്ടെ,. രാമൻ മരിച്ചുപോയാൽ ഞാൻ ആ ക്ഷണത്തിൽതന്നെ എന്റെ ജീവനെയും നശിപ്പിക്കുന്നതാണ്. നീ ഇത്ര കള്ളനാണെന്ന് എന്റെ ഭർത്താവ് അറിഞ്ഞില്ലല്ലോ. അതു മഹാ കഷ്ടമായിപ്പോയി.

എന്നുവേണ്ട, വെറും സാധാരണ പെണ്ണുങ്ങളെപ്പോലെ അഭാസങ്ങളായ പറച്ചിലും അവിവേകമായി ഇങ്ങിനെ പുലമ്പുവാനും ബഹളകൂട്ടുവാനും കരയുവാനും തുടങ്ങി. ലക്ഷ്മണന്ന് പർണ്ണശാലയിൽ ഒരു നിമിഷനേരവും ഇവയെല്ലാം കണ്ടും കേട്ടും സഹിച്ചിരിക്കുവാൻ വയ്യാതായി. അതുകൊണ്ട് ലക്ഷ്മണൻ പറഞ്ഞു:—"ഇങ്ങിനെ പറയുവാൻ പാടില്ലാത്ത വാക്കുകൾ പറയുന്നുവല്ലോ. മഹാ കഷ്ടംതന്നെ. ഞാൻ പറയുന്നതിനെ അനാദരിക്കുന്നതിന്റെ ഫലം കാലതാമസംകൂടാതെ അവിടേയ്ക്കുതന്നെ അനുഭവപ്പെടുന്നതാണ്. ഇവിടം രാക്ഷസന്മാർ വളരെയധികമുള്ള സ്ഥലമാണെന്നറിഞ്ഞുകൊള്ളുക. അനാവികളായ അവർനിമിത്തം എന്തോ ആപത്ത് നേരിടുവാൻ അടുത്തിരിക്കുന്നതിനാലാണ് ഇങ്ങിനെ ബുദ്ധിപിഴച്ച് പോയിരിക്കുന്നത്. ഞാൻ വിചാരിച്ചാൽ ഒരു നിവൃത്തിയും ഇല്ല. ഏതായാലും ഞാൻ ഈ പർണ്ണശാലയ്ക്ക് ചുറ്റും ഇതാ ഒരു വരവരയ്ക്കുന്നു. യാതൊരു കാരണവശാലും ഈ വരയുടെ പുറത്ത് കടന്നുപോകരുത്. ഇതിന്നുള്ളിൽ കടന്ന് ദേവിയെ ഉപദ്രവിക്കുവാൻ ആർക്കും ശക്തിയുണ്ടാകുന്നതല്ല. അതിനാൽ ഇതിന്നകത്തുതന്നെ ഇരുന്നുകൊള്ളണം.

ഇങ്ങിനെ പറഞ്ഞു വില്ലിന്നഗ്രംകൊണ്ടു പർണ്ണശാലയ്ക്കു ചുറ്റും ഒരു വരവരച്ചു, വളരെ വ്യസനത്തോടുകൂടി, കണ്ണുനീർ വാർത്തുംകൊണ്ട്, സീതയെ വണങ്ങി, ശ്രീരാമനെ അന്വേഷിച്ചു ലക്ഷ്മണനും പർണ്ണശാലവിട്ടു പോയി.

രാവണൻ ഈ തക്കം നോക്കിനില്ക്കുകയായിരുന്നു. താൻ വിചാരിച്ചതുപോലെതന്നെ എല്ലാം സംഭവിച്ചതു കണ്ടപ്പോൾ ആ രാക്ഷസരാജാവിന്നു വളരെ സന്തോഷമായി. പണ്ടുപന്ത്രണ്ടുകൊല്ലം മുമ്പുതന്നെ സീതയുടെമേൽ കണ്ണുവെച്ചതായിരുന്നു. പക്ഷെ ഇതുവരെ ആഗ്രഹങ്ങളൊന്നും ഫലിച്ചില്ല. ഇന്നാണ് അതിന്നു യോഗം ഉണ്ടായത്. ഇങ്ങിനെയെല്ലാം വിചാരിച്ചപ്പോൾ ആ രാക്ഷസപ്രമാണിക്ക് ഒരു ദീർഘശ്വാസംവീണു. തന്റെ സഹോദരിയെ വിരൂപയാക്കിച്ചെയ്ത ഘാതകന്മാരെ ഇങ്ങിനെ ഒരു പറ്റിപ്പു പറ്റിക്കുവാൻ സംഗതിയായതിൽ രാവണന്ന് അളവററ ചാരിതാർത്ഥ്യവും ഉണ്ടായി. അതിനാൽ, ലക്ഷ്മണൻ ആശ്രമംവിട്ടു പുറത്തിറങ്ങിയ ഉടനെതന്നെ ലങ്കാധിപനായ ആ രാക്ഷസപ്രമാണി ഒരു സന്ന്യാസിയുടെ വേഷംധരിച്ചു—"ഭിക്ഷാംദേഹി" എന്നർത്ഥിച്ചുകൊണ്ടു പർണ്ണശാലയുടെ പടിക്കൽ എത്തി. എന്നാൽ ലക്ഷ്മണൻ വരച്ച വരയ്ക്കുള്ളിൽ കടക്കുവാൻ ആ ശക്തനെക്കൊണ്ടും സാധിച്ചില്ല. അവിടെ കണ്ണടച്ചുകൊണ്ടും, തലയുരുട്ടിക്കൊണ്ടും, നാരായണനാമം ജപിച്ചുകൊണ്ടും, നില്പായി. അകത്തിരിക്കുന്ന സീത നാരായണനാമോച്ചാരണം കേട്ടപ്പോൾ, ഭിക്ഷയ്ക്കു വന്നിരിക്കുന്നതു് ഏതോ യോഗ്യനായ വല്ല സന്ന്യാസിയും ആയിരിക്കും എന്നു വിചാരിച്ചു ഭിക്ഷയും എടുത്ത് അതിവേഗം പർണ്ണശാലാദ്വാരത്തിൽ ചെന്നു, ഭിക്ഷ യാചിച്ചുകൊള്ളുവാൻ ഭിക്ഷുവെ കൈകാ

ട്ടിഹിമിച്ചു. അതുകണ്ടു് സന്ന്യാസി: - അല്ലയോ ഉത്തമഗൃഹിണി! നീ ഇത്ര ദൂരത്തുനിന്നു ഭിക്ഷ തരുന്നതും, ഞാൻ അതിനെ ഇത്ര ദൂരത്തുനിന്നു സ്വീകരിക്കുന്നതും ധർമ്മമല്ല. ഗൃഹസ്ഥന്മാർ താമസിക്കുന്ന വീട്ടിന്നടുത്തു ചെല്ലുകയില്ലെന്നുള്ള വ്രതക്കാരനാണ ഞാൻ. അതിനാൽ ഇതിലും ഒട്ടും അടുത്തുവന്നു് എൻെറ വ്രതഭംഗം വരുത്തുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഗൃഹസ്ഥന്മാരുടെ വാസസ്ഥലസാമീപ്യംകൊണ്ടുണ്ടാകാവുന്ന മാലിന്യത്തെ സ്വീകരിക്കുവാനും ഞാൻ ഒരുങ്ങാറില്ല. ശ്രീരാമൻെറ സഹധർമ്മചാരിണിയായ നിനക്കു ധർമ്മസംരക്ഷണം ചെയ്യണമെന്നുണ്ടെങ്കിൽ ഭിക്ഷ ഇവിടെ കൊണ്ടുവന്നു തന്നാലും" എന്നുപറഞ്ഞു. സീതയ്ക്കു രാവണൻെറ യുക്തിവാദത്തിൽ അന്തർഭവിച്ചിരിക്കുന്ന ധർമ്മസിദ്ധാന്തങ്ങളൊന്നും അത്ര വിലയുള്ളവയായി തോന്നിയില്ല; എങ്കിലും ഭിക്ഷയ്ക്കുവന്നിരിക്കുന്ന സാധുവെ അനാവശ്യമായി താമസിപ്പിക്കുന്നതു് ഉചിതമല്ലെന്നുവിചാരിച്ചു്, ആ സതീരത്നം ലക്ഷ്മണൻ വരച്ച വരയുടെ അതിർത്തിവരെ ചെന്നു ഭിക്ഷ നീട്ടിക്കാണിച്ചു. ഇപ്പോഴും സീതയുടെ നില്പു, ഭിക്ഷുവിനു കൈനീട്ടി ഭിക്ഷ വാങ്ങത്തക്കവിധം അത്ര അടുത്തല്ലായിരുന്നു. ഭിക്ഷുവാകട്ടെ തടിമാടനെപ്പോലെ നിന്നേടത്തുതന്നെ ഉറച്ചു നില്ക്കുന്നതേയുള്ളു. അതിനാൽ എന്തായാലും ഭിക്ഷ കൊടുക്കുകതന്നെ എന്നു നിശ്ചയിച്ചു സീതാദേവി ഒരു കാൽ ആ വരയ്ക്കു വെളിയിൽ എടുത്തുവെച്ചു ഭിക്ഷ നീട്ടിക്കൊടുത്തു.

ഹതവിധി! സീതാദേവിയുടെ വിപന്നക്ഷത്രം ഉച്ചാവസ്ഥയെ പ്രാപിച്ചിരുന്ന ആ സമയത്തു, സീതാദേവി വിവേകശൂന്യയായി പ്രവർത്തിച്ച ആ സമയത്തു്, അല്ലെങ്കിൽ—ഇന്നതുഭവിക്കണം ഇന്നകാലംവേണം എന്ന വിധിപ്രകാരം സീതാദേവി അപഹൃതയാകുവാനുള്ള ആ സമയത്തു്, അതെ, ആ സാധ്വീരത്നം തൻെറ ഒരു കാൽ എടുത്തു് ലക്ഷ്മണൻ വരച്ച വരയുടെ പുറത്തുവെച്ച ആ സമയത്തു്—മുന്നിൽനിന്നിരുന്ന ആ ഭിക്ഷു ഉടനേതന്നെ വേഷംമാററി, "മഹാഗിരിസന്നിഭം, ദശാനനം, വിംശതിമഹാഭുജം, അഞ്ജനശൈലാകാരം"—ഇങ്ങിനെ ഭയങ്കരമായ സ്വന്ത ആകൃതിയെ സ്വീകരിച്ചു. സീതയെ ദേവി നില്ക്കുന്ന സ്ഥലത്തോടുകൂടി ബലാൽ കുത്തിയെടുത്തു് തൻെറ രഥത്തിൽവെച്ചു് അവിടെനിന്നും യാത്രയായി. സീതാദേവി ദയനീയമായവിധം രാമലക്ഷ്മണന്മാരെ വിളിച്ചു നിലവിളിക്കുന്നുണ്ടു്. പക്ഷേ അതൊന്നും രാവണൻ അത്ര വകവെയ്ക്കുന്നില്ല. നേരെ തെക്കോട്ടുതന്നെ കൊണ്ടുപോകുകയാണു് ചെയ്യുന്നതു്.

ഇങ്ങിനെ നിലവിളിക്കുന്നതു് വൃദ്ധനായ അതിബലവാൻ ജടായുവിനു കേൾക്കുവാൻ സംഗതിയായി. താൻ കേൾക്കുന്ന ദയനീയരോദനം ദശരഥൻെറ സ്നുഷയുടേതാണെന്നറിഞ്ഞ ഉടനെ ആ പക്ഷിശ്രേഷ്ഠൻ അടുത്തുവന്ന ജാനകിയെ അപഹരിച്ചുകൊണ്ടുപോകുന്ന ആ രാക്ഷസശ്രേഷ്ഠനോടേററു യുദ്ധംതുടങ്ങി. തൻെറ ഉഗ്രങ്ങളായ നഖങ്ങളാൽ രാവണരഥത്തിനു പൂട്ടിയിരുന്ന എട്ടു് ഉന്നതഗർദ്ദഭങ്ങളേയും വലിച്ചുകീറി താഴെവീഴ്ത്തി; തൻെറ ഉഗ്രതുണ്ഡങ്ങൾകൊണ്ടു രഥംസകലം പൊടിയാക്കി; തൻെറ ഭീമമായ ചിറകുകൾകൊണ്ടു രാവണൻെറ ഇരുപതു ഗണ്ഡങ്ങളിലും മാറിമാറി അടിച്ചു് പത്തു കിരീടങ്ങളും ദൂരെ തെറിപ്പിച്ചു. രാവണൻ കിരീടം കൂടാതെയും രഥം വാഹി

ഷ്ടം ക്ഷീണിച്ചും അവിടെ മോഹാലസ്യപ്പെട്ടു വീഴുകകൂടിച്ചെയ്തു. ജടായുവാകട്ടെ സീതാദേവിയെ കൊത്തിയെടുത്തു പുറപ്പെടുവാനുള്ള ശ്രമമായി. എന്നാൽ ഈ സംഭവം അങ്ങിനെ അവസാനിപ്പിക്കണം എന്നായിരുന്നില്ല ഈശ്വരേച്ഛ. അതിനാൽ നിമിഷാന്തരത്തിൽ രാവണൻ മോഹംതെളിഞ്ഞെഴുന്നേറ്റു് തന്റെ ചന്ദ്രഹാസംകൊണ്ടു സീതാദേവിയെയെടുത്തു പറക്കുവാൻഭാവിക്കുന്ന ജടായുവിന്റെ രണ്ടു ചിറകുകളും വെട്ടിമുറിത്തു താഴത്തിട്ടു് സീതയേയുംകൊണ്ടു വീണ്ടും ആകാശമാർഗ്ഗേണ തെക്കോട്ടുതന്നെപോകുകയുംചെയ്തു.

സീതാദേവി അവാച്യമായ ദുഃഖത്തോടുകൂടി നിലവിളിക്കുന്നതൊന്നും രാവണൻ വിലവെച്ചില്ല. ഇങ്ങിനെ പോകുന്നതിനിടയ്ക്കു് ഒരു മലമുകളിൽ അഞ്ചു വാനരന്മാർ ഇരിക്കുന്നതായി വൈദേഹി കണ്ടു. ദേവി തന്റെ ആഭരണങ്ങളിൽ ചിലതെല്ലാം രാവണൻ അറിയാതെ അഴിച്ചെടുത്തു തന്റെ ഉത്തരീയത്തിന്റെ ഒരുതലയ്ക്കു കെട്ടി, ആ ഉത്തരീയത്തെ ഒരുതളയാക്കി ചുരുട്ടി "ഇതു് എന്നെ കൊണ്ടുപോയ മാർഗ്ഗം എന്റെ ഭർത്താവിനെ അറിയിച്ചുകൊടുക്കട്ടെ" എന്നു സങ്കല്പിച്ചു് ആ പഞ്ചവാനരന്മാർ ഇരിക്കുന്ന ദിക്കിൽ വീഴത്തക്കവിധം കീഴ്പോട്ടിട്ടു. അതൊന്നും രാവണൻ കാണുകയുണ്ടായില്ല. പിന്നെ വിമാനം ചെന്നുനിന്നതു് ലങ്കയിലാണു്. അവിടെ എത്തിയ ഉടനെ രാവണൻ സീതാദേവിയെ വിമാനത്തിൽനിന്നു താഴെ ഇറക്കി തന്റെ അതിമനോഹരമായ അശോകവനികയിൽ ഒരിടത്തിരുത്തി, അവിടെ സീതയുടെ പരിചരണത്തിനും കാവലിനും മറ്റുമായി അനേകം രാക്ഷസസ്ത്രീകളേയും നിയമിച്ചു.

## ചരിത്രലക്ഷ്യങ്ങൾ.

മാരീചൻ ശ്രീരാമന്റെ അസ്ത്രം ഏറ്റു തിരിഞ്ഞുനിന്ന സ്ഥലങ്ങളെല്ലാം പിന്നെ ഐശ്വര്യാഭിവൃദ്ധിയോടുകൂടിയ നഗരങ്ങളായിത്തീർന്നിട്ടുണ്ടു്. കാഞ്ചനമൃഗത്തിന്റെ കാലിൽകിടന്നിരുന്ന നൂപുരം വീണ സ്ഥലത്തു, ഗൌതമീനദീതീരത്തിൽ, നൂപുരഗ്രാമം എന്ന ഒരു നഗരം പ്രസിദ്ധമായിത്തീർന്നു. രാമാസ്ത്രമേറ്റു ചാപല്യത്തോടുകൂടി പരിച്ച പ്രദേശത്തു ചാപല്യഗ്രാമവും ഉണ്ടായി. പർണ്ണശാലയുടെ ചുററും വില്ലിന്റഗ്രംകൊണ്ടു ലക്ഷ്മണൻ വരച്ചുണ്ടായ വര അവിടെ ഒരു നദിയായി കലാശിച്ചു. ഇവയെല്ലാം ഇന്നും കാണാവുന്നതാണു്. ഇങ്ങിനെ പരിപാവനമായിത്തീർന്ന പഞ്ചവടിപ്രദേശത്തു് സുകൃതികളായവരുടെ കണ്ണുകൾക്കു് ഇന്നു രാമലക്ഷ്മണാദികളെ പ്രത്യക്ഷമായി കാണ്മാൻകഴിയുന്നതാണു്. കല്ലും മരവും വെറും അജ്ഞാനികളായ മൂഢന്മാൎക്കു മാത്രമത്രെ. രാമനും ലക്ഷ്മണനും സീതയും സ്നാനംചെയ്ത കടവുകൾ ഇന്നും ഗൌതമീനദിയിൽ രാമതീർത്ഥം, ലക്ഷ്മണതീർത്ഥം, സീതാതീർത്ഥം എന്ന നാമധേയങ്ങളോടുകൂടി ഭക്തന്മാരുടെ പാപകോടികളെ പ്രക്ഷാളനംചെയ്തുകൊണ്ടു പരിലസിക്കുന്നു. സീതാരാമന്മാർ ശയ്യവിരിച്ചു കിടന്ന സ്ഥലമാണു് ഇന്നു ശയ്യാദ്രി എന്ന പേരിൽ കാണപ്പെടുന്ന ആ കൊടുമുടി. അവിടെ ശയ്യയുടെ ആകൃതിയിൽ ഉന്നം ശാദ്വലകുട്ടിമങ്ങൾ ഭക്തന്മാരുടെ അശ്രുധാരകൊണ്ടു പരിപാവനമായി പരിശോഭിക്കുന്നു.

രാവണൻ സീതയെ ലങ്കയിൽ കൊണ്ടുപോയിവെച്ചതിനുശേഷം പ...

അവസരങ്ങളിലും, സീതാദേവിയുടെ അടുത്തുചെന്നു പലവിധത്തിലും ആ ദേവിയെ തന്റെ വശവൎത്തിനിയാക്കിത്തീൎക്കുവാൻ ശ്രമിച്ചുനോക്കുകയുണ്ടായിട്ടുണ്ടു്. പക്ഷെ രാവണന്റെ അവക ശ്രമങ്ങളെല്ലാം സീതാദേവി അറിഞ്ഞതായി നടിക്കകൂടെ ചെയ്തിട്ടില്ല. അപ്പോഴെല്ലാം—"ഇരിക്കട്ടെ; അടുത്തതവണ നോക്കിക്കൊള്ളാം" എന്നു സമാധാനപ്പെട്ടുകൊണ്ടു രാവണൻ ഇച്ഛാഭംഗത്തോടെ മടങ്ങിപ്പോകുകയേ ഉണ്ടായിട്ടുള്ളൂ.

രാവണൻ സീതയെ അശോകവനികയിൽ കൊണ്ടുപോയി വെച്ചതിന്നുശേഷം ദേവേന്ദ്രൻ ദേവിയുടെ മുമ്പിൽ വന്നു ദേവിക്കു ദേവനിൎമ്മിതവും ദിവ്യവുമായ ഒരു പായസം സമ്മാനിച്ചു. ഈ ദിവ്യമായ പായസം ഭക്ഷിച്ചാൽ പിന്നെ ഒരു വൎഷത്തേയ്ക്കു തെല്ലുപോലും വിശപ്പും ദാഹവും ഉണ്ടാകുന്നതല്ല. ദേവനിൎമ്മിതമായ ഈ ദിവ്യാന്നം വാങ്ങി സീതാദേവി, ഒരു ഗൃഹിണിയുടെ ധൎമ്മമനുസരിച്ചു് അതിനെ ആദ്യമായി ദേവന്മാൎക്കും പിന്നെ രാമലക്ഷ്മണന്മാൎക്കും അതിഥികൾക്കും പശുക്കൾക്കും മനസാ സങ്കല്പനിവേദനം ചെയ്തു് അതിൽനിന്നല്പം ത്രിജടയ്ക്കു കൊടുത്തശേഷം ബാക്കി താനും ഭക്ഷിച്ചു.

ഇതിന്നുശേഷം രാവണൻ രാമലക്ഷ്മണന്മാരെയും വെറുതെവിടുവാൻ നിശ്ചയിച്ചില്ല. സീതാദേവിയെ ഇങ്ങിനെ കൈവശപ്പെടുത്തി ഇളക്കമില്ലാത്തവിധം തന്റെ അശോകവനത്തിൽ കൊണ്ടുവന്നു പ്രതിഷ്ഠിച്ചതിന്നുശേഷം സന്തുഷ്ടനായിത്തീൎന്ന ആ രാക്ഷസരാജാവു് ഉടനേതന്നെ ഒരു മന്ത്രിസഭ വിളിച്ചുകൂട്ടി, രാമനേയും ലക്ഷ്മണനേയും കാലംവിനാ നിഗ്രഹിക്കുന്നതിന്നു വേണ്ട ആലോചനയായി. പതിനാറു രാക്ഷസന്മാരെ നിയോഗിച്ചയച്ചാൽ അവർ പോയി ആ കുട്ടികളെ കൊന്നു വന്നുകൊള്ളുമെന്നാണു് ആലോചിച്ചുറച്ചതു്. അതിനാൽ രാമലക്ഷ്മണന്മാരെ കൊന്നുവരുവാനായി ഉടനേതന്നെ പതിനാറു രാക്ഷസന്മാരെ രാവണൻ കല്പിച്ചയച്ചു കൃതകൃത്യനായി ഭവിച്ചു. ഇവർ രാമലക്ഷ്മണന്മാരെ അന്വേഷിച്ചു പോകുംവഴിക്കു കബന്ധനുമായി എതിരിടുകയും ആ ഉഗ്രസത്വം ഈ പതിനാറു രാക്ഷസന്മാരേയും പിടിച്ചുതിന്നുകയുംചെയ്തു. രാവണൻ ആ കഥ അറിഞ്ഞതേയില്ല.

## ജടായുഗതി.

സീതയെ കാത്തു് ഒരുനിമിഷവും പിരിയാതെ അരികത്തുതന്നെ ഇരിക്കുവാൻ ശട്ടംകെട്ടപ്പെട്ടവനായ ലക്ഷ്മണൻ ഏററവും വിഷണ്ണനായി വന്നതുകണ്ടപ്പോൾ ശ്രീരാമന്റെ ഉള്ളിൽ അതിയായ താപവും പരിഭ്രമവും ഉണ്ടായി. ലക്ഷ്മണനെ അരികത്തുകണ്ട ഉടനെതന്നെ—"എന്താ ലക്ഷ്മണ! എന്തേ പോന്നതു്? സീതയ്ക്കു സഹായമായി പൎണ്ണശാലയിൽ ആരുണ്ടു്? എന്താ?—വിശേഷമെന്താ?" എന്നിങ്ങനെ ഉൽക്കണ്ഠയോടുകൂടി ഉറക്കെ വിളിച്ചു ചോദിച്ചുതുടങ്ങി ലക്ഷ്മണൻ വിവരങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചു. രാമന്നു അതു കേട്ടപ്പോൾ അതിയായ കോപവും താപവും ഉണ്ടായി. "കാൎയ്യാകാൎയ്യവിവേചനത്തിന്നു വേണ്ട ശേഷിയില്ലാത്ത അവിവേകികളുടെ വാക്കുകേട്ടു ബുദ്ധിയുള്ളവർ ഇളകാമോ? എന്തു സംഗതിയാണു് സമാധാനം പറയുവാൻ ഇല്ലാതാകുന്നതു്? ഏതായാലും നീ ചെയ്തതു വലിയ സാഹസംതന്നെയായി" എന്നുപറഞ്ഞു ലക്ഷ്മണനേയും കൂട്ടിക്കൊണ്ടു രാമൻ അതിവേഗം പൎണ്ണശാല

യിലെയ്ക്കുചെന്നു. ഹാ! അവിടെ സീതയെ കാണുന്നില്ല. വിളിച്ചുനോക്കി; എങ്ങും ഒരു ശബ്ദവും ഇല്ല. രാമലക്ഷ്മണന്മാർക്ക് പരിഭ്രമം മുഴുത്തു. കേവലം ഒരു മനുഷ്യനെപ്പോലെ രാമനും രാമനെക്കണ്ടു ലക്ഷ്മണനും അത്യന്തം ദയനീയമായവിധം വ്യസനിക്കുവാനും വിലപിക്കുവാനും തുടങ്ങി. തിരച്ചിലായി; ഒരു ദിക്കിലും സീതയെ കാണുന്നില്ല. "കുന്തംപോയാൽ കുടത്തിലുംതിരയുക" എന്ന വചനപ്രകാരം എല്ലാ മുക്കും മൂലയും കുണ്ടും കുഴിയും കാടും പോടും അവർ പരിശോധിച്ചു. കേവലം ഭ്രാന്തനെപ്പോലെ ശ്രീരാമൻ അചേതനങ്ങളായ വൃക്ഷലതാദികളോടുകൂടി ചോദിച്ചുകൊണ്ടു നടക്കുവാൻ തുടങ്ങി.

"ഹാ ഹാ വല്ലഭേ സീതേ! ഹാ ഹാ മൈഥിലീ നാഥേ!
ഹാ ഹാ ജാനകീ! ദേവി! ഹാ ഹാ മൽപ്രാണേശ്വരി!
എന്നെമോഹിപ്പിപ്പതിനായ് മറഞ്ഞിരിക്കയോ?
ധന്യേ! നീ വെളിച്ചത്തു് വന്നീട്ടു മടിയാതെ."........
വനദേവതമാരേ! നിങ്ങളുമുണ്ടോ കണ്ടു
വനജേക്ഷണയായ സീതയെസത്യംചൊൽവിൻ.
മൃഗസഞ്ചയങ്ങളേ! നിങ്ങളുമുണ്ടോ കണ്ടു
മൃഗലോചനയായ ജനകപുത്രിതന്നെ.
പക്ഷിസഞ്ചയങ്ങളേ! നിങ്ങളുമുണ്ടോ കണ്ടു
പക്ഷ്മളാക്ഷിയെ മമ ചൊല്ലുവിൻ പരമാർത്ഥം.
വൃക്ഷവൃന്ദമേ പറഞ്ഞീടുവിൻ പരമാർത്ഥം
പുഷ്കരാക്ഷിയെ നിങ്ങളെങ്ങാനുമുണ്ടോ കണ്ടു?

ഇങ്ങിനെയെല്ലാമാണു് ശ്രീരാമൻ ഒരു സാധാരണ മനുഷ്യനെപ്പോലെ നിലവിളിക്കുവാൻ തുടങ്ങിയതു്. ഇതുകൊണ്ടൊന്നും ഒരു ഗുണവും ഫലവും ഉണ്ടായില്ല. ഇങ്ങിനെ അന്വേഷിച്ചുകൊണ്ടു് കുറേ മുമ്പോട്ടു ചെന്നപ്പോൾ അവിടെ ജടായു, മുമ്പു് വിവരിച്ചതുപോലെ പക്ഷങ്ങളുമററു് ഗതപ്രാണനായി കിടക്കുന്നതുകണ്ടു. രാമലക്ഷ്മണന്മാർ ആളെ അറിഞ്ഞില്ല. ആ കാണപ്പെട്ട സത്വം, സീതയെ അപഹരിച്ചുകൊണ്ടുപോയ രാക്ഷസനോടു് എററു് തോററുകിടക്കുന്ന മറെറാരു രാക്ഷസനോ, അല്ലെങ്കിൽ സീതയെ പിടിച്ചുതിന്നു കിടക്കുന്ന വല്ല ദുഷ്ടഭൂതമോ ആയിരിക്കും എന്നാണു് രാഘവന്മാർ ആദ്യം വിചാരിച്ചുപോയതു്. അതിനാൽ ആ ഭയങ്കരസത്വത്തെ അമ്പെയ്തുനിഗ്രഹിക്കുവാൻ തന്നെ ശ്രീരാമൻ തീർച്ചയാക്കി. രാമന്റെ ആ സംരംഭം കണ്ടപ്പോൾ ജടായു പരിഭ്രമത്തോടുകൂടി ശ്രീരാമനോടായി ഇങ്ങിനെ പറഞ്ഞു:—"അല്ലയോ രാഘവ! ഞാൻ ഹന്തവ്യനല്ല; നിന്റെ ശത്രുവല്ല. നിന്റെ പിതാവിന്നു് മുൻകാലങ്ങളിൽ വളരെ ഉപകാരം ചെയ്തിട്ടുള്ള ഒരു മിത്രമാണു് ഞാൻ. നിനക്കും കേവലം അപരിചിതനല്ല. ഇപ്പോഴത്തെ ഈ അവസ്ഥകൊണ്ടു് അങ്ങു് എന്നെ അറിയാതായിപ്പോയതാണു്. എന്റെ വംശക്രമം തന്നെ ഞാൻ പറഞ്ഞുകേൾപ്പിക്കാം.

പണ്ടു് ദക്ഷപ്രജാപതിക്കു് അൻപതു പുത്രിമാരുണ്ടായി. അവരിൽ പതിമൂന്നുപേരെ കശ്യപനു് കല്യാണം കഴിച്ചുകൊടുത്തു. കശ്യപപത്നിമാരിൽ അദിതി മുപ്പത്തുമുക്കോടി ദേവന്മാരെയും വാമനമൂർത്തിയെയും; ദിതി അസു-

രാമൻ സാക്ഷാൽ ശ്രീനാരായണൻ തന്നെയാണെന്നറിഞ്ഞുകൊള്ളുക. അദ്ദേഹത്തെ ദുഃഖിപ്പിക്കുവാനും സന്തോഷിപ്പിക്കുവാനും ആരാലും സാധിക്കുന്നതല്ല. സാധാരണ ലൌകികന്മാക്ക് കാമിനിമൂലം ഉണ്ടാകുന്ന കഷ്ടപ്പാടുകളെ മനസ്സിലാക്കിയാണ് അദ്ദേഹം അവരുടെ അതുവക കഷ്ടപ്പാടുകളെ ഇല്ലാതാക്കുവാനായി അവതരിച്ചിട്ടുള്ളത്. അതു ഹേതുവായിത്തന്നെ ഒരു സ്ത്രീനിമിത്തം സംഭവിക്കാവുന്ന സങ്കടങ്ങളെ അദ്ദേഹം അററംവരെ അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ഇതെല്ലാം കേവലം ഒരു അഭിനയം മാത്രമാണെന്നറിഞ്ഞുകൊള്ളുക. രാമൻ നിരാമയനും നിർവ്വികാരനും അത്രെ.

പരമശിവൻ ഇങ്ങിനെ പറഞ്ഞതു കേട്ടപ്പോൾ പാർവ്വതീദേവിക്ക് അത്ര വിശ്വാസമായില്ല. അതിനാൽ അതിന്റെ പരമാർത്ഥം ഒന്ന് പരീക്ഷിക്കുകതന്നെ വേണം എന്ന് മനസ്സുകൊണ്ട് നിശ്ചയിച്ച്, ദേവി സീതയുടെ വേഷം ധരിച്ച് മേൽ വിവരിച്ച പ്രകാരം കരഞ്ഞും തിരഞ്ഞും നടക്കുന്ന രാമന്റെ മുമ്പിൽ ഓടെത്തി പെട്ടെന്ന് പ്രത്യക്ഷയായി നിന്നു:—"അല്ലയോ ആര്യപുത്ര! അങ്ങ് എന്തിനാണ് ഇങ്ങിനെ വ്യസനിക്കുന്നത്. ഞാനിതാ വന്നിരിക്കുന്നുവെല്ലൊ. വ്യസനം മതിയാക്കിയാലും. വരു; നമുക്ക് വിനോദിക്കാം" എന്ന് പറഞ്ഞു. അതുകേട്ട് ശ്രീരാമൻ മെല്ലെ ഒന്നു മന്ദസ്മിതം ചെയ്തു: "ഞാൻ ഭവതിയോടുകൂടി വരുന്നില്ല. എന്റെ ഉദ്ദേശമേ അതല്ല, ഭവതി ആരോ. 'എന്തിനു വന്നവളൊ? ഭവതി സീതയല്ലെന്നും സീത ഇപ്പോൾ വരികയില്ലെന്നും ഉള്ളതു നിശ്ചയംതന്നെ" എന്നു പറഞ്ഞു. പാർവ്വതി അതുകേട്ടു ലജ്ജിച്ച് കൈലാസത്തിലേയ്ക്കുതന്നെ മടങ്ങിപ്പോകുകയും ചെയ്തു. *

## അയോമുഖിയുടെ പുറപ്പാട്.

നേരെ തെക്കോട്ടു നടന്ന് അധികദൂരം ചെല്ലുന്നതിനു മുമ്പായി അവർ അതിമനോഹരമായ ഒരു പുഷ്പവാടിയിൽ പ്രവേശിച്ചു. അവിടെ കാണപ്പെട്ട ഒരു നിർമ്മല ശിലാകുട്ടിമത്തിൽ ശ്രീരാമൻ വിശ്രമാർത്ഥം ഇരുന്നശേഷം ലക്ഷ്മണനോട് അല്പം വെള്ളം കൊണ്ടുവരുവാൻ ആവശ്യപ്പെട്ടു. അതനുസരിച്ച് ലക്ഷ്മണർ ഉടനേതന്നെ വെള്ളം അന്വേഷിച്ചു പുറപ്പെട്ടും കഴിഞ്ഞു. അടുത്തെങ്ങും ജലാശയം കാണായ്കയാൽ ആ നിബിഡാരണ്യത്തിൽ കടന്ന് രാത്രിസമയം ഏകാകിയായി വെള്ളം അന്വേഷിച്ച് ചുററിത്തിരിയുമ്പോൾ ആ ദേശക്കാരിയും അതിക്രൂരയും ആയ അയോമുഖി എന്ന രാക്ഷസി ലക്ഷ്മണനെ കണ്ടെത്തി കാമപാരവശ്യത്തോടുകൂടി അടുത്തുചെന്നു. ഈ അയോമുഖിയുടെ "ആകൃതികണ്ടാൽ അതിരമണീയം" എന്നല്ലാതെ എന്തുപറയുവാനാണ്! ഉയർന്നു വളഞ്ഞ മൂക്കും, കുററിച്ചൂൽപോലെയുള്ള കേശവും, ചുവന്നു വളഞ്ഞ ദംഷ്ട്രകളും, ചിരട്ടയിൽ ചക്കക്കുരു ഇട്ടതുപോലെ വായിൽ നിറയെ പല്ലും, വിസ്താരമേറിയ വായും, തടിച്ചു നീണ്ട നാക്കും, കറുത്തുതടിച്ചു മലർന്ന ചുണ്ടും, തീപ്പൊരികൾ ചിതറുന്നതുപോലെ രൂക്ഷമായ വട്ടക്കണ്ണും, ഉരലുകൾപോലെ ഉയർന്ന നി

* "ഭവതി ആരോ?" എന്ന് ശ്രീരാമൻ പാർവ്വതിയോടു പറഞ്ഞ സ്ഥലം ഇന്നും "തലകാംബിക" എന്ന ദേവിയുടെ സാന്നിദ്ധ്യംകൊണ്ട് പരിപാവനമായി പരിശോഭിക്കുന്നു; മാത്രമല്ല പാർവ്വതിയെ ലജ്ജിപ്പിച്ച് മടക്കി അയച്ച സ്ഥലം ഇ[illegible] ലജ്ജാപുരം" എന്ന നാമത്താലും പ്രസിദ്ധമായിത്തീർന്നിട്ടുണ്ട്.

ല്ലുന്ന മുലകളും, അവയ്ക്കുമദ്ധ്യേ തൂങ്ങിക്കിടക്കുന്ന സർപ്പമാലകളും, കാതിൽ വെത്തിരിക്കുന്ന സിംഹകുണ്ഡലങ്ങളും, ആ സിംഹങ്ങൾ അവിടെ കിടന്നുപിടച്ചുകൊണ്ടു പുറപ്പെടുവിക്കുന്ന ഉഗ്രഗർജ്ജനങ്ങളും, അതെയും വക വയ്ക്കാത്ത മട്ടിൽ അടിയുലഞ്ഞുകൊണ്ടുള്ള നടയും, ഇപ്പോൾ പൊളിച്ചെടുത്ത ആനത്തോൽ ഉടയാടയും കൊണ്ട് വിശേഷേണ കുരൂപവതിയായിത്തീൎന്ന അവൾ ലക്ഷ്മണൻെറ അടുത്തുചെന്ന് തൻെറ ശൃംഗാരപ്പയററൊന്നു പയററി നോക്കുവാൻ ആരംഭിച്ചു. ലക്ഷ്മണൻ അനുകൂലിച്ചില്ല. ആ കാമകിങ്കരി പലവിധത്തിലും പറഞ്ഞുനോക്കിയതെല്ലാം ലക്ഷ്മണൻ നിരസിക്കുകയാണു ചെയ്തതു്. അവൾ നിരാശയാൽ പരിഭ്രാന്തയായി, ഏതുവിധത്തിലും ആ സുന്ദരനായ ലക്ഷ്മണകുമാരനെ അനുഭവിച്ചേതീരു എന്നു നിശ്ചയിച്ചു്, ബലാല്ക്കാരേണ ആ കുമാരനേയും പിടിച്ചു് ആകാശത്തിലേക്കുയൎന്നു. ലക്ഷ്മണൻെറ സാമദാനഭേദോപായങ്ങളും അവളോടു ഫലിച്ചില്ല. ഒടുവിൽ ആ കുമാരൻ തൻെറ വാളൂരി അവളുടെ മൂക്കും മുലയും അറുത്തു താഴത്തിട്ടു. ശൂൎപ്പണഖയെപ്പോലെ അയോമുഖിയും രൂക്ഷരൂക്ഷം നിലവിളിക്കുവാൻ തുടങ്ങി.

വെള്ളത്തിനുപോയ ലക്ഷ്മണനെ കാണാത്തതുകൊണ്ടു് ശ്രീരാമൻ ചിന്താകുലനായിരിക്കുന്ന സമയത്താണു് അയോമുഖിയുടെ രോദനം കേട്ടതു്. ഉടനെതന്നെ ആഗ്നേയാസ്ത്രമെടുത്തഭിമന്ത്രിച്ചയച്ചു് ആ പ്രദേശത്തിലെ ഇരുൾ നീക്കിയപ്പോഴേയ്ക്കും ലക്ഷ്മണൻ തിരിച്ചെത്തിക്കഴിഞ്ഞു. വിവരം അറിഞ്ഞു് ശ്രീരാമൻ വളരെ സന്തോഷിക്കുകയും അവളെ കൊല്ലാതെ വിട്ടയച്ച ധൎമ്മബുദ്ധിയെ ബഹുമാനിക്കുകയും ചെയ്തു. അയോമുഖിയും ലങ്കയിൽ ഓടി എത്തി, രാക്ഷസരാജനും ദശമുഖനും ആയ രാവണനെ ശരണംപ്രാപിച്ചു് ഉണ്ടായ വിവരങ്ങളെല്ലാം അറിയിച്ചപ്പോഴാണു് രാമലക്ഷ്മണന്മാർ മരിച്ചിട്ടില്ലെന്നും അവരെ നിഗ്രഹിക്കുവാനായി പറഞ്ഞയയ്ക്കപ്പെട്ട പതിനാറുപേൎക്കു് ഏതോവിധത്തിൽ അപകടം സംഭവിച്ചിരിക്കണമെന്നും രാവണനു് മനസ്സിലായതു്.

## കബന്ധഗതി.

ഇതിനുശേഷം രാമലക്ഷ്മണന്മാർ വീണ്ടും ആൎത്തന്മാരായി നിലവിളിച്ചുംകൊണ്ടു് പിന്നെയും മുന്നോക്കം തന്നെ നടന്നു. ഈ യാത്രയിൽ നേരിട്ടുവന്ന രാക്ഷസന്മാരെയെല്ലാം അവർ നിഗ്രഹിച്ചു. ഇങ്ങിനെ നിഗ്രഹിക്കപ്പെട്ടവരുടെ കൂട്ടത്തിൽ കബന്ധൻ ഒരു പ്രധാനിയായിരുന്നു. കബന്ധനു് കാലുകളോ തലയോ ഉണ്ടായിരുന്നില്ല. ദേഹത്തിൻെറ മദ്ധ്യത്തിൽ നിന്നും ഉത്ഭവിച്ച കൈകൾ ഒരു യോജന നീളമുള്ളവയും ആയിരുന്നു. ഈ കൈകളെക്കൊണ്ടു് കബന്ധൻ രാമലക്ഷ്മണന്മാരെ തടുത്ത സമയം ഒരു കൈ രാമനും മററതു് ലക്ഷ്മണനും വെട്ടിമുറിച്ചു് താഴെ വീഴ്ത്തി. തൽക്ഷണം തന്നെ ആ ശരീരത്തിൽ നിന്നു് ദിവ്യമായ ശരീരത്തോടു കൂടിയ ഒരു പുരുഷൻ പുറത്തുവന്നു് ശ്രീരാമനെ വണങ്ങി നമസ്കരിച്ചു് ഇങ്ങിനെ അറിയിച്ചു:—"ധന്യാത്മാക്കളായ ഭവാന്മാൎക്കു് നമസ്കാരം. അല്ലയോ രാമലക്ഷ്മണന്മാരേ! ഞാൻ ദനു എന്നു പേരായ ഒരു ഉപദേവനാണു്. പണ്ടു് ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രസാദിപ്പിച്ചു് 'അവദ്ധ്യത്വം' വരമായി വരിച്ചു. അതുകൊണ്ടുണ്ടായ അഹംഭാവത്തോടുകൂടി ഞാൻ ഒരിക്കൽ അഷ്ടാവക്രമഹർഷിയെ അധിക്ഷേപിക്കയാൽ

ആ മഹൎഷി കോപിച്ചു് ഞാൻ ഒരു 'രാക്ഷസനായി പോകട്ടെ' എന്നുശപിച്ചു. ത്രേതായുഗത്തിൽ ശ്രീരാമലക്ഷ്മണന്മാർ എന്റെ ബാഹുക്കളെ ഛേദിക്കുന്ന സമയം എനിക്കു് ശാപമോക്ഷം ഭവിക്കുമെന്നും ആ മുനി അരുളിച്ചെയ്തിട്ടുണ്ടായിരുന്നു. ഇങ്ങിനെ ഞാൻ ഒരു രാക്ഷസനായി തീൎന്നു. പിന്നെയും എന്റെ ഗൎവ്വു് വിട്ടില്ല. അതിനാൽ ഇങ്ങിനെ അഹങ്കരിച്ചു നടക്കുന്ന കാലത്തു് ദേവേന്ദ്രനോടെതിൎക്കുകയും അപ്പോൾ ഇന്ദ്രൻ വജ്രായുധം കൊണ്ടു് എന്റെ ശിരസ്സിലും കാലിലും പ്രഹരിക്കുകയും ചെയ്തു. എങ്കിലും ബ്രഹ്മാവിന്റെ വരം നിമിത്തം എനിക്കു മരണം സംഭവിച്ചില്ല. വജ്രായുധമേറ്റപ്പോൾ എന്റെ ശിരസ്സും കാലുകളും ശരീരത്തിനുള്ളിലേയ്ക്കു് വലിയുകയാണുണ്ടായതു്. ഞാൻ ഇങ്ങിനെ വികൃതാകൃതിയായി തീൎന്നപ്പോൾ ദേവേന്ദ്രനു് എന്നിൽ ദയതോന്നി. എന്റെ അഹോവൃത്തിക്കായി എന്റെ കൈകൾ നൂറു യോജന നീളം ഉണ്ടാക്കി അനുഗ്രഹിക്കുകയും ചെയ്തു. ഞാൻ അതിനുശേഷം ഇതാ ഇങ്ങിനെ എന്റെ കൈകളിൽ അകപ്പെടുന്ന പ്രാണികളെ പിടിച്ചുതിന്നുകൊണ്ടു ഉപജീവിക്കുകയാണു്. ഇന്നാണു് എനിക്കു് നിങ്ങളുടെ കൈകൊണ്ടു് ശാപമോക്ഷം ലഭിക്കുവാനുള്ള ഭാഗ്യം സന്നിഹിതമായതു്. ഞാൻ ധന്യനായിക്കഴിഞ്ഞു. ഇതിനുപകാരമായി ഞാൻ ഒരുപകാരം ചെയ്യാം. ഇതാ ഈ കാണുന്ന കാട്ടിൽ മതംഗമഹൎഷിയുടെ ആശ്രമവും ആ ആശ്രമത്തിൽ ശബരി എന്നുപേരായി ഒരു പുണ്യവതിയും ഉണ്ടു്. അവൾ മഹൎഷിയെ ശുശ്രൂഷിച്ചുകൊണ്ടു് വളരെ കാലമായി അവിടെ താമസിക്കുന്നു. നിന്തിരുവടിയെ കാണണമെന്നാണു് അവളുടെ ആഗ്രഹം. അങ്ങു് അവിടെ ചെന്നാൽ സീതാദേവിയെ വീണ്ടെടുക്കുവാനുള്ള വഴികൾ ശബരി പറഞ്ഞുതരും."

ഇങ്ങിനെ പറഞ്ഞശേഷം ആ ഗന്ധൎവ്വൻ ശ്രീരാമനെ വണങ്ങി സ്തുതിച്ചു് സ്വൎഗ്ഗലോകത്തിലേയ്ക്കു് പോകുകയും ചെയ്തു.

## ശബൎയ്യാശ്രമപ്രവേശം.

തദനന്തരം ശ്രീരാമലക്ഷ്മണന്മാർ കബന്ധൻ കാണിച്ചുകൊടുത്ത മാൎഗ്ഗത്തിൽ കൂടെ നടന്നുചെന്നു് ശബൎയ്യാശ്രമത്തിലേയ്ക്കു് പ്രവേശിച്ചു. അവിടെ ശബരിയാകട്ടെ രാമലക്ഷ്മണന്മാരെ കാത്തുകൊണ്ടിരിക്കുകയായിരുന്നു. അവർ ആഗതരായ ഉടനെതന്നെ ശബരി അവരെ പൂജിച്ചിരുത്തി, താൻ ചിരകാലമായി ശേഖരിച്ചു വെച്ചിരുന്ന ദിവ്യഫലമൂലങ്ങളെല്ലാം അവൎക്കു നിവേദിച്ചു. പിന്നെ ശബരി ഇങ്ങിനെ പറഞ്ഞു:—

ശബരി.—"ധന്യയായ്ഞാൻ നാഥമിന്നു പുണ്യാതിരേകാൽ
എന്നുടെ ഗുരുവരന്മാരായ മുനിജനം
നിന്നെയും പൂജിച്ചനേകായിരത്താണ്ടുവാണോർ
അന്നു ഞാനവരെയും ശുശ്രൂഷിച്ചിരുന്നിതു
പിന്നെപ്പോയ് ബ്രഹ്മപദം പ്രാപിച്ചാരവർകളും.
എന്നോടു ചൊന്നാരവ-"രേതുമേ ഖേദിയാതെ
ധന്യേ! നീ വസിച്ചാലുമിവിടെത്തന്നെ നിത്യം.
പന്നഗശായി പരൻ പുരുഷൻ പരമാത്മാ

വന്നവതരിച്ചിതു രാക്ഷസവധാർത്ഥമായ്
നമ്മെയുംധർമ്മത്തേയും രക്ഷിച്ചുകൊൾവാനിപ്പോൾ
നിർമ്മലൻ ചിത്രകൂടത്തിങ്കൽ വന്നിരിക്കുന്നു.
വന്നീടുമിവിടെയ്ക്കു രാഘവ, നെന്നാലവൻ
തന്നെയുംകണ്ടു ദേഹത്യാഗവുംചെയ്താലും നീ
വന്നീടുമെന്നാൽമോക്ഷം നിനക്കുമെന്നു നൂനം"
വന്നിതല്ലൊന്നും, ഗുരുഭാഷിതംസത്യമല്ലൊ.
നിന്തിരുവടിയുടെവരവും പാർത്തുപാർത്തു
നിന്തിരുവടിയേയും ധ്യാനിച്ചുവസിച്ചു ഞാൻ.
ശ്രീപാദംകണ്ടുകൊൾവാൻ മദ്ഗുരുഭൂതന്മാരാം
താപസന്മാർക്കുപോലും യോഗംവന്നീലയല്ലൊ.
ജ്ഞാനമില്ലാതഹീനജാതിയിലുള്ള മൂഢ
ഞാനിതിനൊട്ടുമധികാരിണിയല്ലയല്ലൊ
വാങ്മനോവിഷയമല്ലാതൊരു ഭവദ്രൂപം
കാണ്മാനവകാശം വന്നതു മഹാഭാഗ്യം.
ത്വൽക്കഴലിണകൂപ്പിസ്തുതിച്ചുകൊൾവാനുമി-
ങ്ങുൾക്കമലത്തിലറികപ്പോകയാനിദേ.

ശ്രീരാമൻ—പുരുഷസ്ത്രീജാതിനാമാശ്രമാദികളല്ല
കാരണംമമഭജനത്തിനുജഗത്ത്രയെ.
ഭക്തിയൊന്നൊഴിഞ്ഞുമററില്ലകാരണമെല്ലാം
മുക്തിവന്നീടുവാനുമില്ലമററുള്ളൊന്നും
തീർത്ഥസ്നാനാദിതപോദാനവേദാധ്യയന-
ക്ഷേത്രോപവാസയാഗാദ്യഖിലകർമ്മങ്ങളാൽ
ഒന്നിനാലൊരുത്തനും കണ്ടുകിട്ടുകയില്ല
എന്നെ, മത്ഭക്തിയൊഴിഞ്ഞൊന്നുകൊണ്ടൊരുനാളും.

*        *        *        *        *

തിര്യഗ്യോനിജങ്ങൾക്കെന്നാകിലുംമൂഢമാരാം
നാരികൾക്കെന്നാകിലും പുരുഷനെന്നാകിലും
പ്രേമലക്ഷണയായഭക്തിസംഭവിക്കുമ്പോൾ
വാമലോചനേ! മമതത്വാനുഭൂതിയുണ്ടാം,
തത്വാനുഭവസിദ്ധനായാൽമുക്തിയുംവരും
തത്രജന്മനിമർത്ത്യനുത്തമതപോധനേ!
ആകയാൽമോക്ഷത്തിനുകാരണംഭക്തിതന്നെ
ഭാഗവതാഢ്യേ! ഭഗവൽപ്രിയേ! മുനിപ്രിയേ!"
ജാനകിമാർഗ്ഗമറിഞ്ഞീടിൽനീപറയണം
കേനവാനീതാസീതാമൽപ്രിയാമനോഹരി?

ശബരി—ഇവിടെനിന്ന് കുറച്ചു മുന്നോട്ടു ചെന്നാൽ അവിടെ നിന്തിരുമേനികൾക്ക് പമ്പയെന്ന ദിവ്യസരസ്സു കാണാവുന്നതാണ്. അതിൽ രുചികരമായ വെള്ളവും അതിന്റെ കരകളിൽ ധാരാളം ദിവ്യഫലങ്ങളും ഉണ്ട്. അവയെ യഥേഷ്ടം ഉപയോഗിച്ച് വിശപ്പും ദാഹവും തീർന്നശേഷം

അതിന്നല്പം തെക്കുകിടക്കുന്ന ഋശ്യമൂകപർവ്വതത്തെ പ്രാപിക്കാം. ആ പർവ്വതശിഖരത്തിൽ സുഗ്രീവൻ എന്ന വാനരൻ മന്ത്രിമാരോടുകൂടി താമസിക്കുന്നു. നിന്തിരുവടികൾക്ക് അവരെ കാണുവാനും അവരുടെ സഖ്യം സമ്പാദിപ്പുവാനും ഇടവരും. സുഗ്രീവൻ സീതയെ അന്വേഷിച്ചു കണ്ടുപിടിച്ചു തരുന്നതും, നിന്തിരുവടിമാർക്ക് അചിരേണ രാവണനെക്കൊന്ന് സീതയെ വീണ്ടെടുക്കുവാൻ സാധിക്കുന്നതും ആകുന്നു."

ഇങ്ങിനെ പറഞ്ഞവസാനിപ്പിച്ചശേഷം ആ ഭാഗ്യവതിയായ ശബരി ഭഗവാനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു തന്റെ ശരീരത്തെ യോഗാഗ്നിയിൽ ദഹിപ്പിച്ചശേഷം രാമാജ്ഞപ്രകാരം വൈകുണ്ഠലോകത്തെ പ്രാപിക്കുകയും ചെയ്തു. ശ്രീരാമലക്ഷ്മണന്മാരും അതിന്നുശേഷം ശബരി കാണിച്ചുകൊടുത്ത മാർഗ്ഗത്തിൽക്കൂടെ നടന്നും ചുറ്റുമുള്ള കാഴ്ചകൾ കണ്ട് ആനന്ദിച്ചും തെക്കോട്ടുതന്നെ ചെന്നു, അവിടെ അവർക്ക് പാവനമായ പമ്പാസരസ്തടം കാണാറാകുകയും ചെയ്തു.

അരണ്യകാണ്ഡം സമാപ്തം.

---

# അഗസ്ത്യരാമായണം.

## കിഷ്കിന്ധാകാണ്ഡം.

---

### ഋശ്യമൂകാചലപ്രവേശം.

ഇങ്ങനെ പമ്പാതീരത്തെത്തിയപ്പോൾ സീതാവിരഹദുഃഖംകൂടെ വിസ്മരിച്ച് രാമൻ ലക്ഷ്മണനോടുകൂടി ചുറ്റുമുള്ള വനഭാഗങ്ങളെ നോക്കിയും, മനോഹരമായ കാഴ്ചകണ്ട് ആനന്ദിച്ചും പരിശുദ്ധമായ ജലം കുടിച്ച് ദാഹം തീർത്തും ദിവ്യഫലങ്ങൾ ഭക്ഷിച്ച് തൃപ്തിപ്പെട്ടും ഋശ്യമൂകാചലത്തിന്റെ താഴ്വരയിൽകൂടെ മന്ദമന്ദം നടന്നു തുടങ്ങി. രാമലക്ഷ്മണന്മാർ ഇങ്ങനെ കടന്നു ചെല്ലുന്നതു് അതിന്നുമുകളിൽ സ്ഥിതിചെയ്യുന്ന സുഗ്രീവൻ കണ്ടു. മനസ്സിൽ ഏതെങ്കിലും ഒന്നിനെപ്പറ്റിയുള്ള വിചാരം മുന്നിട്ടു നില്ക്കുമ്പോൾ കാണുന്നതും കേൾക്കുന്നതും എല്ലാം അതിനെപ്പറ്റിത്തന്നെയുള്ളതാണെന്ന് ആർക്കും തോന്നും. ഈ മാനസികതത്വം ആശ്രയിച്ച്, ആയുധപാണികളായ രാമലക്ഷ്മണന്മാർ അദ്രിശൃംഗത്തിന്റെ താഴ്വരയിൽകൂടെ നടന്നു ചെല്ലുന്നതു കണ്ടപ്പോൾ, അവർ തന്നെ നിഗ്രഹിക്കുവാൻ ബാലിയാൽ നിയുക്തരായിരിക്കും എന്നു വിചാരിച്ച് പരിഭ്രമത്തോടുകൂടി, ഹനൂമാനെ അരികിൽ വിളിച്ച് ദൂരത്തിൽകൂടെ വരുന്ന രാമലക്ഷ്മണന്മാരെ ചൂണ്ടിക്കാണിച്ചു കൊടുത്തുകൊണ്ട് പറഞ്ഞു:—"അല്ലയോ മന്ത്രിസത്തമ! അതാ! ആയുധപാണികളായി രണ്ടുപേർ വരുന്നതു് നീ കാണുന്നില്ലയൊ? അവർ എന്നെ നിഗ്രഹിക്കുവാനായി ബാലി പറഞ്ഞയച്ച് വരുന്നവരായിരിക്കണം. അങ്ങനെയാണെങ്കിൽ നമുക്ക് ഇവിടെനിന്ന് താമസം വിനാ ഓടിരക്ഷപ്പെടുകയാണ് നല്ലതു്. നീ ഒരു സാധുബ്രാഹ്മണന്റെ വേഷംധരിച്ച് അവരുടെ അടുത്തുചെന്ന് അവരുടെ പരമാർത്ഥസംഗതികളെല്ലാം ചോദിച്ച് മനസ്സിലാക്കണം. ഞാൻ വിചാരിക്കുന്നതുപോലെ അവർ നമ്മുടെ ശത്രുക്കൾ തന്നെയാണെങ്കിൽ അവിടെനിന്ന് കൈകൊണ്ട് ആംഗ്യം കാണിച്ചാൽ ഞാൻ ഇവിടെനിന്ന് വല്ല ദിക്കിലേക്കും ഓടിപ്പൊയ്ക്കൊള്ളാം. അവർ ശത്രുക്കളല്ല; എന്നാണെങ്കിൽ നിന്റെ മുഖഭാവം കൊണ്ട് ആ വിവരവും ഇവിടെ മനസ്സിലാക്കണം."

ഹനൂമാൻ അതുകേട്ട ഉടനെ "അങ്ങിനെ തന്നെ" എന്നു പറഞ്ഞുകൊണ്ട് അവിടെനിന്നും പോയി, ഒരു ബ്രഹ്മചാരിയുടെ വേഷമെടുത്ത് രാമലക്ഷ്മണന്മാരുടെ മുമ്പിൽ ചെന്നു വണങ്ങി, അവർ ആരാണെന്നും, എന്തിനായിട്ടു വന്നിട്ടുള്ളവരാണെന്നും എങ്ങോട്ടു പോകുന്നവരാണെന്നും മറ്റും വളരെ മധുരമായ ഭാഷയിൽ ചോദിച്ചു. ആ ചോദ്യങ്ങൾക്കെല്ലാം സമാധാനമായി ശ്രീരാമൻ സർവ്വസംഗതികളും പറഞ്ഞു കേൾപ്പിച്ചു. എന്നുമാത്രമല്ല ശബരിയുടെ വാക്കനുസരിച്ച് സുഗ്രീവനുമായി സഖ്യം ചെയ്യുവാൻവേ

ണ്ടി ഋശ്യമൂകത്തിലേക്ക് പോകുകയാണെന്നുകൂടെയും പറഞ്ഞു. അതുകേട്ട സമയം ഹനൂമാന് വളരെ സന്തോഷമായി. ഹനൂമാന്റെ മുഖഭാവംകണ്ട് അവർ പ്രതിദ്വന്ദ്വികളല്ലെന്നും പ്രത്യുത അനുകൂലികൾ തന്നെയാണെന്നും സുഗ്രീവാദികളും നിശ്ചയിച്ചു. ഹനൂമാൻ തന്റെ സർവ്വസംഗതികളും രാമലക്ഷ്മണന്മാരെയും പറഞ്ഞു കേൾപ്പിച്ചു. അതിനുശേഷം അവർ മൂന്നുപേരും കൂടി പുറപ്പെട്ടസമയം ഹനൂമാൻ വിനീതനായി ഇങ്ങിനെ അറിയിച്ചു:— "ഇനി തിരുമേനികൾ കാൽനടയായി മല കയറുന്നതു് നന്നല്ല. അടിയന്റെ ചുമലിൽ കയറി ഇരുന്നാൽ മതി. അടിയൻ തിരുമേനികളെ സുഗ്രീവസവിധത്തിൽ എത്തിപ്പിക്കാം."

അതുപ്രകാരം രാമലക്ഷ്മണന്മാർ ഹനൂമാന്റെ ഗളത്തിൽ കയറി ഇരിക്കുകയും ഹനൂമാൻ അവരെ അനായാസേന ഋശ്യമൂകാദ്രിശിഖരത്തിൽകൊണ്ടുപോയി ഇറക്കുകയും ചെയ്തു. തദനന്തരം ഹനൂമാൻ സുഗ്രീവന്റെ അടുത്തുചെന്നു് സർവ്വസംഗതികളും പറഞ്ഞു കേൾപ്പിച്ചശേഷം —

ഭീതികളകന്നീ, മിത്രഗോത്രേ വന്നു
ജാതന്മാരായോരു യോഗേശ്വരന്മാരി
ശ്രീരാമലക്ഷ്മണന്മാരെഴുന്നള്ളിയ-
താരെയും പേടിക്കവേണ്ട ഭവാനിനി.
വേഗേന ചെന്നു വന്ദിച്ചു സഖ്യം ചെയ്തു
ഭാഗവതപ്രിയനായ് വസിച്ചീടുക!!"

എന്നു് അപേക്ഷിച്ചു. സുഗ്രീവൻ ഉടനേതന്നെ രാമലക്ഷ്മണാദികളുടെ സമീപം വന്നു് അവരെ വന്ദിച്ചു. എല്ലാവരും യഥായോഗ്യം ആചാരോപചാരം ചെയ്തിരുന്നതിനുശേഷം വൃത്താന്തങ്ങൾ പറവാൻ ആരംഭിച്ചു. അതിന്റെ അവസാനത്തിൽ ഹനൂമാൻ അഗ്നി ജ്വലിപ്പിക്കുകയും രാമനും സുഗ്രീവനും അന്യോന്യം മിത്രങ്ങളായിരുന്നുകൊള്ളാമെന്നു് സഖ്യം ചെയ്യുകയും ചെയ്തു.

## സുഗ്രീവന്റെ പൂർവ്വവൃത്താന്തകഥനം.

സുഗ്രീവൻ തന്റെ പൂർവ്വവൃത്താന്തം ഇങ്ങനെ പറഞ്ഞുതുടങ്ങി:—പ്രഭോ രാമചന്ദ്ര! ഞാൻ കിഷ്കിന്ധാധിപനായ ബാലിയുടെ കനിഷ്ഠസഹോദരനാണു്. ബാലി അമിതപരാക്രമിയും അത്ഭുതബലവാനും ആകുന്നു. പണ്ടു് പാലാഴിമഥനം ചെയ്ത കാലത്തു് ഒരുഭാഗവും നിന്നുകൊണ്ടു് വാസുകിയുടെ വാലും തലയും പിടിച്ചു് മഥനം ചെയ്തിരുന്ന സുരന്മാരും അസുരന്മാരും ഒരുപോലെ ക്ഷീണിച്ചു് വിവശരായിത്തീർന്ന മാത്രയിൽ ബാലിയാണു് ഒരു കൈകൊണ്ടു് വാസുകിയുടെ തലയും മറ്റേകൈകൊണ്ടു് വാസുകിയുടെ വാലും പിടിച്ചു് ഏകനായിട്ടു് മന്ദരത്തെ പമ്പരംപോലെ തിരിച്ചതു്. ദേവന്മാരെ നിർജ്ജയിച്ചു് ദേവലോകം അടക്കി വാണിരുന്ന രാവണനെ ഈ ബാലിതന്നെ തന്റെ വാലിന്മേൽ കെട്ടിത്തൂക്കി പന്ത്രണ്ടുസംവത്സരകാലം മുഴുവനും നാലു സമുദ്രങ്ങൾ ചാടി നിത്യകർമ്മം നിർവ്വഹിച്ചിട്ടുണ്ടു്. ഞാൻ ഇവിടെ വന്നിരിക്കുന്നതുതന്നെ ബാലിയെ പേടിച്ചാകുന്നു. ഇവിടെ വന്നു് എന്നെ ഉപദ്രവിപ്പാൻ

ജ്യേഷ്ഠൻ വന്ന് എന്നെ ഉപദ്രവിക്കും. അങ്ങിനെ പലപ്പോഴും സംഭവിക്കുകയുണ്ടായിട്ടുണ്ട്. ഞങ്ങൾ തമ്മിൽ വിരോധം വരുവാനുള്ള കാരണവും ഞാൻ പറയാം.

പണ്ട് മയന്റെ പുത്രനായി ദുർമ്മദൻ എന്ന പേരോടുകൂടി മായാവിയായ ഒരു അസുരൻ ഉണ്ടായിരുന്നു. ഈ ദുർമ്മദൻ ലോകകണ്ടകനായി സർവ്വസാധുക്കളെയും ഉപദ്രവിച്ചുകൊണ്ട് നടക്കുന്നകാലത്ത് ഒരിക്കൽ കിഷ്കിന്ധയിലും വന്ന് ബാലിയേയും യുദ്ധത്തിന് വിളിച്ചു. ബാലി യുദ്ധത്തിനു ചെന്ന് അവനോടായി യുദ്ധം ചെയ്തതിൽ ദുർമ്മദൻ പരാജിതനായിത്തീർന്നു എന്നു മാത്രമല്ല, അവൻ പ്രാണരക്ഷാർത്ഥമായി അവിടെനിന്നും ഓടി ഒരു ഗുഹയിൽ കടന്ന് ഒളിക്കുകകൂടെച്ചെയ്തു. രുഷ്ടനായ ബാലി അവന്റെ പിന്നാലെ ചെന്നു. ബാലിയുടെ പിന്നാലെ ഞാനും ഉണ്ടായിരുന്നു. ദുർമ്മദൻ ഗുഹയിൽ കടന്നതു കണ്ട സമയം ബാലി എന്നെ നോക്കി--"സുഗ്രീവ ഞാനും ഇവന്റെ പിന്നാലെ പോകുന്നു. ഈ ഗുഹയിൽവെച്ച് ഞാൻ ഇവനെ കൊല്ലുന്നതായാൽ ഇതിൽ നിന്ന് പാൽ പുറത്തേയ്ക്കുവരും. അല്ല, അവൻ എന്നെയാണ് കൊല്ലുന്നതെങ്കിൽ ഇതിൽ നിന്ന് രക്തവും വരുന്നതാണ്. അങ്ങനെ രക്തം വരുന്നതാണ് കണ്ടതെങ്കിൽ, നീ ഈ ഗുഹയെ കല്ലും മരവും ഇട്ട് കുത്തിയടച്ച് കിഷ്കിന്ധയിലേയ്ക്ക് പൊയ്ക്കൊള്ളണം." എന്ന് ആജ്ഞാപിച്ചു. ഞാൻ ജ്യേഷ്ഠന്റെ ശാസനപ്രകാരം ഗുഹാദ്വാരവും കാത്ത് നില്പായി. ഒരുപത്തെട്ടുമാസം കഴിഞ്ഞു. എന്നിട്ടും ആരും പുറത്തുവരുന്നതായി ഞാൻ കണ്ടില്ല. മാത്രമല്ല, ഇതിനുശേഷം ആ ഗുഹയിൽനിന്ന് രക്തം വരുന്നതായിക്കൂടെയും കണ്ടു. അതു കണ്ടപ്പോൾ ജ്യേഷ്ഠനായ ബാലിയെ ആ ദുഷ്ടൻ നിഗ്രഹിച്ചിരിക്കും എന്ന് ഞാൻ വിചാരിച്ചു. അതിനാൽ അദ്ദേഹം ശാസിച്ചിരുന്നപ്രകാരം വിലദ്വാരം ഒരു വലിയ മലകൊണ്ടടച്ച് ഭദ്രമാക്കി കിഷ്കിന്ധയിലേയ്ക്ക് പോരികയും ചെയ്തു.

കുറച്ചു കാലമായി കിഷ്കിന്ധയ്ക്കു നാഥനാരുമില്ലെന്നറിഞ്ഞ് ചില ശത്രുക്കൾ കിഷ്കിന്ധയെ ആക്രമിക്കാതിരുന്നില്ല. എങ്കിലും ഞാൻ എത്തിയതോടുകൂടി അവരെല്ലാം ഓടിപ്പോയി. കിഷ്കിന്ധയിൽ രാജാവായിരിക്കണമെന്ന് എനിക്ക് ലവലേശംതാൽപര്യമുണ്ടായിരുന്നില്ല. എങ്കിലും എന്റെ ഹിതത്തിന് വിരോധമായിക്കൂടെ, മന്ത്രിമാരുടെയും മറ്റു പൌരന്മാരുടെയും നിർബ്ബന്ധം നിമിത്തം ഞാൻ രാജ്യാധികാരം കയ്യേല്ക്കേണ്ടതായിട്ടാണ് വന്നത്.

ഇതെല്ലാം ഇങ്ങനെ കഴിഞ്ഞുവെങ്കിലും സൂക്ഷ്മത്തിൽ ബാലി ഹതനായിരുന്നില്ല. ദുർമ്മദാസുരന്റെ മായാപ്രയോഗം നിമിത്തം ആണ് ഗുഹാദ്വാരത്തിൽക്കൂടെ രുധിരം വന്നത്. ആ പരമാർത്ഥം ഞാൻ മനസ്സിലാക്കിയതുമില്ല. ഇങ്ങനെ ഞാൻ ലങ്കാധിപനായി അല്പകാലം കഴിഞ്ഞപ്പോൾ, ബാലി ദുർമ്മദനെ കൊന്ന് പുറത്തുകടപ്പാൻ വന്ന സമയം ഞാൻ ഗുഹാദ്വാരം അടച്ച് പോയിരിക്കുന്നതായി കണ്ടു. ബാലിയെ കൊല്ലുവാൻ വേണ്ടിയാണ് ഞാൻ അങ്ങിനെ പ്രവർത്തിച്ചതെന്നാണ് ബാലി തെറ്റിദ്ധരിച്ചത്. അതിനാൽ ആ അദ്രിയെ തട്ടിപ്പൊടിയാക്കി അവിടെനിന്നും ഓടിവന്നപ്പോൾ, സിംഹാസനത്തിൽ ഇരുന്ന് രാജ്യകാര്യവിചാരം ചെയ്യുന്ന എന്നെ കണ്ട് കോപത്തോടുകൂടി അവിടെനിന്നും ആട്ടിഓടിച്ചു; എന്റെ ഭാര്യയായ രുമയെ

ക്കൂടെ ആ മഹാപാപി പരിഗ്രഹിച്ചു. എനിക്ക് എന്തെങ്കിലും വിധത്തിൽ ഉപകാരം ചെയ്യുന്നവരെ ബാലി നിർദ്ദയം ശിക്ഷിക്കുന്നതാണെന്ന് വിളംബരം ചെയ്കയാൽ, ബാലിയെ പേടിച്ച് ആരും തന്നെ എന്നെ സഹായിക്കുവാൻ ഉണ്ടായതുമില്ല. ഞാൻ അതു നിമിത്തം അവിടെ നിന്നോടി ഇവിടെ വന്നിരിക്കയാണ്. ബാലി മതംഗമഹർഷിയുടെ ശാപംനിമിത്തം ഇവിടെ വരികയില്ലെന്നെനിക്കറിയാം. അതിനാലാണ് ഇവിടെ ഒരുവിധം വിശ്വാസത്തോടുകൂടി താമസിക്കുന്നതു്. മാതംഗമഹർഷി ബാലിയെ ശപിപ്പാനുണ്ടായ കാരണമെന്താണെന്ന് ഞാൻ പറഞ്ഞു കേൾപ്പിക്കാം.

## മാതംഗൻ ബാലിയെ ശപിച്ചതു്.

പണ്ടു് ദുന്ദുഭി എന്ന പേരോടുകൂടി അതിബലവാനായ ഒരു അസുരൻ ഉണ്ടായിരുന്നു. അവൻ തനിക്കു് യുദ്ധത്തിന്നാരുമില്ലാതെ മദിച്ചു നടക്കുന്ന കാലത്തു് ഒരിക്കൽ ശ്രീവൈകുണ്ഠത്തിൽ ചെന്ന് മഹിഷവേഷം ധരിച്ച് ശ്രീനാരായണനെ യുദ്ധത്തിന്നു വിളിച്ചു. ഭഗവാൻ അപ്പോൾ അവനോടു് യുദ്ധത്തിന്നൊരുങ്ങാതെ "ഞാൻ നിന്നോടു യുദ്ധം ചെയ്വാനാളല്ല; നീ ചെന്ന് പരമശിവനെ വിളിച്ചുനോക്കുക" എന്നു പറഞ്ഞു. ദുന്ദുഭി ഉടനെതന്നെ കൈലാസത്തിൽ എത്തി പരമശിവനെ യുദ്ധത്തിന്നു വിളിച്ചു. അപ്പോൾ പരമശിവനും ഭയപ്പെട്ടു് ഒഴിയുകയാണ് ചെയ്തതു്. "അമൃതസേവകൊണ്ടു് മരണമില്ലാത്തവരായിത്തീർന്നിരിക്കുന്ന ദേവന്മാരോടു ചെന്നാവശ്യപ്പെടുക. അവരെ ജയിച്ചാൽ പിന്നെ ഞാൻ വരാം." എന്നാണ് പരമശിവൻ ഒഴികഴിവു് പറഞ്ഞതു്. അതു കേട്ടപ്പോൾ ദുന്ദുഭി ഒന്നുകൂടെ മദിച്ചു, നിമിഷാന്തരത്തിൽ ദേവലോകത്തു് ഓടിയെത്തി; ഇന്ദ്രാദികൾ ഭയപ്പെട്ടു. എങ്കിലും ഇന്ദ്രൻ ഒട്ടു് ധാർഷ്ട്യസ്വരത്തിൽ—"എന്റെ പുത്രനായി ഭൂമിയിൽ ബാലി എന്ന ഒരുവനുണ്ടു്; കിഷ്കിന്ധയിൽപോയി അവനെ വിളിച്ചാൽ അവൻ നിന്നോടു യുദ്ധം ചെയ്യുന്നതായിരിക്കും. അതാദ്യം കഴിയട്ടെ. അവനെ നിഗ്രഹിച്ചശേഷം ഇങ്ങോട്ടുവന്നാൽ ഞാനും നിന്നോടു യുദ്ധംചെയ്യുന്നുണ്ടു്" എന്നു പറഞ്ഞു. അതുകേട്ടു് ആ അസുരപ്രമാണി കിഷ്കിന്ധയിൽ ഓടിവന്നു് അവിടെ പല പല ശല്യങ്ങളും ചെയ്യുവാൻ തുടങ്ങി. അതിനെ തട്ടിക്കളവാൻ ചെന്നവരെയെല്ലാം ആ മഹിഷം വെട്ടിത്തള്ളി യമപുരിക്കു് യാത്രയാക്കി. ഇങ്ങനെ അനിവാരിതമായ ശക്തിയോടുകൂടി ആ അസുരൻ ഇവിടെ അനേകം ശല്യങ്ങൾചെയ്തുകൊണ്ടിരിക്കുന്നതായ വിവരം ബാലി അറിഞ്ഞു. ഉടനെതന്നെ ഓടിവന്നു് അവന്റെ കൊമ്പു് പിടിച്ചുവലിച്ച് അവനെ പലവുരു തലയ്ക്കുമീതെ വട്ടം ചുറ്റി നിലത്തടിച്ച്, ഒടുവിൽ തല പിടിച്ചുവലിച്ച് ഉടലിൽനിന്നും വേർപെടുത്തി യോജന ദൂരത്തു് വലിച്ചെറിഞ്ഞു. അതു ചെന്നുവീണതു് മതംഗമഹർഷിയുടെ ആശ്രമസ്ഥലത്താണു്. ആ മഹർഷിയുടെ പുണ്യാശ്രമം ഇങ്ങനെ അശുദ്ധമായ സമയം അദ്ദേഹത്തിന്നു കോപംവന്നു, "എന്റെ ആശ്രമം അശുദ്ധമാക്കിയവൻ ഈ മലയിൽ കടന്നുവന്നാൽ അവന്റെ തല പൊട്ടിത്തെറിച്ചുപോകട്ടെ" എന്ന് ശപിക്കുകയുംചെയ്തു. അതു മുതൽ ബാലി ഇവിടെ വരാതെയായി. ഇവിടെ വെച്ചുതന്നെ ഭവാന്മാരെ കണ്ടെത്തുവാൻ സംഗതിയായതിനാൽ ഈ സ്ഥലം പ്രത്യേകിച്ചും ഒരു പുണ്യസ്ഥലംതന്നെയാണെന്ന് ഞാൻ കരുതുന്നു.

## ആഭരണലാഭം.

സീതയെ അടിയൻ അന്വേഷിച്ചു് കണ്ടുപിടിച്ചു് തന്നുകൊള്ളാം. എനിക്ക് ഇതിൽ ഒരു ഉപായംകൂടെ ഇല്ലായ്കയില്ല. കുറച്ചുമുമ്പേ ലങ്കാധിപനായ രാവണന്റെ ഒരു വിമാനം ഇതുവഴി തെക്കോട്ടുപോകുന്നതായി ഞങ്ങൾ കാണുകയുണ്ടായി. അതിൽ ഇരുന്നു് ഒരു സ്ത്രീ അതിദയനീയമായവിധം നിലവിളിക്കുന്നുണ്ടായിരുന്നു. അത്ര വ്യക്തമായി കേട്ടിരുന്നില്ലെങ്കിലും 'രാമ! ലക്ഷ്മണ' എന്നു് വിളിച്ചുതന്നെയാണു് നിലവിളിച്ചിരുന്നതെന്നു് ഇപ്പോൾ തോന്നുന്നു്. ആ വിമാനം ഇവിടെ ഞങ്ങളുടെ തലയ്ക്കുമീതെ എത്തിയസമയം അതിൽനിന്നും ആ സ്ത്രീ ഒരു ചെറിയ വസ്ത്രഭാണ്ഡം താഴോട്ട് ഇട്ടുതന്നു. ഞങ്ങൾ എടുത്തു നോക്കിയസമയം അതിൽ കണ്ടതു് ഏതാനും ആഭരണങ്ങളാണു്. ഞങ്ങൾ അതെടുത്തു് സൂക്ഷിച്ചുവെച്ചിരിക്കുന്നു. സീതാദേവിയുടെ ആഭരണങ്ങളാണെങ്കിൽ ഭവാന്മാർക്കു കണ്ടാൽ അറിയാമല്ലൊ. നോക്കുക.”

ഇങ്ങിനെ പറഞ്ഞു് സുഗ്രീവൻ ആ പൊതിയെടുത്തു് അവരുടെ മുമ്പിൽ കൊണ്ടുവന്നു് വെച്ചുകൊടുത്തു. അതുകണ്ടു് ശ്രീരാമൻ:—“ലക്ഷ്മണ! നോക്കിയാലും; ഇതെല്ലാം സീതയുടെ ആഭരണങ്ങൾതന്നെയാണോ?” എന്നു ചോദിച്ചു. ലക്ഷ്മണൻ അടുത്തുചെന്നു് പൊതി കെട്ടഴിച്ചു് അതിൽനിന്നും ഓരോന്നും എടുത്തുനോക്കി ഇതരാഭരണങ്ങളോടെ താഴെ വെച്ചു. ഒടുവിൽ നൂപുരംകണ്ട സമയം, അതിയായ സന്തോഷത്തോടെ അതിനെ കയ്യിലെടുത്തു് പിടിച്ചുംകൊണ്ടു്—“അതെ, ഇവ ദേവിയുടെ ആഭരണങ്ങൾതന്നെയാണു്. ഞാൻ പ്രദക്ഷിണംചെയ്തു് നമസ്കരിക്കുന്നസമയം ഈ നൂപുരങ്ങളെ ദേവിയുടെ പാദങ്ങളിൽ ദിവസേന കാണാറുണ്ടു്,” എന്നറിയിച്ചു. ലക്ഷ്മണന്റെ ഈ വാക്കിൽനിന്നു് വ്യക്തമായ ഭക്ത്യാദരങ്ങളെ അറിഞ്ഞു എല്ലാവരും അത്ഭുതപ്പെട്ടുനിന്നുപോയി. ഈ ആഭരണങ്ങൾ കണ്ടപ്പോൾ, ശ്രീരാമനാകട്ടെ, സാക്ഷാൽ സീതയെത്തന്നെ കണ്ടതുപോലെയുള്ള സന്തോഷം ഉണ്ടായി; എങ്കിലും നിമിഷാന്തത്തിൽ ദേവിയുടെ വിരഹംനിമിത്തം അത്യന്തദുഃഖത്തോടുകൂടി വിലപിയ്ക്കുവാനും തുടങ്ങി.

## ബലപരീക്ഷ.

ഇതെല്ലാമായിട്ടും സുഗ്രീവനു് ശ്രീരാമന്റെ ഭുജബലത്തിൽ നല്ല വിശ്വാസം ഉണ്ടായിക്കഴിഞ്ഞില്ല. അതിഘോരനും മഹാശക്തനും അമിതപരാക്രമിയും യുദ്ധത്തിൽ എതിരാളിയുടെ ശക്തിയെക്കൂടെ അപഹരിച്ചെടുത്തു് സ്വായത്തമാക്കുന്നവനും ആയ ബാലിയെ ഈ ചെറുപയ്യൻ ഏതൊരുവിധമാണു് ജയിക്കുന്നതു? അതു് സാദ്ധ്യമാകുന്ന കാൎയ്യംതന്നെയാണോ? എന്നിങ്ങിനെ ആ വാനരൻ മനസ്സുകൊണ്ടു് സംശയിക്കാതിരുന്നില്ല. ഇതു ശ്രീരാമനു് മനസ്സിലായി. ഉടനെതന്നെ അദ്ദേഹം ഇരുന്നേടത്തുനിന്നെഴുന്നേററു് മുന്നോട്ടായി, ഭയങ്കരമായ വലിപ്പത്തിൽ മലപോലെ കിടക്കുന്ന ദുന്ദുഭിയുടെ ശിരസ്സിന്നരികെ ചെന്നു് തന്റെ കാൽപെരുവിരൽകൊണ്ടു് അതിനെ മെല്ലെ ഒരു എററുകൊടുത്തു. അതേററു് ആ തല ആകാശമാൎഗ്ഗത്തിൽ വളരെ ദൂരം പൊങ്ങി; പിന്നെ ചെന്നുവീണതു് പത്തു യോജനദൂരത്തിലാണു്. ഇതുകണ്ടപ്പോൾ ശ്രീരാമന്റെ കായബലത്തിൽ സുഗ്രീവനു് നല്ല വിശ്വാസം

വരു. എങ്കിലും ഇതുകൊണ്ടു് ശ്രീരാമന്റെ അസ്ത്രപ്രയോഗത്തിലുള്ള സാമൎത്ഥ്യം മനസ്സിലാക്കുവാൻ സുഗ്രീവനു് സാധിച്ചില്ല. അതിനാൽ അവിടെ വട്ടത്തിൽ നില്ക്കുന്ന ഏഴു് കരിമ്പനകളെ രാമനു് കാണിച്ചുകൊടുത്തു് — പ്രഭോ! ഇതു് കാണുന്നതല്ലോ!-

"കാണുമീ സപ്തസാലങ്ങളിവയല്ലോ.
ബാലികരത്താൽ പിടിച്ചീട്ടവനായുള്ള
സാലങ്ങളേഴുമിവയെന്നറിഞ്ഞാലും.
വൃത്രാരിപുത്രൻ പിടിച്ചിളക്കുന്നേരം
പത്രങ്ങളെല്ലാം കൊഴിഞ്ഞുപോമേഴിനും
വട്ടത്തിൽ നില്ക്കുമിവറ്റയെയൊരമ്പെയ്തു-
പൊട്ടിക്കിൽ ബാലിയെ കൊല്ലാമതും ദൃഢം."

എന്നു് സുഗ്രീവൻ പറഞ്ഞു. ഇങ്ങിനെ പറയുവാൻ കാരണമുണ്ടു്.

പണ്ടൊരിക്കൽ ഒരു ഗന്ധർവ്വൻ ഏഴു് പനമ്പഴങ്ങൾ കൊണ്ടുവരുന്നതു കണ്ടപ്പോൾ ബാലി ആ ഗന്ധർവ്വനോടു് ആ പഴങ്ങൾ ഏഴും അവിടെവെച്ചു് പോയിക്കൊള്ളുവാൻ ആജ്ഞാപിച്ചു. ആ പ്രകാരം അവൻ ആ പഴങ്ങളെ അവിടെ വെച്ചു് പോകുകയുംചെയ്തു. പിന്നെ ബാലി ചെന്നു നോക്കിയ സമയം ആ ഏഴു് പഴങ്ങളും ഒന്നായിച്ചേർന്നു് ഒരു സർപ്പമായി ഭവിച്ചിരിക്കുന്നതു് കണ്ടു. അപ്പോൾ ബാലിക്കു് കോപം വരികയാൽ "നിന്റെ മുതുകിൽ ഈ ഏഴു് പഴങ്ങളും ഏഴു് പനമരങ്ങളായി മുളിക്കട്ടെ" എന്നു് ഒരു ശാപം കൊടുത്തു. ആദിശേഷന്റെ അംശമായിരുന്ന ആ സർപ്പം ബാലിയുടെ ഈ ശാപംകേട്ടു് കോപംവരികയാൽ "എന്നാൽ അവയെ ഭേദിക്കുന്നവന്റെ കൈകൊണ്ടു് നിനക്കു് മരണവും സംഭവിക്കട്ടെ" എന്നു് ആ സർപ്പം ബാലിയേയും ശപിച്ചു. അതുകൊണ്ടാണു് "വട്ടത്തിൽ നില്ക്കുമിവറ്റയെയൊരമ്പെയ്തു പൊട്ടിക്കിൽ ബാലിയെ കൊല്ലാമതും" എന്നു് സുഗ്രീവൻ പറഞ്ഞതു്.

സുഗ്രീവന്റെ ഈ വാക്കുകേട്ടസമയം ശ്രീരാമനു് കാര്യം മനസ്സിലായി. തന്റെ കാൽപെരുവിരൽ അവിടെ മെല്ലെ ഒന്നു് അമർത്തിയ സമയം അതു് ആ സർപ്പത്തിന്റെ നാഭിയിൽ ഏല്ക്കുകയും വട്ടത്തിൽ കിടന്നിരുന്ന ആ സർപ്പം തൽക്ഷണംതന്നെ നിവന്നു് അതിന്റെ മുതുകിൽ ഉണ്ടായിരുന്ന സാലങ്ങളെല്ലാം ഒരു വരിയിൽ ആയിത്തീരുകയും, അങ്ങിനെ നേർവരിയായിത്തീർന്ന സപ്തസാലങ്ങളേയും ശ്രീരാമൻ ഒരു അസ്ത്രം പ്രയോഗിച്ചു് ഭേദിക്കുകയുംചെയ്തു. ഇതുകണ്ടപ്പോൾ സുഗ്രീവനു് വിശ്വാസവും തൃപ്തിയും സന്തോഷവും ആയി.

"അച്ഛൻ കൊടുത്തൊരു മാല."

ഇനിയും ഒരു വൈഷമ്യംകൂടെ സുഗ്രീവൻ കാണാതിരുന്നില്ല. അതിനാൽ ശ്രീരാമനെ തൊഴുതുകൊണ്ടു് വീണ്ടും ഇങ്ങിനെ ഉണർത്തിച്ചു:— "അല്ലയോ രഘുപ്രവീര! ഇതൊക്കെ ശരിതന്നെ. ബാലിയെ നിഗ്രഹിക്കുന്ന സംഗതിയിൽ ഇനിയും ഒരു വലിയ വൈഷമ്യംകൂടിയുണ്ടു്. അതെന്താണെന്നു് പറയാം:— ബാലിയുടെ പിതാമഹനായ കാശ്യപപ്രജാപതി പണ്ടു് [illegible]

ന്ന അതിതീവ്രമായി തപസ്സുചെയ്തു പ്രത്യക്ഷീകരിച്ചു. അപ്പോൾ പരമശിവൻ പ്രസാദിച്ച് കാശ്യപനു് ഒരു ദിവ്യമായ മാല കൊടുക്കുകയുണ്ടായി. ആ മാലയെ ധരിച്ചുകൊണ്ടു് മറെറാരുവനോടേററാൽ ആ ശത്രുവിൻെറ ബലത്തിൽനിന്ന് പകുതി ബലംകൂടെ ആ മാല ധരിച്ചിരിയ്ക്കുന്നവന്ന് കിട്ടും; അതാണ് ആ മാലയുടെ വിശേഷം. ഈ ദിവ്യമായമാലയെ കാശ്യപൻ തൻെറ പുത്രനായ ദേവേന്ദ്രനും, ദേവേന്ദ്രൻ അതിനെ സ്വപുത്രനായ ബാലിക്കും കൊടുത്തു. ബാലി ആരോടു യുദ്ധത്തിനു പോകുമ്പോഴും ആ മാലയും ധരിച്ചുകൊണ്ടാണ് പോകാറുള്ളതു്. അതിനാൽ ആർക്കും ബാലിയോടു് യുദ്ധത്തിൽനേരിട്ടു നില്ക്കുവാൻ സാധിക്കാറില്ല. ഈ മാല ധരിച്ചുകൊണ്ടുതന്നെ എന്നോടും യുദ്ധത്തിന്നുവരും. അതിനാൽ അതിൻെറ ശക്തിയില്ലാതാക്കുവാൻ എന്തെങ്കിലും ഉപായം ഉണ്ടാക്കണം."

അതുകേട്ട് ശ്രീരാമൻ ലക്ഷ്മണനോടു് അതേവിധത്തിൽ ഒരു മാല കെട്ടിയുണ്ടാക്കുവാൻ കല്പിച്ചു. ലക്ഷ്മണൻ മാല കെട്ടിക്കൊണ്ടു വരികയും ചെയ്തു. ഉടനെതന്നെ, അവിടെ കിടന്നിരുന്ന ശേഷാംശമായ സർപ്പത്തെ നോക്കി രാമൻ—"എടോ, സർപ്പമേ! ഞാൻ നിന്നെ നിൻെറ ശാപത്തിൽനിന്നും മോചിപ്പിച്ചുവല്ലോ. അതിന്ന് നീ എനിക്കൊരു പ്രത്യുപകാരം ചെയ്യേണ്ടതായിട്ടുണ്ട്. ബാലിയുടെ ശയ്യാഗൃഹത്തിൽ ഒരു മാല ഇരിപ്പുണ്ട്. നീ ആരും അറിയാതെ ചെന്ന്, ബാലി ഉറങ്ങികിടക്കുന്നസമയം ആ മാലയെ എനിക്ക് എടുത്തുകൊണ്ടുവന്ന് തരണം. അതിന്നുപകരം ഇതിനെ അവിടെതന്നെ വെച്ചേയ്ക്കുക" എന്നു പറഞ്ഞു. ആ സർപ്പം അതനുസരിച്ച് ആരും അറിയാതെ ബാലിയുടെ ശയ്യാഗൃഹത്തിൽ കടന്നുചെന്ന് അവിടെനിന്നും ബാലിയുടെ മാലയെ കൊത്തിയെടുക്കുകയും അതിന്നുപകരം ലക്ഷ്മണനിർമ്മിതമായ കൃത്രിമമാലയെ അവിടെവെച്ചു പോരികയും ചെയ്തു. നിദ്രാലുവായതുകൊണ്ടു് ഈ കഥ ബാലിയും ആരും അറിഞ്ഞില്ല. ഇങ്ങിനെ ബാലിയുടെ മാല കയ്യിൽകിട്ടിയഉടനെ രാമൻ സുഗ്രീവനോടു ബാലിയെ ചെന്നു യുദ്ധത്തിന്ന് വിളിക്കുവാൻ ആജ്ഞാപിച്ചു.

## ബാലിസുഗ്രീവയുദ്ധം.

ശ്രീരാമൻ പറഞ്ഞപ്രകാരംതന്നെ സുഗ്രീവൻ വേഗം ചെന്ന് ബാലിയെ യുദ്ധത്തിന്ന് വിളിച്ചു. ആ വിളി കേൾക്കുവാനുണ്ടായ താമസം—ബാലി യുദ്ധത്തിന്നൊരുങ്ങി പോർക്കളത്തിൽ എത്തിക്കഴിഞ്ഞു. പിന്നെ അവിടെ വെച്ച് ബാലിസുഗ്രീവന്മാർ തമ്മിൽ അതിഭയങ്കരമായ യുദ്ധം നടന്നു. ഒരേ ആകൃതിയും ഒരേ വലിപ്പവും ഒരേവിധം ശക്തിയും ഉള്ള ബാലിസുഗ്രീവന്മാർ തമ്മിൽ കെട്ടിപ്പിണഞ്ഞു മുഷ്ടിയുദ്ധംചെയ്യുന്നസമയം ബാലിയേതു് സുഗ്രീവനേതു് എന്ന് തിരിച്ചറിയുവാൻ ദൂരെ നില്ക്കുന്നവർക്ക് ശക്യമല്ലാതെ പോകയാൽ ശത്രുദ്രോഹത്തിന്നു പകരം മിത്രദ്രോഹം സംഭവിച്ചേയ്ക്കുമോ എന്നു ഭയപ്പെട്ട് ശ്രീരാമൻ അസ്ത്രം പ്രയോഗിക്കുക ഉണ്ടായില്ല. അതിനാൽ ബാലിയും സുഗ്രീവനും തമ്മിൽത്തന്നെ കുറേനേരം യുദ്ധം ചെയ്യേണ്ടതായിവന്നു. അതിൻെറ അവസാനത്തിൽ സുഗ്രീവൻ വല്ലാതെ തളർന്ന് ഒരുവിധം ബാലിയുടെ പിടിയിൽനിന്നും രക്ഷപ്പെട്ട് ഓടി വീണ്ടും ഋശ്യമൂകാചലത്തിൽതന്നെ വന്ന്

അന്തം പ്രാപിച്ചു. അവിടെയുണ്ട് ശ്രീരാമൻ നില്ക്കുന്നു. സുഗ്രീവൻ അസഹ്യമായ താപത്തോടും കോപത്തോടുംകൂടി പറഞ്ഞു:—

സുഗ്രീവൻ—അങ്ങ് എന്താണ് വിചാരിച്ചത്! ശത്രുവിനെക്കൊണ്ടു എന്നെ കൊല്ലിക്കാമെന്നാണോ? അതിനുപകരം അങ്ങയ്ക്കുതന്നെ ഒരസ്ത്രം അയച്ച് എന്നെ കൊല്ലാമായിരുന്നില്ലേ? കള്ളവേഷവും കള്ളത്തരവുംകൊണ്ടു മനുഷ്യലോകത്തെ വഞ്ചിക്കാനായി ഈക്കാലത്ത് ഇറങ്ങിനടക്കുന്ന എത്രതാനും കള്ളസന്യാസികളെപ്പോലെയല്ല അങ്ങ് എന്ന് ഞാൻ വിചാരിച്ചത് അബദ്ധമായില്ലേയോ എന്നുകൂടെ സംശയിക്കേണ്ടതായിരിക്കുന്നു—”

ഇത്രയും പറഞ്ഞ്, അതിനെ തുടർന്നുകൊണ്ട് പിന്നെയും പരുഷമായി എന്തെല്ലാമോ പറയുവാൻ പുറപ്പെട്ട സുഗ്രീവനെ തടുത്തുകൊണ്ടു ശ്രീരാമൻ ഇങ്ങിനെ പറഞ്ഞു:—“അല്ലയോ സ്നേഹിത! സുഗ്രീവ! ഇങ്ങിനെ അവിവേകമായി ഒന്നും പറയരുത്. നിങ്ങൾ രണ്ടുപേരുംകൂടി കെട്ടിപ്പിണഞ്ഞ് യുദ്ധംചെയ്യു സമയം മിത്രമേത് ശത്രുവേത് എന്ന് തിരിച്ചറിയുവാൻ നിവൃത്തിയില്ലാതാകയാൽ ഞാൻ ഉദാസീനനായി വർത്തിച്ചതാണ്. അല്ലാതെ മറ്റൊന്നും നീ വിചാരിക്കേണ്ട. ഒരിക്കൽക്കൂടെ ചെന്ന് ബാലിയെ യുദ്ധത്തിന് വിളിച്ചുകൊള്ളുക. അപ്പോൾ ഞാൻ അവനെ തീർച്ചയായും നിഗ്രഹിക്കുന്നുണ്ട്.

ഇങ്ങിനെ പറഞ്ഞ് സുഗ്രീവനെ തന്റെ കൈകൊണ്ട് ശ്രീരാമൻ തൊട്ടുതലോടി. അതോടുകൂടി സുഗ്രീവന്റെ സർവ്വാസ്വാസ്ഥ്യങ്ങളും നിശ്ശേഷം നീങ്ങുകയും ചെയ്തു. പിന്നെ യുദ്ധത്തിനിടയിൽ സുഗ്രീവനെ തിരിച്ചറിയുവാനായി അവനൊരു മാലയുണ്ടാക്കിക്കൊടുക്കുവാൻ ശ്രീരാമൻ ലക്ഷ്മണകുമാരനെ വിളിച്ചേല്പിച്ചു. ലക്ഷ്മണൻ അപ്രകാരം ഒരു മാലയുണ്ടാക്കിക്കൊടുക്കുകയും ചെയ്തു. ഈ മാലയും ധരിച്ചുകൊണ്ടു ചെന്നാണ് സുഗ്രീവൻ രണ്ടാമത്തെ തവണ ബാലിയെ യുദ്ധത്തിന്നു വിളിച്ചത്. സുഗ്രീവന്റെ ഈ ആഹ്വാനം കേട്ടമാത്രയിൽതന്നെ ബാലി യുദ്ധത്തിന്നു പുറപ്പെട്ടുകഴിഞ്ഞു. ഈ പുറപ്പാടു കണ്ട് ബാലിയുടെ ഭാര്യയായ താര അടുത്തുചെന്ന് ഇങ്ങിനെ പറഞ്ഞു:—

താര—അല്ലയോ പ്രിയഭർത്താവേ! അങ്ങ് ഇപ്പോൾ സുഗ്രീവനോട് യുദ്ധത്തിന്നു പോകരുത്. അല്പംമുമ്പ അങ്ങയോട് യുദ്ധത്തിൽ തോറ്റ് ഓടിപ്പോയ സുഗ്രീവൻ വീണ്ടും ഇത്രവേഗം തിരികെവന്ന് രണ്ടാമതും അങ്ങയെ യുദ്ധത്തിന് വിളിക്കുന്നതെങ്കിൽ അവന് അതിന്നു തക്കവണ്ണം എന്തെങ്കിലും മതിയായ ഒരു പിൻബലം ഉണ്ടായിരിക്കണം. എന്റെ മകൻ അംഗദൻ കാട്ടിൽ പോയ സമയം ഒരു സംഗതി അറികയുണ്ടായി. അയോദ്ധ്യാധിപനായ ശ്രീരാമൻ അനുജനായ ലക്ഷ്മണനോടുംകൂടി സുഗ്രീവന്റെ അടുത്ത് വന്നിരിക്കുന്നു എന്നും രാമനും സുഗ്രീവനും തമ്മിൽ മിത്രമായിരിക്കുവാൻ അന്യോന്യം സഖ്യം ചെയ്തിരിക്കുന്നു എന്നും അതനുസരിച്ച് ശ്രീരാമൻ അങ്ങയെ നിഗ്രഹിച്ചുകൊടുക്കുവാൻ ഏറ്റിരിക്കുന്നു എന്നും ആണ് അംഗദൻ പറഞ്ഞത്. അതു പരമാർത്ഥവും ആയിരിക്കണം. സുഗ്രീവൻ ഇങ്ങനെ വീണ്ടും അങ്ങയെ യുദ്ധത്തിന് വിളിച്ചിരിക്കുന്നത് ആ പിൻബലം കണ്ടുകൊണ്ടുതന്നെയാണെന്ന് ഞാൻ വിചാരിക്കുന്നു. അതിനാൽ ഇനി അങ്ങ് സുഗ്രീവനോടുള്ള

യ രാവണനെ പണ്ട് ഞാൻ എന്റെ വാലിന്മേൽ കെട്ടിത്തൂക്കിക്കൊണ്ട് നടന്ന കഥ അങ്ങു കേട്ടിട്ടില്ലെന്നുവരുമോ? എന്നോട് ഒരുവാക്ക് പറഞ്ഞിരുന്നുവെങ്കിൽ ഞാൻ രാവണനെ പരിഷക്കാരൊക്കെ ഇവിടെ പിടിച്ചുകെട്ടി കൊണ്ടുവരാമായിരുന്നുവല്ലോ. തസ്കരനെപ്പോലെ ഒളിച്ചുനിന്ന് അസ്ത്രം പ്രയോഗിച്ച് എന്നെ നിഗ്രഹിച്ചു അങ്ങേയ്ക്ക് അങ്ങയുടെ ഭാര്യയെ മോഷ്ടിച്ചുകൊണ്ടുപോയ രാവണനോട് പരിഭവിക്കുവാൻതന്നെ എന്തു് അവകാശമാണുള്ളത്? എന്നാൽ എനിക്ക് അതിയായ വ്യസനം തോന്നുന്നത് ഇതുകാലവും അച്ഛസ്ഫടികസങ്കാശമായ യശസ്സിനെത്തന്നെ നിലനിർത്തിക്കൊണ്ടുവന്ന സൂര്യവംശത്തിനു നിങ്ങൾ രണ്ടു പെരുപിള്ളർ ഈ ഹീനകൃത്യം നിമിത്തം എന്നും തീരാത്തതായ ഒരു കളങ്കം ഉണ്ടാക്കിവെച്ചുവല്ലോ എന്ന് വിചാരിക്കുമ്പോഴാണ്. ഇതെല്ലാം ഞാൻ അങ്ങയുടെ ശ്രേയസ്സിനെ ലാക്കാക്കി പറയുന്നതാണെന്ന് വിശ്വസിച്ചുകൊള്ളുക. എനിക്ക് അങ്ങയുടെ ദേഹമററു മരിക്കാറായതിൽ സീമാതീതമായ സന്തോഷമേ ഉള്ളൂ."

രാമൻ—"ഹേ ബാലി! നീ ഇങ്ങിനെ ഒന്നും പറയരുത്. മഹാത്മാക്കളുടെ പ്രവൃത്തികളുടെ ഗുരുലാഘവത്വം നിർണ്ണയിക്കുവാൻ സാധാരണന്മാർക്ക് ശക്തിയില്ല. അതുകൊണ്ടാണ് അവർ അവരുടെ ഹ്രസ്വമായ ബുദ്ധിയിൽ അവിവേകമെന്നു തോന്നുന്ന സംഗതികളെപ്പററി ആക്ഷേപിക്കുന്നത്. എന്നാൽ അവക കൃത്യങ്ങൾക്ക് ശരിയായ കാരണങ്ങൾ ഉണ്ടായിരിക്കും. കർമ്മം കൊല്ലുന്നു! നിന്റെ കർമ്മത്തിന്നനുസരണമായി നീ ഓരോ മാററങ്ങളെ സ്വീകരിക്കുന്നു; ഞാൻ ഒരു നിമിത്തം അല്ലാതെ എന്തുണ്ട്? ഇതുകൊണ്ടു പ്രത്യേകമായി ഒരു കീർത്തിയും ഉണ്ടാകണമെന്ന് ഞാൻ ആഗ്രഹിച്ചിട്ടില്ല; പ്രത്യുത, ഇതുകൊണ്ട് അകീർത്തിതന്നെ ഉണ്ടായാലും തരക്കേടില്ലതാനും. നിന്റെ കർമ്മങ്ങളുടെ ഫലമായി നീ അനുഭവിക്കേണ്ടതായ ശിക്ഷ നിനക്കു കിട്ടി; എന്റെ കർമ്മങ്ങളുടെ ഫലമായി ഞാൻ നിനക്കു തരികയും ചെയ്തു. നിന്റെ ദുഷ്കർമ്മങ്ങളുടെ ഫലമായിട്ടാണ് നിനക്കിതനുഭവമായതെങ്കിലും, എന്റെ പ്രവൃത്തി ഒരു കാട്ടാളവൃത്തിപോലെ ദുഷ്പ്രവൃത്തിയായി പരിണമിച്ചിട്ടുള്ളതിനാൽ ഇതിന്റെ ഫലമായി ദ്വാപരയുഗത്തിൽ നീയൊരു കാട്ടാളനായി ജനിച്ച് എന്നെ ഒളിച്ചുനിന്ന് അസ്ത്രമയച്ച് നിഗ്രഹിക്കുന്നതായിരിക്കും. അതോടുകൂടി നീ മോക്ഷം അടയുകയും ചെയ്യും. ഇങ്ങിനെ ധർമ്മസ്ഥാപനം ചെയ്വാനായിട്ടാണ ഞാൻ നിന്നെ സംഹരിക്കുന്നത്. സുഗ്രീവന്റെ ഭാര്യയായ രുമയെ നീ അപഹരിച്ചുവെച്ചുള്ളത് ലൌകികദൃഷ്ട്യാ തെററുതന്നെയാകുന്നു. അതിനുള്ള ശിക്ഷ നീ ഇപ്പോൾ അനുഭവിച്ചും കഴിഞ്ഞു.

ബാലി—മേലിലെ സംഗതികൾ എങ്ങിനെയെങ്കിലുമാകട്ടെ; അതിനെപ്പററി തൽക്കാലം ചിന്തിച്ചിട്ട് കാര്യമില്ലല്ലോ. അങ്ങ് എന്നിൽ ആരോപിച്ചിരിക്കുന്ന കുററം ഞാൻ സഹോദരഭാര്യയായ രുമയെ അപഹരിച്ച് വെച്ചിരിക്കുന്നു എന്നുള്ളതാണെന്ന് [illegible]കുന്നു. [illegible] ഞങ്ങളുടെ ജാതിക്ക് പാപകരമല്ലെന്നാണ് എന്റെ അറിവ്. [illegible]ടെ ധർമ്മനീതിഭേദങ്ങൾ മനുഷ്യർക്കു യോജിച്ചതുപോലെയുള്ളതല്ല. നിങ്ങളുടെ [illegible] വെച്ച് ഞങ്ങളെ അളക്കുന്നതു ശരിയല്ല. ഞങ്ങളുടെ [illegible] പ്രവൃത്തികൾ നിങ്ങൾക്ക് [illegible] തോന്നുന്നുണ്ടെങ്കിൽ അതു [illegible]

നംകൊണ്ടു് തോന്നുന്നതാണ്. അതിനെപ്പററി ഇനി പറഞ്ഞതുകൊണ്ടു് പ്രയോജനമേതും ഇല്ലല്ലോ. അതകട്ടെ;

എൻെറ മകനായ അംഗദനെ ഞാൻ അവിടത്തെ കയ്യിൽ ഇതാ സമർപ്പിക്കുന്നു. അവനെ വേണ്ടുംപോലെ രക്ഷിക്കുവാനുള്ള ഭാരം അങ്ങെയ്ക്കാണ്. നിന്തിരുവടിയുടെ അസ്ത്രം ഞാൻ എത്രതന്നെ ശ്രമിച്ചിട്ടും പറിച്ചെടുക്കുവാൻ എന്നെക്കൊണ്ടു് സാധിക്കുന്നില്ല. അതു് എൻെറ ദേഹത്തിനുള്ളിൽ കടന്നു ദേഹിയെ വലിച്ചെടുക്കുന്നു. ആ വ്യഥ എനിക്കു സഹിക്കവയ്യാതായിത്തീർന്നിട്ടുണ്ടു്. നിന്തിരുവടി ഇനിയും എന്നെ വ്യഥപ്പെടുത്താതെ അസ്ത്രം പിഴുതെടുത്തു എനിക്കു സുഖഗതിയുണ്ടാകുവാൻ അനുഗ്രഹിക്കണം."

ഇങ്ങിനെ ബാലി അപേക്ഷിച്ച ഉടനെ ശ്രീരാമൻ അടുത്തുചെന്നു് തൻെറ തൃക്കൈകൊണ്ടു ആ അസ്ത്രത്തെ വലിച്ചൂരി, ബാലിയെ തൊട്ടുതടവി, ആ ധന്യനെ യാതൊരു വ്യഥയും കൂടാതെ മരിപ്പിച്ചു. വിഷ്ണുദൂതന്മാർ തൽക്ഷണംതന്നെ വിമാനവുമായി അവിടെ എത്തി ആ പുണ്യാത്മാവിനെ എതിരേററു് നിത്യശാന്തിപദത്തിലേക്കു് കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു.

അപ്പോഴയ്ക്കും അവിടെ എത്തിച്ചേർന്നിരുന്ന താര വളരെ വ്യസനത്തോടുകൂടി വിലപിക്കുവാൻ തുടങ്ങി. ശ്രീരാമൻ താരയുടെ സമീപം ചെന്നു പലവിധത്തിലും സാരോപദേശങ്ങൾ ചെയ്തു് താരയേയും സമാധാനപ്പെടുത്തി. പിന്നെ അംഗദനെക്കൊണ്ടു് ബാലിയുടെ ശേഷക്രിയാദികളെല്ലാം നടത്തിച്ചു. അതിനുശേഷം സുഗ്രീവൻ ശ്രീരാമദേവൻെറ അടുത്തുവന്നു് കിഷ്കിന്ധാരാജ്യം ശ്രീരാമൻതന്നെ ഭരിച്ചുകൊള്ളണമെന്നപേക്ഷിച്ചു നിന്നു. അതിന്നു് ശ്രീരാമൻ വഴിപ്പെട്ടില്ല. എന്നുമാത്രമല്ല, ലക്ഷ്മണനെക്കൊണ്ടു് സുഗ്രീവനെ കിഷ്കിന്ധാധിപനായും അംഗദനെ യുവരാജാവായും അഭിഷേകം ചെയ്യിപ്പിക്കുകയും, ഇങ്ങിനെ സുഗ്രീവാദികൾ കിഷ്കിന്ധയിൽതന്നെ താമസമാക്കുകയും ചെയ്തു.

## സീതാന്വേഷണാരംഭം.

ഇത്രയും ആയപ്പോഴയ്ക്കു് വർഷകാലം ആരംഭിച്ചുകഴിഞ്ഞു. അതിനാൽ സീതാന്വേഷണം ഉടനെതന്നെ ആരംഭിക്കുവാൻ നിവൃത്തിയുണ്ടായില്ല. വർഷകാലം മുഴുവനും ശ്രീരാമലക്ഷ്മണന്മാർ*പ്രവർഷണാദ്രിയിലെ ഒരു വിശാലമായ ഗുഹയിൽ താമസിച്ചാണു കഴിച്ചുകൂട്ടിയതു്. ആ ഗുഹ മനോഹരവും സുഖവാസത്തിന്നു വളരെ യോജിച്ചതും ആയിരുന്നു. ഈ കാലത്തു് ഒരുദിവസം ശ്രീരാമൻ ലക്ഷ്മണനു് ക്രിയാമാർഗ്ഗം ഉപദേശിച്ചുകൊടുത്തതായി വ്യാസൻ അറിയുന്നു.

അങ്ങിനെ ഇരിക്കുന്നകാലത്തു് ഒരുദിവസം ലക്ഷ്മണകുമാരൻ പ്രാതഃസ്നാനം കഴിച്ചു് ഗുഹാന്തർഭാഗത്തിലെയ്ക്കു് ചെന്നസമയം അവിടെ ശ്രീരാമൻ സാത്വികാംശംകൊണ്ടുണ്ടായ സീതാദേവിയോടുകൂടി വിഹരിക്കുന്നതും ലക്ഷ്മണ

* രാമലക്ഷ്മണന്മാർ ഇവിടെ താമസിച്ചകാലത്തു് സ്നാനം ചെയ്തിരുന്ന രണ്ടു് ജലാശയങ്ങൾ, രാമതീർത്ഥം, ലക്ഷ്മണതീർത്ഥം എന്നിപേരുകളോടുകൂടി ഇന്നും അവിടെ പ്രകാശിക്കുന്നുണ്ടു്

നെകണ്ട ഉടനെ ആ ദേവി ശ്രീരാമന്റെ ദക്ഷിണപാർശ്വത്തിൽ കയറി വിലയം പ്രാപിക്കുന്നതും കണ്ടു. ശ്രീരാമൻ ഒരിക്കലും സീതാദേവിയെ വിട്ടുപിരിയുക ഉണ്ടായിട്ടില്ലെന്ന് ഇതിനാൽ വ്യക്തമാകുന്നുണ്ട്. മാത്രമല്ല, ഇങ്ങിനെ ഒരു സ്വപ്നം ലക്ഷ്മണന്ന് കിട്ടുക ഉണ്ടായിട്ടുണ്ടെന്നും വരുന്നു.

എങ്കിലും ശ്രീരാമൻ കേവലം ഒരു സാധാരണക്കാരനെപ്പോലെ സീതാവിരഹത്തിൽ പിന്നെയും പൂർവ്വാധികം പരിതപിക്കുവാൻ തുടങ്ങി * ഒരുദിവസം ലക്ഷ്മണനെ വിളിച്ച്—"ഹേ ലക്ഷ്മണ! നാം സുഗ്രീവനുമായി സഖ്യം ചെയ്തതനുസരിച്ച് ബാലിയെക്കൊന്ന് സുഗ്രീവനെ കിഷ്കിന്ധാധിപനായി വാഴിച്ചിട്ട് ഇതാ മാസം നാലായിരിക്കുന്നു. രാജഭോഗങ്ങളോടുകൂടി രാജധാനിയിൽ സുഖിച്ചിരിക്കുന്ന സുഗ്രീവൻ നമ്മളെയെല്ലാം തീരെ മറന്നുപോയിരിക്കണം; എന്തൊ? അങ്ങിനെയാണെങ്കിൽ അവൻ മഹാകൃതഘ്നൻതന്നെയാണെന്നുള്ളതിന്ന് യാതൊരു സംശയവും ഇല്ല. അതിനാൽ നീ കിഷ്കിന്ധയിലേയ്ക്ക് ഒന്നു ചെല്ലുക. അവനെ ഭയപ്പെടുത്തുകയേ ആകാവൂ. അല്ലാതെ ദണ്ഡിപ്പിക്കരുത്. ബാലിയെ നിഗ്രഹിച്ച ബാണം എന്റെ കയ്യിൽതന്നെ ഇരിപ്പുണ്ടെന്ന് നീ ചെന്ന് അവനോട് പറയുക" എന്ന് പറഞ്ഞു. ലക്ഷ്മണൻ അതു കേട്ട ഉടനെതന്നെ കിഷ്കിന്ധയിലേയ്ക്ക് പുറപ്പെടുകയും ചെയ്തു.

എന്നാൽ ഇതിന്നുമുമ്പായിത്തന്നെ നാനാഗിരി കാനനാദികളിൽ പാർക്കുന്ന വാനരന്മാരെ വരുത്തുവാനായി സുഗ്രീവന്റെ ആജ്ഞപ്രകാരം ഹനുമാൻ വാനരന്മാരെ നിയോഗിച്ചിട്ടുണ്ടായിരുന്നു. എന്നു മാത്രമല്ല സുഗ്രീവന്റെ ആജ്ഞപ്രകാരം കിഷ്കിന്ധയിൽ വാനരന്മാർ വന്നുചേരുവാനും തുടങ്ങിയിരിക്കുന്നു. ഈ ഘട്ടത്തിലാണ് മേൽവിവരിച്ചപ്രകാരം ശ്രീരാമന്റെ ശാസനം അനുസരിച്ച് ലക്ഷ്മണകുമാരൻ രാജധാനിയിലേയ്ക്ക് ചെന്നത്. ഗോപുരദ്വാരത്തിൽ എത്തിയ ഉടനെ ലക്ഷ്മണൻ തന്റെ വില്ല് കുഴിയെകുലച്ചു മെല്ലെ ഒന്ന് ചെറുഞാണൊലിയിട്ടു. വാനരന്മാരെല്ലാം അതുകേട്ട് പേടിച്ച് വാലും പൊക്കി, കിലുകില ശബ്ദിച്ച്, നാലുപാടും ചാടുവാനും ഓടുവാനും തുടങ്ങി. സുഗ്രീവന്ന് കാര്യം മനസ്സിലായി. ആദ്യമായി താൻതന്നെ നേരിട്ടുചെന്നാൽ ലക്ഷ്മണൻ കോപിച്ച് വല്ലതും പ്രവർത്തിച്ചേക്കുമോ എന്നു ഭയപ്പെട്ട് ലക്ഷ്മണനെ സമാധാനപ്പെടുത്തുവാനായി ഹനുമാനെ മുമ്പിലും താരയെ പിമ്പിലും ആയി പറഞ്ഞയച്ചു. ഹനുമാൻ ചെന്ന് ലക്ഷ്മണനെ കണ്ടുവണങ്ങി, അവിടെനിന്ന് മെല്ലെ അകത്തേക്ക കൂട്ടിക്കൊണ്ടുപോന്നു. മദ്ധ്യഗോപുരദ്വാരത്തിൽ എത്തിയ സമയം അവിടെച്ചെന്ന് താരയും ലക്ഷ്മണനെ വണങ്ങി. യാതൊരു ആഭരണവും കൂടാതെയും വെറും വെള്ളവസ്ത്രം മാത്രം ധരിച്ചും ഭർത്തൃശോകമാകുന്ന തീക്കനലിനെ മൂടിയിരിക്കുന്ന ചാമ്പൽപോലെ വെണ്മവീശുന്ന പുഞ്ചിരിയോടുകൂടിയും.

“താരേശതുല്യമുഖിയായമാനിനി
താരാജഗന്മനോമോഹിനി, സുന്ദരി”

* ശ്രീരാമൻ വിരഹദുഃഖം നിമിത്തം രോദനം ചെയ്യുമ്പോൾ കണ്ണുനീർ ഒലിച്ചുണ്ടായതാണ്. വൈതരണി എന്ന നദിയെന്ന് പറയുന്നു.

ലക്ഷ്മീസമാനയായ് നില്ക്കുന്നതു കണ്ടപ്പോൾ ലക്ഷ്മണന്ന് അത്ഭുതവും സന്തോഷവും ഉണ്ടായി. ഇങ്ങിനെ ഹനുമാന്റെയും താരയുടെയും കൂടിയോടുകൂടിയാണ് ലക്ഷ്മണൻ അകത്തു് പ്രവേശിച്ചതു്. ഉടനേതന്നെ സുഗ്രീവൻ താണു് വണങ്ങി വിനീതഭാവത്തോടെ ആചാരോപചാരങ്ങൾ ചെയ്തു് മാറിനിന്നു. ലക്ഷ്മണന്ന് ഇതുകൊണ്ടൊന്നും വലിയ സമാധാനമുണ്ടായില്ല. അതിനാൽ സുഗ്രീവനെ കണ്ടുടനെ:—"എന്താ! സ്വാർത്ഥതമൂലം കാര്യങ്ങളെല്ലാം മറന്നുപോയി അല്ലേ. അങ്ങയുടെ ജ്യേഷ്ഠനായ ബാലിയെ നിഗ്രഹിച്ച ബാണം അർക്കപുത്രനായ ശ്രീരാമൻവശം ഇന്നും ഇരിപ്പുണ്ടെന്നറിയാമോ?" എന്നിങ്ങിനെ രോഷാകുലനായി ചോദിച്ചു. അതിന്ന് സുഗ്രീവൻ—"അവിടുന്ന് ഇങ്ങിനെ കോപപരിഭവമായിട്ട് അരുളിച്ചെയ്യുന്നതു്. ഞാൻ രാമകാര്യത്തിൽ യാതൊരു ഉദാസീനതയും കൂടാതെ സദാ ജാഗരൂകനായിത്തന്നെ ഇരിക്കുന്നു. നാനാവനഗിരികളിൽ വസിക്കുന്നവരായ വാനരന്മാരെയെല്ലാം വരുത്തിയിരിക്കുന്നതു് നോക്കുക. രാമകാര്യത്തിനായി ഇവർ എന്തും പ്രവർത്തിക്കുവാൻ തയ്യാറുള്ളവരാണ്."

സുഗ്രീവൻ ഇങ്ങിനെ പറഞ്ഞതു കേട്ടപ്പോൾ ലക്ഷ്മണൻ—"എന്നാൽ വരൂ നമുക്ക് രാമസവിധത്തിലേയ്ക്കുതന്നെ പോകാം," എന്നു പറഞ്ഞു് എല്ലാവരേയും കൂട്ടിക്കൊണ്ടു് പ്രവർഷണഗിരിയിലേയ്ക്കു ചെന്നു. അവരെല്ലാം രാമനെ നമസ്കരിച്ചു് വണങ്ങി നിന്നശേഷം രാമാജ്ഞപ്രകാരം സുഗ്രീവൻ സീതയെ തിരയുവാനായി നാലുദിക്കുകളിലേയ്ക്കും പോകുവാൻ കോടിലക്ഷംവീതം കപിവീരന്മാരെ നിയമിച്ചു. ഒരു മാസത്തിനകം സകലദിക്കിലും തിരഞ്ഞു് മടങ്ങി എത്തിക്കൊള്ളണമെന്നും അതിന്നൊരു മാസം കഴിഞ്ഞിട്ടും സീതയെ കാണാതെ വരുന്നവരെ തൽക്ഷണംതന്നെ ശിരച്ഛേദം ചെയ്തു് ശിക്ഷിക്കുമെന്നും ആയിരുന്നു സുഗ്രീവാജ്ഞ. ഇങ്ങിനെ നാലുഭാഗങ്ങളിലേയ്ക്കും വക്ഷം ലക്ഷംവീതം വാനരന്മാരെ നിയോഗിച്ചുവെങ്കിലും അംഗദൻ, ജാംബവാൻ, ഹനുമാൻ, നളൻ, സുഷേണൻ, ശരഭൻ, മൈന്ദൻ തുടങ്ങിയുള്ള പ്രധാനന്മാരെ തെക്കൻ ദിക്ക തിരയുവാൻ നിയോഗിച്ച വാനരന്മാരുടെ കൂട്ടത്തിലായിരുന്നു ഉൾപ്പെടുത്തിയിരുന്നതു്. ഈ വാനരന്മാരെല്ലാം ശ്രീരാമനെ തൊഴുതു് നമസ്കരിച്ചുകൊണ്ടു് പുറപ്പെട്ടായി. ആ കൂട്ടത്തിൽ ഹനുമാൻ ശ്രീരാമനെ നമസ്കരിക്കുവാൻ ചെന്നസമയം ശ്രീരാമൻ ആ കർമ്മകുശലനെ അടുത്തുവിളിച്ചു്, തന്റെ മുദ്രാംഗുലീയം ഉടൻ "വിശ്വാസം വരുവാനായി നീ ഇതു് സീതയുടെ കയ്യിൽ കൊടുക്കുക" എന്നുപറഞ്ഞു് അതിനെ ആ കപിവരൻ കയ്യിൽ കൊടുത്തു. പിന്നെ ദിവ്യമായ രാമമന്ത്രവും ഉപദേശിച്ചു. മന്ത്രം ലഭിച്ചതിന്നശേഷം ഹനുമാൻ ഒന്നാമതായിച്ചെയ്തതു് അതിന്റെ പുരശ്ചരണമാണ്. മന്ത്രശാസ്ത്രവിധിപ്രകാരം അക്ഷരലക്ഷം കഴിച്ചു മന്ത്രസിദ്ധിവരുത്തിയശേഷം ശ്രീരാമനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു് രാമാനുഗ്രഹംവാങ്ങി മറ്റു വാനരന്മാരോടുകൂടി തെക്കേദിക്ക തിരയുവാനായി ആ മാരുതിവീരൻ പുറപ്പെട്ടു. യാത്രയുടെ ആരംഭത്തിൽ ശ്രീരാമൻ ഹനുമാനെ വീണ്ടും അരികെ വിളിച്ചു്—"അല്ലയോ വായുപുത്ര! നീ സീതയെ കാണുന്നസമയം സീതയ്ക്കു് നിന്നിൽ വിശ്വാസം വരുവാനായി, ഞാൻ ചിത്രകൂടാദിയിൽവച്ചു് സീതയുടെ ഗണ്ഡസ്ഥലങ്ങളിൽ മനോഹരമായി പത്രിക്കുറെഴുതിയിരുന്ന ഒരു അടയാള

മായി പറഞ്ഞുകൊടുക്കുക" എന്നു പറഞ്ഞു് ആ സംഗതി പൂർവ്വാപരം ഹനുമാനെ ധരിപ്പിച്ചു.

## വാനരന്മാരുടെ സീതാന്വേഷണം.

വാനരന്മാരെല്ലാം സീതാദേവിയെ അന്വേഷിച്ചുകൊണ്ടു് പുറപ്പെട്ടുകഴിഞ്ഞു. അവർ ഒരിടവും ബാക്കിവയ്ക്കാതെ തിരഞ്ഞു. കിഴക്കും വടക്കും പടിഞ്ഞാറും ദിക്കുകളിൽ തിരയുവാൻ പോയിരുന്നവർ അതിജാഗ്രതയോടെ തിരഞ്ഞു് ഒരു മാസംകൊണ്ടു് അവരുടെ ജോലി അവസാനിപ്പിച്ചു് കിഷ്കിന്ധയിൽ മടങ്ങിയെത്തി സുഗ്രീവനെക്കണ്ടു വിവരം അറിയിച്ചു. തെക്കോട്ടു പോയവർ ഈ കാലത്തിനിടയ്ക്കു് മടങ്ങിവന്നില്ല. അവർ കിഷ്കിന്ധാനഗരിവിട്ടു് തെല്ലുദൂരം ചെന്നു് വിന്ധ്യാചലപാർശ്വത്തിൽ പ്രവേശിച്ചു. അവിടെവെച്ചു് അത്യുഗ്രനും ഘോരരൂപനും ആയ ഒരു രാക്ഷസനെ കണ്ടുമുട്ടി. ഇവൻതന്നെയാണു് രാവണൻ എന്നാണു് വാനരന്മാർ വിചാരിച്ചതു്. അതിനാൽ എല്ലാവരുംകൂടി ചെന്നു് അവനെ പിടികൂടി തൽക്ഷണംതന്നെ കൊന്നു.* പിന്നെ അവനല്ല രാവണൻ എന്നറിഞ്ഞതിനുശേഷം അവിടെനിന്നും തെക്കോട്ടു് തിരയുവാൻ തുടങ്ങി; അവർ ഉത്സാഹത്തോടുകൂടി പുറപ്പെട്ടുകഴിഞ്ഞു.

## സ്വയംപ്രഭാഗതി.

ഇങ്ങിനെ തളർന്നു് തിമിർത്തു് പോകുന്ന വാനരന്മാർക്കു് ഉഷ്ണാധിക്യംനിമിത്തം ദാഹിച്ചു. നല്ല വെള്ളം കിട്ടുവാനായി അവർ പല സ്ഥലങ്ങളിലും തിരഞ്ഞുനോക്കി. എന്നിട്ടും കിട്ടിയില്ല. ഇങ്ങിനെ വിഷമിച്ചു നടക്കുമ്പോൾ അവിടെ അടുത്തുണ്ടായിരുന്ന ഒരു ഗുഹയിൽനിന്നു് ഏതാനും ചക്രവാകപ്പക്ഷികൾ പുറത്തുവരുന്നതായും അവയുടെ പക്ഷങ്ങളിൽനിന്നു് ജലകണങ്ങൾ ധാരാളമായി ഇറ്റിറ്റു വീഴുന്നതായും അവർ കണ്ടു. അതിനാൽ ആ ഗുഹയിൽ തീർച്ചയായും ജലം ഉണ്ടായിരിക്കും എന്നവർ തീർച്ചയാക്കി എല്ലാവരുംകൂടി അതിൽ പ്രവേശിച്ചു. കുറച്ചുള്ളിൽ ചെന്നപ്പോഴേയ്ക്കും ഇരുട്ടുകൊണ്ടു് ഒന്നുംതന്നെ കാണാതായി. അവർ കയ്യോടുകയ്യു് കോർത്തുപിടിച്ചു അതിൽ വഴിയറിയാതെ അങ്ങോട്ടും ഇങ്ങോട്ടും ചുറ്റിത്തിരിഞ്ഞു് സഞ്ചരിക്കുവാൻ തുടങ്ങി. പുറമെക്കു വരാനുള്ളതായ മാർഗ്ഗംകൂടെ അവർക്കു് അറിവുണ്ടായില്ല. ഇങ്ങിനെ അവർ വളരെദിവസം അതിൽ തിരിഞ്ഞുനടന്നു് കഴിച്ചുകൂട്ടിയതിനുശേഷം ദൈവവശാൽ പ്രകാശമുള്ള ഒരു സ്ഥലത്തെത്തിച്ചേർന്നു.

"സ്വർണ്ണമയം മനോമോഹനം കാണുമവർ
കണ്ണിന്നുമേറ്റമാനന്ദകരം പരം.
വാപികളുണ്ടു മണിമയവാരിജാ-
ലാപൂർണ്ണകളായതീവ വിശദമായ്.
പക്വഫലങ്ങളാൽ നമ്രങ്ങളായുള്ള
വൃക്ഷങ്ങളുണ്ടു തെല്ലുമതുല്യമായ്.

* ഈ യാത്രയിൽ വാനരന്മാർ ഇങ്ങിനെ വേറെയും അനവധി രാക്ഷസന്മാരെ നിഗ്രഹിക്കുക ഉണ്ടായിട്ടുണ്ടു്.

പീയൂഷസാമ്യമധുരദ്രാണസംയുത
ഭോജ്യഭക്ഷ്യാന്നസഹിതങ്ങളായുള്ള
വസ്തുവൃന്ദങ്ങളുണ്ടു പലതരം തദ്വദേവ
വസ്ത്രരത്നാദിപരിഭൂഷിതങ്ങളായ്
മാനസമോഹനമായ ദിവ്യസ്ഥലം
മാനുഷവർജ്ജിതം ദേവഗേഹോപമം."

മാത്രമല്ല, രത്നമയമായ ഒരു ഗൃഹവും അതിൽ മംഗളസ്വരൂപിണിയായ ഒരു താപസിയേയും അവർ കണ്ടു. വാനരന്മാർ ആ ദേവിയെ വണങ്ങി തങ്ങളുടെ വർത്തമാനങ്ങളും അവിടെ വരുവാനുണ്ടായ കാരണങ്ങളും അറിയിച്ചപ്പോൾ ഉടനേതന്നെ ഒരു ജലാശയം കാണിച്ചുകൊടുത്ത് അതിൽ പോയി ജലപാനം ചെയ്യുവാൻ ആ താപസി നിർദ്ദേശിച്ചു. അതുപ്രകാരം അവർ അതിൽ ഇറങ്ങി അമൃതുപോലെ സ്വാദുള്ള ജലം തൃപ്തിയാവോളം പാനംചെയ്തു ദാഹംമാറിയശേഷം മടങ്ങിവന്ന് ആ താപസിയെ വണങ്ങിയപ്പോൾ അത്യന്തം വിശേഷമായതും സ്വാദുകൂടിയതും അനുപമമായവും ആയ ഫലങ്ങൾ ധാരാളം ഭക്ഷിക്കുവാൻ കൊടുത്ത് അവരെ തൃപ്തിപ്പെടുത്തിയതിനുശേഷം തന്റെ സ്വന്ത വർത്തമാനം ഇങ്ങിനെ പറഞ്ഞുകേൾപ്പിച്ചു:—

സ്വയംപ്രഭ—അല്ലയോ വാനരന്മാരേ! പണ്ട് വിശ്വകർമ്മാവിന് ഹേമ എന്ന പേരായി ഒരു പുത്രി ഉണ്ടായിരുന്നു. അവൾ നൃത്തഗീതാദികളിൽ അതിസമർത്ഥയും ആയിരുന്നു. ആ ഹേമ തന്റെ നൃത്തഗീതാദികളാൽ പരമശിവനെ സന്തോഷിപ്പിക്കയാൽ അവളുടെ സുഖവാസത്തിന്നായി പരമശിവൻ കല്പിച്ചുണ്ടാക്കിക്കൊടുത്തതാണ് ഈ ഗുഹാപുരി. ഇവിടെ ഹേമാദേവി വളരെക്കാലം തപസ്സുചെയ്തു വാഴുക ഉണ്ടായിട്ടുണ്ട്. ഞാൻ ആ ദേവിയെ പരിചരിച്ചുകൊണ്ടു പാർക്കുന്നവളാണ്. എന്റെ പേർ സ്വയംപ്രഭ എന്നാകുന്നു. ആ ദേവി സ്വർഗ്ഗാരോഹണംചെയ്ത സമയം എന്നെ നോക്കി—"അല്ലയോ സ്വയംപ്രഭേ! ഞാനിതാ ഈ ദേഹം ഇപ്പോൾത്തന്നെ ഉപേക്ഷിക്കുവാൻ നിശ്ചയിച്ചിരിക്കയാണ്. നീ കുറേക്കാലംകൂടി ഇവിടെത്തന്നെ ഇരുന്നുകൊള്ളണം. ത്രേതായുഗത്തിൽ ശ്രീരാമാവതാരമുണ്ടാകും. അന്ന് നിനക്ക് ശ്രീരാമനെ നേരിട്ടു കാണുവാനും ഇടവരും. അതിനുശേഷം നീ നിന്റെ ദേഹം ഉപേക്ഷിച്ച് എന്റെ സമീപത്തിലേക്കുതന്നെ പോന്നുകൊള്ളുക. നീ അതുകാലംവരെ ഇവിടെത്തന്നെ ഇരുന്നേച്ചാൽ മതി. രാമദൂതന്മാരായ വാനരന്മാർ നിന്റെ ഗുഹയിൽ വരുന്ന സമയം നീ അവർക്ക് വേണ്ടുന്ന ഉപചാരങ്ങൾ ചെയ്ത് അവരെ സൽക്കരിക്കണം. എന്നാൽ ശ്രീരാമനെപ്പറ്റിയുള്ള വിവരങ്ങളെല്ലാം നിനക്ക് അവരിൽനിന്ന് ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്" എന്നു പറഞ്ഞു. അതിനാലാണ് ശ്രീരാമനെപ്പറ്റിയുള്ള വിവരങ്ങളെല്ലാം എനിക്ക് നിങ്ങളിൽനിന്നു ഗ്രഹിക്കുവാൻ സാധിച്ചത്. നിങ്ങൾക്ക് ഞാൻ ഇനി എന്തൊരുപകാരമാണ് ചെയ്യേണ്ടതെന്ന് പറഞ്ഞുകൊള്ളുക.

വാനരന്മാർ—ഞങ്ങൾക്ക് മറ്റൊന്നും വേണ്ടതായിട്ടില്ല. ഈ ഗുഹ

യിൽനിന്ന് പുറത്തുകടക്കുവാനുള്ള മാർഗ്ഗം അറിഞ്ഞുകൂടാത്തതിനാൽ ഞങ്ങളെ ഇതിൽനിന്നും പുറത്തിറക്കിത്തന്നാൽ മതി.

വാനരന്മാർ ഇങ്ങിനെ പറഞ്ഞതുകേട്ടു, അവരോട് ഒരുനിമിഷനേരത്തേക്ക് കണ്ണടച്ചിരുന്നുകൊള്ളുവാൻ സ്വയംപ്രഭ ആവശ്യപ്പെട്ടു. അതുപ്രകാരം അവർ ഒരുനിമിഷനേരത്തേയ്ക്ക് കണ്ണടച്ചു നില്ക്കുകയും ചെയ്തു. പിന്നെ കണ്ണുതുറന്നു നോക്കിയ സമയം അവർ എല്ലാം ഗുഹയുടെ പുറത്തായിരിക്കുന്നു. വാനരന്മാർ അത്ഭുതപരതന്ത്രന്മാരായിത്തീർന്നു. സ്വയംപ്രഭയാകട്ടെ, അവരോട് യാത്രപറഞ്ഞു പോയി ശ്രീരാമനെ കണ്ടു വന്ദിച്ചശേഷം ഭഗവാന്റെ അനുഗ്രഹത്തോടുകൂടി ദേഹം ഉപേക്ഷിച്ച് മോക്ഷപദമടയുകയും ചെയ്തു.

## സമ്പാതിഗതി.

അംഗദാദികളായ വാനരന്മാരാകട്ടെ, വളരെ വ്യസനിച്ചു. ഗുഹയിൽ കിടന്നുഴന്ന് കാലംപോയ കഥയൊന്നും അവർ അറിഞ്ഞില്ല. മാസമൊ കഴിഞ്ഞു. സീതയെപ്പററി യാതൊരു വിവരവും ഇതുവരെയായി കിട്ടിയതുമില്ല. അതിനാൽ വിഷാദാകുലന്മാരായിത്തീർന്ന അവർ മുമ്പിൽ കാണാറായ സമുദ്രതീരത്തിലേക്ക് നടന്നുചെന്നു. അവിടെ എല്ലാവരും നിരന്നിരുന്നുകൊണ്ട് വ്യസനസമേതം അവരുടെ കഷ്ടകാലത്തെപ്പററി പറഞ്ഞു വ്യസനിക്കുവാൻ തുടങ്ങി. ഈ കൂട്ടത്തിൽ അവർ ശ്രീരാമന്റെ കഥയും പറയാതിരുന്നില്ല. അതിന്നിടയിൽ ജടായുവെപ്പററിയും അവർ സംസാരിച്ചു. അവിടെ അടുത്തുണ്ടായിരുന്ന ഒരു ഗുഹയിൽ ജീവിച്ചുകൊണ്ടിരുന്ന സമ്പാതി ഈ വർത്തമാനങ്ങളെല്ലാം കേട്ടുകൊണ്ടിരിക്കുകയായിരുന്നു. ജടായു എന്ന നാമം അവർ ഉച്ചരിച്ചതു കേട്ടപ്പോൾ ഈ പറയുന്നവർ ജടായുവിന്റെ വിരോധികൾ വല്ലവരും ആയിരിക്കും എന്നു വിചാരിച്ചു അവരെ കൊത്തിവിഴുങ്ങുവാനായി ആ പക്ഷിരാട്ട് അതിവേഗം അങ്ങോട്ട് ഓടിച്ചെന്നു. അടുത്തെത്തി വിവരങ്ങളെല്ലാം ചോദിച്ചറിഞ്ഞ സമയത്താണ് ജടായുവിന്റെ മരണവൃത്താന്തം ഗ്രഹിക്കാറായതു്. അതുകേട്ട് സമ്പാതി വളരെ വ്യസനിച്ചു. പിന്നെ തന്റെ സഹോദരന്നുവേണ്ടി ശേഷക്രിയാദികളെല്ലാം ചെയ്തശേഷം വാനരന്മാരോട് ഇങ്ങിനെ പറയുവാൻ തുടങ്ങി:—

സമ്പാതി—അല്ലയൊ വാനരന്മാരെ! നിങ്ങളെ എനിക്കു നല്ലപോലെ മനസ്സിലായിക്കഴിഞ്ഞിരിക്കുന്നു. സീതയെ അന്വേഷിച്ചു പോകുന്ന നിങ്ങൾക്ക് സീത ഇരിക്കുന്ന സ്ഥലം ഞാൻ പറഞ്ഞുതരാം. ലങ്കാധിപനായ രാവണൻ സീതയെ കട്ടുകൊണ്ടുപോയി അവന്റെ അശോകവനത്തിൽ വെച്ചിരിക്കുന്നുണ്ട്. രാവണൻ സീതയെ ആകാശമാർഗ്ഗത്തിൽകൂടെ കട്ടുകൊണ്ടുപോകുന്നതു് എന്റെ പുത്രൻതന്നെ കാണുകയുണ്ടായി. അവൻ അപ്പോൾതന്നെ എന്റെ അടുത്തുവന്ന് വിവരം എന്നെ അറിയിച്ചു. അതു കേട്ടപ്പോൾ എനിക്ക് അവന്റെ നേരെ സഹിക്കുവാൻ സാധിക്കാതിരുന്ന കോപമാണുണ്ടായതു്. അതുകൊണ്ടു ഞാൻ "എടാ മണ്ട! നീ രാവണൻ സീതയെ കട്ടുകൊണ്ടുപോകുന്നതു് കണ്ടുംകൊണ്ടു പോരികയാണൊ ചെയ്തതു്. എന്തുകൊണ്ടു് അടുത്തുചെന്നു യുദ്ധംചെയ്തു സീതയെ വീണ്ടെടുത്തില്ല. ഇത്ര ഔചിത്യബുദ്ധിയില്ലാത്ത നിന്നെ എനിക്കിനി എന്റെ മുമ്പിൽ കാണുകയേ വേണ്ടാ; പോക

യതെൻ്റ ഞാനും” എന്നു പറഞ്ഞു് അട്ടിപ്പായിച്ചു. അന്നു് എന്നെ വിട്ടു പോയ അവനെപ്പററി ഞാൻ പിന്നീട്ടു് ഇന്നേവരെ ഒന്നും കേട്ടിട്ടേ ഇല്ല. അതൊ പോകട്ടെ. അതിദൂരം കാണുന്ന ഗൃദ്ധ്രജാതിയിൽപെട്ടവനായ എനിക്കു് ഒരു നൂറുയോജന ദൂരം, ലങ്കയിൽ അശോകവനത്തിൽ, ഇരിക്കുന്ന സീതയെ ഇവിടെനിന്നു് കാണുവാൻ സാധിക്കുന്നുണ്ടു്. നിങ്ങളിൽ ആരെങ്കിലും സാധിക്കുമെങ്കിൽ, അവിടെ ചെന്നാൽ നിങ്ങൾക്കും സീതാദേവിയെ കാണാകുന്നതാണു്.

“ഇതാ, എൻ്റെ ചിറകുകൾ മുളച്ചുവരുന്നതു് നിങ്ങൾ കണ്ടുവോ; അത്ഭുതം നോക്കുക! ഇതിൻ്റെ കാരണവും ഞാൻ പറയാം. പണ്ടു് ഞാനും എൻ്റെ അനുജൻ ജടായുവുംകൂടി, സ്വർഗ്ഗത്തിൽ പ്രവേശിക്കണം എന്ന ആഗ്രഹം വെച്ചുകൊണ്ടു് മേലോട്ടു പറക്കുവാൻ തുടങ്ങി. കുറേ ഏറെ പൊങ്ങി സൂര്യമാർഗ്ഗത്തിൽ എത്തിയസമയം സൂര്യരശ്മിയേററു് ഞങ്ങൾ വളരെ ക്ഷീണിച്ചു. അനുജൻ്റെ പരവശത കണ്ട സമയം ഞാൻ അവനെ കവിഞ്ഞുകയറി എൻ്റെ താഴെ നിർത്തി, അങ്ങിനെ അവൻ മരണത്തിൽനിന്നു രക്ഷപ്പെട്ടു; എങ്കിലും വളരെ ദൂരെ എങ്ങാണ്ടോ പോയി ബോധക്ഷയത്തോടുകൂടി വീഴുകയാണു് ചെയ്തതു്. ചണ്ഡഭാസ്കരൻ്റെ പ്രചണ്ഡരശ്മികളേല്ക്കയാൽ എൻ്റെ ചിറകുകൾ വെന്തുപോയി, ഞാൻ വന്നു വീണതു് ലോകശാർങ്ഗൻ എന്ന മഹർഷിയുടെ ആശ്രമപ്രദേശമായ ഇവിടെയാണു്. അങ്ങിനെ ഇവിടെ കിടന്നു കഷ്ടപ്പെടുന്ന കാലത്തു് ഇന്ദുശർമ്മാവു് എന്ന പേരായ ഒരു ഋഷി എന്നെക്കണ്ടെത്തി. ഞാൻ അദ്ദേഹത്തെ വന്ദിച്ചു എൻ്റെ സ്ഥിതിഗതികളെല്ലാം അറിയിച്ചസമയം അദ്ദേഹം പറഞ്ഞു:—‘‘അല്ലയോ സമ്പാതേ! ദേഹഗതിയെന്ന രോഗത്തിന്നു് ഈവക ലക്ഷണങ്ങളെല്ലാം കാണും. അതാതു കാലത്തു് വരേണ്ടതെല്ലാം അതാതുകാലത്തുതന്നെ സംഭവിക്കാതിരിക്കയുമില്ല. അതിനെ തടുക്കുവാൻ ആർ തന്നെ വിചാരിച്ചാലും നിവൃത്തിയില്ലെന്നു സമാധാനിയ്ക്കുക. അതിനെപ്പററി ചിന്തിച്ചു ദുഃഖിച്ചതുകൊണ്ടു് പ്രയോജനമില്ല. കാരണം ഉണ്ടാകുമ്പോൾ വേണം ആലോചിക്കുവാൻ. കൈവിട്ടുപോയ അസ്ത്രത്തെപ്പററി ചിന്തിച്ചിട്ടു് വല്ല കാര്യവും ഉണ്ടാകുവാനുണ്ടോ. മേലിൽ അസ്ത്രം പ്രയോഗിക്കേണ്ട എന്നു വെക്കാം; വില്ലും ആവനാഴികയും വലിച്ചു് ദൂരെ എറിഞ്ഞേക്കാം. എന്നാലും ഞാണിൽനിന്നു വിട്ടുപോയ അമ്പു് അതിൻ്റെ ശക്തി അവസാനിയ്ക്കുന്നതുവരെ ഓടിത്തന്നെ തീരണം. നീ ഇവിടെത്തന്നെ സുഖമായി ജീവിച്ചുകൊള്ളുക. എന്നാൽ സീതാന്വേഷണത്തിന്നായി വരുന്ന വാനരന്മാരെ നിനക്കു കാണുവാൻ സാധിക്കുന്നതും ആ കാലത്തു് നീ അവർക്കു സീതയിരിക്കുന്ന സ്ഥലം പറഞ്ഞുകൊടുത്താൽ ശ്രീരാമാനുഗ്രഹംകൊണ്ടു് നിനക്കു പുതിയ ചിറകുകൾ മുളച്ചുണ്ടായ്വരുന്നതും ആകുന്നു.’’ അദ്ദേഹം ഇങ്ങിനെ പറഞ്ഞതുമുതൽ ഞാൻ ഈ പുണ്യമുഹൂർത്തവും കാത്തു് ഇരിക്കുകയായിരുന്നു. ഇപ്പോഴാണു് എനിക്കു നിങ്ങളെ കാണുവാനും സീതാവൃത്താന്തം പറഞ്ഞുതരുവാനും യോഗം വന്നതു്. ഇതാ, എനിക്കു പുതിയ ചിറകുകൾ മുളച്ചു വന്നിരിക്കുന്നതു് നിങ്ങൾ കണ്ടില്ലേ, ഞാൻ ഇനി പോകട്ടെ. നിങ്ങൾക്കു് മംഗളം ഭവിക്കും.”

ഇങ്ങിനെ പറഞ്ഞു് സമ്പാതി അംഗദാദികളോടു യാത്രയും വഴങ്ങി അ

വിടെനിന്നും പറന്നുപോയി. ഇതോടുകൂടി വാനരന്മാൎക്ക് സീത ഇരിക്കുന്ന സ്ഥലം മനസ്സിലായിക്കഴിഞ്ഞു. ഇനി അവിടെ ചെന്നു ദേവിയെ കാണണം; അതിനെന്താണ് വേണ്ടത് എന്നുള്ളതിനെപ്പററി ആലോചനയായി. പത്തും ഇരുപതും മുപ്പതും നാല്പതും അൻപതും അറുപതും എഴുപതും എൺപതും യോജന ദൂരം ചാടുവാൻ ശേഷിയുള്ളവരായി അവരുടെ ഇടയിൽ പലരും ഉണ്ടായിരുന്നു. എന്നാൽ ഒരു നൂറുയോജന തികച്ചും വിസ്താരമുള്ള സമുദ്രം ചാടി അക്കരെപററുവാൻ ശക്തിയുള്ളവരായി അതിൽ ആരുംതന്നെ ഉണ്ടായില്ല. ഹനൂമാൻ ഇതെല്ലാം കണ്ടും കേട്ടും ഒരു പൊട്ടക്കുരങ്ങിനെപ്പോലെ ഒരേടത്തു് അനങ്ങാതിരിക്കുകയാണ്.

“തുംഗശരീരപ്ലവഗകുലാധിപ-
നംഗദനവരിലഗ്ര്യമധീശൻ
നാന്മുഖസൂനുമഹാകപിവീരൻ
ജാംബവനതിവയസ്സൻ വിവിദൻ
ബലപതികുമുദൻ ശതബലിപനസൻ
ഗുണപരിവിനതൻ മൈവരസഹിതൻ
സുഹിതൻ സുഭടൻ വിശഠൻ വികടൻ
വൃഷഭൻ ശരഭൻ വിമുഖൻ സുമുഖൻ
വിപുലൻ സുലഭൻ ബഹുലൻ പ്രബലൻ
ജ്യോതിർമ്മുഖനും ദുർമ്മുഖനും ബലി-
ശ്രേഷ്ഠൻ ബലിമുഖനഗ്നിമുഖാഖ്യൻ
നീലൻ നളനും തരസുഷേണൻ
കാലനുസമനാം സുതനുഗവാക്ഷൻ
കേസരിതാരൻ ഗവയൻ ശൂരൻ
സുമതിപ്രമാഥിവിശാലൻശ്വേതൻ
മാരുതസുതനാം ശ്രീഹനുമാനിതി-
മേരുസമാനശരീരികൾ പലരും.”

കുറേനേരം മൌനമായിരുന്നതിനുശേഷം ജാംബവാൻ മെല്ലെ ഹനൂമാന്റെ അടുത്തു ചെന്ന് ഹനൂമാനോടായി ഇങ്ങിനെ പറയുവാൻ തുടങ്ങി:—

ജാംബവാൻ—ഇന്ന് എന്നെക്കൊണ്ട് ഒന്നിനും നിവൃത്തിയില്ലാതായിരിക്കുന്നു.

“മൂന്നുലകിതുമൂന്നടിയാക്കിയ-
ളന്നാൻപണ്ടു ത്രിവിക്രമമൂർത്തി
അക്കാലം ഞാൻ പറയുംകൊട്ടി-
ച്ചുഗ്രാരോഗ്യമൊരാതപസാരിതം
വലത്തുവെച്ചുനിതപളമൊന്നും
ജഗത്ത്രയംക്ഷണമാത്രകളാലെ
അങ്ങിനെമുന്നം ചെയ്തൊരുഞാനി-
ന്നിങ്ങിനെയായി വയസ്സുമൂലം
നാകാസപുരിയിൽ ജാനകിയുള്ളതു
സൂക്ഷ്മതയോടുധരിച്ചുൻപിന്നെ

കഞ്ജസാപാത്ത്രകളൊഴിന്നിതിനെന്തുഭേദം?
ഭാസുരഗാത്രിയായ ഭൂസുതസീതതൻെറ
പാദസരോജത്തേയും ചേതസ്സിലാക്കിക്കൊണ്ടു
ശ്രീരാമപാദത്തേയും ധ്യാനിച്ചു ചാടിക്കൊൾക
മാരുതനേകുമെപ്പോഴും വേഗത്തിന്നാധാരമായ്
സർവ്വം ശുഭം ഭവിക്കും ശർവ്വൻ പരിപാലിക്കും
സർവ്വജ്ഞനല്ലോ നീയും ഗർവ്വേണ പോയ്വന്നാലും."

ഇങ്ങിനെ ജാംബവാൻ പറഞ്ഞതെല്ലാം കേട്ടസമയം ഹനുമാൻ പൂർവ്വസ്മരണയുള്ളവനായി. തൻെറ ബലം തനിക്കതന്നെ മനസ്സിലായി. തദനന്തരം ബ്രഹ്മാണ്ഡമെല്ലാം കുലുങ്ങത്തക്കവിധം ഒന്നു സിംഹനാദം ചെയ്തു പർവ്വതാകാരനായ് നിന്നു ഇങ്ങനെ പറഞ്ഞു:—

"ലംഘനം ചെയ്തു സമുദ്രത്തെയും പിന്നെ-
ലങ്കാപുരത്തെയും ഭസ്മമാക്കീട്ടു ഞാൻ
രാവണനെക്കുലത്തോടുമൊടുക്കി ഞാൻ
ദേവിയേയും കൊണ്ടുപോരുവനെന്നമേ.
അല്ലെങ്കിലോ ദശഗ്രീവനെ ബന്ധിച്ചു
ചെല്ലവേ വാമകരത്തിലെടുത്തുടൻ
കൂടത്രയത്തോടു ലങ്കാപുരത്തെയും
കൂടെവലത്തുകരത്തിലാക്കിക്കൊണ്ടു
രാമാന്തികേ വെച്ചു കൈതൊഴുതീടുവൻ."

ജാംബവാൻ— 'അതിനൊരിടവരാ കൂട്ടന്നനാളാമെടോ

ദശമുഖനെ രാഘവൻ കൊല്ലുമായോധനേ
ദശബലപരാക്രമമന്നു കാട്ടാമെടോ,
അംബമണിസീതയെക്കണ്ടുവന്നിട്ടക
പ്രബലതകൾ കാട്ടുവാനിന്നു വേണ്ടാസഖേ!"

ഇതുകേട്ടശേഷം ഹനുമാൻ വാനരന്മാരോടു യാത്രയും പറഞ്ഞു സമുദ്രത്തെ ചാടിക്കടക്കുവാനായി മഹേന്ദ്രപർവ്വതത്തിലേയ്ക്കു കയറി. അംഗദൻ മുതലായ വാനരന്മാരെല്ലാം വളരെ സന്തോഷിച്ചു. അവർ ഹനുമാനെ പലപ്രകാരം അനുഗ്രഹിച്ചു യാത്രയാക്കി.

കിഷ്കിന്ധാകാണ്ഡം സമാപ്തം.

---

# അഗസ്ത്യരാമായണം.

## സുന്ദരകാണ്ഡം.

---

### സുരസയുടെ പരീക്ഷ.

സ്മരിച്ചു രാഘവപാദം പ്രതിഷ്ഠചെയ്ത സിദ്ധിയെ
ധരിച്ചു കൂടവേ ഉള്ളിൽ ധരിത്രീനന്ദിനീപാദം.
ശിരസ്സിൽ സ്വാമിതൻ നാമം വരച്ചു മുദ്രയും ചേർത്തു
കരുത്തൻ മാരുതി ലങ്കാപുരത്തിൽ ചിത്തവും ചേർത്തു
പരത്തിപ്പാണികൾ രണ്ടും ഉയർത്തി ദീർഘമാം വാലും
കനത്ത കൈ വെടിഞ്ഞു നിന്നമർത്തു കാലുകൾ രണ്ടും
ചിറയ്ക്കു കൈ കണക്കിട്ടു കണക്കെ മാരുതി ലങ്കാ-
പുരിക്കു നേത്രമാം ശൂലം പിടിച്ചു സൂത്രവും പാർത്തു
നമിച്ചു മാരുതം ഭക്ത്യാ നിനച്ചിതാശുഗൻ വന്നു
വിധിക്കു കൂടി നാൻ ഹുങ്കരിച്ചു ചാടിനാൻ തെക്കേ
ദിശയ്ക്കു ദീപ്തിയും ചേർത്തു ഉദിച്ചു ഭാസ്കരൻ മ-
സ്തമിപ്പാനെന്നതുപോലെ

ആ ശ്രീരാമദൂതൻ മഹാസമുദ്രമദ്ധ്യത്തിൽകൂടെ, ഒരു തീക്കപ്പലെന്നപോലെ, ആകാശത്തിൽകൂടെ അതിവേഗം പോകുന്നതുകണ്ട് ദേവകൾ അത്ഭുതംകൊണ്ടും സന്തോഷംകൊണ്ടും ആകുലചിത്തന്മാരായിത്തീൎന്നു. ഹനുമാൻ അപ്പോൾ കയ്യേററിരിക്കുന്ന കൃത്യം വളരെ വിഷമതരമേറിയ ഒന്നാണെന്ന് അവൎക്ക് അറിയാമായിരുന്നു. അതിൻെറ ഗൌരവം ഹനുമാൻതന്നെയും വേണ്ടതുപോലെ മനസ്സിലാക്കിട്ടുണ്ടോ എന്ന് അവർ സംശയിക്കാതിരുന്നില്ല. ഒന്നാമതായി ഒരു നൂറുയോജന വിസ്താരമുള്ളതും, തരണം ചെയ്വാൻ പലപ്രകാരേണ വിഷമതകളുടിയതും ആയ സമുദ്രത്തെ ചാടിക്കടക്കണം; അങ്ങിനെ ചാടിക്കടന്ന് ലങ്കാപുരിയിൽ എത്തിയാൽതന്നെയും ശക്തന്മാരായ രാക്ഷസന്മാരാൽ ഭദ്രമായി കാക്കപ്പെട്ടിരിക്കുന്ന ലങ്കാപുരിയിൽ പ്രവേശിക്കുവാൻ മഹാവിഷമം; അഥവാ ലങ്കാപുരിയിൽ പ്രവേശിച്ചാൽതന്നെയും രാവണാദികളായ രാക്ഷസപ്രമാണികളിൽ ആരെങ്കിലും ഒരാൾ കണ്ടുപോയാൽ പിന്നെ ജീവനോടെ മടങ്ങുകയെന്നുള്ള കാൎയ്യം വളരെ വളരെ വിഷമം. എന്നിങ്ങിനെ അവർ പലതും വിചാരിച്ച് പരിഭ്രമിക്കുവാൻ തുടങ്ങി. പണ്ട് മേഘജിത്തുവന്ന് ഇന്ദ്രാദികളെ പിടിച്ച് കെട്ടികൊണ്ടുപോയസമയം ഏററബാണങ്ങളുടെ ചൂട് ദേവന്മാർ ഇന്നും മറന്നിട്ടില്ല; അവരുടെ ദേഹത്തിന്മേലായ വടുക്കളൊന്നും ഇന്നും മാഞ്ഞിട്ടില്ല; അവർഓടിയവഴിയിൽ ഇന്നും പുല്ലുമുളച്ചിട്ടില്ല; അതിനാൽ ഈ വാനരൻെറ ഇങ്ങിനെ ഏകാകിയായുള്ള യാ

ത്ര എത്രത്തോളം ബലവത്തരമാണ് ഉണ്ടാകുമെന്നുള്ള സംഗതിയിൽ ദേവന്മാർ ചിന്തിക്കുവാനാരംഭിച്ചു. ഏതായാലും ഹനുമാന്റെ ശക്തികളെ ഒന്നു പരീക്ഷിക്കേണമെന്നു എന്നു നിശ്ചയിച്ച് അവർ നാഗമാതാവായ സുരസയെ വരുത്തി ഹനുമാന്റെ ബലവീര്യങ്ങളെ കണ്ട് പരീക്ഷിച്ച് വരുവാൻ അവളെ നിയോഗിച്ചയച്ചു. സുരസ അതു കേട്ടുടനെ സമുദ്രത്തിൽ ഇറങ്ങി അവിടെ നില്പായി. അപ്പോഴേയ്ക്കും ഹനുമാനവിടെ ആ വഴിയെ വരുന്ന ഹനുമാനെക്കണ്ട് സുരസ പറഞ്ഞു.

സുരസ — അല്ലയോ വാനര! ഞാൻ ഇതാ നിന്നെ പിടിച്ചുതിന്നുവാൻ പോകുന്നു. ഞാൻ ഇവിടെ കുറേക്കാലമായി ഭക്ഷണസംഗതിയിൽ വലിയ ദാരിദ്ര്യം അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. അങ്ങിനെ ഇരിക്കുമ്പോഴാണ് ദൈവഗത്യാ ഇന്ന് നിന്നെ കണ്ടുകിട്ടിയത്. നീ മറ്റൊന്നും ആലോചിക്കാതെ വേഗം എന്റെ വായിൽ പ്രവേശിച്ചുകൊള്ളുക തന്നെ വേണ്ടു

ഹനുമാൻ — ദേവി! ഞാൻ രാമകാര്യത്തിനായി പോകുന്ന ദൂതനാണ്. ഇപ്പോൾ എനിക്ക മറ്റൊരു സംഗതിയിലും ഏർപ്പെടുവാൻ നിവൃത്തിയില്ല. ഞാൻ വേഗം സീതാദേവിയെ ചെന്നുകണ്ടു മടങ്ങി, ആ വിവരം ശ്രീരാമസ്വാമിയെ അറിയിച്ചശേഷം ഇവിടെ വന്ന് അങ്ങയുടെ വായിൽ പ്രവേശിച്ചുകൊള്ളാം. ഇതിൽ യാതൊരു വ്യത്യാസവും വരുന്നതല്ല.

സുരസ — രാമകാര്യവും നിന്റെ സത്യവും ഒന്നും എനിക്ക് കേൾക്കേണ്ട. എനിക്ക് വല്ലാതെ വിശക്കുന്നു. അതിനാൽ ഒട്ടും താമസിയാതെ എനിക്കു ആഹാരമായിത്തീർന്നുകൊള്ളുക തന്നെ വേണ്ടു.

ഹനുമാൻ ഇതു കേട്ടസമയം ഇങ്ങിനെ ആലോചിക്കുവാൻ തുടങ്ങി — ഇപ്പോൾ ഇവളോട് ശണ്ഠയ്ക്കു പുറപ്പെടുന്നത് ഏതായാലും ശരിയല്ല. എന്നുമാത്രമല്ല, ഇവളെ കണ്ടാൽ, ഭാവം ഭാവിക്കുന്നതുപോലെ അത്ര ക്രൗര്യവും അധർമ്മിഷ്ഠയും ആണെന്ന് തോന്നുന്നതുമില്ല. അതിനാൽ ഒരു ഉപായം പരിശോധിച്ചുനോക്കാം. അതിന്റെ ഫലം എന്താണെന്ന് അറിയട്ടെ. ഇങ്ങിനെ വിചാരിച്ചു പറഞ്ഞു:— "അങ്ങയ്ക്ക് അത്ര നിർബന്ധമാണെങ്കിൽ അങ്ങിനെതന്നെ നടക്കട്ടെ. വായ് തുറന്നുകൊള്ളുക. ഞാനിതാ തയ്യാറായിരിക്കുന്നു."

എന്നിങ്ങനെ പറഞ്ഞ് ഹനുമാൻ സുരസയുടെ വായിൽ കൊള്ളാത്ത വലിപ്പമായിനിന്നു. സുരസ അതിന്നു തക്കവണ്ണം വായ് തുറന്നു. ഹനുമാൻ അതിലും വലുതായി. സുരസയുടെ വായും വികസിച്ചു. ഇങ്ങിനെ ഇരുകൂട്ടരും വലുതായി വലുതായി, ഒരു ചെറുതായ ആകൃതിയെ സ്വീകരിച്ചാൽ യാതൊരു തടസ്സവുംകൂടാതെ വായിൽ കടന്ന ഉടനേതന്നെ മൂക്കിൽക്കൂടെ പുറത്തുവരുവാൻ സാധിക്കത്തക്കവിധം സുരസയുടെ വായ് വിസ്താരമേറിയതായി കണ്ടപ്പോൾ, ഹനുമാൻ ഏറ്റവും ചെറുതായ ഒരു ആകൃതിയെ സ്വീകരിച്ച് സുരസയുടെ വായിൽ ചാടി ഉടനെതന്നെ മൂക്കിൽക്കൂടെ പുറത്തുവന്ന് സുരസയെ വണങ്ങി ഇങ്ങിനെ പറഞ്ഞു: —

ഹനുമാൻ — അമ്മേ! എനിക്കിനി പോകുവാൻ അനുവാദം തരണം,

സുരസ—(ഇതുകണ്ടു് അതിയായ അത്ഭുതത്തോടും സന്തോഷത്തോടും കൂടി)—അല്ലയോ മാരുതെ അങ്ങു് മഹാബുദ്ധിമാനും ഔചിത്യം അറിഞ്ഞു് പ്രവൎത്തിക്കുവാൻ സമൎത്ഥനും അമിതപരാക്രമിയും ആണെന്നു ഞാൻ അറിഞ്ഞു ഞാനാകട്ടെ ദേവന്മാരുടെ ആജ്ഞപ്രകാരം അങ്ങയുടെ ബലവേഗങ്ങൾ പരീക്ഷിക്കുവാനായി വന്നവളാണു്. അങ്ങയ്ക്കു് വിജയം ഭവിക്കട്ടെ.

ഇങ്ങിനെ പറഞ്ഞശേഷം ഹനുമാനെ അനുഗ്രഹിച്ചുകൊണ്ടു് സുരസ ദേവലോകത്തേയ്ക്കും ഹനുമാൻ ലങ്കയിലേയ്ക്കും പുറപ്പെട്ടു.

## മൈനാകവും ഹനുമാനും.

ഈ വിവരങ്ങളെല്ലാം സുരസ ദേവലോകത്തുചെന്നു് ദേവന്മാരെ അറിയിച്ചപ്പോൾ അവൎക്കു് സന്തോഷവും തൃപ്തിയും ഉണ്ടായി. എങ്കിലും ഹനുമാന്റെ യാത്രയിൽ പിന്നെയും ചില്ലറ തടസ്സങ്ങളെല്ലാം ഉണ്ടാകാതിരുന്നില്ല. സുരസയെ വിട്ടുപോയ ഹനുമാൻ അവിടെനിന്നും അധികദൂരം ചെല്ലുന്നതിനു് മുമ്പായിത്തന്നെ മൈനാകപൎവ്വതം വെള്ളത്തിൻ മീതെ പൊങ്ങിവന്നു് സ്വൎണ്ണമയമായ ശിഖരത്തിൽ ഒരു പുരുഷാകൃതിയെ സ്വീകരിച്ചുനിന്നു് ഹനുമാനോടായി ഇങ്ങിനെ പറഞ്ഞു. "അല്ലയൊ മാരുതാത്മജ! അങ്ങയ്ക്കു് നമസ്കാരം. അങ്ങയെ സൽക്കരിക്കുവാനായി അമൃതിന്നു് സമമായ കായ്കനികളും ജലവും മററും ഞാനിതാ കൊണ്ടുവന്നിരിക്കുന്നു. അവയെ ഭക്ഷിച്ചു് ക്ഷീണം തീൎത്തുപോയിക്കൊള്ളണം. അങ്ങയ്ക്കു് വിജയം സംഭവിക്കും.

ഹനുമാൻ എന്നെ സൽക്കരിക്കുവാനായി ഇവിടെ വന്നിരിക്കുന്ന അങ്ങു് ആരാണു്? അങ്ങയ്ക്കു് എന്നെ സൽക്കരിക്കുവാൻ തോന്നുവാനുണ്ടായ കാരണമെന്തു്?

മൈനാകം—അല്ലയൊ ശ്രീരാമദൂത! ഞാൻ മൈനാകമെന്ന പൎവ്വതമാണു്. പണ്ടു് പൎവ്വതങ്ങളും ദേവന്മാരും തമ്മിൽ അതിഭയങ്കരമായ ഒരു മത്സരം ഉണ്ടായി. അന്നു് സൎവ്വപൎവ്വതങ്ങളേയും ഇന്ദ്രൻ തന്റെ വജ്രായുധം കൊണ്ടു് വെട്ടി പക്ഷച്ഛേദം ചെയ്തുവിട്ടു. ആ പൎവ്വതങ്ങളെല്ലാം അന്നു് വീണനിലയിൽതന്നെ ഇന്നും അനങ്ങുവാൻ നിവൃത്തിയില്ലാതെ അവിടവിടെ കിടക്കുന്നതേയുള്ളു. എന്നാൽ അങ്ങയുടെ സ്വാമിയായ ശ്രീരാമദേവന്റെ പിതാവായ ദശരഥമഹാരാജാവാണു് എന്നെ ഇന്ദ്രന്റെ കോപത്തിൽനിന്നും രക്ഷിച്ചുതന്നതു്. അന്നു മുതല്ക്കു് ഞാൻ ഇവിടെ സമുദ്രത്തിൽ ഒളിച്ചുകിടക്കുകയാകുന്നു. അന്നു് എന്നെ രക്ഷിച്ച ദശരഥന്റെ പുത്രനായ ശ്രീരാമന്റെ കാൎയ്യത്തിന്നായി പോകുന്ന അങ്ങയെ സൽക്കരിക്കേണ്ടതു് എന്റെ കൃതജ്ഞതനിമിത്തമാണു്, അല്ലാതെ അങ്ങയിൽ നിന്നു് വല്ല അനുഗ്രഹവും സിദ്ധിക്കണം എന്നു് വിചാരിച്ചില്ല.

ഹനുമാൻ—"അല്ലയൊ മൈനാകപൎവ്വതമേ! അങ്ങയ്ക്കു് മംഗളം ഭവിക്കട്ടെ. സ്വാമികാൎയ്യത്തിന്നായിപ്പോകുന്ന എനിക്കു് യാതൊരു ക്ഷീണവും തളൎച്ചയും ഇല്ല. അതിനാൽ എനിക്കൊട്ടു വിശ്രമത്തിന്റെ ആവശ്യവും ഇല്ല. പിന്നെ സ്വാമികാൎയ്യം നിൎവ്വഹിക്കുന്നതുവരെ ഞാൻ യാതൊന്നും ഭക്ഷിക്കുകയില്ലെന്നാണു് എന്റെ വ്രതം. അതിനാൽ അങ്ങുചെയ്ത ഉപചാരങ്ങളെല്ലാം ഞാൻ നന്ദിപൂൎവ്വം മനസ്സുകൊണ്ടു സ്വീകരിച്ചിരിക്കുന്നു. അങ്ങു് പൊറുക്കണം; എന്നെ പോകുവാൻ അനുവദിക്കുകയും വേണം."

ഇങ്ങിനെ പറഞ്ഞ് സ്നേഹവാത്സല്യങ്ങളോടുകൂടി ഹനൂമാൻ മൈനാകത്തെ തന്റെ കൈകൊണ്ട് തൊട്ടുതലോടി. മൈനാകം കൃതാർത്ഥനായി വന്നവഴിക്കുതന്നെ പോകുകയും ഹനൂമാൻ വീണ്ടും യാത്ര പുറപ്പെടുകയും ചെയ്തു.

## സിംഹികയും ക്രൗഞ്ചിയും.

മൈനാകത്തെ വിട്ടുപിരിഞ്ഞ് അല്പം മുന്നോക്കം ചെന്നസമയം, തന്നെ ആരോ ബലാൽക്കാരേണ പിടിച്ചുനിർത്തിയിരിക്കുന്നതുപോലെ ഹനൂമാന് തോന്നി. തനിയ്ക്ക് മുന്നോക്കം കടക്കുവാൻ സാധിക്കുന്നില്ല; നാലുപുറവും നോക്കി; അവിടെയെങ്ങും ആരേയും കാണുന്നതുമില്ല; "ഇതെന്തൊരു കഥയാണ്?" എന്ന വിഷാദത്തോടുകൂടി കീഴോട്ടു നോക്കിയ സമയം സമുദ്രത്തിൽ ഛായാഗ്രാഹിണിയായ സിംഹികയെ ആ വാനരശ്രേഷ്ഠൻ കണ്ടു.

സിംഹികയാകട്ടെ, സമുദ്രത്തിന്റെ ആ ഭാഗത്തിൽ നിവസിക്കുന്ന ഒരു രാക്ഷസിയാണ്. ആ വഴിയെ കടന്നുപോകുന്ന ജീവരാശികളെ പിടിച്ചു തിന്നാണ് അവളുടെ ഉപജീവനം. ഛായ പിടിച്ചുനിർത്തുവാനുള്ള ശക്തിയുള്ളതുകൊണ്ട് അവൾക്ക് ഛായാഗ്രാഹിണി എന്ന ഒരു പേർകൂടെ ഉണ്ടായിട്ടുണ്ടു. അവളെ കണ്ടു:—

ഹനൂമാൻ— നിനക്കെന്താണ് വേണ്ടതു്? നീ എന്നെ പിടിച്ചുനിർത്തിയിരിക്കുന്നതെന്തിനാണ്? നീ ആര്?

സിംഹിക —നീ എന്നെ അറിയാത്ത യോഗ്യനോ! ഞാനാണ് ഛായാഗ്രാഹിണിയായ സിംഹിക; കേട്ടിട്ടുണ്ടോ? നിന്നെ പിടിച്ച് നിർത്തിയിരിക്കുന്നതു നിന്നെ തിന്നുവാനായിട്ടുതന്നെ.

ഹനൂമാൻ—എന്നെ തിന്നുവാനോ? അതിനു നിന്നെക്കൊണ്ടു സാധിക്കുമോ?

സിംഹിക—ഓഹോ, അതും അതിലപ്പുറവും സാധിക്കും.

ഹനൂമാൻ—എന്നാൽ വായ് തുറന്നുകൊള്ളുക. ഞാൻ അതിലേ ചെല്ലുന്നു വീണേക്കാം.

സിംഹിക വാതുറന്നു; ഹനൂമാൻ അതിലേക്കു ചാടുകയും ചെയ്തു. ഉടനെതന്നെ അകത്തുകടന്ന് അവിടെ ഇരുന്നു വലുതാകുവാൻ തുടങ്ങി. സിംഹികയുടെ വയർ നിറഞ്ഞു; ശ്വാസം മുട്ടി; എല്ലുകൾ പൊട്ടിത്തുടങ്ങി; എന്തിന്നേറെ പറയുന്നു ശരീരം ആസകലം പൊട്ടിപ്പൊളിഞ്ഞ് അവൾ അവിടെ ചത്തുമറിഞ്ഞു. ഹനൂമാൻ ഉടനെതന്നെ അങ്ങിനെ ആ ശരീരത്തിൽനിന്നും പുറത്തു കടന്ന് വീണ്ടും ലങ്കയിലേക്കു ചാടി.

ക്രൗഞ്ചി എന്ന പേരോടുകൂടിയവളും രാവണസഹോദരിയും ആയ മറ്റൊരു രാക്ഷസിയെയാണ് ഹനൂമാൻ പിന്നെ വഴിമദ്ധ്യേ കണ്ടതു്. സിംഹികയെപ്പോലെ ഹനൂമാൻ ക്രൗഞ്ചിയേയും ശരിയാക്കി; അതിനുശേഷം ശ്രീമദ്ദൂതനായ ആ മാരുതി ലങ്കാനഗരിയുടെ പടിഞ്ഞാറെക്കരയിൽ ചെന്നു ചേരുകയും ചെയ്തു.

## ലങ്കാശ്രീമോക്ഷം.

ലവണാംബുധിമധ്യത്തിൽ 'അതിവിമലവിപുലസ്ഥല'വും 'ബഹുവിധഫലകുസുമവിശേഷവിടപിസങ്കുല'വും ആയി പ്രശോഭിക്കുന്ന ആ മനോഹരപ്രദേശത്ത് എത്തിയപ്പോഴേയ്ക്കും സൂര്യഭഗവാൻ അസ്തമനാദ്രിയെ പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു. അതിനാൽ അസ്തമനത്തിനുശേഷം മാത്രമെ ഹനൂമാൻ ലങ്കാനഗരത്തിൽ കടക്കുവാൻ ഉദ്യമിച്ചുള്ളു. ഉടൻ കടുകിനോടു സമമാക്കി ഇടങ്കാൽ മുമ്പിൽ എടുത്തുവെച്ചു ഹനൂമാൻ ചെയ്ത പ്രവേശനം അവിടുത്തെ ലക്ഷ്മീദേവിയുടെ സ്വൈരജീവിതത്തിന് തടസ്സം ഉണ്ടാക്കിത്തീർത്തു. ഹനൂമാൻ പ്രവേശിച്ചുകഴിഞ്ഞാൽ പിന്നെ ലങ്കാശ്രീയ്ക്കു ലങ്കയിൽ സ്ഥാനമില്ല. അതുവരെ ഇരുന്നുകൊള്ളുവാൻ മാത്രമേ ബ്രഹ്മാവു വിധിച്ചിട്ടുള്ളു. അതിനാൽ ഹനൂമാൻ ലങ്കയിൽ പ്രവേശിച്ച ഉടനെ "ലങ്കിണി" എന്ന പേരോടുകൂടിയ രാക്ഷസി (ലങ്കാലക്ഷ്മി) ഹനൂമാനെ തടുത്തുനിർത്തി. അതു കണ്ടപ്പോൾ ഹനൂമാൻ തന്റെ മുഷ്ടിചുരുട്ടി നല്ല കനത്തിന് ഒരു താങ്ങികൊടുത്തു. അതുകൊണ്ടു ഉടനെ ആ രാക്ഷസി നിലത്തുവീണു എങ്കിലും ഉടനെതന്നെ എഴുന്നേറ്റ് ഹനൂമാനോടായി ഇങ്ങനെ പറഞ്ഞു:—

ലങ്കാലക്ഷ്മി—അല്ലയോ വീര! അങ്ങയാൽ ലങ്ക ജയിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ഞാൻ ബ്രഹ്മാവിന്റെ കല്പനപ്രകാരം ഇവിടെവന്നു താമസിക്കുന്നവളാണ്. ഒരു ദിവസം രാത്രിയിൽ ഇവിടെ ഒരു വാനരൻ ചാടിക്കടന്ന് വരുമെന്നും നീ അവനെ തടുക്കുമ്പോൾ അവൻ നിന്നെ മുഷ്ടിചുരുട്ടി പ്രഹരിക്കുമെന്നും ആ പ്രഹരം ഏറ്റാൽ നീ ഉടനെ ലങ്കയിൽനിന്നു മാറിക്കൊള്ളണമെന്നും അതു രാവണന്റെ നാശത്തിനുള്ള പ്രഥമവും പ്രധാനവുമായ ലക്ഷണമാണെന്നും ബ്രഹ്മാവു എന്നോടുപറയുക ഉണ്ടായിട്ടുണ്ട്. അതുപോലെ ഇപ്പോൾ ഇതാ സംഭവിച്ചു കഴിഞ്ഞിരിക്കുന്നു. ഞാൻ പോകുകയായി,

"ശോഭനം തേ! ഭവതു ഭാഗ്യം ഭവാനിനി
പാരാതെ ചെന്നു കണ്ടീടുക ദേവിയെ
ത്രിദശകുലരിപുദശമുഖാന്തഃപുരവരേ
ദിവ്യലീലാവനേ പാദപസങ്കുലേ
നവകുസുമദലസഹിതവിടപിയുതശിംശപാ
നാമവൃക്ഷത്തിൻചുവട്ടിലതിദുഃഖാ
നിശിചരികൾനടുവിലഴലോടുമരുവീടുന്നിതോ!
നിർമ്മലഗാത്രിയാം ജാനകി സന്തതം
ചരിതമവൾചരിതമുടനവനൊടറിയിക്കപോ-
യംബുധിയും കടന്നംബരാന്തേ ഭവാൻ.
അഖിലജഗദധിപതിരഘൂത്തമൻപാദമാ-
നസ്സിതെ സ്വസ്തിരത്യന്തരോഗം സഖേ!"

ഇങ്ങനെ പറഞ്ഞു ലങ്കാശ്രീ അവിടെ നിന്നൊഴിച്ചു. അതേ നിമിഷത്തിൽ തന്നെ ലങ്ക ഹനൂമാനാൽ ജിതയായിത്തീരുകയും ചെയ്തു. അതെങ്ങിനെയാണ് സംഭവിക്കുന്ന വഴിയെ കാണാം. ഹനൂമാൻ ഇതിനുശേഷം ത്രികൂടാചലത്തിന്മേൽ മനോഹരമെന്നവണ്ണം പ്രശോഭിക്കുന്ന ലങ്കാപുരിയിലേക്കു കടന്നുകൊണ്ട് ചിന്തിക്കുന്നു;

## ലങ്കാപുരീവിശേഷം.

ലങ്കയുടെ ഉത്ഭവത്തെപ്പററി ഇങ്ങനെ ഒരു കഥ പറഞ്ഞു കേട്ടിട്ടുണ്ട്. വായുഭഗവാനും ആദിശേഷനും തമ്മിൽ പണ്ടൊരു വലിയ മത്സരം നടന്നു. തനിക്കാണ് അധികം ശക്തി; തനിക്കാണ് അധികം പരാക്രമം; തനിക്കാണു അധികം ബലവീൎയ്യം എന്നിങ്ങനെ ഇരുകൂട്ടരും ശഠിച്ചു. ഒടുവിൽ ഈ മത്സരം മുഴുത്തു, ഒരു പരീക്ഷ നടത്തി തന്നെ തൎക്കം തീൎത്തുകളയാം എന്ന നിശ്ചയത്തോടുകൂടി ഇരുകൂട്ടരും മഹാമേരുവിന്റെ പാൎശ്വത്തിൽ എത്തിച്ചേൎന്നു. ആ പൎവ്വതത്തെ അടിച്ചു പറത്തി സമുദ്രത്തിൽ തള്ളിക്കളയാമെന്ന് വായുദേവനും അതിനെ സംഭവിക്കാതെ അതിനെ രക്ഷിച്ചു കൊള്ളാമെന്നു അനന്തനും ശഠിച്ചു. അനന്തരം ആദിശേഷൻ തന്റെ ആയിരം ഫണങ്ങളും നിവൎത്തി മഹാമേരുവെ കാററുകടക്കാത്തവിധം മൂടി ഭദ്രമായി ഉറപ്പിച്ചു പിടിച്ചുനിന്നു. വായുവാകട്ടെ അതിയായ ശക്തിയോടുകൂടി പൎവ്വതപാൎശ്വത്തിൽ പ്രഹരിക്കുവാനും തുടങ്ങി. ഇങ്ങനെ കുറെനേരം കഴിഞ്ഞപ്പോൾ പൎവ്വതത്തിൽനിന്ന് ഒരു ഭാഗം അടൎത്തിയെടുത്തു സമുദ്രത്തിൽ കൊണ്ടുപോയി തള്ളുവാൻ വായുദേവനെക്കൊണ്ടു സാധിച്ചു. അതാണ് പിന്നീടു ലങ്കാദ്വീപായി പരിണമിച്ചതു്. ഇതിന്റെ വിസ്താരം ഒരുനൂറു യോജനയാകുന്നു.

ഈ ലങ്കാനഗരം ഒരു പരിഷ്കൃതപട്ടണം തന്നെയാണ്. ത്രികൂടാചലത്തിന്റെ ശൃംഗങ്ങളിൽ സ്ഥിതിചെയ്യുന്നതിനാൽ വേനൽക്കാലത്തും വൎഷകാലത്തും ഒരുപോലെ ആ പട്ടണത്തിൽ യാതൊരു അഴുക്കും നില്ക്കാതെ നാലുപാടും ഒഴുകി സമുദ്രത്തിൽ ചെന്നുചേരുന്നതുകൊണ്ടു ആ പട്ടണം മുഴുവനും എല്ലാകാലത്തും വളരെ വളരെ ശുദ്ധിയായിത്തന്നെ ഇരിക്കുന്നു. വളരെ വീതിയിൽ നെടുനീളത്തിൽ അതിദൂരം കിടക്കുന്ന വലിയ വലിയ രാജപാതകളിൽ ഇരുഭാഗവും ശോഭിക്കുന്ന ദീപാവലിയാൽ അവിടത്തെ അത്യുന്നതസൌധങ്ങളെല്ലാം സൂൎയ്യരശ്മിയിൽ എന്നപോലെ രാവിലും പ്രശോഭിക്കുന്നു. ഗൃഹാന്തൎഭാഗങ്ങളിൽനിന്നു പുറപ്പെടുന്ന പരിമളം ആ നഭോമണ്ഡലത്തെ ആകമാനം സുരഭ്യതരമാക്കി ചെയ്യുന്നതിനു പുറമേ വൈദികന്മാരുടേയും പുരോഹിതന്മാരുടേയും ഭക്തന്മാരായ ഗൃഹസ്ഥന്മാരുടേയും ഗൃഹങ്ങളിൽനിന്നു വിശദസ്വരാക്ഷരങ്ങളിൽ പുറപ്പെട്ട് ആ നഭോമണ്ഡലത്തിൽ മാറെറാലിക്കൊണ്ടിരിക്കുന്ന വേദധ്വനികളും സ്തോത്രഗാനങ്ങളും നാമസങ്കീൎത്തനങ്ങളും ആ പട്ടണത്തെ വിശേഷേണ മനോഹരമാക്കി ചെയ്യുന്നുണ്ട്. ആകമാനം ആഹ്ലാദഭരിതമായും സമാധാനസമ്പൂൎണ്ണമായും ശ്രീനിവാസസ്ഥാനമായും ഇരിക്കുന്ന ആ ലങ്കാനഗരം കണ്ടു ഹനൂമാൻ അത്ഭുതപ്പെട്ടു. എങ്കിലും അതിനാൽ താൻ വന്ന കാൎയ്യം മറക്കാതെ ഗൃഹങ്ങൾതോറും ചെന്നു സീതാദേവിയെ തിരയുവാൻ തുടങ്ങി.

## സീതാന്വേഷണം.

കാണുന്നില്ല; എങ്ങും സീതാദേവിയെ കാണുന്നില്ല. ആ ഭക്തോത്തമൻ വ്യാകുലചിത്തവൃത്തിയോടുകൂടി വിവശനായി പിന്നെയും തിരയുവാൻ ഉദ്യമിച്ചപ്പോൾ അവിടെ മുമ്പിലായി, ശ്രീരാമഭഗവാനെ സ്തോത്രംചെയ്തുകൊണ്ടിരിക്കുന്ന ഒരു രാക്ഷസകേസരിയേയും ആ ഭക്തോത്തമനെ [illegible]രക്കരയിൽ ഹ[illegible]നൂമാന് കാണുവാൻ ഇടയായി. അതു് വിഭീഷണന്റെ [illegible] ആയിച്ചു

അവിടെനിന്നും പുറത്തുകടന്നപ്പോൾ മറെറാരേടത്ത് ഗുഹാകൃതിയിലുള്ള ഒരു ഗൃഹമാണ് ഹനൂമാൻ കാണാറായത്. സീതാദേവി അതിൽ ഉണ്ടായിരിക്കുവാനിടയുണ്ടെന്നുവിചാരിച്ച് ഹനൂമാൻ അതിൽ കടന്ന് അന്വേഷിക്കുവാൻ തുടങ്ങിയപ്പോൾ കണ്ടത് അവിടെ കിടന്ന് സുഖമായി നിദ്രചെയ്യുന്ന ഒരു ഭയങ്കരാകാരനെയാണ്. ആ ഭയങ്കരൻ കുംഭകർണ്ണൻതന്നെയാണെന്ന് തൽക്ഷണംതന്നെ മനസ്സിലായെങ്കിലും, കുംഭകർണ്ണവിഷയത്തിൽ സമയംകളയുവാനുള്ള അവസരം അതല്ലെന്നു നിശ്ചയിച്ച് അവിടെനിന്നും പുറത്തുകടന്ന് മറെറാരു ഗൃഹത്തിൽ പ്രവേശിച്ചു. അവിടെ മനോഹരനും ആജാനബാഹുവും അതിമാനുഷനുമായ ഇന്ദ്രജിത്ത് സുഖമായി കിടന്നുറങ്ങുന്നതു കണ്ട് ഉൽക്കണ്ഠയോടുകൂടി അവിടെയെല്ലാം തിരഞ്ഞു. പിന്നെ പുറത്തുകടന്ന് രാവണന്റെ അരമനയായ പ്രധാനഗൃഹത്തിലേക്കാണു ചെന്നത്. അപ്പോഴേയ്ക്കും നേരം അർദ്ധരാത്രിയായിരിക്കുന്നു. രാവണനാകട്ടെ അവിടെ ഒരു ഭാഗത്ത് സുഖമായി കിടന്നുറങ്ങുകയാണ്.

## രാവണന്റെ ശയനഗൃഹം.

അനേകം വിളക്കുകൾ അവിടെയെങ്ങും ജ്വലിച്ചുകൊണ്ടിരിക്കുന്നു. ഹനൂമാൻ ആ ഗൃഹത്തിലെ കോലാഹലങ്ങളെല്ലാം നല്ലപോലെ നോക്കിക്കണ്ടു. അരനാഴിക വീതിയും ഒരുനാഴിക നീളവും ഉള്ളതായും, അനേക മാളികകളോടുകൂടിയതായും മൂന്നും നാലും കൊമ്പുള്ള ആനകളാലും ആയുധപാണികളായ രാക്ഷസന്മാരാലും പരിപാലിതമായും രാവണന്റെ പത്നിമാരായ അനേകം രാക്ഷസികൾ, പരാക്രമംകൊണ്ട് അന്യരാജ്യങ്ങളിൽനിന്ന് പിടിച്ചുകൊണ്ടുവന്നുവച്ചിരിക്കുന്ന രാജകന്യകകൾ ഇവരാൽ നിറയപ്പെട്ടതായും ഇരിക്കുന്ന ആ ഉത്തമഗൃഹത്തിൽ രാവണന്റെ പ്രത്യേകശയനഗൃഹത്തെ ഹനൂമാൻ അന്വേഷിച്ച് കണ്ടെത്തി. അതിൽകടന്ന് അതിലെ കോലാഹലങ്ങളെല്ലാം നല്ലപോലെ നോക്കിക്കണ്ടു. “സ്വർഗ്ഗമോ ദേവലോകമോ ഇന്ദ്രസ്യ പുരിയോ ഇവൽ” എന്നിങ്ങനെ വിചാരിച്ച് അത്യത്ഭുതത്തോടെ ഒരു നിമിഷനേരം സ്തംഭിച്ച് നിന്നുപോയെങ്കിലും നിമിഷാന്തരത്തിൽ പ്രബുദ്ധനായി സീതാദേവിയെ അവിടെയെങ്ങും തിരയുവാൻ തുടങ്ങി. അനേകം നിറത്തിലുള്ള വസ്ത്രങ്ങളും അനേകം തരത്തിലുള്ള ആഭരണങ്ങളും ധരിച്ച് രത്നകംബളത്തിൽ കിടന്നുറങ്ങുന്ന അനേകായിരം സുന്ദരീരത്നങ്ങളെ ഹനൂമാൻ അവിടെ കണ്ടു; ഓരോരുത്തരേയും പ്രത്യേകം പ്രത്യേകം സൂക്ഷിച്ചുനോക്കി. ചിലരുടെ നിടിലക്കുറി മാഞ്ഞിരിക്കുന്നു; ചിലരുടെ തലമുടി അഴിഞ്ഞുകിടക്കുന്നു; ചിലരുടെ അധരങ്ങൾ തഴമ്പിച്ചിരിക്കുന്നു; ചിലരുടെ കുചങ്ങൾ വ്രണപ്പെട്ടിരിക്കുന്നു; ചിലരുടെ പാദസരം ചിതറിപ്പോയിരിക്കുന്നു; ചിലരുടെ മുത്തുമാല പൊട്ടി തൂങ്ങിക്കിടക്കുന്നു, ചിലരുടെ വസ്ത്രങ്ങൾ അഴിഞ്ഞുപോയിരിക്കുന്നു; ചിലരുടെ റൌക്കകൾ കെട്ടഴിഞ്ഞുകിടക്കുന്നു; ചിലരുടെ അരഞ്ഞാൺ അഴിഞ്ഞുപോയിരിക്കുന്നു, ചിലരുടെ കാതില ഛിന്നഭിന്നമായിരിക്കുന്നു, ചിലർ സ്വസപത്നിമാരെ ചുംബിക്കുന്നു; ചിലർ ഉടുപുടവയെ ചുരുട്ടി തലയ്ക്കു വെച്ചിരിക്കുന്നു. ഒരുത്തി മറെറാരുത്തിയുടെ മാറിലും അവൾ ഇവളുടെ മാറിലും, ഒരുത്തി മറെറാരുത്തിയുടെ മടിയിലും അവൾ ഇവളുടെ മടിയിലും കൈവെച്ചുകൊണ്ട് കിടക്കുന്നു; ചിലർ ചിലരുടെ മീതെ കയറി കിടക്കുന്നു, ചിലർ

ചിയവരെ ആലിംഗനംചെയ്തുകൊണ്ട് കിടന്നുറങ്ങുന്നു; ഇതെല്ലാം ഹനൂമാൻ കണ്ടു. മദ്യത്തിന്റെ ലഹരികൊണ്ടും രതിക്രീഡയുടെ ക്ഷീണംകൊണ്ടും, വാദ്യനൃത്തനാദിവിനോദങ്ങളുടെ തളർച്ചകൊണ്ടും മതിമറന്ന് കിടന്നുറങ്ങുന്ന ആ സുന്ദരികളെയെല്ലാം ഹനൂമാൻ നല്ലപോലെ നോക്കി.

അതിനുശേഷം അവിടെ ജ്വലിച്ചുകൊണ്ടിരുന്ന ദീപങ്ങളെയെല്ലാം അണച്ച് ഒരു തീക്കൊള്ളിയുമായി രാവണന്റെ അടുത്തുചെന്ന്, രാവണശരീരം നല്ലപോലെ പരിശോധിച്ച് ഹനൂമാൻ അത്ഭുതപ്പെട്ടു. ആ രാക്ഷസരാജൻ ഒരു അതിപുരുഷൻതന്നെയാണെന്ന് ഹനൂമാൻ നിശ്ചയിച്ചു. അതിനാൽ രാവണന്റെനേരെ അതിയായ ബഹുമാനവും, തന്റെ സ്വാമിയുടെ ഭാര്യയെ കട്ട കള്ളനാണല്ലോ എന്ന് ആലോചിച്ച് അതിയായ വിപ്രതിപത്തിയും ഉണ്ടായി. രാവണനെ ഇത്ര അടുത്ത് ഇങ്ങിനെ ഏകാകിയായി കാണുവാൻ ഹനൂമാന് അതിനു മുമ്പും അതിനു പിമ്പും സാധിക്കുക ഉണ്ടായിട്ടില്ല. അതിനാൽ "ഇവന്റെ കഥ ഈ അവസരത്തിൽതന്നെ കഴിച്ചുകൂട്ടിയാലോ" എന്ന ആലോചനയോടുകൂടി തെല്ലൊന്ന് വാങ്ങിനിന്നപ്പോൾ —"അല്ല; ഇങ്ങിനെ ചെയ്യുന്നതു് ശരിയല്ല. രാവണനെ ശ്രീരാമചന്ദ്രസ്വാമിതന്നെ നിഗ്രഹിക്കണം. അതിൽകൂടെ മറ്റുപലതും സാധിക്കുവാനുണ്ട്. എല്ലാറ്റിലും ഞാൻ ഇവിടെ വന്നതിന് ഒരു അടയാളമുണ്ടാക്കിവെച്ചാൽമതി" എന്നാലോചിച്ചുറച്ച് അവിടെനിന്നും പുറത്തുകടന്നു. രാവണൻ മദ്യപാനംചെയ്ത് മദോന്മത്തനായി, ക്ഷീണിച്ച് കിടന്നുറങ്ങുകയായിരുന്നതിനാൽ ഇതൊന്നും അറിഞ്ഞതേ ഇല്ല.

മറ്റൊരുഭാഗത്ത് ഒരു കനകപര്യങ്കത്തിന്മേൽ അതിസുന്ദരിയായ ഒരു തരുണീരത്നം സുഖമായി കിടന്ന് നിദ്രചെയ്യുന്നതായി ഹനൂമാൻ കണ്ടു. ആ സ്ത്രീ ആരായിരിക്കാം എന്നു സംശയിച്ച് അടുത്തുചെന്നു പരിശോധിച്ചപ്പോൾ ഒരു ഉത്തമകുലജാതയുടെ സകല ലക്ഷണങ്ങളും ആ സ്ത്രീയിൽ ആ ശാസ്ത്രകോവിദൻ കണ്ടു. സീതാദേവിയുടെ ലക്ഷണങ്ങൾ ഇന്നിന്നവയാണെന്ന് ലക്ഷ്മണൻ പറഞ്ഞു മനസ്സിലാക്കിക്കൊടുത്തിട്ടുണ്ടായിരുന്നു. അവയെല്ലാം ഹനൂമാൻ ഓരോന്നോരോന്നായി ഒത്തുനോക്കി. ആ ലക്ഷണങ്ങളെല്ലാം അവിടെ കിടക്കുന്ന ആ സ്ത്രീയിൽ ഹനൂമാൻ കാണാതിരുന്നില്ല. "ഹാ! ഇതുതന്നെയായിരിക്കുമോ ആ സീതാദേവി? ലക്ഷ്മണൻ പറഞ്ഞുതന്ന അടയാളങ്ങളെല്ലാം—ഒരെണ്ണംപോലും പിഴയ്ക്കാതെ—ഈ സ്ത്രീരത്നത്തിലും കാണുന്ന സ്ഥിതിക്ക് സീതാദേവി ഇതുതന്നെയായിരിക്കുവാനാണ് ഇടയുള്ളൂ. അയ്യോ! ഇങ്ങിനെവരുമോ? എന്റെ നാഥന്റെ ധർമ്മപത്നി ഈ കുടിലനായ രാവണന്റെ ശയ്യാഗൃഹത്തിൽ ഇങ്ങിനെ 'സുരതഖേദസ്വിന്നഗണ്ഡസ്ഥല'യായി കിടന്നുറങ്ങുകയോ? ആശ്ചര്യം. ഹാ-ഹാ സ്ത്രീണാം ചിത്തം!! ഇങ്ങിനെയാണെങ്കിൽ എന്റെ സ്വാമി ഈ അധർമ്മിഷ്ഠയെ തെല്ലും മനസ്സിലാക്കിയില്ലല്ലോ. അദ്ദേഹം ഈ കുടിലയെ വിചാരിച്ച് ഇത്രയെല്ലാം വ്യസനിക്കുന്നതു് എന്തു് അവിവേകം. ആ പുരുഷവീരന്റെ ഏകഭാര്യാവ്രതമെവിടെ! ഈ പുംശ്ചലിയുടെ പാതിവ്രത്യമെവിടെ!! ഈ നികൃഷ്ടയെ വീണ്ടെടുക്കുന്നതുതന്നെ എന്തിനാണ്. എന്റെ ഭഗവാനേ! ഈ മഹാനീചമായ കാഴ്ച കാണുവാൻ ഞാൻ എന്തൊരു മഹാപാപ

ദാനം ചെയ്തിട്ടുള്ളതു്. ഇനി ഞാനെന്തു ചെയ്യട്ടെ. ഈ വിവരം ഞാൻ മടങ്ങിച്ചെന്നു് രാമദേവനെ അറിയിക്കുന്നതെങ്ങിനെയാണു്.

എന്നിങ്ങനെ പലതും വിചാരിച്ചു് അത്യന്തം വ്യസനത്തോടുകൂടി, ഒന്നുകൂടിയൊന്നു് പരിശോധിക്കുകതന്നെ എന്നു നിശ്ചയിച്ചു് വീണ്ടും ആ പര്യങ്കത്തിന്റെ അരികിലെത്തി, അതിന്മേൽ ഉറങ്ങിക്കിടക്കുന്ന ആ സുന്ദരിയുടെ അവയവം പ്രത്യേകം പ്രത്യേകം ശ്രദ്ധിച്ചുനോക്കുവാൻ തുടങ്ങി. ആ സ്ത്രീ കരതലത്തിൽവെച്ചു് കിടന്നുറങ്ങുന്നതുകണ്ടു് ഹനൂമാൻ അത്യാശ്ചര്യത്തോടെ കുനിഞ്ഞുനോക്കി; സൂക്ഷിച്ചുനോക്കി; കണ്ണുതുടച്ചു് പിന്നെയും പിന്നെയും നോക്കി. ഹനൂമാന്നു് തന്റെ പൊട്ടിപ്പുഴുങ്ങു് കിടക്കുന്ന ഹൃദയത്തിൽ അമൃതുമഴ പൊഴിയുന്നതുപോലെ തോന്നി. ഒരു സുദീർഘനിശ്വാസത്തോടുകൂടി "അല്ല. ഇവൾ ഒരിക്കലും സീതാദേവിയല്ല നിശ്ചയം തന്നെ. ഈ സ്ത്രീകളിൽ ഇതാ വൈധവ്യലക്ഷണം കാണുന്നു. സീതാദേവിക്കു് ഒരിക്കലും വൈധവ്യം സംഭവിക്കുവാൻ ഇടയില്ല. അതിനാൽ ഇവൾ സീതാദേവിയല്ല നിശ്ചയം; രാവണഭാര്യയായ മണ്ഡോദരിയായിരിക്കാം."

ഇങ്ങനെ നിശ്ചയിച്ചു് ഹനൂമാൻ അവിടെനിന്നും പുറത്തുകടന്നു് സീതാദേവിയെ കാണാതിരുന്നതുകൊണ്ടു് ചിന്താകുലനായിപ്പോയി.

## മണ്ഡോദരിയുടെ ഉത്ഭവം.

അഗസ്ത്യമഹർഷി ഇങ്ങനെ പറഞ്ഞുകേൾപ്പിച്ച സമയം സുതീക്ഷ്ണൻ ഗുരുവിനെ താണുതൊഴുതു സംശയഗ്രസ്തനായി ഇങ്ങനെ ചോദിച്ചു:—

സുതീക്ഷ്ണൻ—അല്ലയോ ഗുരുവര്യ! ശിഷ്യവത്സല! മണ്ഡോദരി മയന്റെ പുത്രിയും രാക്ഷസസ്ത്രീയും അല്ലയോ? എന്നാൽ സീതാദേവിയാകട്ടെ ജനകരാജാവിന്റെ പുത്രി; രാജകന്യക. ഇവർ രണ്ടുപേരും കാഴ്ചയിൽ ഒരുപ്രകാരം ഇരിക്കുന്നു എന്നാണല്ലോ അവിടുന്നു് അരുളിച്ചെയ്തതിന്റെ സാരം. ഈ സാദൃശ്യം എങ്ങനെയുണ്ടായി. ഇതു് മഹാ അത്ഭുതമായിരിക്കുന്നുവല്ലോ. തിരുവടി ഇതിന്നു് സമാധാനം അരുളിച്ചെയ്തു് എന്റെ സംശയം തീർത്തുതരണം.

അഗസ്ത്യൻ—ഇതിന്നു് കാരണങ്ങൾ ഒന്നിലധികമുണ്ടു്. ഞാൻ പറഞ്ഞുതരാം; കേട്ടുകൊള്ളുക. മുമ്പു് സീതയുടെ അവതാരകാരണത്തെപ്പറ്റി പറഞ്ഞ സമയം സീതാദേവിക്കു് മണ്ഡോദരിയുടെ പുത്രിയാവാനുണ്ടാകുവാനിടയായതിനെപ്പറ്റി പറഞ്ഞതു്, ഓർക്കുന്നുണ്ടല്ലോ. അതുതന്നെ. അതായതു് മണ്ഡോദരി മാതാവും സീത പുത്രിയും ആണെന്നുള്ളതുതന്നെ അവർക്കു തമ്മിൽ രൂപസാദൃശ്യമുണ്ടാകുവാനുള്ള മതിയായ കാരണമാകുന്നു. എന്നാൽ അതുമാത്രമല്ല സംഗതി വേറെയും ഉണ്ടു്. സീതാദേവിയും മണ്ഡോദരിയും വൈഷ്ണവാംശങ്ങളാണെന്നുള്ളതാണു് അവരുടെ രൂപസാദൃശ്യത്തിന്നുള്ള പ്രധാനകാരണം.

സുതീക്ഷ്ണൻ—സീതാദേവി വൈഷ്ണവാംശമാണെന്നുള്ളതു് ശരിതന്നെ. എന്നാൽ മണ്ഡോദരി വൈഷ്ണവാംശമായതെങ്ങിനെ. അവൾ മയപുത്രി

യല്ലയോ? മയപുത്രിയ്ക്കു് വിഷ്ണുവുമായി എന്തു് എങ്ങിനെ ബന്ധം നേരിട്ടു? ഞങ്ങൾ ഇതു കേട്ടിട്ടുമില്ല.

അഗസ്ത്യൻ—നല്ലശിഷ്യ! നീ ഓർക്കുന്നില്ലയോ; എന്നാൽ കേട്ടുകൊള്ളുകയാവേണ്ടു. രാവണൻെറ അമ്മയായ കൈകസി ഒരു ഉത്തമശിവഭക്തയായിരുന്നു. അവൾ ദിവസേന ശിവലിംഗം വെച്ചു് പൂജിക്കുന്നതായിരുന്നു പതിവു്. ഒരു ദിവസം ആദിശേഷൻെറ ശ്വാസത്തിൽക്കൂടെ, അവൾ സാധാരണമായി പൂജിച്ചുകൊണ്ടിരുന്ന ശിവലിംഗം, പാതാളത്തിലേയ്ക്കു് പൊയ്ക്കളഞ്ഞു. അതിൽ പിന്നീട് പൂജിക്കുവാൻ ശിവലിംഗമില്ലാതായപ്പോൾ, അമ്മ തൻെറ പുത്രനായ രാവണനെ വിളിച്ചു് ശിവനോട്ടു് യാചിച്ചു് ഒരു ആത്മലിംഗം വാങ്ങിക്കൊണ്ടുവന്നു കൊടുക്കുവാൻ ആവശ്യപ്പെട്ടു. രാവണൻ ഇതുകേട്ടു് കൈലാസത്തിൽ ചെന്നു് സാമഗാനംകൊണ്ടു് ശിവനെ സന്തോഷിപ്പിച്ചു് രണ്ടുവരം വേണമെന്നാവശ്യപ്പെട്ടു. ഒരുവരംമാത്രമാഗ്രഹിച്ചാണു് ചെന്നതെങ്കിലും, ആ ധൂർത്തനു് പരമശിവൻെറ വാമാർദ്ധമായ പാർവ്വതീദേവിയെ കണ്ടപ്പോൾ വരം ഒന്നുകൂടെ വേണമെന്നായി. വൈഷമ്യങ്ങളൊന്നും ആലോചിക്കാതെയും രാവണൻെറ പ്രകൃതത്തെപ്പറ്റി അത്രയൊന്നും ചിന്തിക്കാതെയും അവൻെറ താൽക്കാലിക ഭക്തിമാത്രം കണ്ടു് തൃപ്തിപ്പെട്ടു് പരമശിവൻ രാവണൻ ആവശ്യപ്പെടുന്ന രണ്ടുവരങ്ങൾ കൊടുക്കാമെന്നു സമ്മതിക്കുകയും ചെയ്തു. ആ കൃതഘ്നൻ സ്വാമിദ്രോഹി ഉടനേതന്നെ പരമശിവനോടാവശ്യപ്പെട്ടതു്—"എന്നാൽ തിരുവടിയുടെ ഇടത്തുഭാഗത്തിരിക്കുന്ന പാർവ്വതീദേവിയേയും, തിരുവടിയുടെ ആത്മലിംഗത്തേയും എനിക്കു് തന്നാലും" എന്നായിരുന്നു. വരം കൊടുത്തു് പോയില്ലേ? പിന്നെ നിവൃത്തിയുണ്ടോ! ഭസ്മകൻ മാത്രമേ പരമശിവനെ ഇതിനുമുമ്പു് ഇങ്ങനെ വ്യസനിപ്പിക്കുക ഉണ്ടായിട്ടുള്ളൂ. എങ്കിലും ത്രിപുരാന്തകൻ മനമില്ലാമനസ്സോടുകൂടി ദേവിയേയും ശിവലിംഗത്തേയും അവന്നു് കൊടുക്കതന്നെ ചെയ്തു. പിന്നെ രാവണൻ പോകുവാൻ പുറപ്പെട്ടപ്പോൾ—"എന്നാൽ രാവണ! നീ ഈ ശിവലിംഗത്തെ താഴെ വയ്ക്കരുതു്" എന്നുമാത്രമേ പരമശിവൻ പറയുക ഉണ്ടായുള്ളൂ. രാവണൻ ശിവലിംഗവുമെടുത്തു് ദേവിയേയും കൂട്ടിക്കൊണ്ടു് നടകഴിഞ്ഞു. എന്താ നിവൃത്തി! ദുർബ്ബുദ്ധികൾക്കു് ഇന്നതേ ചെയ്യാവൂ എന്നില്ലല്ലോ. പരമശിവൻ ഇതികർത്തവ്യതാമൂഢനായി അവിടെത്തന്നെ മിഴിച്ചുനിന്നു. പാർവ്വതീദേവിയാകട്ടെ, പരമശിവൻെറ ഈ ജാഡ്യാവസ്ഥ കണ്ടു് മനമലിഞ്ഞു്, വിഷ്ണുവെ സ്മരിച്ചു. അപ്പോൾ മഹാവിഷ്ണു വിവരങ്ങളെല്ലാം ധരിച്ചു് രാവണനെ വഞ്ചിക്കുവാൻതന്നെ നിശ്ചയിച്ചു.

വേഗം തൻെറ വക്ഷഃസ്ഥലത്തിൽ ലേപനം ചെയ്തിരുന്ന ചന്ദനം കുറെ ഉരുട്ടിയെടുത്തു് ഒരു സ്ത്രീയുടെ രൂപം ഉണ്ടാക്കി. ആ സുന്ദരാംഗിയുടെ മദ്ധ്യപ്രദേശം, അതായതു് ഉദരം എന്നുതന്നെ പറയാം, നന്നെ കൃശമായിരുന്നതുകൊണ്ടു് "മണ്ഡോദരി" എന്നു് പേരിട്ടു് ആ കുമാരിയെ മയൻെറ കയ്യിൽ കൊടുത്തു് അവളെ പാതാളത്തിൽ കൊണ്ടുപോയി വെച്ചുകൊള്ളുവാൻ ഏല്പിച്ചു. തദനന്തരം വഴിമദ്ധ്യേ മഹാവിഷ്ണുതന്നെ ഒരു വൃദ്ധബ്രാഹ്മണൻെറ ആകൃതിയിൽ രാവണൻെറ അടുത്തുചെന്നു്, രാവണനെ കണ്ട ഉടനെ—"ജയ ജയ രാവണ! ലങ്കാധിപ!" എന്നിങ്ങനെ വാഴ്ത്തിസ്തുതിക്കുവാൻ

ത്തുടങ്ങി. അതുകേട്ട രാവണൻ:—"ഹല്ലയൊ വൃദ്ധബ്രാഹ്മണ! അങ്ങ് ആരാണ്" എന്നുചോദിച്ചു. അതിന്,

ബ്രാഹ്മണൻ—ഞാൻ ഒരു ശിവഭക്തനായ സാധുബ്രാഹ്മണൻ, അല്ലാതാരാ.

രാവണൻ—ഇപ്പോൾ എവിടെനിന്ന് വരുന്നു; എങ്ങോട്ട് പോകുന്നു; ഇവിടെ വന്നതെന്തിന്? ഞാൻ വല്ലതും ചെയ്യേണ്ടതായിട്ടുണ്ടൊ?

ബ്രാഹ്മണൻ—അങ്ങ് സൎവ്വോൽക്കൎഷേണ വിജയിച്ചാലും. എനിക്ക് അങ്ങയിൽ നിന്ന് ഒന്നും വേണ്ടതായിട്ടില്ല. ഈശ്വരാനുകൂല്യം ഒന്നുമാത്രം ധനമായി കരുതുന്ന അസ്മാദൃശന്മാൎക്ക് നിങ്ങളിൽ ചിലരിൽനിന്ന് എന്തൊന്നാണ് സിദ്ധിക്കേണ്ടതായിട്ടുള്ളത്; ഒന്നുമില്ല. ഞാൻ പാതാളത്തിൽ നിന്ന് വരുന്നു. കൈലാസത്തിലേക്ക് പോകുകയാണ്.

രാവണൻ—എന്തിനാണ് പാതാളത്തിൽ പോയിരുന്നത്; അവിടെ വിശേഷവിധിയായ വൎത്തമാനം എന്തുണ്ട്?

ബ്രാഹ്മണൻ—വിശേഷവിധി വൎത്തമാനം എന്തെല്ലാമാണെന്നൊന്നും ഞാൻ അന്വേഷിച്ചതുമില്ല; അറിഞ്ഞതുമില്ല. ശ്രീപാൎവ്വതീദേവിയെ അവിടെ മയന്റെ ഗൃഹത്തിൽ കൊണ്ടുപോയി ആക്കി മടങ്ങിവരികയാണ്. വിവരം പരമേശ്വരനോട് ചെന്നുപറയണം; അത്രയേയുള്ളൂ.

രാവണൻ—പാൎവ്വതിയെ മയന്റെ ഗൃഹത്തിൽ കൊണ്ടുപോയാക്കി വരികയൊ! താനെന്താണ് അസംബന്ധം പുലമ്പുന്നത്?

ബ്രാഹ്മണൻ—ഞാൻ പുലമ്പുന്നത് അസംബന്ധമാണെങ്കിൽ അതങ്ങിനെ ഇരുന്നുകൊള്ളട്ടെ. അതുകൊണ്ട് അങ്ങയ്ക്ക് ഒരു ദോഷവും വരാനില്ലല്ലൊ.

രാവണൻ—എന്നാൽ ഇതാരാണ്; നോക്ക്. ഞാൻ പാൎവ്വതിയെ ഇതാ ഇപ്പോൾ കൈലാസത്തിൽ നിന്ന് കൂട്ടിക്കൊണ്ടുവരികയാണല്ലൊ.

ബ്രാഹ്മണൻ—അങ്ങനെയൊ! പാൎവ്വതീദേവിയെ കൂട്ടിക്കൊണ്ടുവരികയൊ? നല്ലശിക്ഷ! അങ്ങയ്ക്ക് ശ്രീപാൎവ്വതിയെ പൊരുത്തുചിട്ടും. അങ്ങ് ചോദിക്കേണ്ട താമസം, ദേവിയെ പരമശിവൻ ഇങ്ങ് തന്നയച്ചേക്കാൻ. ശ്രീപാൎവ്വതീദേവി വല്ല വാഴപ്പഴമൊ മത്സ്യമൊ മറ്റൊ ആണെന്നായിരിക്കാം സാധുവിന്റെ വിചാരം! അങ്ങിനെയാണെങ്കിൽ കൊണ്ടുപോയി അനുഭവിച്ചുകൊള്ളു; നടന്നാട്ടെ, ഞാൻ എന്തുവേണം.

രാവണൻ—ഓൎമ്മിച്ചു സംസാരിക്കണം. താൻ ആരോടാണ് സംസാരിക്കുന്നതെന്നറിയാമൊ? എടൊ കിഴട്ടുബ്രാഹ്മണ ഒഴുവറി! എന്നാൽ പറ, ഈ നില്ക്കുന്നതാരാണെന്ന് പറ.

ബ്രാഹ്മണൻ—പേടിച്ച് വിറയലോടുകൂടി കൈലാസത്തിൽ ശ്രീപരമേശ്വരിയുടെ ദാസിമാരായി ഇത്തരം പെണ്ണുങ്ങൾ എത്രയെങ്കിലും ഉണ്ട്. അവരിൽ ഒരുത്തിയായിരിക്കാം ഇവൾ.

രാവണൻ—ഞാൻ പരമേശ്വരന്റെ അടുത്തുനില്ക്കുന്ന പാൎവ്വതീദേവിയെയാണല്ലൊ ആവശ്യപ്പെട്ടത്.

ബ്രാഹ്മണൻ—അതെ; അതിനെന്താ. ഇവളും പരമേശ്വരന്റെ അടുത്തുനില്ക്കുന്നവൾ തന്നെ; ഇവൾക്കും പേര് പാൎവ്വതിയെന്നുതന്നെ. അല്ലാ

തെ, ഹിമവൽപുത്രിയായ സാക്ഷാൽ ശ്രീപരമേശ്വരിയെവിടെ? ഇവൾ എവിടെ?

രാവണൻ—എന്തു്! പരമേശ്വരൻ എന്നെ ചതിച്ചോ!

ബ്രാഹ്മണൻ—അതെന്താ ചോദിച്ചതു തന്നില്ലേ. പിന്നെ ചതിയെവിടെ?

രാവണൻ—എന്നാൽ സാക്ഷാൽ ശ്രീപരമേശ്വരിയായ പാൎവ്വതിയെവിടെ ഇരിക്കുന്നു എന്നു പറയൂ.

ബ്രാഹ്മണൻ - ഇതാ ഞാൻ ഇപ്പോൾ ദേവിയെ മയന്റെ ഗൃഹത്തിൽ കൊണ്ടുപോയാക്കി വരികയാണ്. അവിടെ ചെന്നുനോക്കിയാൽ കാണാം.

രാവണന് ഇതുകേട്ടപ്പോൾ അതിയായ കോപവും വലുതായ വൈരാഗ്യവും ഉണ്ടായി; വേഗം പാൎവ്വതീദേവിയേയും കൊണ്ടു കൈലാസത്തിലേയ്ക്കു തന്നെ മടങ്ങിച്ചെന്നു. കോപംകൊണ്ട് അരുണമായ നേത്രങ്ങളോടുകൂടി പരമശിവനെ ഒന്നുനോക്കി — "ഇതാ അങ്ങയുടെ പാൎവ്വതിയെ അങ്ങുതന്നെ എടുത്തുകൊള്ളുകയേ വേണ്ടു. ചോദിച്ചതു തരാതിരുന്നാൽ തരാതെ വാങ്ങുവാൻ ഈ രാവണന് അറിയാം." എന്നുംപറഞ്ഞു ശിവലിംഗവുമായി അവിടെനിന്നും നടകൊണ്ടു.

അപ്പോഴേക്കും ഗംഗാദേവി രാവണന്റെ ഉദരത്തിൽ പ്രവേശിച്ചു കഴിഞ്ഞിരിക്കുന്നു. അതുനിമിത്തം ആ രാക്ഷസരാജനു മൂത്രവിസൎജ്ജനത്തിനുള്ള അഗ്രഹം വൎദ്ധിച്ചുവശായി. എന്നാൽ ശിവലിംഗം താഴത്തുവയ്ക്കുവാനും പാടില്ല. ശിവലിംഗം കയ്യിൽപിടിച്ചുകൊണ്ടു മൂത്രവിസൎജ്ജനം ചെയ്യാമോ; അതും പാടില്ല. കുഴങ്ങി. ഇങ്ങിനെ വിഷമിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ബ്രാഹ്മണകുമാരൻ ആ വഴിക്കു വരുന്നതായി രാവണൻ കണ്ടു. ഉടനെതന്നെ ആ ബ്രഹ്മചാരിയെ വിളിച്ച്, താൻ മൂത്രവിസൎജ്ജനം കഴിഞ്ഞ് എഴുന്നേറ്റു വരുന്നതുവരെ, ആ ശിവലിംഗം വച്ചുകൊള്ളുവാൻ പറഞ്ഞുകൊണ്ടു കൈനീട്ടി. ബ്രാഹ്മണക്കുട്ടിയും കൈനീട്ടി വാങ്ങിയെങ്കിലും, അരനാഴികയിലധികംനേരം തനിക്കു താമസിക്കുവാൻ ഇടയില്ലെന്നും അതിനകം തിരിച്ചു വാങ്ങിക്കൊള്ളണമെന്നും പറഞ്ഞിട്ടാണ് ആത്മലിംഗം വാങ്ങിയതു്. അരനാഴികയ്ക്കിടയുണ്ടല്ലോ എന്നുവിചാരിച്ചു വഞ്ചനകളൊന്നും സംശയിക്കാതെ, രാവണൻ മൂത്രവിസൎജ്ജനത്തിനിരുന്നു. ഗംഗ പ്രവഹിക്കുവാനും തുടങ്ങി. നാഴിക അര കഴിഞ്ഞു, അവസാനിക്കുന്നില്ല; ബ്രാഹ്മണക്കുട്ടി ധൃതികൂട്ടുവാൻ തുടങ്ങി; രാവണൻ അവധി പറയുകയായി; ഗംഗ നിൎഗ്ഗളമായി പ്രവഹിക്കുന്നു; ബ്രാഹ്മണക്കുട്ടി ശിവലിംഗം താഴെവെച്ചു പോകുവാൻ വട്ടംകൂട്ടുന്നു; രാവണൻ തടുക്കുന്നു; മൂത്രമാണെങ്കിൽ അവസാനിക്കുന്നതും ഇല്ല. ബ്രാഹ്മണക്കുട്ടി ഭീഷണിപ്പെടുത്തുകയായി; രാവണൻ ചതുരുപായങ്ങളും പ്രയോഗിച്ചു നോക്കുന്നുണ്ട്; അതൊന്നും ആ ബ്രഹ്മചാരിയിൽ ഫലിക്കുന്നില്ല. എങ്ങിനെ ഫലിക്കുവാനാണ്. രാവണനെ വഞ്ചിക്കുവാൻ ബ്രാഹ്മണാകൃതിയെടുത്തു വന്നിരിക്കുന്ന മഹാവിഷ്ണുവല്ലേ അതു്! അതുപോലെതന്നെ മൂത്രവും അവസാനിക്കുന്നതെങ്ങിനെ? രാവണനെ ചെണ്ടകൊട്ടിക്കുവാൻ ഗംഗാപ്രവാഹമല്ലയോ ആരംഭിച്ചിരിക്കുന്നതു്! എന്തിനേറെപ്പറയുന്നു; നാഴിക അരയും ഒന്നും ഒന്നരയും രണ്ടും രണ്ടരയും എല്ലാം കഴിഞ്ഞു. എന്നിട്ടും രാവണൻ എ

ഴുനേല്ക്കുവാനുള്ള ഭാവമില്ല. രാവണന്ന് എഴുനേല്ക്കുവാനും വഹിയ. ഇതു കണ്ടപ്പോൾ ബ്രാഹ്മണൻ ആ ശിവലിംഗത്തെ അവിടെ വെച്ചുകൊണ്ട് ഒന്നു നടകൊട്ടുന്നു, അപ്പോഴേയ്ക്കു മൂത്രവും അവസാനിച്ചു. അതിബലവാനായ രാവണൻ എഴുനേററു ചെന്ന് ശിവലിംഗത്തെ എടുക്കുവാനായി ശ്രമിച്ചു നോക്കിയപ്പോൾ അത് ഇളകുന്നില്ല. തന്റെ ഇരുപതുകൈകളുംകൂട്ടി പിടിച്ചുനോക്കി. ഒട്ടേറെ. ഒരു ഇളക്കവും അതിന്നില്ല. രാവണന്നു ദേഷ്യംവന്നു പിടിച്ച് ഒരു തിരികൊടുത്തു. അപ്പോൾ ആ ആത്മലിംഗം തിരിഞ്ഞു പിരിഞ്ഞ് ഒരു പശുവിന്റെ കർണ്ണംപോലെയായിത്തീർന്നു, എന്നുമാത്രമല്ല അതിന്റെ മദ്ധ്യത്തിൽകൂടെ ഒരു ദ്വാരം ഉണ്ടായിരിക്കുന്നതായും രാവണൻ കണ്ടു. രാവണൻ ആ ദ്വാരത്തിൽകൂടെ കുനിഞ്ഞു നോക്കിയസമയം അതിൽ കർണ്ണികപോലെ ഒന്നു കാണാറായി. അങ്ങിനെ ഈ ശിവലിംഗം ഭൂമിയുടെ കർണ്ണംപോലെയായിത്തീർന്നതിനാൽ ആ സ്ഥലത്തിന്ന് അന്നുമുതൽ ഗോകർണ്ണം എന്ന പേർ ഉണ്ടായിത്തീർന്നു.

അങ്ങിനെ ശിവലിംഗം പോയതിന്നുശേഷം വിശേഷേണ ഖിന്നനായി ഭവിച്ചു രാവണൻ നേരെ ലങ്കയിലേയ്ക്കുതന്നെ ചെന്നു. ഇക്കാലത്താണ് ഒരു ദിവസം മയനെയും മയന്റെ പുത്രിയായ മണ്ഡോദരിയെയും രാവണൻ കണ്ടത്. ആ കുമാരിയോ ഒരു അപൂർവ്വ സുന്ദരി! രാവണൻ ആ മനോഹരാംഗിയെ കണ്ട ഉടൻതന്നെ മോഹാവേശനായിത്തീർന്നു. മാത്രമല്ല, മണ്ഡോദരിയെ തനിക്കു വിവാഹം ചെയ്തുതരണമെന്നു മയനോടാവശ്യപ്പെടുകയും മയൻ ആ പ്രകാരം മണ്ഡോദരിയെ രാവണന്നു വിവാഹം കഴിച്ചു കൊടുക്കുകയുംചെയ്തു. മയൻ ഈ അവസരത്തിൽ തന്റെ ജാമാതാവായ രാവണന്നു ശത്രുനിഗ്രഹത്തിൽ അതി ചതുരമായ "ശക്തി" എന്ന ആയുധംകൂടെ സ്ത്രീധനമായി കൊടുക്കുക ഉണ്ടായിട്ടുണ്ട്. അങ്ങിനെയാണു മണ്ഡോദരി വിഷ്ണുവിന്റെ [illegible]യായും തന്മൂലം സീതാദേവിക്കു തുല്യയായും തീർന്നത്.

രാവണൻ ഇതിന്നുശേഷം ബ്രഹ്മാവിനെപ്പററി തപസ്സുചെയ്തു, ആ ദേവനെ പ്രത്യക്ഷമാക്കി, വിധാതാവിൽനിന്നും വേണ്ട വരങ്ങളെല്ലാം വരിച്ചുശേഷം, ദിക്കുകൾ എല്ലാം ജയിച്ചു ലങ്കയിൽവന്നു താമസമാക്കുകയാണുണ്ടായത്. മണ്ഡോദരിയുടെ പിതാവായ മയനും, ആ മയന്റെ കുടുംബവും എല്ലാം ലങ്കയിലേക്കു തന്നെ പോരികയും അവിടെത്തന്നെ താമസമാക്കുകയും ചെയ്തു. ഈ മയന്റെ കുടുംബത്തിൽ ശയൻ എന്ന പേരായി മയന്ന് ഒരു സഹോദരൻ ഉണ്ടായിരുന്നു. ഈ ശയൻ വളരെ പ്രതാപിയും മഹാവീരനും ആയിത്തീർന്നു. എന്നു മാത്രമല്ല, അവനും ബ്രഹ്മാവിനെത്തപസ്സുചെയ്തു പ്രത്യക്ഷമാക്കി വേണ്ട വരങ്ങളെല്ലാം വരിച്ചു വെച്ചിട്ടുണ്ടായിരുന്നു. ബ്രഹ്മാവിന്റെ വരപ്രസാദം നിമിത്തം ഇവന്നു രാത്രി ഉറക്കംകൂടെ ആവശ്യമായിരുന്നില്ലത്രെ. ഈ ശയന്നു രാവണന്റെ കൈകൊണ്ടു മരണം സംഭവിക്കണം എന്നായിരുന്നു വിധി. രാവണൻ ഈ വിവരം മനസ്സിലാക്കി, അതിലേയ്ക്കു ഒരു കാരണം ഉണ്ടാക്കുവാൻ വേണ്ടി കാററത്തു പാറിവന്നുകിടന്നിരുന്ന മയന്റെ ഒരു വസ്ത്രം എടുത്തു മണ്ഡോദരിയുടെ കട്ടിന്മേലും രാവണന്റെ ഒരു വസ്ത്രം എടുത്തു ത്രിജടയുടെ കട്ടിന്മേലും കൊണ്ടുപോയി ഇടുകയും ചെയ്തു.

## ആത്മാഭിമാനപ്രാബല്യം.

ഹനൂമാൻ പിന്നെയും സീതയെ അന്വേഷിച്ചു പുറപ്പെട്ടു. ലങ്കാരാജ്യം മുഴുവനും തിരഞ്ഞു. ഒരേടവും ബാക്കിയില്ലെന്നായി. സീതാദേവിയെ എങ്ങും കണ്ടെത്തിയില്ല. ആ ധീരവീരപരാക്രമി വളരെ വിഷാദിച്ചു വളരെ വ്യാകുലതയോടുകൂടി ഒരേടത്തു മാറിയിരുന്ന് ഇങ്ങിനെ മനസ്താപപ്പെടുവാൻ തുടങ്ങി:— "ഞാൻ ഈ ലങ്കാരാജ്യം മുഴുവനും സീതാദേവിയെ തിരഞ്ഞുനോക്കി. ഒരേടവും തിരയാതെ ബാക്കിവെച്ചിട്ടില്ല. എന്നിട്ടും ഒരു പ്രയോജനവും ഉണ്ടായില്ലല്ലോ. ഞാൻ പുറപ്പെട്ട സമയം ഭഗവാൻ എന്നെ പ്രത്യേകം വിളിച്ചു രാമനാമാംഗുലീയം എന്റെ കയ്യിൽ തന്നയച്ചതും, അടയാളവാക്യം അരുളിച്ചെയ്തതും എല്ലാം വെറുതെതന്നെ ആയിപ്പോയി. ഞാൻ ഇത്രവളരെ ശ്രമപ്പെട്ടതുകൊണ്ടും ഇവിടെ ചാടിക്കടന്നു വന്നതുകൊണ്ടും പ്രയോജനമെന്നും ഉണ്ടായില്ല. ഇങ്ങിനെ അങ്ങോട്ടു മടങ്ങിച്ചെന്നാൽ ഭഗവാനോട് എന്തൊന്നാണു പറയുക. ഞാൻ ഇനി അങ്ങോട്ടു പോകുന്നില്ലെന്നുതന്നെ വെച്ചുകളയാം. എന്നാൽ അതും ധർമ്മമല്ല. ഞാൻ, ആരും അറിയാതെ, ഇവിടെ കിടന്നു ചത്താൽ രാമഭദ്രസ്വാമി ഈ വർത്തമാനങ്ങളെല്ലാം എങ്ങിനെ അറിയും. ഞാൻ ചെല്ലാത്തപക്ഷം, വിരഹദുഃഖം നിമിത്തം തീർച്ചയായും അവിടുന്നു മരിച്ചുപോകാതിരിക്കയില്ല. പിന്നെ അതു കണ്ടുകൊണ്ടിരിക്കുന്ന ആളാണോ ലക്ഷ്മണൻ. രാമനും ലക്ഷ്മണനും മരിച്ചു എന്നു കേട്ടാൽ അയോദ്ധ്യയിൽ ഭരതനും ശത്രുഘ്നനുമുണ്ടോ ജീവനോടുകൂടിയിരിക്കുന്നു. ഇങ്ങിനെവരുന്ന മിത്രദുഃഖം കണ്ടു സഹിച്ചു മിത്രപുത്രനും ജീവിക്കയില്ല. അതിനാൽ എന്റെ ഈ സാഹസകൃത്യം അയോദ്ധ്യയേയും കിഷ്കിന്ധയേയും വലിയ ചുടലകളാക്കുവാൻ മതിയാകുന്ന ഒരു മഹാഘോരകൃത്യമായിരിക്കുന്നതാണ്. അതിനാൽ മരിക്കാനാണെങ്കിൽ അതിനും നിവൃത്തിയില്ല; മരിക്കാതിരിക്കുവാനാണെങ്കിൽ സീതാദേവിയെ എങ്ങും കാണുന്നതുമില്ല. എന്റെ ഭഗവാനെ! ഇത്ര ഭയങ്കരമായ ഈ അവസ്ഥയിൽ ഉൾപ്പെടുത്തി എന്നെ ഇങ്ങിനെ ദണ്ഡിപ്പിക്കുവാൻ ഞാൻ എന്തൊരു മഹാപാപമാണു ചെയ്തിട്ടുള്ളത്. ഞാൻ എന്തു ചെയ്യട്ടെ! ഹാ! ഭക്തവത്സലനായ പരമശിവ! പിതാവെ വായുഭഗവാനെ! ഈ ഗതിയിൽ കനിയണെ! ഒരു നിമിഷനേരംപോലും എനിക്കു ജീവിക്കുവാനും മരിക്കുവാനും വയ്യാതായിരിക്കുന്ന ഈ മഹാവിപത്തിൽനിന്നു എന്നെ രക്ഷിക്കണെ"

എന്നിങ്ങനെ വിചാരിച്ചും, പിന്നെ താൻ എന്താണു പ്രവർത്തിക്കേണ്ടതു് എന്നുള്ളതിനെപ്പറ്റി യാതൊരറിവും വിചാരവും കൂടാതെയും മന്ദബുദ്ധിയായിത്തീർന്ന മാരുതി, തളർന്ന്, മോഹാലസ്യപ്പെട്ടു, ഉടനേതന്നെ നിലത്തു വീണു. പക്ഷെ ആ നിലയിൽ ഒരു നിമിഷനേരം മാത്രമെ കിടന്നുള്ളു. അപ്പോഴേയ്ക്കും ഞെട്ടിയെഴുനേറ്റു തന്നത്താൻ ഇങ്ങിനെ ഘോഷിച്ചു:—ധിക് ധിക് അപൌരുഷം! എന്തു ചാപല്യമാണിതു്! ബാലിശം, ക്ലൈബ്യം! സീതാദേവി ഈ ലങ്കയിൽത്തന്നെ ഉണ്ടെന്നുള്ളതു നിശ്ചയംതന്നെ. ഭഗവാൻ എന്നെ ഇങ്ങോട്ടയച്ചില്ലെ? പോരെങ്കിൽ പക്ഷിശ്രേഷ്ഠനായ സമ്പാതി ദേവിയെ കാണുകകൂടെയും ചെയ്തില്ലെ? അതിന്നും പുറമെ ലങ്കാലക്ഷ്മിതന്നെ എന്നോടു പറയുകയും ചെയ്തില്ലെ. അതെ, സീതാദേവി ലങ്കയിൽ തന്നെ ഉണ്ട്. ഭാഗ

ഭിക്കുന്നതിന്റെ കാരണം എന്റെ ഉത്സാഹത്തിന്റെ കുറവുതന്നെ. മേലിൽ ഞാൻ ഇങ്ങിനെ വിഷാദിക്കുകയില്ല. കേവലം അപൌരുഷമായ ഈ പ്രവൃത്തി രാമദൂതന്നു ചേർന്നതോ! ഒരിക്കലും അല്ല. ഞാൻ കാണുകതന്നെ ചെയ്യും സീതയെ" എന്നിങ്ങനെ നിശ്ചയിച്ചുറച്ചു് ഉത്സാഹഭരിതനായി അവിടെ നിന്നു് ഏററവു ധീരതയോടെ ഒരു ചാട്ടം കൊടുത്തു.

## സീതാദർശനം.

ചാടിച്ചെന്നു വീണതു് അശോകവനികയിലാണു്. അതെ, അശോകവനികയുടെ ഭിത്തിപ്പുറത്തിരുന്നാണു ഭീരുക്കളുടെ അലമുറ. ജയാപജയങ്ങൾക്കു മദ്ധ്യേ ചിലപ്പോൾ ഇങ്ങിനെ നേരിയ ഒരു ഭിത്തി മാത്രമേ ഉണ്ടായിരിക്കുന്നുള്ളു. ധീരന്മാർ അതിനെ കടക്കും; ഭീരുക്കൾ അവിടെക്കിടന്നു് ആത്മഹന്താക്കളായും ഭവിക്കും.

തളിച്ചുകൊഴുത്തു നിൽക്കുന്ന വൃക്ഷസമൂഹങ്ങളാലും പരിമളമുതിർക്കുന്ന ദിവ്യപുഷ്പങ്ങളോടുകൂടിയ ലതാജാലങ്ങളാലും മനോഹരങ്ങളായ ഉദ്യാനനികുഞ്ജങ്ങളാലും രമ്യങ്ങളായ ഹർമ്മ്യങ്ങളാലും അച്ഛസ്ഫടികസങ്കാശജലങ്ങളോടുകൂടിയ താമരപ്പൊയ്കകളാലും സാക്ഷാൽ നന്ദനോദ്യാനം എന്നു തോന്നുമാറു പരിലസിക്കുന്ന ആ അശോകവനികയിൽ ഏകവേണിയും മലിനാംബരയും ആയി, രാമ രാമ എന്ന നാമജപത്തിൽമാത്രം ശ്രദ്ധാലുവായി, ഒരു സ്ത്രീ ഇരിക്കുന്നതു ഹനുമാൻ കണ്ടു. അതെ, ആ ഹനുമാൻ തന്നെ ധന്യൻ! മഹാർണ്ണവത്തെ തരണം ചെയ്തും, ശാന്തിസീതയെ കണ്ടുപിടിച്ചു. രാഗദ്വേഷാദി രാക്ഷസന്മാരെ നിഗ്രഹിച്ചും ആത്മാരാമകാര്യം നിവൎത്തിച്ച ആ ഭക്തോത്തമൻ തന്നെ ധന്യൻ. ഇതുതന്നെ സീതാദേവി എന്നു തീർച്ചയാക്കി ആ കപിസത്തമൻ ആ വൃക്ഷത്തിന്റെ നിബിഡപത്രശാഖകൾക്കുള്ളിൽ തന്റെ ദേഹത്തെ ഒരു കീടത്തെപ്പോലെ ചെറുതാക്കി മറച്ചുവെച്ചു് സീതാദേവിയെ അംഗംപ്രതി സൂക്ഷിച്ചുനോക്കി. ലക്ഷ്മണൻ പറഞ്ഞതായ അടയാളങ്ങളെല്ലാം കണ്ടു. ഋശ്യമൂകാചലത്തിൽ സുഗ്രീവാദികൾക്കു് ഉത്തരീയത്തിൽ പൊതിഞ്ഞിട്ടുകൊടുത്ത ആഭരണങ്ങൾ ദേവിയുടെ ശരീരത്തിൽ കുറവായിരിക്കുന്നതും ഹനുമാൻ പ്രത്യേകം സ്മരിച്ചു. അതെ, ഇതു സീതാദേവിതന്നെയെന്നു തീർച്ചപ്പെട്ടു കഴിഞ്ഞു.

## അഴകിയരാവണന്റെ പുറപ്പാടു്.

രാവണൻ മദ്യപാനവും ചെയ്തു മദോന്മത്തനായി കിടന്നുറങ്ങുകയായിരുന്നു ഹനുമാൻ അവിടെ ചെന്ന സമയത്തെന്നു മുമ്പു പറയുക ഉണ്ടായിട്ടുണ്ടല്ലോ. ഈ ഉറക്കത്തിനിടയിൽ ആ രാക്ഷസരാജാവു്—ശ്രീരാമദൂതനായ ഒരു വാനരൻ ലങ്കയിൽ കടന്നു വന്നിരിക്കുന്നു എന്നും ആ വാനരൻ സീതാദേവിയെക്കണ്ടു് വിവരങ്ങളെല്ലാം ധരിപ്പിച്ചിരിക്കുന്നു എന്നും ഒരു സ്വപ്നം കണ്ടു പെട്ടെന്നു ഞെട്ടിയുണർന്നു. പിന്നെ ഇങ്ങിനെ വിചാരിക്കുവാൻ തുടങ്ങി:—

"ഈ സ്വപ്നം തീർച്ചയായും ഫലിക്കുന്ന ഒന്നാണെന്നുള്ളതിനു യാതൊരു സംശയവും ഇല്ല. രാമാസ്ത്രമേറ്റാണു് എനിക്കു മരണം എന്നുള്ളതും നിശ്ചയം തന്നെ. ജയൻ വിജയൻ എന്നീ പേരുകളോടു കൂടിയിരുന്ന രണ്ടു വിഷ്ണുപാ

ഷിമാർ ശാപം നിമിത്തം ആദ്യം ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമായി ജനിച്ചു, ഭഗവാന്റെ കൈകൊണ്ടുതന്നെ മൃത്യുവടഞ്ഞശേഷം ഇപ്പോൾ ഞാനും കുംഭകർണ്ണനുമായി ജനിച്ചിരിക്കയാണ്. ഞങ്ങൾക്ക വിഷ്ണുവായ ശ്രീരാമന്റെ കൈകൊണ്ടുതന്നെ മരണം സംഭവിക്കാതെ നിവൃത്തിയില്ല. ഇതെനിക്ക മുമ്പെതന്നെ അറിയാവുന്ന സംഗതിയാകുന്നു. അങ്ങിനെ രാമാസ്ത്രമേററുണ്ടാകുന്ന മരണത്തെ അടുത്തുവരുത്തുവാനായിട്ടാണു ഞാൻ സീതയെ ഇവിടെ കൊണ്ടുവന്നു വെച്ചിരിക്കുന്നത്. ആ വിവരം ശ്രീരാമൻ ധരിക്കുകയും സൂക്ഷ്മം അറിയുവാനായി ദൂതനെ അയയ്ക്കുകയും ആ ദൂതൻ ഇവിടെ എത്തുകയും ചെയ്തിരിക്കുന്ന അവസ്ഥയ്ക്കു ശ്രീരാമന്റെ ആഗമനത്തെ ത്വരിതപ്പെടുത്തുവാൻ വേണ്ടതുമാത്രമെ ഞാൻ ചെയ്യേണ്ടതായിട്ടുള്ളു. അതിനാൽ ഞാൻ ചെന്നു എന്റെ വാങ്മയാസ്ത്രങ്ങളാൽ ദേവിയെ ശല്യപ്പെടുത്താം. ദൂതൻ ഈ വിവരം അവിടെ ചെന്ന് അറിയിക്കുമ്പോൾ ശ്രീരാമൻ വേഗം വരാതിരിക്കയില്ല." എന്നിങ്ങനെ പൂർവ്വജന്മസ്മരണയോടുകൂടി വിചാരിച്ചുറച്ചു വേഗം അവിടെനിന്നു എഴുന്നേററു തന്റെ പരിവാരങ്ങളോടും പ്രിയഭാര്യയായ മണ്ഡോദരിയോടുംകൂടി ഒരു സ്ത്രീയെ സ്വാധീനപ്പെടുത്തുവാൻ വേണ്ട ശൃംഗാരവേഷത്തിലും ഭാവത്തിലും അശോകവനത്തിലെ ശിംശപാവൃക്ഷച്ചുവട്ടിലേയ്ക്കു പുറപ്പെട്ടു. സീതാദേവി രാവണന്റെ ഈ സംരംഭം കണ്ടു വളരെ വിഷാദിച്ചു എങ്കിലും പാതിവ്രത്യമാകുന്ന കഞ്ചുകം ധരിച്ചു ധൈര്യത്തോടുകൂടി തുടകളെക്കൊണ്ടു ഉടലിനെ മറച്ചു അവിടെത്തന്നെ ഉറച്ചിരുന്നു. രാവണൻ സീതാദേവിയുടെ അടുത്തുവന്നു ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

രാവണൻ:—അല്ലയോ സുന്ദരി! നീ എന്തിനായിട്ടാണു എന്നെ ഭയപ്പെട്ടവളെന്നപോലെ ഇങ്ങിനെ ഇരിക്കുന്നത്. ഞാൻ നിന്നെ കാമിക്കുന്നവനും നിന്റെ ദാസനും ആകുന്നു. നീ എന്നെ ഭയപ്പെടേണ്ട. അല്ലയൊ സുന്ദരി! പരസ്ത്രീകളെ പരിഗ്രഹിക്കുകയെന്നുള്ളതും, അവരെ ഉപദ്രവിച്ചു സ്വാധീനമാക്കുകയെന്നുള്ളതും, വേണ്ടിവന്നാൽ അവരിൽ ബലം പ്രയോഗിക്കയെന്നുകൂടെയുമുള്ളതും രാക്ഷസന്മാരായ ഞങ്ങൾക്ക് അധർമ്മമല്ല. എന്നാൽ നിനക്കു എന്നിൽ പ്രേമമില്ലാത്തപക്ഷം ഞാൻ നിന്നെ പരിഗ്രഹിക്കുവാൻ പുറപ്പെടുന്നില്ല. കാമദേവൻ എന്നെ എങ്ങിനെ വേണമെങ്കിലും പീഡിപ്പിച്ചുകൊള്ളട്ടെ. അതെല്ലാം ഞാൻ സമാധാനത്തോടെ സഹിച്ചുകൊള്ളാം. നീ എന്നെ ഏതായാലും ഭയപ്പെടേണ്ടതായ ആവശ്യമില്ല. അല്ലയോ സുന്ദരി! നീ ഇങ്ങിനെ ദുഃഖിക്കുന്നതും ഉപവാസം ചെയ്യുന്നതും നിനക്കു അനുരൂപവും അനുഗുണവും ആയതല്ല. നീ ഒരു ഉത്തമസ്ത്രീരത്നമല്ലയോ! വിചിത്രമാല്യങ്ങൾ, വിചിത്രകുറിക്കൂട്ടുകൾ, വിവിധവസ്ത്രങ്ങൾ, ദിവ്യാഭരണങ്ങൾ മുതലായവയണിഞ്ഞു നീ എന്നെ സമീപിച്ചാലും. നിനക്കായി അതെല്ലാം ഞാൻ ഇതാ കൊണ്ടുവന്നിരിക്കുന്നു. ഇങ്ങോട്ടൊന്ന് നോക്കിയാലും. ഇതാ നമ്മുടെ യൌവനം വെറുതെ പോകുന്നത് നീ കാണുന്നില്ലേ. പോയതു പോയതുതന്നെയല്ലേ. അതു പിന്നെ ആനവലിച്ചാലും വരുന്നതാണോ? ഞാൻ എത്രയോ ഉത്തമസ്ത്രീകളെ ഇവിടെ കൊണ്ടുവന്ന് വെച്ചിട്ടുണ്ട്. നീ എന്റെ വശവർത്തിനിയായിത്തീരുന്നതായാൽ അവരെല്ലാം നിന്റെ ആജ്ഞാകാരിണികളായി

രിക്കം. നിനക്ക് ഈ ലങ്കാധിപന്റെ പ്രധാന മഹിഷിയായിരിക്കാം. എന്റെ സകല സമ്പത്തും നിനക്കുതന്നെ. നീ ത്രൈലോക്യനാഥയായിരുന്നു കൊള്ളുകയേ വേണ്ടു.

അല്ലയോ സുന്ദരി! നീ എന്തൊരു ഭോഷത്വമാണ് ഈ കാണിക്കുന്നത്. നിനക്ക് ഇത്രയുമാത്രം ബുദ്ധിയില്ലയോ. മരവുരി ഉടുത്തും ഫലമൂലങ്ങൾ തിന്നും രാജ്യം വെടിഞ്ഞും ഭിക്ഷയെടുത്തും തെണ്ടിത്തിരിഞ്ഞും അലഞ്ഞുനടന്നും കൊററിനു വകയില്ലാതെ കേവലം ഉദരംഭരിയായി കഷ്ടപ്പെടുന്ന രാമനെക്കൊണ്ടെന്തു കാര്യം. അവൻ ജീവിച്ചിരിക്കുന്നുവോ ഇല്ലയോ എന്നുതന്നെ ആർക്കറിയാം. അവന് നിന്നെ ഇനി കിട്ടുകയെന്നുള്ളത് അസംഭാവ്യംതന്നെയാണ്. രാമൻ തപസ്സുകൊണ്ടും വപുസ്സുകൊണ്ടും കാന്തികൊണ്ടും വീര്യംകൊണ്ടും ബലംകൊണ്ടും പ്രതാപംകൊണ്ടും ഓജസ്സുകൊണ്ടും തേജസ്സുകൊണ്ടും ധനംകൊണ്ടും ജനംകൊണ്ടും എന്നോടുതെല്ലും സമനല്ലെന്നറിഞ്ഞുകൊള്ളുക."

ഇങ്ങിനെ രാവണൻ കാമാന്ധനായി പലതും പറഞ്ഞതുകേട്ടപ്പോൾ സീതാദേവി ഒരു *പുൽക്കൊടി മുമ്പിൽ നുള്ളിയിട്ട് മന്ദഹാസംചെയ്തുകൊണ്ടു ഇങ്ങിനെ പറഞ്ഞു:—

---

* "തൃണമന്തരതഃ കൃത്വാ പ്രത്യുവാച ശുചിസ്മിതാ."

എന്നുതന്നെയാണ് വാല്മീകിയും പറയുന്നത്. 'തൃണമന്തരതഃകൃത്വാ' എന്നതിന് "ഒരു പുൽക്കൊടി നുള്ളിയിട്ട്'' എന്നുതന്നെ അർത്ഥം പറയണം. എന്നാൽ സീതാദേവി ഇങ്ങിനെ ഒരു പുൽക്കൊടി നുള്ളിയിട്ടതു് എന്തിനായിരിക്കണം? ഇതിന് സമാധാനങ്ങൾ പലതും ഉണ്ട്.

i) രാവണൻ ഇങ്ങിനെ കാമാന്ധനായി കാറിക്കൊണ്ട് പുലമ്പിക്കൊണ്ട് മുന്നോട്ടുവരുന്നതു കണ്ടപ്പോൾ സീതാദേവിക്ക് ഉള്ളിൽ ഭയം ജനിച്ചിരിക്കാം. കാമാന്ധന്മാർക്ക് ഇന്നതേ ചെയ്തുകൂട എന്നില്ലല്ലോ. അതിനാൽ അടുത്തു വരാതിരിക്കുവാനായി ഇങ്ങിനെ ഒരു കൌശലം പ്രയോഗിച്ചതായിരിക്കാം. തൃണത്താലും ജലത്താലും പംക്തിഭേദം ഉണ്ടാകാം—'സ്തംഭേന, സലിലേനവാ പംക്തിഭേദോ [illegible]'—എന്ന് പ്രമാണം ഉണ്ട്.

ii) അല്ലെങ്കിൽ, പതിവ്രതകൾക്ക് പരപുരുഷനോട് സംസാരിക്കുവാൻ പാടില്ലാത്തതിനാൽ ഒരു പുൽക്കൊടിയെ ശ്രോതാവാക്കി കല്പിച്ചതായിരിക്കാം.

iii) അല്ലെങ്കിൽ, തനിക്ക് സംഭവിക്കുവാൻപോകുന്ന ആപത്തുകളെ പററി തെല്ലും ആലോചിയാതെ ഏവംവിധം ദുഷ്പ്രവൃത്തിയ്ക്കൊരുങ്ങുന്ന ധൂർത്തൻ ഒരു പതിവ്രതയുടെ മുമ്പിൽ തൃണസമാനമാണെന്ന് കാണിക്കുവാനായിരിക്കാം.

iv) അല്ലെങ്കിൽ, അതിഥിയുടെ യോഗ്യത അറിയാതെ, രാവണൻ യോഗ്യനായ ഒരു അതിഥിയായിരിക്കും എന്ന് തെററിദ്ധരിച്ച് വേണ്ടതുപോലെയുള്ള ഉപചാരങ്ങളെല്ലാം പണ്ടു ചെയ്തതിന്റെ ഫലമായി തനിക്ക് ഈ വിധം ആപത്തു പററിയതിനാൽ ഇനി ആ കാമിനീതസ്കരനെ ഉപചരിക്കുകയില്ലെന്ന് കാണിക്കുവാനായി പുല്ലെടുത്തെറിഞ്ഞ് ധിക്കരിച്ചതായിരിക്കാം.

v) അല്ലെങ്കിൽ, രാവണന്റെ ഐശ്വര്യാദിമഹിമകളെല്ലാം തനിക്ക് പുല്ലിനു സമമാണ് എന്ന് കാണിക്കുവാനായിരിക്കാം.

vi) അല്ലെങ്കിൽ, സ്വന്തപരാക്രമത്തെ വേണ്ടതിലേറെ വിലവെച്ച് ശത്രുഭാഗത്തെ നിസ്സാരമാക്കി സംസാരിക്കുന്ന ഈ ഭോഷൻ ശ്രീരാമസ്വാമിയുടെ തൃണാസ്ത്രംകൊണ്ട് വിഷമിച്ച മാരീചന്റെ കഥ ഓർക്കുന്നില്ലയോ എന്ന് കാണിക്കുവാനായിരിക്കാം.

vii) അല്ലെങ്കിൽ, വാമനമൂർത്തി ശുക്രാചാര്യന്റേയും ശ്രീരാമൻ കാകാസുരന്റേയും കണ്ണിനെ തൃണംകൊണ്ട് കുത്തിപ്പൊട്ടിച്ചതുപോലെ പരദാരധർഷണംചെയ്യു രാവണന്റെ കണ്ണുകളും പൊട്ടിപ്പോകട്ടെ എന്ന് വിചാരിച്ച് പുൽക്കൊടി നുള്ളിയെറിഞ്ഞതായിരിക്കാം.

viii) അല്ലെങ്കിൽ, ശ്രീരാമൻ വന്ന് തന്നെ രക്ഷിക്കാത്തപക്ഷം താൻ ഈ ശരീരത്തെ തൃണസദൃശമായി കരുതുന്നതാണെന്ന് കാണിക്കുവാനായിരിക്കാം

സീത—അല്ലയോ രാവണ! എന്നിൽനിന്ന് നീ നിന്റെ മനസ്സിനെ എടുത്താലും. പാപിക്ക് മുക്തിയെന്നതുപോലെ ഞാൻ നിനക്ക് അവിഷയമായവളാകുന്നു. പരപുരുഷസ്പർശം ഞാൻ ഒരിക്കലും ചെയ്യുന്നവളല്ല; നിശ്ചയം. ഏകപതിവ്രതം അനുഷ്ഠിക്കുന്നവളും, നല്ല കുലത്തോടുകൂടിയവളും നല്ല കുലത്തിൽ ജനിച്ചവളും ആയ എനിക്ക് അതു കേവലം നിന്ദ്യമായതാണ്. നീ ഈ ദുർവൃത്തിയെ ഉപേക്ഷിച്ചേക്കുക. ഇല്ലാത്തപക്ഷം തീർച്ചയായും രാമനാൽ ഹതനായി ഭവിക്കും.

അല്ലയോ രാവണ! ജനസ്ഥാനത്തിൽവെച്ച് ശ്രീരാമലക്ഷ്മണന്മാർ എന്റെ അടുത്തില്ലാതിരുന്ന സമയംനോക്കി നീ കള്ളസന്ന്യാസിവേഷംകെട്ടി പർണ്ണശാലയിൽവന്ന് അന്ധകാരത്തിങ്കൽ ചെന്നു ശ്വാനകൻ മന്ത്രംകൊണ്ട് ശുദ്ധമാംപുരോഡാശം കട്ടുകൊണ്ടുപോകുന്നപോലെ, എന്നെ കട്ടുകൊണ്ടുവന്ന

---

എന്നും മറ്റും വിദ്വാന്മാർ പറയുന്നു. മേൽ പറഞ്ഞതിനു പുറമെ വേറെയും പല അഭിപ്രായക്കാരുമുണ്ട്. അതുപോലെ തന്നെ ശുചിസ്മിതയായി, അതായത് മെല്ലെ ഒന്ന് മന്ദഹാസംചെയ്തുകൊണ്ട് മറുപടി പറയുവാനുണ്ടായ കാരണമെന്താണെന്നുള്ള ചോദ്യത്തിനും ചില സമാധാനങ്ങളെല്ലാം പറഞ്ഞിരിക്കുന്നു. അവയിൽ ചിലതും താഴെ കാണിക്കാം:—

i) "ഹസന്നപി നൃപോ ഹന്തി," അതായത്, രാജാവ് ചിരിച്ചുകൊണ്ട് ശിക്ഷിക്കുന്നു, എന്ന പ്രമാണപ്രകാരം രാജപുത്രിയും രാജപത്നിയും ആയ സീതാദേവി ദുഃഖത്തിലും ചിരിച്ചുകൊണ്ട് സംസാരിച്ചതായിരിക്കാം.

ii) അല്ലെങ്കിൽ, രാവണൻ അവന്റെ പാപശക്തിയാൽ, അടുത്തഭാവിയിൽ തന്നെ നശിക്കുവാൻപോകുന്നത് തെല്ലുപോലും അറിയാതെ, പാമ്പിന്റെ വായിൽ ഇരിക്കുന്ന തവള ഇരതേടുന്നതുപോലെ, ഈവക വികാരങ്ങൾക്ക് അടിമപ്പെടുന്നുവല്ലോ എന്നുവെച്ച് ചിരിച്ചതായിരിക്കാം.

iii) അല്ലെങ്കിൽ, ശ്രീരാമലക്ഷ്മണന്മാരെ പേടിച്ച്, അവർ ഇല്ലാത്തസമയംനോക്കി വന്ന് എന്നെ കട്ടുകൊണ്ടുപോന്ന ഇവനാണോ അവരോട് നേരിട്ട് യുദ്ധത്തിന് തയ്യാറാകുന്നത്, എന്ന് വിചാരിച്ച് ചിരിച്ചതായിരിക്കാം.

iv) അല്ലെങ്കിൽ, കേവലം പ്രാകൃതന്മാരായ ജനങ്ങളെക്കൊണ്ട് കാമദേവൻ കാട്ടിക്കൂട്ടുന്ന ഗോഷ്ഠികൾ കണ്ട് ചിരിച്ചതായിരിക്കാം

v) അല്ലെങ്കിൽ, തനിക്ക് അടുത്തിരിക്കുന്ന മരണത്തെ പററി തെല്ലുപോലും ആലോചിക്കാതെ, ശ്രീരാമൻ ജീവിച്ചിരിക്കുന്നുവോ ഇല്ലയോ എന്നുകൂടെ സംശയിക്കുന്ന രാവണന്റെ മൂഢത്വം കണ്ട് ചിരിച്ചതായിരിക്കാം.

vi) അല്ലെങ്കിൽ, ലോകനാഥനായിരിക്കുന്ന ശ്രീരാമന്റെ പത്നിയെ കേവലം നിസ്സാരനായ ഇവൻ ആഗ്രഹിക്കുന്നുവല്ലോ എന്നാലോചിച്ച് ചിരിച്ചതായിരിക്കാം.

vii) അല്ലെങ്കിൽ, തന്റെ പാതിവ്രത്യഭംഗംവരുത്തുവാൻ ഇച്ഛിക്കുന്നവനായിരുന്നിട്ടും, മഹാപാതകിയായ അവനോട് ലോകമാതാവായ ദേവി ശാന്തഭാവത്തിൽ നീതിയെ പറഞ്ഞു ബോധിപ്പിക്കുവാൻ വിചാരിച്ച് മന്ദഹാസം ചെയ്തതായിരിക്കാം.

viii. അല്ലെങ്കിൽ, ഉത്തമസ്ത്രീകൾക്ക് സ്വാഭാവികമായിരിക്കുന്ന മന്ദഹാസം പ്രകടിപ്പിച്ചതായിരിക്കാം.

ഇതിനെ പലരും പലതും ഊഹിക്കുന്നുണ്ട്. എന്നാൽ ഇതിനെയെല്ലാം ഊഹിക്കാമെന്നല്ലാതെ, ദേവി പുൽക്കൊടി നുള്ളിയിട്ടതും ചിരിച്ചതും എന്തുകൊണ്ടാണെന്ന് ദേവിക്കുമാത്രമേ അറിഞ്ഞുകൂടൂ. ഇങ്ങിനെ ഒരു സംഗതി ഉണ്ടായെന്ന് വാല്മീകിയും അഗസ്ത്യനും മററുള്ളവരും എല്ലാം പറയുന്നതുകൊണ്ട് അതിൽ കാര്യമായി ഏതെങ്കിലും അന്തർഭവിച്ചിരിക്കണം.

മഹാ പാതകിയാണല്ലോ നീ. അല്ലയോ സ്ത്രീചോര! ഈ ചതിപ്രവൃത്തിയുടെ ഫലം നീതന്നെ അചിരേണ അനുഭവിക്കാതിരിക്കയില്ല; നിശ്ചയംതന്നെ.

രാവണൻ (ഇതുകേട്ട് കോപാന്ധനായി)—

"ഭവിത്രീ ലങ്കായാം (ത്രി)ദശവദനഗ്ലാനിരചിരാൽ
സരാമോഽപിസ്ഥാതാ(ന)യുധിപുരതോ ലക്ഷ്മണസഖഃ
തഥായാസ്യത്യുച്ചൈ(ർവ്വി)പദമനുജനാത്രജടിലഃ
ജയശ്രീരാമേസ്യാ(ന്ന)മമബഹുതോഷോ ഭുവിഭവേൽ." *

സീത—"വിഭജ്യേദം ഷഷ്ഠാക്ഷരപരവിലോപം പഠപുനഃ." +

ഇങ്ങിനെ സീതാദേവി പറഞ്ഞതു കേട്ടപ്പോൾ രാവണനു് അതിയായ കോപം വന്നു. "എന്നാൽ ഇവളുടെ കഥ ഞാൻ ഇപ്പോൾതന്നെ കഴിക്കുന്നുണ്ടു്" എന്നു് ഉച്ചൈസ്തരം അലറികൊണ്ടു് വാളൂരി സീതാദേവിയുടെനേരെ അടുത്തു. രാവണന്റെ ഈ കാമകിങ്കരവേഷവും, തന്റെ സ്ഥിതിക്കു യോജിക്കാത്തവിധത്തിൽ കിഴിഞ്ഞുള്ള ചൊല്ലിയാട്ടവും, ഒടുവിലത്തെ നീചമായ ക്രൌര്യവും ആ രാവണന്റെ ധർമ്മപത്നിയും പതിവ്രതാശിരോമണിയും ആയ മണ്ഡോദരിക്കു് തെല്ലും രസമായില്ല. രാവണൻ ഇങ്ങിനെ നിന്ദ്യമായ സ്ത്രീഹത്യയ്ക്കു് കോപ്പിട്ടതുകണ്ടപ്പോൾ പഞ്ചകന്യകകളിൽ ഒരുവളായ ആ സ്ത്രീരത്നം രാവണന്റെ കൈ അതിൽ പിടിച്ചിരിക്കുന്ന വാളോടുകൂടി അടക്കി പിടിച്ചു് തന്റെ വക്ഷഃസ്ഥലത്തോടു ചേർത്തു് ദയനീയമായവിധം ഇങ്ങിനെ പറഞ്ഞു:—

മണ്ഡോദരി—അല്ലയോ വീരാഗ്രേസരനായ രാവണ! നിർമ്മലമായിരിക്കുന്ന കീർത്തിധാവള്യംകൊണ്ടു് പരിശോഭനമാക്കി ചെയ്യപ്പെട്ടിരിക്കുന്ന അങ്ങയുടെ പാവനചരിതത്തെ ഇപ്പോൾ ഈ സ്ത്രീവധമാകുന്ന മലിനകൃത്യംകൊണ്ടു് നീചമാക്കുവാനാണോ അങ്ങു് തുടങ്ങുന്നതു്. രംഭാദികളായ ദേവസ്ത്രീകളെപ്പോലും യഥേഷ്ടം അനുഭവിച്ചുകൊണ്ടിരിക്കുന്ന അങ്ങു് ഒരു അബലയെ, അതും കേവലം നിരാധാരയായ ഒരു മനുഷ്യസ്ത്രീയെ കൊലചെയ്യുക എന്ന അപഖ്യാതി അങ്ങയുടെ ഈ ധർമ്മപത്നിക്കു് സഹിക്കത്തക്കതല്ല. ഞാനും, എന്നെപ്പോലെതന്നെ അതിസുന്ദരികളായ മററനേകം സ്ത്രീകളും അങ്ങയുടെ അനുരാഗിണികളായിരിക്കുമ്പോൾ ഈ ദുർയ്യശസ്സു് സമ്പാദിക്കുന്നതെന്തിനു്

---

* ഈ ശ്ലോകത്തിനു് രാവണൻ വിചാരിച്ച അർത്ഥം:—"അല്ലയോ സീതെ! ഈ ലങ്കാരാജ്യത്തിൽ ത്രിദശന്മാരുടെ വദനം (ദേവന്മാരുടെ മുഖം) വേഗം വാടും; രാമൻ ലക്ഷ്മണനോടുകൂടിയെതിർത്താലും യുദ്ധത്തിൽ എന്റെ നേരെ നില്ക്കയില്ല. ജടാധാരിയായ രാമൻ അനുജനോടുകൂടി ഉച്ചൈർവിപത്തിൽ (വലിയ ആപത്തിൽ) അകപ്പെടും. രാമനു് ജയം വരികയില്ല. എനിക്കു് അതിയായ സന്തോഷം ഭവിക്കുകയും ചെയ്യും." എന്നായിരുന്നു.

+ ഇതു കേട്ടപ്പോൾ സീതാദേവി പറഞ്ഞതു്—"നിന്റെ ശ്ലോകത്തിൽ ഓരോവരിയിലും ആറാമത്തേതിന്നപ്പുറമുള്ള അക്ഷരം, അതായതു് ഏഴാമത്തെ അക്ഷരം നീക്കി വായിച്ചുനോക്കുക" എന്നാണു. അങ്ങിനെ ത്രി-ന-ർവ്വി-ന്ന എന്നീ നാലു് അക്ഷരങ്ങളെ നീക്കിവായിക്കുമ്പോൾ ഇങ്ങിനെ അർത്ഥംവരുന്നതാകുന്നു:—"ലങ്കയിൽ ദശവദനനു് വാട്ടം സംഭവിക്കും. ശ്രീരാമൻ ലക്ഷ്മണനോടുകൂടി യുദ്ധത്തിന്നായി നിന്റെ മുമ്പിൽവന്നു് നില്ക്കും. ശ്രീരാമൻ ലക്ഷ്മണനോടുകൂടി വലിയ പദത്തെ പ്രാപിക്കും. രാമനു് ജയശ്രീ ഭവിക്കുകയും ചെയ്യും."

ണ്. വിരമിച്ചാലും; വിരമിച്ചാലും, സ്ത്രീഹത്യനാകുന്ന ഈ നീചകൃത്യത്തിൽ നിന്ന് വിരമിച്ചാലും.

മണ്ഡോദരി ഇങ്ങിനെ പറഞ്ഞപ്പോൾ അതിൽ അല്പം ന്യായമുണ്ടെന്നു രാവണന്നു തോന്നി. ഏതായാലും താൻതന്നെ അവളെ കൊല്ലുന്നില്ലെന്നു നിശ്ചയിച്ച് ആ ഉദ്യമത്തിൽനിന്നു വിരമിച്ചു; പിന്നെ സീതയെ നോക്കുവാൻ ഏല്പിച്ചിരിക്കുന്നവരായ കാവല്ക്കാരികളെ നോക്കി ഇങ്ങിനെ പറഞ്ഞു:—“നിങ്ങൾ ചതുരുപായങ്ങൾ പ്രയോഗിച്ചും ഇവളെ എന്റെ വശത്താക്കിത്തരണം. ഞാൻ നിങ്ങൾക്ക് ഇന്നുമുതൽ രണ്ടുമാസത്തെ അവധി തന്നിരിക്കുന്നു; ഈ രണ്ടുമാസക്കാലത്തിന്നകത്ത് ഇവൾ നിങ്ങൾ പറയുന്നതുപോലെ കേട്ടുനടക്കുവാൻ സന്നദ്ധയാകുന്നില്ലെങ്കിൽ ഇവളെ നിഗ്രഹിച്ച് എനിക്കു പ്രാതലാക്കിക്കൊള്ളുകയേ വേണ്ടൂ.”

ഇതുകേട്ട് സീതാദേവി അല്പം ഭാവപ്പകർച്ചയോടുകൂടി ഇങ്ങിനെ പറഞ്ഞു:—“അല്ലയോ അല്പബുദ്ധിയായ രാവണ! നിനക്ക് ഇത്ര ബുദ്ധിയില്ലാതായല്ലോ. നീ പണ്ട് എന്നെ രത്നമാണെന്നുവിചാരിച്ച് പെട്ടിയിലാക്കിക്കൊണ്ടുപോന്നതും പിന്നെ തുറന്നുനോക്കിയസമയം കന്യകയായി കണ്ടതും ഞാൻ നിന്നോട്ട് അന്ന് പറഞ്ഞതും എല്ലാം നീ ഇത്രവേഗം മറന്നുപോയോ. ഞാൻ അന്ന് നിന്നോടു പറഞ്ഞത്—“ഹേ! രാവണ! ഞാൻ ഇപ്പോൾ പോകുന്നു, എന്നാൽ നിന്നെ നിന്റെ വംശത്തോടുകൂടി നിഗ്രഹിക്കുവാനായി അല്പം കഴിഞ്ഞ് ഇങ്ങോട്ടുതന്നെ വരുന്നുണ്ട്” എന്നായിരുന്നില്ലേ? അതനുസരിച്ചു ഞാൻ ഇപ്പോൾ ഇവിടെ വന്നിരിക്കുകയാണ്. നീയും നിന്റെ കുടുംബവും എല്ലാം ശ്രീരാമാസ്ത്രത്തിന്ന് ഇരയായിത്തീരുന്നതാകുന്നു.

ഇതുകൂടാതെ ബ്രഹ്മാവുതന്നെ മുമ്പ് നിന്നോട്ട് നിന്റെ മരണത്തെപ്പറ്റി പറഞ്ഞതും നീ മറന്നുപോയോ. കൌസല്യയെ ഒരു പെട്ടിയിലാക്കി അപഹരിച്ചുകൊണ്ടുപോന്നില്ലേ; ദശരഥനെ നദിയിൽ വെട്ടി തള്ളിയില്ലേ; അവരുടെ വിവാഹത്തെ നീ തടയുവാൻ ശ്രമിച്ചില്ലേ; ഫലമെന്തായി! ഇതെല്ലാം ദൈവകല്പിതമാണ്. നിന്റെ പൌരുഷംകൊണ്ടു നീക്കാവുന്നതൊന്നുമല്ല. നീ എന്നെ അപഹരിച്ച് ഇവിടെ കൊണ്ടുവന്ന് വെച്ചിരിക്കുന്നതുതന്നെയും നിന്റെ മരണത്തിന്നായിട്ടാകുന്നു. അതിനാൽ നീ നിന്റെ ഗൃഹത്തിൽ ചെന്ന് ഇനിയുള്ള കാലമെങ്കിലും സദ്വിചാരങ്ങളോടുകൂടി കഴിച്ചുകൊള്ളുക.”

രാവണന്ന് ഇതെല്ലാം കേട്ട സമയം അസഹ്യമായ കോപവും അതോടുകൂടിത്തന്നെ അസഹ്യമായ താപവും ഉണ്ടായി. ഇതു രണ്ടും ചേർന്ന് വ്യസനമായി പരിണമിച്ചു. അതിനാൽ പിന്നെ ഒന്നും പ്രവർത്തിക്കാതെ വന്നപടി അരമനയിലേയ്ക്കുതന്നെ മടങ്ങിപ്പോകുകയാണുണ്ടായത്. അപ്പോഴേയ്ക്കും സീതയുടെ കാവൽക്കാരികളായ രാക്ഷസികൾ സീതയുടെ നാലുപാടും വളഞ്ഞുകൂടി ആ സാധ്വീമണിയെ പല പ്രകാരത്തിലും ഭീഷണിപ്പെടുത്തുവാൻ തുടങ്ങി. ചിലർ ഗഹ്വരംപോലെ ഇരിക്കുന്ന വായ് തുറന്ന് ദേവിയെ അങ്ങിനെതന്നെ വിഴുങ്ങുവാൻ ഭാവിച്ചു. ചിലർ ദേവിയെ ജീവനോടെ വലിച്ചുകീറുവാൻ പുറപ്പെട്ടു. വേറെ ചിലർ വാളോങ്ങിക്കൊണ്ടും, മറ്റു ചിലർ കൈകൾ ഉയർത്തി

കൊണ്ടും, അന്യർ പല്ലിളിച്ചുകാട്ടിക്കൊണ്ടും ദേവിയെ ഹിംസിക്കു വാൻ തുടങ്ങി. എന്നുവേണ്ട പലതും പല പ്രകാരത്തിൽ ദേവിയോടെതിൎത്തു. അതെല്ലാം കണ്ടു് വിഭീഷണന്റെ പുത്രിയായ ത്രിജട അവരെയെല്ലാം തടുത്തു് സാവധാനം ഇങ്ങിനെ പറഞ്ഞു:-- "അല്ലയോ രാക്ഷസസ്ത്രീകളെ! നിങ്ങൾ ഇങ്ങിനെ ഒന്നിന്നും പുറപ്പെടാതെ സീതാദേവിയെ ഭക്തിപുരസ്സരം ശുശ്രൂഷിച്ചുകൊള്ളുകയാണ് വേണ്ടതു്. ഈ സംഗതിയിൽ തെററുകാരൻ രാവണൻ തന്നെയാകുന്നു. ആ മഹാകാമി, ഈ സാധ്വിയായ സ്ത്രീയെ ആരും കാണാതെ കട്ടുകൊണ്ടുപോന്നു, മാത്രമല്ല; യാതൊരു അപരാധവും ചെയ്യാത്തവളും മററാശ്രയവും ഇല്ലാത്തവളും ആയ ഇവളെ ഹിംസിക്കുവാൻ നിങ്ങളെ ഏല്പിക്കുകയും ചെയ്തിരിക്കുന്നു. ഇതെല്ലാം എത്ര അന്യായമായ സംഗതികളാണ്. ഈവക അക്രമപ്രവൃത്തികൾകൊണ്ടു് വല്ല ഗുണവും ഉണ്ടാകുവാൻ ഇടയുണ്ടെങ്കിൽ അങ്ങിനേയും ചെയ്തുകളയാം എന്നു് സമാധാനിക്കാം. എന്നാൽ കാൎയ്യം അങ്ങിനെയല്ല. ശ്രീരാമൻ ലക്ഷ്മണനോടുകൂടി ഇവിടെ വന്നു് രാവണനെ സകുടുംബം നിഗ്രഹിച്ചു് സീതയേയുംകൊണ്ടു പോകുന്നതാണ്. അതിന്നു് യാതൊരു സംശയവും ഇല്ല. രാവണൻ എണ്ണതേച്ചു് യാതൊരു പ്രജ്ഞയും കൂടാതെ ചാണകക്കുഴിയിൽ ... രാവണ... ല
കൾ എല്ലാം അററു് ...
സ്വപ്നം കണ്ടു. ഇ...
സൂചനകളാണ്. ...
കിൽ നിങ്ങൾ ...

ത്രിജട ...
ഷിക്കും എ...
...

സീതാദേവിയാകട്ടെ, രാവണന്റെ എ...
ഈ രാക്ഷസസ്ത്രീകളുടെ ഈവിധമുള്ള ക്രൂരകൃത്യോത്സാഹവും ...
വ്യസനത്തോടുകൂടി ഇങ്ങിനെ വിചാരിക്കുവാൻ തുടങ്ങി:-- "എ...
ഏതായാലും വലിയ കഷ്ടത്തിലായിരിക്കുന്നു, രാവണനും രാക്ഷസികളു...
...നീചമായവിധം എന്നോടു് പെരുമാറുവാൻ സന്നദ്ധരായിക്കഴിഞ്ഞിരിക്കുന്നു. ഞാൻ അവരുടെ ഇഷ്ടത്തിന്നു് അനുകൂലിക്കയില്ലെന്നുള്ളതും അതുനിമിത്തം അവർ എന്നെ ഹിംസിക്കുമെന്നുള്ളതും തൎക്കമററ സംഗതികളായിത്തീൎന്നുകഴിഞ്ഞു. ആൎയ്യപുത്രൻ ഇതൊന്നും അറിയുന്നതും ഇല്ല. അതിനാൽ ഞാൻ എന്റെ ജീവനെ ഉപേക്ഷിക്കുകതന്നെയാണ് ഏററവും യുക്തമായിരിക്കുന്നതു്. ഞാൻ ഇന്നു് അനുഭവിക്കുന്ന ഈ ആപത്തു് മുമ്പു ഞാൻ പഞ്ചവടിയിൽ വെച്ചു് നിരപരാധിയായ ലക്ഷ്മണനെ വാക്ശരങ്ങൾകൊണ്ടു് അത്യന്തം അസഹ്യമായവിധം ഭേദിപ്പിച്ചതിന്റെ ഫലമായിരിക്കാം. അതെ; എന്തു കാൎയ്യത്തിന്നും അതിന്നനുസരണമായ ഫലം ഉണ്ടാകും എന്നുള്ളതു് നിശ്ചയമാകുന്നു. അതിനാൽ ഞാൻ ഈ മരക്കൊമ്പിൽ എന്റെ തലമുടി കെട്ടി തൂങ്ങി ആത്മഹത്യചെയ്തു് പ്രായശ്ചിത്തം നേടിക്കളയാം. അതുതന്നെ ഉത്തമമായ കൎത്തവ്യം." ഇങ്ങിനെ അവധാരിച്ചുറച്ചു് തന്റെ തലമുടി ഒരു ശിംശപാവൃക്ഷ

ത്തിന്റെ കൊമ്പിൽ കെട്ടി തൂങ്ങിമരിക്കുവാൻ നിശ്ചയിച്ച് സീതാദേവി അവിടെനിന്ന് മെല്ലെ എഴുന്നേറ്റു. ഹനൂമാൻ അതുകണ്ട്, ഇനി ഒരു നിമിഷവും അടങ്ങിയിരിക്കുന്നതു യുക്തമല്ലെന്നുറച്ച്, മെല്ലെ ദേവി നില്ക്കുന്നതിനു നേരെ മുകളിലുള്ള ഒരു മരക്കൊമ്പിൽ ഇറങ്ങിയിരുന്ന്, ശ്രീരാമൻ ലക്ഷ്മണനോടും സീതാദേവിയോടുംകൂടി അയോദ്ധ്യാരാജധാനിയിൽനിന്നു പുറപ്പെട്ടതിനുശേഷം ഉണ്ടായ കഥകളെല്ലാം വിശദസ്ഫുടാക്ഷരങ്ങളിൽ സാവധാനം പറഞ്ഞുതുടങ്ങി. സീതാദേവി ഈ കഥാലാപം കേട്ട് അത്ഭുതപരതന്ത്രയായി; പിന്നെ തന്നത്താൻ ഇങ്ങിനെ പറഞ്ഞു:—"ഞാൻ ഈ കേട്ടതെന്താണ്! ഇത് പരമാർത്ഥംതന്നെയോ? അഥവാ ഞാൻ സ്വപ്നം കാണുകയായിരിക്കുമോ. ഈ കേട്ടത് പരമാർത്ഥമാണെങ്കിൽ, ഇങ്ങിനെ അമൃതധാര പൊഴിഞ്ഞ ആ ധന്യൻ എന്റെ അക്ഷികൾക്ക് ലക്ഷ്യമായി ഭവിക്കട്ടെ."

സീതാദേവി ഇങ്ങിനെ പറഞ്ഞ് അവസാനിപ്പിച്ച ഉടനേതന്നെ ഹനൂമാൻ ആ വൃക്ഷത്തിൽനിന്നും താഴെ ഇറങ്ങി വിനയാനതഗാത്രനായി താണുതൊഴുത്, പതുങ്ങിപ്പതുങ്ങി ദേവിയുടെ അടുത്തുചെന്ന് ശ്രീരാമൻ അടയാള
മ... ...ടുത്തതച മ... ...വിയുടെ കയ്യിൽ ഇട്ടുകൊടുത്തു. സീതാ
...ച്ച് ചുംബിച്ചുശേഷം
...ും ഹനൂമാൻ സു
...ത്തക്കവിധം പറ
...വാനായി മുമ്പ്
...ഗണ്ഡസ്ഥല
...പറഞ്ഞുകേൾ

...ഭ്രമിക്കേണ്ട. വ്യസനിക്കുക
...അയോദ്ധ്യയിൽ ചെന്ന് ഈ വിവരങ്ങളെല്ലാം അറിയി
...തന്നെ ശ്രീരാമലക്ഷ്മണന്മാർ വാനരസൈന്യത്തോടുകൂടി ഇവിടെ
...ണാദികളെ നിഗ്രഹിച്ച് ദേവിയെ കൊണ്ടുപോകുന്നതാകുന്നു.
...യാതൊരു സംശയവും ഇല്ല.

സീത—നീ പറയുന്നതെല്ലാം വിശ്വസിക്കുവാൻ എന്റെ മനസ്സ് അനുവദിക്കുന്നില്ലല്ലോ. ഒന്നാമതായി ശ്രീരാമാദികൾ ഈ ദുസ്തരമായ ലവണസമുദ്രം കടന്ന് ഇവിടെ വരുന്നതുതന്നെ എങ്ങിനെയാണ്?

ഹനൂമാൻ—മാതാവേ! നിന്തിരുവടിയുടെ ദാസനായ ഈ ഹനൂമാൻ അവരെ അടിയന്റെ ചുമലിൽ എടുത്തുവെച്ച് ഇവിടെ കൊണ്ടുവരും.

സീത—അത് സാധിക്കുന്ന സംഗതിയാണോ? നീയോ കൃശഗാത്രൻ. നിന്നെക്കൊണ്ട് അവരെ ഇവിടെ എടുത്തുകൊണ്ടുവരുവാൻ സാധിക്കുമോ. മാത്രമല്ല; അതികായന്മാരായ ലങ്കയിലെ രാക്ഷസന്മാരെ കൃശഗാത്രന്മാരായ നിങ്ങൾക്ക് യുദ്ധത്തിൽ തോല്പിക്കുവാനും സാധിക്കുന്നതാണോ?

ഹനൂമാൻ—(അതുകേട്ട് തന്റെ സ്വന്തരൂപം കാട്ടിക്കൊണ്ട്.) നോ

ക്കുക; ഇങ്ങിനെയുള്ള ഇരുപത്തൊന്നു വെള്ളം വാനരസൈന്യത്തോടുകൂടിയാണ് ശ്രീരാമൻ വരുന്നത്.

സീതാദേവിക്ക് ഹനൂമാൻെറ ഈ രൂപം കണ്ടപ്പോൾ സമാധാനവും തൃപ്തിയും ഉണ്ടായി. അതിന്നുശേഷം ഹനൂമാൻ താണുതൊഴുതു് വിടവാങ്ങി യാത്രപറയുവാൻ ഭാവിച്ച സമയം സീതാദേവി സന്തോഷിച്ചനുഗ്രഹിച്ച് ശ്രീരാമന് വിശ്വാസം വരുവാനായി, തൻെറ അച്ഛൻ സമ്മാനിച്ചതും താൻ സദാ തൻെറ ശിരസ്സിൽ ധരിച്ചുപോരുന്നതും ആയ ചൂഡാരത്നം എടുത്തു ഹനൂമാൻെറ കയ്യിൽ കൊടുക്കുകയും, ചിത്രകൂടത്തിൽ താമസിച്ചിരുന്ന കാലത്ത് ഇന്ദ്രപുത്രനായ ജയന്തൻ കാകനായിവന്ന് ഉപദ്രവിക്കുവാൻ പുറപ്പെട്ട സമയം ശ്രീരാമൻ തൃണാസ്ത്രമയച്ച് രക്ഷിച്ച കഥ അടയാളമായി പറഞ്ഞുകേൾപ്പിക്കുകയും ചെയ്തു. ഹനൂമാൻ തദനന്തരം തൊഴുതു് നമസ്കരിച്ചു് യാത്ര പറഞ്ഞുപോകുവാൻ വിടവാങ്ങിയശേഷം ഇങ്ങിനെ വിചാരിച്ചു:—

ഹനൂമാൻ: ഞാൻ പരമധന്യൻതന്നെ. രാമകാര്യം സാധിച്ചതു് ഞാനാണല്ലോ. അഹോ! ഭാഗ്യം!! ഭാഗ്യം!!! ഇനി ഞാൻ അടുത്തതായി പ്രവൃത്തിക്കേണ്ടതെന്താണ്. ഏതെങ്കിലും ഒരു കാര്യത്തിന്നായി ഒരു ദൂതനെ നിയോഗിച്ചയച്ചാൽ ആ കാര്യം സാധിക്കാതെ മടങ്ങിപ്പോകുന്നവർ അധമനും, ആ കാര്യം മാത്രം സാധിച്ചുപോകുന്നവൻ മദ്ധ്യമനും, സ്വാമികാര്യത്തിന് വിഘ്നം വരാത്തവിധം മററു ചില കാര്യങ്ങൾകൂടെ സാധിച്ചുപോകുന്നവൻ ഉത്തമനും ആകുന്നു. ഞാൻ ഇവിടെവന്ന് ആരും അറിയാതെ ദേവിയെമാത്രം കണ്ടു് മടങ്ങിപ്പോയതുകൊണ്ടായില്ല. രാവണനെക്കൂടെ കാണുകയും അവന് കാലോചിതമായ ഉപദേശം കൊടുക്കുകയുംകൂടെ വേണം.”

എന്നിങ്ങിനെ വിചാരിച്ച് അതിലേയ്ക്കു ഒരു മാർഗ്ഗം ഉണ്ടാക്കുവാൻ വേണ്ടി ദേവിയുടെ സമീപത്തിലേയ്ക്കുതന്നെ ചെന്നു. ഹനൂമാൻ— “അമ്മെ! എനിക്ക് വല്ലാതെ വിശക്കുന്നു വല്ലതും തിന്നുവാൻ തരണം.

സീതാദേവി—(തൻെറ കയ്യിൽ കിടന്ന വളയൂരിക്കാണിച്ചുകൊണ്ടു്) കുമാര! നീ ഇതിനെ സ്വീകരിച്ചുകൊള്ളുക. ഇവിടെ രാജധാനിയിൽ അനേകം അങ്ങാടികളും ആ അങ്ങാടികളിൽ അനേകം സ്വാദുകൂടിയ പലഹാരങ്ങളും ഉണ്ടു്. നീ ഈ വള അവിടെ കൊണ്ടുപോയി വിററു് നിനക്കു വേണ്ടതു വാങ്ങിഭക്ഷിച്ചുപോയിക്കൊള്ളുക. എൻെറ കയ്യിൽ മറെറാന്നുംതന്നെ തരാനില്ലല്ലോ.

ഹനൂമാൻ—അമ്മെ! എനിക്കതൊന്നും ആവശ്യമില്ല ഞാൻ വാനരനല്ലയോ. വല്ല കായും കിഴങ്ങും പറിച്ചുതിന്നുവാനാണ് എനിക്ക് ആഗ്രഹം. അതിന്നനുവദിച്ചാൽ മതി. മാത്രമല്ല, അന്യന്മാർ തയ്യാറാക്കുന്ന ഭക്ഷണം ബ്രഹ്മചാരിയായ ഞാൻ ഭക്ഷിക്കുന്നതും അല്ല.

സീത—കുമാര! ഞാൻ എന്തുപറയട്ടെ. നോക്കുക, ഈ കാണുന്ന ഉദ്യാനങ്ങളെല്ലാം രാവണൻെറ വകയും രാവണപാലിതങ്ങളും ആണ്. ഇതിൽ കാണുന്ന പുഷ്പങ്ങളും ഫലങ്ങളും ആരും തൊടുവാൻ പാടില്ല. നിന്നെ

കൊണ്ടു അതിന് സാധിക്കുകയും ഇല്ല. അതിനാൽ നീ വേണ്ടാത്ത അനർത്ഥങ്ങളൊന്നും വരുത്തിവെയ്ക്കണ്ട.

ഹനുമാൻ—അമ്മേ! എന്റെ ഹൃദയത്തിൽ അനിരുദ്ധമായ രാമമന്ത്രം ഇരിപ്പില്ലയോ. പിന്നെ ഞാനെന്തോ ഈ രാക്ഷസന്മാരെ കൂട്ടാക്കുവാൻ പോകുന്നു. അമ്മ ഒന്നു അനുവദിച്ചുവെച്ചാൽമാത്രം മതി. ബാക്കിയെല്ലാം ഞാനായി കൊള്ളാം.

സീത:—കുമാരാ! ആപത്തിൽ കൊണ്ടുപോയി തലയിടരുതേ. നിനക്കു് കുടിയേ കഴിയുമെങ്കിൽ താഴെ കൊഴിഞ്ഞുകിടക്കുന്ന ഫലങ്ങൾ ചിലതെല്ലാം ഭക്ഷിച്ചുകൊള്ളുക. അല്ലാതെ, മരങ്ങളിൽ നില്ക്കുന്നവയെ ധർഷിക്കുവാൻ പോകരുതു്.

ഹനുമാൻ അങ്ങിനെതന്നെ എന്നു് സമ്മതിച്ചു അവിടേനിന്നും വിടവാങ്ങിത്തിരിച്ചു. അല്പമായി തന്റെ വാൽ ഫലവൃക്ഷക്കൊമ്പുകളിൽ ചുററി അവങ്ങളെ വലിച്ചുകുലുക്കുകയാണു ചെയ്തതു്. അതുകൊണ്ടുതന്നെ നിലത്തു പതിച്ചപഴങ്ങളെല്ലാം ഹനുമാൻ എടുത്തു് തൃപ്തിയാകുമാറു് ഭക്ഷിച്ചു. പിന്നെ മരങ്ങളെ പറിച്ചു് മരങ്ങളിൽ എറിയുവാൻ തുടങ്ങി. ഇങ്ങിനെ എറിഞ്ഞ മരവും എറിയപ്പെട്ട മരവും ഹനുമാൻ തകർത്തു. ഒരു നൊടിയിടകൊണ്ടു് ആ അശോകവനത്തിൽ സീതാദേവി ഇരിക്കുന്ന ശിംശപാവൃക്ഷം ഒന്നൊഴികെ മററുള്ളവയെല്ലാം ഹനുമാൻ നശിപ്പിച്ചു് ആ ഉദ്യാനപ്രദേശത്തെ ഒരു മരുഭൂമിയാക്കിത്തീർത്തു. ഇതിനിടയ്ക്കു് ഹനുമാനെ പിടിക്കുവാനായി ഉണർന്നുവന്ന ഉദ്യാനപാലകന്മാരെയും ഹനുമാൻ അടിച്ചുകൊന്നു. നിമിഷാന്തരത്തിൽ ആ മഹാകപി ലങ്കാനഗരിയിലെ നിസ്തുല്യമഹിമാവോടുകൂടി പരിലസിക്കുന്ന ചൈത്യപ്രാസാദോപരി കാണപ്പെട്ടു; എന്നുമാത്രമല്ല, ആ പ്രാസാദം, പിഞ്ഞാണപ്പാത്രംപോലെ പൊടിയായി തകരുവാനും തുടങ്ങി. അവിടെ കാവല്ക്കാരെല്ലാം എന്നന്നേയ്ക്കുമായി ലങ്കയോടു യാത്രപറഞ്ഞു പിരിഞ്ഞുംകഴിഞ്ഞു.

സീതാദേവിയുടെ കാവൽക്കാരികളായ രാക്ഷസസ്ത്രീകൾ ഉണർന്നുനോക്കിയസമയം അവിടെ ഈവക കോലാഹലങ്ങളെല്ലാം നടന്നുകൊണ്ടിരിക്കുകയായിരുന്നു. അവർ ഉടനെതന്നെ ത്രിജട പറഞ്ഞതിനെ ഓർത്തു് സീതാദേവിയോട്:—"ഇവൻ ആരാണു്; എന്തിനായി വന്നവനാണു്?"—എന്നും മററും ചോദിച്ചതിനു സീതാദേവി—"അയ്യോ? ഞാൻ എന്തു സമാധാനമാണു പറയേണ്ടതു്.? രാക്ഷസന്മാരുടെ മറിമായങ്ങളെല്ലാം എനിക്കു് എങ്ങിനെ അറിയാം? എന്നെ രാവണൻ കട്ടുകൊണ്ടുവന്നു് ഇവിടെ താമസിപ്പിച്ചതിനുശേഷം രാക്ഷസന്മാർ അവരുടെ ഇഷ്ടംപോലെ പലപല രൂപങ്ങളും സ്വീകരിച്ചു് പലപല അക്രമങ്ങളും ചെയ്യുന്നതായി ഞാൻ കണ്ടിട്ടുണ്ടു്. അതിലൊന്നായിരിക്കാം ഇതും. ഇതിന്റെയെല്ലാം പരമാർത്ഥം നിങ്ങൾക്കുതന്നെയാണു് അറിവുണ്ടായിരിക്കുവാൻ അവകാശം,"—എന്നാണു മറുപടി പറഞ്ഞതു്. ഇതുകേട്ടു് രാക്ഷസസ്ത്രീകൾ ഈ വിവരങ്ങളെല്ലാം രാവണനെ ധരിപ്പിക്കുവാനായി പുറപ്പെട്ടു.

## ശയവധം.

രാവണൻ ഇളിഭ്യനായി തന്റെ കൊട്ടാരത്തിലേക്കു മടങ്ങിപ്പോയ രാത്രിയാണെല്ലോ ആ രാക്ഷസപ്രമാണിയെ നാം ഇതിനുമുമ്പു് കണ്ടതു്. രാവ

വിരൂപാക്ഷൻ, ദുൎദ്ധൎഷണൻ, പ്രഹസ്തൻ, പാശകൎണ്ണൻ എന്നീ പഞ്ചസേനാധിപന്മാരെ നിയോഗിച്ചയച്ചു. അവർ യുദ്ധത്തിനായിച്ചെന്ന് എതിൎത്തതും, ഹനൂമാൻ അവരെയെല്ലാം തച്ചുകൊന്ന് സിംഹനാദം മുഴക്കിയതും ഒന്നായിക്കഴിഞ്ഞു.

ഈ സിംഹനാദം രാവണന്റെ കോപമാകുന്ന കാട്ടുതീയെ കൊടുങ്കാറ്റ് എന്നപോലെ വൎദ്ധിപ്പിക്കയാണ് ഉണ്ടായത്. അതിനാൽ തന്റെ പുത്രനും, അസ്ത്രവിദ്യയിൽ അതിസമൎത്ഥനും, യൌവനപൂൎണ്ണനുമായ അക്ഷകുമാരനെത്തന്നെ ഒരു വലിയ സൈന്യത്തോടുകൂടി ഹനൂമാനെ പിടിച്ചുകെട്ടിക്കൊണ്ടുവരുവാനായി നിയോഗിച്ചു. എങ്കിലും അക്ഷകുമാരന്റെ വിദ്യകളൊന്നും ഹനൂമാനോട് ഫലിച്ചില്ല. ആ രാക്ഷസരാജപുത്രനും, ആ അക്ഷന്റെകൂടെ വന്ന സൈന്യങ്ങളും വന്ന് യുദ്ധത്തിനേറ്റ ഉടനേതന്നെ കഥാവശേഷമായി ഭവിച്ചു എന്ന് പറഞ്ഞാൽ മതിയല്ലോ.

## ഇന്ദ്രജിത്തിന്റെ അപജയത്തിലെ വിജയം.

ഈ വിവരം കേട്ടസമയം രാവണൻ നൈരാശ്യംകൊണ്ടും ദുഃഖംകൊണ്ടും പരവശനായി ഇനി പോകുന്നതു ഞാൻതന്നെ എന്നുപറഞ്ഞു പുറപ്പെട്ടപ്പോഴയ്ക്കും രാവണകുമാരനും പ്രതാപിയും ആയ മേഘനാദൻ മുമ്പിൽകടന്ന് തടുത്തു:—"ഞാൻ ഉള്ളപ്പോൾ അച്ഛൻ ഇതിനു പുറപ്പെടേണ്ടതില്ല. ഞാൻ ഏതുവിധമെങ്കിലും ആ ധിക്കാരിയെ പിടിച്ചുകെട്ടി ഇവിടെ കൊണ്ടുവന്ന് വെച്ചേക്കാം" എന്നറിയിച്ചു. രാവണൻ അതിന് അനുവദിക്കയാൽ രാവണി ഒരുകോടി സൈന്യങ്ങളോടുകൂടി ഹനൂമാനെ പിടിച്ചുകെട്ടുവാനായി പുറപ്പെട്ടുംകഴിഞ്ഞു.

ഹനൂമാൻ ഇന്ദ്രജിത്തിന്റെ വരവുകണ്ട് മെല്ലെ ഒന്നു ഗൎജ്ജിച്ചു. അപ്പോഴയ്ക്കും ആ രക്ഷോബലം അസ്ത്രജാലംവൎഷിച്ച് ഹനൂമാനെ മൂടിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും ഹനൂമാൻ അതൊന്നും തരിമ്പും കൂട്ടാക്കാതെ തന്റെ വാൽകൊണ്ട് ഈ കോടിരാക്ഷസന്മാരെയും വളച്ചുകെട്ടി അവരെ ഓരോരുത്തരേയും തോരണംകൊണ്ട് വിനോദമായടിച്ച് കൊന്നുതീൎത്തു. ഇതെല്ലാം കണ്ട് പരിഭ്രാന്തചിത്തനായി മിഴിച്ചുനിന്നിരുന്ന ഇന്ദ്രജിത്തിന്റെ മെയ്യിലും ഒരു വൃക്ഷഹതി ഏല്ക്കാതിരുന്നില്ല. ഇന്ദ്രജിത്തിന്റെ അവയവങ്ങളെല്ലാം ഞെരിഞ്ഞു. കേവലം എഴുന്നേറ്റു നില്ക്കുവാൻകൂടെ ശക്തിയില്ലാതെ ആ പ്രതാപി നാണംകെട്ട്, അപ്പോൾ ഒരു ഗുഹയിൽപോയി ഒളിച്ചിരിക്കയാണ് ചെയ്തത്.

ഇത്രയും ആയപ്പോൾ ബ്രഹ്മാവ് ഹനൂമാന്റെമുമ്പിൽ പ്രത്യക്ഷനായി "അല്ലയോ അജയ്യനായ രാമദൂത! ഇന്ന് നീ എന്റെ അസ്ത്രത്തിന് കീഴടങ്ങിക്കൊള്ളണം. എന്നാൽ നിനക്കു രാവണനെ നേരിട്ടുകാണുവാൻ സാധിക്കും" എന്നുപറഞ്ഞു. പിന്നെ ഇന്ദ്രജിത്തിന്റെ അടുക്കൽചെന്ന്—"അല്ലയോ ധീരനായ മേഘനാദ! നീ ഒരു വാനരനോടു തോറ്റു ഇങ്ങിനെ ഒളിച്ചിരിക്കുന്നതു ശരിയാണോ? നീ മാറ്; അവമാനത്! നിന്റെ കയ്യിൽ എന്റെ അസ്ത്രം ഇരിപ്പില്ലേ; അതു പ്രയോഗിച്ച് ആ വാനരനെ പിടിച്ചുകെട്ടി പിതാവിന്റെ മുമ്പിൽ കൊണ്ടുചെല്ലുക" എന്നുപദേശിച്ചു. സന്നദ്ധനായ ഇന്ദ്രജിത്ത് ഇതു കേട്ടഉടനെ വീണ്ടും ധീരതയെ അവലംബിച്ച്

ഹനൂമാന്റെനേരെ അട്ടക്ഷകരും ബ്രഹ്മാസ്ത്രം പ്രയോഗിച്ച് ആ വാനരശ്രേഷ്ഠനെ കെട്ടി പിതാവായ രാവണന്റെമുമ്പിൽ കൊണ്ടുചെന്നു വെയ്ക്കുകയും ചെയ്തു.

ഇങ്ങിനെ തന്റെ മുമ്പിൽ എത്തിയിരിക്കുന്ന ഹനൂമാനെ കണ്ടയുടനെ കോപാന്ധനായിത്തീൎന്ന രാവണൻ മന്ത്രിയായ പ്രഹസ്തനെനോക്കി—

രാവണൻ—"ഇവനിവിടെ വരുവതിനു കാരണമെന്തെന്നു
മെങ്ങുനിന്നത്രേ വരുന്നവനെന്നുള്ളതും
ഉപവനവുമഖിലമല്ല കാക്കുന്നവരെയും-
മൃക്കോട്ടു മറ്റുള്ള നക്തഞ്ചരരെയും
തരിമതി ബലമോടു തകൎത്തുപൊടിച്ചതു
ത്തുമവനൊടാരുടെ ദൂതനെന്നുള്ളതും.
ഇവനൊടിനി വിരവിനൊടു ചോദിക്ക നീ"

എന്നിങ്ങനെയുള്ള രാവണശാസനംകേട്ട്

പ്രഹസ്തൻ—"കപിപ്രവര നീയാരയച്ചു വന്നു കപേ!
നൃപസദസി കഥയ മമ സത്യം മഹാമതേ!
നിന്നെയയച്ചു വിടുന്നുണ്ടു നിൎണ്ണയം.
ഭയമഖിലമകതളിരിൽനിന്നു കളഞ്ഞാലും
ബ്രഹ്മസഭയ്ക്കൊക്കുമിസ്സഭയോൎക്ക നീ."

## രാവണഹനൂമൽസംവാദം.

പ്രഹസ്തൻ ഇങ്ങിനെ ചോദിച്ചതുകേട്ടപ്പോൾ ആ രാമദൂതൻ നേരെ രാവണനോടായി ഇങ്ങിനെ പറഞ്ഞു:—

ഹനൂമാൻ — അല്ലയോ ബുദ്ധിയില്ലാത്ത രാക്ഷസ! ഹതപൌരുഷനായ രാവണ! ഞാൻ അയോദ്ധ്യാധിപനായ ശ്രീരാമചന്ദ്രസ്വാമിയുടെ ദൂതനും കിഷ്കിന്ധാധിപനായ സുഗ്രീവന്റെ ഭൃത്യനും ആകുന്നു. നീ നിന്റെ അറിവില്ലായ്മകൊണ്ട് ചെയ്തുപോയിട്ടുള്ള അപരാധങ്ങളെല്ലാം പൊറുക്കണമെന്നപേക്ഷിച്ചുകൊണ്ട് അതിവേഗം ശ്രീരാമപാദങ്ങളെ ശരണംപ്രാപിച്ചുകൊള്ളുക. എന്നാൽ നിനക്കു നിന്റെ രാജ്യത്തെയും, കുടുംബത്തെയും വംശത്തെയും രക്ഷിക്കുവാൻ സാധിക്കും. അല്ലാത്തപക്ഷം ശ്രീരാമഭദ്രൻ തന്റെ അനുജനോടും വാനരപ്പടയോടുംകൂടി ഇവിടെവന്ന് ഈ ലങ്കാരാജ്യംമുഴുവനും നശിപ്പിക്കുന്നതും നിന്നെ നിന്റെ വംശത്തോടുകൂടി സംഹരിക്കുന്നതും ആകുന്നു. നിന്റെ ധാൎഷ്ട്യങ്ങളൊന്നും ശ്രീരാമനോടു പറ്റുകയില്ല. ഈ ആസന്നമായ ആപത്തിൽനിന്ന് രക്ഷപ്പെടുവാൻ നീ ആഗ്രഹിക്കുന്നു എങ്കിൽ സീതാദേവിയെ അതിവേഗം രാമാന്തികത്തിൽ കൊണ്ടുചെന്നുവെച്ച് അഭയം ഇരന്നുകൊള്ളുകതന്നെവേണ്ടൂ. ആ ആശ്രിതവത്സലൻ നിന്നെ രക്ഷിക്കും. പ്രത്യുത ശ്രീരാമൻ കോപിച്ചാൽ പിന്നെ, ഇന്ദ്രനല്ല, പരമശിവൻതന്നെ വിചാരിച്ചാലും ഫലമൊന്നും ഉണ്ടാകയില്ലെന്നറിഞ്ഞുകൊള്ളുക.

രാവണൻ:—എടാ, എട കള്ളക്കുരങ്ങേ! ആരെടാ നിന്റെ രാമൻ ആരെടാ നിന്റെ സുഗ്രീവൻ, കുരങ്ങേ, എടാ നീ ഇങ്ങിനെ ബഹുമാനംകൂടാതെ

സംസാരിക്കുന്നതു്! ഈ ധിക്കാരത്തിന്റെ അനിഷ്ടഫലം എന്തായിരിക്കുമെന്നു് നീ അറിയുന്നില്ലല്ലൊ! എന്റെ പ്രതാപങ്ങളൊന്നും അറിയാത്ത ക്ഷുദ്രമൎക്കടകിശോരമേ! ഞാൻ എന്റെ അവസ്ഥ നിന്നെ തെല്ലൊന്നു പറഞ്ഞുകേൾപ്പിക്കാം. കേട്ടുകൊള്ളുക.

നീ കാണുന്നില്ലല്ലൊ! ഇതാ ബ്രഹ്മാവു് പഞ്ചാംഗം വായിക്കുന്നു; സൂൎയ്യൻ രാജദ്വാരം കാത്തുനില്ക്കുന്നു; ചന്ദ്രൻ ഛത്രംപിടിക്കുന്നു; വരുണൻ വെള്ളം ചുമക്കുന്നു; വായു വെഞ്ചാമരംവീശുന്നു; അഗ്നി വസ്ത്രംതലക്കുന്നു; ഇന്ദ്രൻ മാലകെട്ടുന്നു; യമൻ കാവൽനില്ക്കുന്നു; അപ്സരസ്ത്രീകൾ ഭൃത്യവേലചെയ്യുന്നു; ഗണപതി കരരക്ഷചെയ്യുന്നു; കുജാദിഗ്രഹങ്ങൾ സിംഹാസനത്തിന്റെ പടികളായി കിടക്കുന്നു; ഷഷ്ഠിദേവി കുട്ടികളെ നോക്കുന്നു. ഇത്രമാത്രമൊ; ഞാൻ കൈലാസത്തെ കുത്തിയെടുത്തു അമ്മാനമാടിയതും, കുബേരനെ യുദ്ധത്തിൽ തോല്പിച്ചു പുഷ്പകം കൈവശപ്പെടുത്തിയതും, ഇന്ദ്രനെ പിടിച്ചുകെട്ടി കാരാഗൃഹത്തിൽ പാൎപ്പിച്ചതും, യമനെ തോല്പിച്ചു കിങ്കരനാക്കിയതും മറ്റും സൎവ്വവിദിതങ്ങളായ സംഗതികളല്ലയൊ? ഇതൊന്നും ആലോചിക്കാതെ നീ എന്റെ മുമ്പിൽ ഇങ്ങിനെ ഒപ്പത്തിനൊപ്പം ഞെളിഞ്ഞിരുന്നു് യാതൊരു ബഹുമാനവുംകൂടാതെ ഓരോ വീരസ്യങ്ങൾ പറയുന്നതു കേൾക്കുമ്പോൾ ലങ്കാധിപനായ ഈ രാവണരാജാവിന്നു് അസാദ്ധ്യമായ കോപം വരുന്നുണ്ടെന്നറിഞ്ഞുകൊള്ളുക.

ഹനുമാൻ—ഓഹൊ! അങ്ങയുടെ പ്രതാപങ്ങളെല്ലാം, ഇതും ഇതിലേറയും "ഈ ക്ഷുദ്രമൎക്കടകിശോരൻ" കേട്ടിട്ടുണ്ടു്. നീ എന്റെ കിഷ്കിന്ധാരാജധാനിയിൽ ബാലിമഹാരാജാവിന്റെ അതിഥിയായി അംഗദകുമാരന്റെ തൊട്ടിലിന്റെ മീതെ തലകീഴായി തൂങ്ങിക്കിടന്നിരുന്ന കാലത്തു് അംഗദൻ മൂത്രംകൊണ്ടു് നിന്റെ ശിരസ്സിൽ അഭിഷേകംചെയ്തിരുന്നതും ആ രാജശ്രേഷ്ഠൻതന്നെ നിന്നെ പരിചരിച്ചിരുന്നതും ആ കഥ കിഷ്കിന്ധയിൽ എല്ലാവൎക്കും അറിയാം. പ്രതാപിയായ ആ ബാലിമഹാരാജാവു് സ്വന്തപുത്രനായ അംഗദരാജകുമാരനേയും നിന്നേയും ഒരേവിധമല്ലായിരുന്നുവോ ലാളിച്ചു വളൎത്തിയിരുന്നതു്. നല്ലശിക്ഷ! അതുമോ ഞാൻ മറക്കുന്നു. ബാലിമഹാരാജാവു് ഭക്ഷിക്കുന്നതെല്ലാം അംഗദനും നിനക്കും തരാറു പതിവാണെന്നു് താരാദേവി ഇന്നും പറയാറുണ്ടു്. അംഗദനു് ഭക്ഷിക്കുമ്പോൾതന്നെ കൊടുക്കും; വാലിൽ തൂങ്ങിക്കിടക്കുന്ന നിനക്കു് പിറേറദിവസമായെന്നും വരും. മാത്രമാണൊ! കാൎത്തവീൎയ്യാൎജ്ജുനന്റെ കൊട്ടാരത്തിൽ രാജാതിഥിയായി താമസിച്ചിരുന്ന നീ ആനകളിക്കുവാൻ എത്ര മിടുക്കനായിരുന്നു. നീ പത്തുമുഖങ്ങളെക്കൊണ്ടും ഒന്നായി ഗൎജ്ജനംചെയ്യുമ്പോൾ അതുകേട്ടുനിന്നിരുന്ന സ്ത്രീകൾ എന്തുചിരിയാണു ചിരിച്ചിരുന്നതു്. ശിവശിവ! ഇതൊക്കെയുമല്ലൊ ഞാൻ മറന്നിട്ടു്. പിന്നെ പാതാളത്തിൽ ബലിരാജധാനിയിൽ പോയപ്പോഴത്തെ നിന്റെ പ്രതാപമല്ലയൊ കാണേണ്ടിയിരുന്നതു്. ഇതെല്ലാം ഇന്നലെ കഴിഞ്ഞതുപോലെ ഞാൻ ഓൎക്കുന്നു. ലങ്കാധിപനായ രാവണൻ! ഹ! എന്തു പ്രതാപി!

ഇത്രയും ഹാസ്യമാക്കി പറഞ്ഞതുകേട്ടപ്പോഴയ്ക്കും രാവണന്നു് സഹിക്കവയ്യാത്ത കോപംവന്നു. പെട്ടെന്നു് അവിടെനിന്നെഴുന്നേറ്റു് വാളൂരി ഹനുമാന്റെ നേരെചാടി. അപ്പോഴയ്ക്കു വിഭീഷണൻ എഴുന്നേറ്റു രാവണനെ

നുള്ളു്—ദൂതനെ കൊല്ലുന്നതു് ന്യായമല്ലെന്നും, കീൎത്തിമാനും; വീരനും ആയ ലങ്കാധിപൻ ഇങ്ങിനെ ഒരു അകൃത്യംചെയ്തു് ദുഷ്കീൎത്തി ഉണ്ടാക്കരുതെന്നും പറഞ്ഞു് രാവണനെ ആ പ്രവൃത്തിയിൽനിന്നും വിരമിപ്പിക്കുകയും, എന്നാൽ കൊല്ലുന്നതിനുപകരം എന്നും ഓൎക്കത്തക്കവിധത്തിലുള്ള ഏതെങ്കിലും ഒരു അടയാളം ഉണ്ടാക്കിവിടുന്നതാണു് കൊല്ലുന്നതിലും വലുതായ ശിക്ഷയെന്നും പറഞ്ഞു് ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. വാനരന്മാൎക്കു് വാൽ വളരെ പ്രധാനമായതുകൊണ്ടു് ഹനുമാന്റെ വാൽ വെട്ടിക്കളയുവാനാണു് പിന്നെ രാവണൻ ആജ്ഞാപിച്ചതു്. അതിനെ വിഭീഷണനൊട്ടു തടുത്തതും ഇല്ല. ഈ ശാസനാനുസരിച്ചു് അനേകം ഭടന്മാർ വെട്ടുകത്തിയും വാളും മഴുവും കോടാലിയുമായി എത്തി മാറിമാറിനിന്നു് വെട്ടുവാൻ തുടങ്ങി. ഹനുമാന്റെ വാലിലെ ഒരൊററ രോമംപോലും ഇളക്കുവാൻ അവരാലൊന്നും സാധിച്ചില്ല. ഇതു കണ്ടപ്പോൾ രാവണന്നു് അത്ഭുതംതോന്നി. ഹനുമാനോടായി.

രാവണൻ:—എടാ മൎക്കടശ്രേഷ്ഠ! നിന്റെവാൽ എങ്ങിനെ മുറിക്കാം. വീരന്മാർ തങ്ങളുടെ മരണത്തെസംബന്ധിക്കുന്ന സംഗതികൾകൂടിയും മറയ്ക്കാതെ പറയുമല്ലോ. വീരനെങ്കിൽ നീ പറ; കേൾക്കട്ടെ.

ഹനുമാൻ:—എനിക്കു് മരണമില്ല; ഞാൻ ചിരഞ്ജീവിയാണു്.

രാവണൻ:—ഹ. ഹ. കള്ളൻ, കള്ളൻ. ഭീരു, മഹാഭീരു. ആത്മരക്ഷയ്ക്കുവേണ്ടി അസത്യംപറയുന്നതു കേട്ടില്ലേ.

ഹനുമാൻ:—എന്നാൽ ആത്മനാശത്തിനുവേണ്ടി എന്റെവാലിൽ ശീലചുററി തൈലമൊഴിച്ചു് കത്തിച്ചുകൊള്ളുക.

## ലങ്കാദഹനം.

തന്റെ പിതാവായ വായുവിന്റെ സഖനായ അഗ്നി തന്നെ ഒരുവിധത്തിലും ഉപദ്രവിക്കയില്ലെന്നുള്ള വിശ്വാസത്തോടുകൂടിയാണു് ഹനുമാൻ ഇങ്ങിനെ പറഞ്ഞതു്. ഇതു് രാവണന്നു് സമ്മതമാകുകയും ചെയ്തു. അപത്തിനുള്ള കാലമാകുമ്പോൾ അതിനു് യോജിക്കുന്ന ബുദ്ധിയെല്ലാം തോന്നിക്കൊള്ളും. അതിനാൽ ഹനുമാന്റെ വാലിൽ നിശ്ശേഷം ശീലചുററി നല്ലപോലെ തൈലംഒഴിച്ചു് കത്തിക്കട്ടെ എന്നും അങ്ങിനെ കത്തിച്ചശേഷം ഇവനെ കെട്ടിയെടുത്തു് വാദ്യഘോഷത്തോടുകൂടി നഗരത്തിലെങ്ങും കൊണ്ടുനടന്നു് 'രാത്രിയിൽവന്ന കള്ളൻ' എ[illegible] പറഞ്ഞു് അധിക്ഷേപിക്കട്ടെ എന്നും രാവണൻ
കല്പിച്ചു. രാവണാജ്ഞ[illegible]നെ കിങ്കരന്മാർ ഹനുമാനെപ്പിടിച്ചു് ഒരു
മുളംകുറ്റിയിൽ കടത്തി[illegible]ാലും ദേഹവുമെല്ലാം അതിനോടുചേൎത്തു്
കെട്ടിഉറപ്പി[illegible]തിനുശേഷം വാലിൽ തീ കത്തിക്കുവാനുള്ള
വ[illegible]കൊണ്ടു് വാലിനെ പന്തമെന്നപോലെ നല്ല
[illegible]തിന്മേൽ തൈലംഒഴിച്ചു നനച്ചുവേണം തീ
[illegible]രാജകല്പന. അതനുസരിച്ചു് കിങ്കരന്മാർ
[illegible]ും കൊണ്ടുവന്നു് വാലിന്മേൽ ചുററി. അ
[illegible]ല്ലനല്ല വസ്ത്രങ്ങൾ എടുത്തു ചുററുവാൻ തു
[illegible]ാൽ നിശ്ശേഷം അവസാനിച്ചില്ല. പിന്നെ

വിലപിടിച്ച പട്ടുവസ്ത്രങ്ങളും കസവുവസ്ത്രങ്ങളും എടുത്തു കൊണ്ടുവന്ന് ചുററട്ടെ എന്നായി, കല്പന. അങ്ങിനെയും ചുററി. പിന്നെയും വാൽ ശെല്പം ബാക്കിതന്നെ. സകല ഗൃഹങ്ങളിലും ഉള്ള സകലതരം ശീലകളും വരുത്തട്ടെ എന്ന് രാവണൻ കല്പിച്ചു. കിങ്കരന്മാർ സകലഗൃഹങ്ങളിലും ചെന്ന് മെത്തവിരി, മേലാപ്പ്, മേശവിരി, മേൽക്കട്ടി, കുപ്പായം തലപ്പാവ് എന്നുവേണ്ട, ശീലയായ ശീലകളെല്ലാം കൊണ്ടുവന്ന് ചുററി. വാൽ പിന്നെയും "അല്പം മാത്രം" ബാക്കിതന്നെ. എന്നാൽ രാജ്യവാസികൾ ധരിച്ചിരിക്കുന്ന വസ്ത്രങ്ങൾകൂടെ കൊണ്ടുവരട്ടെ എന്നായി രാജകല്പന. രാവണൻതന്നെ തന്റെ ഉത്തരീയം ഉടുവസ്ത്രം മുതലായവയെല്ലാം അഴിച്ചുകൊടുത്തു. മണ്ഡോദരികൂടെ അർദ്ധനഗ്നയായിക്കഴിഞ്ഞു. ലങ്കാനിവാസികളെല്ലാം രാജാവിനെയും രാജ്ഞിയെയും അനുകരിക്കേണ്ടതായും വന്നു. ചുരുക്കിപ്പറയുകയാണെങ്കിൽ രാവണൻതുടങ്ങിയുള്ള പുരുഷന്മാരും മണ്ഡോദരിതുടങ്ങിയുള്ള സ്ത്രീജനങ്ങളും എല്ലാം അർദ്ധനഗ്നകളായി പരിണമിച്ചു. രാജകല്പനയല്ലേ; നിവൃത്തിയുണ്ടോ. ഇതുകൊണ്ടും ശീലതികഞ്ഞില്ലന്നായപ്പോൾ സീതയുടെ സമീപത്തിലെയ്ക്കും അല്പം പുറപ്പെട്ടുവാനുള്ള ഭാവമായി, ആ വിവരം ഹനൂമാൻ അറിഞ്ഞതുടനെതന്നെ തന്റെവാൽ ചെറുതാക്കി. അപ്പോൾ അതുവരെ കൊണ്ടുവന്ന വസ്ത്രങ്ങൾകൊണ്ടുതന്നെ വാൽ മുഴുവനും പരിവേഷ്ടിച്ചുകഴിഞ്ഞു. ചുരുക്കിപ്പറയുകയാണെങ്കിൽ സീതാദേവിയൊഴികെ മററായ സ്ത്രീയാകട്ടെ പുരുഷനാകട്ടെ റൗക്കി, ഉത്തരീയം, അങ്കവസ്ത്രം, തലപ്പാവു മുതലായവയോടുകൂടി ലങ്കയിൽ ഇല്ലാതായി.

പിന്നെ തൈലംകൊണ്ടു പശവാനുള്ള തിരക്കായി. ലങ്കാനഗരിയിൽ ഉണ്ടായിരുന്ന സകലജാതി തൈലങ്ങളും വാലിൽ ഒഴിച്ചുകഴിഞ്ഞു. ഒരു നിമിഷനേരംപോലും വിളക്കുകത്തിക്കുവാനൊ ഒരു കൊച്ചുകുഞ്ഞിന്റെ ഉച്ചിയിൽ വെക്കുവാനൊ വേണ്ടിടത്തോളം തൈലംപോലും അവിടെയെങ്ങും ബാക്കിയുണ്ടായില്ല. അടുത്തതായി തീകത്തിക്കുവാൻ വേണ്ടശ്രമം തുടങ്ങിക്കഴിഞ്ഞു. ചൂട്ടും പന്തവുമായിവന്ന് പലരും വാലിൽ തീപിടിപ്പിച്ചുനോക്കി. അതൊക്കെ ചെയ്തിട്ടും വാലിൽ തീപിടിക്കുന്നില്ല. അവരെല്ലാം ഇങ്ങിനെ കിടന്നു വിഷമിക്കുന്നതു കണ്ടപ്പോൾ ഹനൂമാൻ ചിരിച്ചുകൊണ്ടു പറഞ്ഞു:—"എടൊ വിഡ്ഢിപ്പിശാചുകളെ! നിങ്ങൾ ഇങ്ങിനെ കിടന്നു ഊതിയാലും വീശിയാലും ഒന്നും എന്റെ വാലിൽ തീപിടിക്കുകയില്ല. വേണമെങ്കിൽ-രാവണൻതന്നെ തന്റെ
പത്തു വായ്കളെക്കൊണ്ടും ഒന്നായി ഊതിക്കെ [illegible] " ഇതുകേട്ട് രാവണൻ
തന്നെവന്ന് ഹനൂമാന്റെ വാലിൽ തീ ഊതിപ്പ [illegible] വാനായി പുറപ്പെട്ടു.
പത്തുവായ്കളെക്കൊണ്ടും തിരക്കിട്ടായി ഊതു [illegible] ഇങ്ങിനെ ഊതി
ക്കൊണ്ടിരിക്കുന്നതിനിടയ്ക്ക് ഹനൂമാന്റെ വാലി [illegible] ീ കത്തിക്കൊ
കയും അങ്ങിനെ പെട്ടെന്നുണ്ടായ തീ ഉണങ്ങി [illegible]
തീ എന്നപോലെ, രാവണന്റെ പത്തുമുഖങ്ങ [illegible]
മങ്ങളിൽ പിടികൂടുകയും ചെയ്തു. രാവണന [illegible]
രാവണൻ ആ തീ കെടുത്തുവാനായി തന്റെ [illegible]
യിപരിഭ്രമത്തോടുകൂടി മീശയെ തുടച്ചു നാ [illegible]
ന്ന രാക്ഷസന്മാരും അവരെപ്പോലെതന്നെ

യി. രാവണന്നു് ഇതുകണ്ടപ്പോൾ അതിയായ കോപം ഉണ്ടായി. "ഛീ! കഴുതകളെ! ഈ വാനരത്താനെ എന്റെ മുമ്പിൽനിന്നു് കൊണ്ടുപോകുവിൻ" എന്നകല്പിച്ചു് അവിടെനിന്നു് പൊയ്ക്കളഞ്ഞു.

മുമ്പു് പറഞ്ഞപ്രകാരം, ഹനൂമാനെ കെട്ടിവെച്ചിരിക്കുന്ന കൂട്ടം എടുത്തു രാക്ഷസന്മാർ വാദ്യഘോഷത്തോടും ആർപ്പുവിളിയോടുംകൂടി ലങ്കാനഗരത്തിൽ എങ്ങും കൊണ്ടു നടന്നപ്പോൾ ഹനൂമാന്നു് സ്വൈരമായിരുന്നു് അപ്പോൾതന്നെ ലങ്കാനഗരം മുഴുവനും നല്ലപോലെ കാണുവാൻ സാധിച്ചു. ഇങ്ങിനെ ലങ്കയെ ഒന്നു് പ്രദക്ഷിണം ചെയ്തു കഴിഞ്ഞപ്പോൾ ഹനൂമാൻ അതി കൃശശരീരനായിത്തന്നെ കെട്ടിയിരിക്കുന്ന കെട്ടിൽനിന്നു് അഴിഞ്ഞു ഊക്കോടുകൂടി പശ്ചിമഗോപുരത്തിന്റെ മുകളിലേയ്ക്കു ഒരു ചാട്ടം ചെയ്തുകൊടുത്തു. ഹനൂമാനെ രാക്ഷസന്മാർ കയറുകൊണ്ടു് ബന്ധിച്ചതോടുകൂടി ബ്രഹ്മാസ്ത്രബന്ധനത്തിൽനിന്നും ആ കപിശ്രേഷ്ഠൻ രക്ഷപ്പെട്ടുകഴിഞ്ഞിരുന്നതിനാൽ, ഇങ്ങിനെ ചാടിയ ചാട്ടത്തിന്റെ ഊക്കുകൊണ്ടുതന്നെ ഹനൂമാന്റെ കൂട്ടുകയറിക്കൊണ്ടു നടന്നിരുന്ന രാക്ഷസന്മാരെല്ലാം ആ കൂട്ടിനടിയിൽപെട്ടു് ചതഞ്ഞു് ചത്തുപോകുകയും ചെയ്തു.

പിന്നെ ആ കോട്ടയുടെ ഒരു തോരണസ്തംഭം കൈക്കലാക്കി അവിടുത്തെ ദ്വാരപാലകന്മാരേയും തന്റെ നേരെ ആയുധപാണികളായിനടക്കുന്ന കാവൽക്കാരേയും എന്നുവേണ്ട കണ്ണിനുമുമ്പിൽ കണ്ട രാക്ഷസന്മാരെയെല്ലാം തച്ചുകൊല്ലുകയും തന്റെ വാലിന്നഗ്രത്തിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നികൊണ്ടു് ലങ്കാരാജ്യം ആസകലം തീവെയ്ക്കുവാൻ ആരംഭിക്കുകയും ചെയ്തു. ലങ്കയിൽ എങ്ങും തീ ആളിക്കത്തുവാൻ തുടങ്ങി. രാവണൻ ഇരുത്തിയുള്ള വമ്പറകൊമ്പന്മാരുടെ ഹർമ്മ്യങ്ങൾപോലും മാരുതി അഗ്നിഭഗവാന്നു് ആഹാരമാക്കി സമർപ്പിച്ചു. പത്തരമാറ്റു് തങ്കത്താൽ ചെയ്യപ്പെട്ട ലങ്കാനഗരം മുഴുവനും ഉരുകി ഒലിച്ചു് സമുദ്രത്തിൽചേർന്നു. അന്നു മുതല്ക്കാണു് സ്വർണ്ണത്തിന്നു് ഗാംഗേയം എന്നപേർ ഉണ്ടായിട്ടുള്ളതു്. പിന്നെ കത്തിക്കുവാനും കളയുവാനും ലങ്കയിൽ ഒന്നും ബാക്കിയില്ലെന്നായപ്പോൾ ഹനൂമാൻ തന്റെ അഗ്നിലാംഗൂലംകൊണ്ടു് കണ്ണിൽ കാണുന്നവരെയെല്ലാം തച്ചു തച്ചു് ദഹിപ്പിക്കുവാനും, അവർ തീ വെന്തു കാണിക്കുന്ന മരണഗോഷ്ടികണ്ടു് രസിക്കുവാനും തുടങ്ങി. രാവണൻ ഈ വിവരങ്ങളെല്ലാം കേട്ടപ്പോൾ വല്ലാതെ വിഷാദിച്ചു. ഇങ്ങിനെ ഒരു അപമാനവും അപകടവും രാവണന്നു് ഇതിന്നുമുമ്പു് നേരിടുക ഉണ്ടായിട്ടില്ല. രാവണൻ നൈരാശ്യത്തോടും പാരുഷ്യത്തോടുംകൂടി ക്രുദ്ധനായി പത്തുകോടി രാക്ഷസപ്പടയോടുമൊന്നിച്ചു് ഹനൂമാനോടു യുദ്ധത്തിന്നു് പുറപ്പെട്ടു. രാവണന്റെ ആ വരവു കണ്ടപ്പോൾ ഹനൂമാൻ ഒന്നു പൊട്ടിച്ചിരിക്കയാണുണ്ടായതു്. പിന്നെ രാക്ഷസന്മാരെ ലക്ഷോപലക്ഷങ്ങളെ ഒന്നായി തന്റെ വാൽകൊണ്ടു് വരിഞ്ഞുകെട്ടി. ആ കെട്ടിനെ സ്തംഭത്തിന്മേൽ അടിച്ചു്, ധാന്യമറെറയിൽനിന്നു് മണിനെന്നപോലെ അവരുടെ തലകളെ താഴെ ചാടി[illegible] ആ ലാംഗൂലാഗ്നികൊണ്ടു പിന്നെ രാവണന്റെ മസ്തകങ്ങളിൽതന്നെ [illegible]ഹരിച്ചു് വിനോദിച്ചു. രാവണന്നു് താപം സഹിക്ക വയ്യാതായി. തല[illegible]യെല്ലാം വെന്തു; തലച്ചോർ കാഞ്ഞു; രക്തം തിളച്ചു; ആ മഹാപാപി നില[illegible]ച്ചു് മോഹിച്ചു വീണുപോയി, "ഞാൻ തന്നെ ഇപ്പോൾ ഈ ലോകരക്ഷക

ന്റെ കഥ കഴിക്കുന്നതായാൽ അതു് എന്റെ സ്വാമിയായ രാമചന്ദ്രന്റെ കീർത്തിക്ക് മങ്ങൽ വരുത്തുന്നതാകയാൽ ഞാൻ തല്ക്കാലം അതിന് പുറപ്പെടുന്നില്ല.'' എന്നിങ്ങനെ മനസ്സുകൊണ്ട് വിചാരിച്ച് ഹനൂമാൻ രാവണനോട് പിന്നെയൊന്നും പ്രവർത്തിച്ചില്ല.

വീരധീരശ്രേഷ്ഠനും ഇന്ദ്രനെ സംഗരത്തിൽ ജയിച്ച് ഇന്ദ്രജിത്തെന്ന അപരനാമത്താൽ കീർത്തിമാനും ആയിരുന്ന രാവണിക്കൂടെ തന്റെ അച്ഛനു നേരിട്ട ഈ ലജ്ജാവഹമായ പരാജയം കണ്ടു പേടിച്ചു പ്രാണരക്ഷണത്തിന്നായി ഒരു ഗുഹയിൽ കടന്ന് ഒളിക്കുകയാണ് ചെയ്തതു്. ഇങ്ങിനെ ലങ്കാപുരത്തെ മുഴുവനും അഗ്നിക്ക് ഇരയാക്കിത്തീർത്തതിനുശേഷം ഹനൂമാൻ സമുദ്രതീരത്തിലേയ്ക്കു് ചെന്ന് തന്റെ വാലിനെ ജലജന്തുക്കൾക്ക് യാതൊരു ഉപദ്രവവും നേരിടാത്തവിധം ജലത്തിൽമുക്കി തീ കെടുത്തിയശേഷം തിരമാലകൾ തന്റെ വാലിന്മേൽ ഏററുകൊണ്ടു് അല്പനേരം വിശ്രമിച്ചു.

## ഹനൂമാന്റെ തിരിച്ചുപുറപ്പാട്.

ഇത്രയും സാഹസങ്ങളെല്ലാം പ്രവർത്തിച്ചതിൽപിന്നെ വിശ്രമിക്കുവാൻ തുടങ്ങിയപ്പോഴാണ് ഒരു ഭക്തോത്തമന് സീതാദേവിയെപ്പററിയുള്ള വിചാരം ഉണ്ടായതു്. ലങ്കയിൽ ദഹിക്കാത്തതായി ഒന്നുംതന്നെ ഇല്ലെന്ന് ഹനൂമാന് അറിയാമായിരുന്നു. ആ നിലയ്ക്കു് യാതൊരാശ്രയവും ഇല്ലാത്തവളും, ഒരണത്തെ തെല്ലുപോലും ഭയപ്പെടാത്തവളും തുറന്നഭൂമിയിൽ ഇരിക്കുന്നവളും ആയ സീതാദേവി തീർച്ചയായും ഈ തീയിൽപെട്ടു് ദഹിച്ചുപോയിരിക്കണം എന്ന് ഹനൂമാൻ ഊഹിച്ചു. എന്നുമാത്രമല്ല, ഈ വിചാരംനിമിത്തം ഹനൂമാൻ അത്യന്തം വിഷാദാകുലനായിത്തീരുകയും ചെയ്തു. തന്റെ സ്വാമിനിയെത്തന്നെ താൻ ഇങ്ങിനെ അവിവേകമായി ദഹിപ്പിച്ചുപോയല്ലോ; ഇതു നിമിത്തം ഇനി എന്തെല്ലാം ആപത്തുകളാണ് ഉണ്ടാകുവാൻപോകുന്നതു്, ഞാൻ ഇനി ജീവിച്ചിരുന്നിട്ടു പ്രയോജനമില്ല,'' എന്നിങ്ങിനെ പലതും വിചാരിച്ച് അസഹ്യമായ ദുഃഖംനിമിത്തം മൂർച്ഛിതനായി നിലത്തുവീണപ്പോൾ അമൃതനിഷ്യന്ദിയായ ഒരു വാക്ക്—അതായതു്, സീതാദേവിക്ക് ആപത്തൊന്നും നേരിട്ടിട്ടില്ല; വേണമെങ്കിൽ ചെന്ന് നോക്കിക്കൊള്ളുക, എന്ന ഒരു അശരീരി—ഹനൂമാന് കേൾക്കാറായി. അതു കേട്ട ഉടനെ ഹനൂമാൻ സോല്ലാസം ചാടിയെഴുന്നേററ് നേരെ അശോകവനികയിലേയ്ക്കു് ചെന്നു. ഈ സമയത്തു ഹനൂമാൻ ലങ്കാനഗരം മുഴുവനും സ്വർണ്ണം ഉരുക്കി ഒഴിച്ചതുപോലെ അത്ര മനോഹരമായ വർണ്ണത്തിലാണ് കാണുകയുണ്ടായതു്. അല്ലയോ സുതീക്ഷ്ണ! ഇതിന്റെ കാരണമെന്താണെന്നുംകൂടെ ഞാൻ പറഞ്ഞുതരാം. അത്യത്ഭുതകരമായ ഒരു ചരിത്രത്തെയും നീ ശ്രദ്ധവെച്ചു് കേട്ടുകൊള്ളുക.

## ഗജേന്ദ്രമോക്ഷം.

പണ്ട് പാണ്ഡ്യരാജ്യത്തു ഇന്ദ്രദ്യുമ്നൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. ഇദ്ദേഹം ഒരു വലിയ വിഷ്ണുഭക്തനായിരുന്നതുകൊണ്ട് ഏകനേരവും വിഷ്ണുസേവയിലും വിഷ്ണുപൂജയിലും വിഷ്ണുധ്യാനത്തിലുംതന്നെയാണു കാലം കഴിച്ചിരുന്നതു്. എന്നാൽ രാജാവു വലിയ ഭക്തനാണെ

തന്നെപ്പോലെ വിഷ്ണുഭക്തി മററാക്കും ഇല്ലെന്നും അവന്നു് തെല്ലൊരു അഹമ്മതിയും ഉണ്ടായിരുന്നു. ഇങ്ങിനെ ഇരിക്കുന്ന കാലത്തു് ഒരിക്കൽ ഞാൻ (അഗസ്ത്യൻ) ആതിഥ്യകാമനായി അവിടെ ചെല്ലുകയുണ്ടായി. വിഷ്ണുപൂജാ പുറപ്പാടിന്റെ ധൃതിയിൽ ആ രാജാവു് എന്നെ കണ്ടതായി നടിച്ചതേ ഇല്ല. വിഷ്ണുവിൻമീതെയോ അഗസ്ത്യൻ എന്നുകൂടെ അവൻ മനസ്സുകൊണ്ടു് വിചാരിച്ചു. അതു കണ്ട സമയം ഞാൻ—

"കഷ്ടമാഹന്തകഷ്ടം! നല്ലസജ്ജനം
ദുഷ്ടമാർഗ്ഗഗമികളായീടുന്നല്ലവർ
നല്ലവഴിയ്ക്കു നടക്കുമാറാക്കുക
നല്ലതാകുന്നതല്ലോബുധമതം
എന്നാലിവന്നിന്നിതല്ലതുമേലിൽവ-
ന്നൂനമോടേന സംഭവിച്ചീടുവാൻ
ഇങ്ങുളവായമദംക്ഷയിച്ചീട്ടുമാ-
റിന്നൊരുശാപമാഹന്തചെയ്തീടുവൻ."

എന്നിങ്ങിനെ വിചാരിച്ചു്—"ഗർവ്വംനിമിത്തം വിവേകശൂന്യനായി തീർന്ന നീ ഗർവ്വിഷ്ഠനായ ഒരു ഗജശ്രേഷ്ഠനായി പോകട്ടെ" എന്നു ശപിച്ചു. ഈ ശാപം തന്നെ ബാധിച്ച സമയത്താണു് ഇന്ദ്രദ്യുമ്നന്നു കാര്യസ്ഥിതികളെല്ലാം മനസ്സിലായതു്. ഉടനെ ആ ഭക്തോത്തമൻ എന്നെ വണങ്ങി വിവരങ്ങളെല്ലാം ഉണർത്തിച്ചു് ശാപമോക്ഷം ഇരന്നപ്പോൾ—"എന്റെ വാക്കു് മിത്ഥ്യയായി ഭവിക്കയില്ല. എങ്കിലും നിനക്കു വിഷ്ണുവിന്റെ കൃപകൊണ്ടു് അതിന്റെ അവസാനത്തിൽ മോക്ഷം ലഭിക്കുന്നതാണു്"—എന്നു പറഞ്ഞു് ഞാൻ അവിടെനിന്നു പോന്നു. അതിനുശേഷം ആ ശാപമനുസരിച്ചു് ഇന്ദ്രദ്യുമ്നൻ ഒരു ഗംഭീരനായ ഹസ്തിവര്യനായിത്തീർന്നു.

ആ ഗജശ്രേഷ്ഠൻ എതിരാളി കൂടാതെ യൂഥപത്വാധിപതിയായി നടക്കുന്ന കാലത്തു് ഒരുദിവസം അനേകം പിടിയാനകളോടും ദാസദാസീസംഘത്തോടുംകൂടി ഋതുമത്തു് എന്ന ദിവ്യോദ്യാനത്തിൽ എത്തി.

സുതീക്ഷ്ണൻ—ഭഗവാനേ! ഏതൊരുദ്യാനമാണിതു്. ഇതു് സ്ഥിതിചെയ്യുന്നതെവിടെ? ഇതാരുടെ വക?

അഗസ്ത്യൻ—ശിഷ്യോത്തമ! ക്ഷീരസാഗരമദ്ധ്യത്തിൽ പതിനായിരം നാഴിക ഉയരമുള്ളതും അത്രതന്നെ വിസ്താരമുള്ളതും ആയി ത്രികൂടം എന്ന പേരോടുകൂടിയ ഒരു മഹാപർവ്വതം സുപ്രസിദ്ധമായി ശോഭിച്ചിരുന്നു. ഈ പർവ്വതത്തിന്നു് സ്വർണ്ണം വെള്ളി ചെമ്പു് എന്നീ ലോഹങ്ങൾകൊണ്ടു് ആകാശപ്രദേശങ്ങളെ ഒരുപോലെ ശോഭിപ്പിക്കുന്നവയായി മൂന്നു കൊടുമുടികൾ ഉണ്ടായിരുന്നതിനാലാണു് അതിന്നു ത്രികൂടം എന്ന പേർ സിദ്ധിച്ചതു്. ഈ ത്രികൂടാചലത്തിന്റെ താഴ്വരയിൽ അനേകം ദേവസ്ത്രീകൾക്കു് വിനോദത്തിന്നായുള്ള വരുണദേവന്റെ ഋതുമത്തു് എന്ന ഉദ്യാനം. ഈ ഉദ്യാനത്തിൽ പങ്കജാദി ദിവ്യപുഷ്പങ്ങളാൽ പരിശോഭിക്കുന്നതും, വിശേഷവും രുചികരവുമായ ഫലങ്ങളാൽ പരിപൂർണ്ണമായതും, കൃതഘ്നന്മാർക്കും, നൃശംസന്മാർക്കും, നാസ്തികന്മാർക്കും കാണ്മാൻ സാധിക്കാത്തതും ആയ ഒരു ദിവ്യപുഷ്കരിണി ഉണ്ടായി

ന്നു. നമ്മുടെ ഇന്ദ്രദ്യുമ്നപ്രമാണി തന്റെ ഭാര്യമാരോടും പരിവാരങ്ങളോടുംകൂടി ഒരുദിവസം ഈ ദിവ്യപുഷ്കരണിയിൽ ജലപാനത്തിന്നായി ചെന്നിറങ്ങി. അതിലിറങ്ങി വെള്ളം കുടിച്ചുകൊണ്ടും താമരവളയം പൊട്ടിച്ചു തിന്നുകൊണ്ടും അങ്ങിനെ മദിക്കുന്നതിന്നിടയിൽ ഒരു മുതല ആ ഗജേന്ദ്രന്റെ പിൻകാലിന്മേൽ കടന്നു് പിടികൂടി. മാത്രമല്ല, ആ നക്രപ്രമാണി ഗജശ്രേഷ്ഠനെ ക്രമേണ വെള്ളത്തിലേയ്ക്കു് വലിയ്ക്കുവാനും തുടങ്ങി. ആന ഒരിക്കൽ മുതലയെ മേലോട്ടു വലിച്ചുകൊണ്ടു കയററിയാൽ, മറ്റെനിമിഷത്തിൽ മുതല ആനയെ അത്രയും അതിലേറയും വെള്ളത്തിലേയ്ക്കുതന്നെ വലിച്ചിറക്കും. ഇങ്ങിനെ ആനയും മുതലയുംകൂടി പിടിയും വലിയും ആയി. ഇതുകണ്ടു് പിടിയാനകളും മററും കൂട്ടത്തോടെ നിലവിളിച്ചു. എന്നല്ലാതെ അവരെക്കൊണ്ടു ആ ആനപ്രവരനെ വെള്ളത്തിൽനിന്നു വലിച്ചുകയററുവാൻ സാധിച്ചില്ല. ഇങ്ങിനെ പതിനായിരം ദിവ്യസംവത്സരങ്ങൾ മുഴുവനും ആനയും മുതലയും തമ്മിൽ പിടിയും വലിയും ആയി കഴിഞ്ഞുകൂടി. മാത്രമല്ല, ആനയ്ക്കു് ക്രമേണ ക്ഷീണം വർദ്ധിക്കുവാനും, ആ മൃഗം തന്റെ എതിരാളിയുടെ കൂടിയ ശക്തിയെ വിലവെച്ചു കൊടുക്കുവാനും തുടങ്ങി. ആന വെള്ളത്തിൽ താഴുകയായി. ഇത്രയും കാലം മുഴുവനും "ഞാൻതന്നെ മുതലയോടു് മല്ലിട്ടുകളയാം" എന്നുതന്നെയായിരുന്നു ആന അഭിമാനിച്ചിരുന്നതു്. ആ അഹംഭാവനിമിത്തം എത്രകാലംവരെ ആ ഗജശ്രേഷ്ഠന്റെ അപക്വമായ അഹം പ്രകടിതമായി തീരുമോ അത്രകാലംവരെ ആ മത്തകരിക്കു് പരാജയംതന്നെ അടിക്കടി സംഭവിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ഇപ്പോഴാകട്ടെ, ഇനി തന്റെ പൌരുഷംകൊണ്ടൊന്നും പ്രയോജനമില്ലെന്നു് അതിന്നു മനസ്സിലായി. ഈ പ്രകടിതഭാവങ്ങൾക്കെല്ലാം അടിയിലായി അപ്രകടിതമായ ഏതോ ഒരു ശക്തിവിശേഷം സ്ഥിതിചെയ്യുന്നുണ്ടെന്നും, ലൌകികവ്യാപാരങ്ങളെയെല്ലാം നിയന്ത്രിക്കുന്നതു് ആ അലൌകികശക്തിവിശേഷമാണെന്നും ഉള്ള പരമാർത്ഥബോധം ഈ അവസാനഘട്ടത്തിലെങ്കിലും ആ വിഷ്ണുഭക്തന്നു് ഉണ്ടായതുകൊണ്ടു് അവൻ അവന്റെ രക്ഷയ്ക്കുള്ള സ്വപ്രയത്നങ്ങളെയെല്ലാം ഉപേക്ഷിച്ചു്, എല്ലാം ഈശ്വരേച്ഛപോലെ വന്നുകൊള്ളട്ടെ എന്ന സമാധാനത്തോടുകൂടി തന്റെ മനസ്സിനെ വിഷ്ണുപാദാരവിന്ദങ്ങളിൽ ഉറപ്പിച്ചു്, തന്നെത്താൻ മറന്നു്, വെള്ളത്തിന്നു മീതെ അല്പംമാത്രം പൊങ്ങിനിന്നിരുന്ന തന്റെ തുമ്പിക്കയ്യിന്റെ അഗ്രംകൊണ്ടു് വലിച്ചു പിടിച്ചെടുത്ത ഒരു പൊൻതാമരയിതൾകൊണ്ടു് സ്തോത്രധ്യാനത്തോടുകൂടി ഭഗവൽപാദാരവിന്ദങ്ങളിൽ അർപ്പിച്ചു. ഭഗവൽപാദാരവിന്ദങ്ങളെ ലക്ഷ്യമാക്കി ചെയ്യപ്പെട്ട ആ അർച്ചന ദേവന്മാരെ ഇരിക്കപ്പൊറുതിയില്ലാത്തവരാക്കിത്തീർത്തു. ഹ! അത്ഭുതം!! ബ്രഹ്മാവു് തന്റെ ഹംസത്തിന്മേൽ കയറിവന്നു നില്പായി; പരമശിവൻ തന്റെ കാളപ്പുറത്തു കയറി അവിടെ എത്തിക്കഴിഞ്ഞു; സുബ്രഹ്മണ്യൻ തന്റെ മയിലിൻപുറത്തേറി വന്നു ചേർന്നു; ഗണപതി തന്റെ മൂഷികനെ ഓടിച്ചെത്തിക്കൂടി; പരമേശ്വരി സിംഹാരൂഢയായി അവിടെ പരിലസിച്ചു. എന്തിനേറെപ്പറയുന്നു, സർവ്വദേവന്മാരും ദിക്പാലന്മാരും "ശ്രുതമാസ്തോത്രം നിർഗ്ഗുണസ്ഥം സമസ്തം ബ്രഹ്മേശാദിർന്നാഹം" എന്നിങ്ങിനെ പറഞ്ഞുകൊണ്ടു് മാറി നിന്നു. അപ്പോഴേയ്ക്കും ഗരുഡാരൂഢനായി സാക്ഷാൽ മഹാവിഷ്ണുവും അവിടെ എത്തിക്കഴിഞ്ഞിരിക്കുന്നു. ഭക്തവത്സലനായ ഭഗവാൻ ഉടനേതന്നെ തന്റെ ഇടത്തെ കൈകൊ

ണ്ടു്, ആ ഹസ്തിവൎയ്യന്റെ താണുതുടങ്ങിയിരിക്കുന്ന തുമ്പിക്കൈ പിടിച്ചു പൊന്തിച്ചു് അതിന്റെ പിൻകാലിന്മേൽ കടിച്ചു തൂങ്ങിക്കിടക്കുന്ന മുതലയെ വലത്തുകയ്യിൽ ഇരിക്കുന്ന ചക്രംകൊണ്ടു വെട്ടിപ്പിളൎന്നു് ശരണാഗതനായ ഗജവൎയ്യനെ ബന്ധനത്തിൽനിന്നും, അല്ലെങ്കിൽ അഗസ്ത്യശാപത്തിൽനിന്നും, മാത്രമല്ല ജനനമരണമാകുന്ന സംസാരബന്ധനത്തിൽനിന്നുകൂടിയും മോചിപ്പിച്ചു.

സുതീക്ഷ്ണൻ—ഭഗവാനെ! അതിബലവാനും പോരെങ്കിൽ വിഷ്ണുഭക്തനും ആയ ഇന്ദ്രദ്യുമ്നനോടു ഇത്ര വളരെക്കാലം യുദ്ധംചെയ്തു നില്ക്കുവാനും, ഒടുവിൽ അവനെ പരാജയപ്പെടുത്തുവാനും ഈ മുതല എങ്ങിനെ സമൎത്ഥനായിത്തീൎന്നു. ഭഗവാന്റെ ചക്രായുധമേറ്റു മരണം സംഭവിക്കുവാൻ അതു് പൂൎവ്വകാലത്തിൽ എന്തു സുകൃതമാണു് ചെയ്തിട്ടുള്ളതു്. അതിന്റെ പിന്നത്തെ ഗതിയെന്തായി? ഇതെല്ലാം കല്പിച്ചരുളിച്ചെയ്യണം.

അഗസ്ത്യൻ—അതും പറയാം; പണ്ടു് ഹൂഹൂ എന്നു പേരായി ഒരു ഗന്ധൎവ്വശ്രേഷ്ഠൻ ഉണ്ടായിരുന്നു. ഈ ഹൂഹൂ ഒരുദിവസം ഏതാനും അപ്സരസ്ത്രീകളോടുകൂടി ഈ ഋതുമത്തു് എന്ന സരോവരത്തിൽ ജലക്രീഡയ്ക്കായി വന്നു. ഈ സമയത്തു് ദേവലൻ എന്നു പേരായ ഒരു മഹൎഷി ആ പുഷ്കരണിയിൽ ഇറങ്ങി അഘമൎഷണമന്ത്രത്തെ ജപിച്ചു് മുങ്ങിക്കൊണ്ടിരിക്കുകയായിരുന്നു. ഈ താടിക്കാരന്റെ സാന്നിദ്ധ്യം ഈ കാമകിങ്കരന്മാൎക്കു് ഒട്ടും രസകരമായില്ല. ആ മഹൎഷിയെ അവിടെനിന്നു കൂടുന്ന വേഗം ഓടിക്കുവാൻ ഉപായമെന്താണെന്നാലോചിച്ചു് ഒടുവിൽ ഹൂഹൂതന്നെ വെള്ളത്തിൽ മുങ്ങിച്ചെന്നു്, ആ താപസന്റെ കാൽ പിടിച്ചുവലിച്ചു് അദ്ദേഹത്തെ വെള്ളത്തിൽ മറിച്ചിട്ടു. മഹൎഷിക്കു് കാൎയ്യം മനസ്സിലായി. "നീ വെള്ളത്തിൽകൂടെ വന്നു് എന്റെ കാലിൽ പിടികൂടിയതുകൊണ്ടു് നീ ഈ വെള്ളത്തിൽതന്നെ ഒരു മുതലയായിത്തീരട്ടെ" എന്നു് അദ്ദേഹം ഒരു ശാപം കൊടുക്കുകയും ചെയ്തു. അതിനുശേഷം തന്റെ അപരാധത്തെ ക്ഷമിക്കണമെന്നു് ആ ഗന്ധൎവ്വപ്രമാണി വളരെ വിനീതനായി താണു് അപേക്ഷിച്ചപ്പോൾ—"മഹാവിഷ്ണുവിന്റെ ചക്രംകൊണ്ടു് മൃതി സംഭവിക്കുന്നസമയം നിനക്കു് ഈ ശാപത്തിൽനിന്നു മോചനം സിദ്ധിക്കുന്നതാണു്" എന്നു ആ ഋഷി ഒരു അനുഗ്രഹം കൊടുക്കുകയും ചെയ്തു. ഇന്ദ്രദ്യുമ്നവാരണത്തിന്റെ പിൻകാലിന്മേൽ പിടികൂടിയിരുന്നതു് ഈ ഹൂഹൂനക്രമായിരുന്നു. മഹാവിഷ്ണു മേൽവിവരിച്ചപ്രകാരം രണ്ടു കൂട്ടരേയും ശാപത്തിൽനിന്നു മോചിപ്പിച്ചതായും നാം കണ്ടുവല്ലൊ.

## ലങ്ക കനകമയമായി കാണപ്പെടുവാനുള്ള കാരണം.

മേൽവിവരിച്ചപ്രകാരം ഗജേന്ദ്രനും നക്രേന്ദ്രനും മോക്ഷം കൊടുത്തശേഷം വിഷ്ണുഭഗവാൻ വൈകുണ്ഠത്തിൽ തിരിച്ചെത്തിയപ്പോൾ ഭഗവാന്റെ വാഹനമായ പക്ഷിരാട്ടു്—ഗരുഡൻ—ഭഗവാനെ സമീപിച്ചു് തനിക്കതിയായ വിശപ്പുണ്ടെന്നും അതിനാൽ എന്തെങ്കിലും ആഹാരം കല്പിച്ചരുളിക്കണമെന്നും അപേക്ഷിച്ചു. അതുകേട്ടു് ഭഗവാൻ:—ഗരുഡ! എന്നാൽ നീ ഒരു കാൎയ്യം ചെയ്തുകൊള്ളുക. ആ സുവൎണ്ണപുഷ്കരണിയുടെ തീരത്തിൽ ഇപ്പോൾ

നമ്മാൽ വിമോചിക്കപ്പെട്ടവരായ ആനയുടേയും മുതലയുടേയും ശരീരം കിടക്കുന്നുണ്ടു്. നീ അവിടെ പോയി അതു രണ്ടും എടുത്തു് ഒരു നല്ല സ്ഥലത്തു കൊണ്ടുപോയി വെച്ചു് യഥേഷ്ടം തിന്നുകൊള്ളുക" എന്നു അനുജ്ഞാപിച്ചു. ഗരുഡൻ ഈ ആജ്ഞാനുസാരണം ഉടനുടൻ ഉദ്യാനത്തിലെ സ്വർണ്ണപുഷ്കരിണിയിൽ ചെന്നു നോക്കിയപ്പോൾ, അവിടെ മേൽപറയപ്പെട്ട ആനയും മുതലയും കിടക്കുന്നതായി കണ്ടു. എങ്കിലും അതിനു സമീപംതന്നെ, അതിനെ ഭക്ഷിക്കുവാനുള്ള ആഗ്രഹത്തോടുകൂടി വന്നിരിക്കുന്ന ഭ്രംഗനെന്ന കഴുകരാജനേയും കാണുകയുണ്ടായി. ആ ശവങ്ങളെ യഥേഷ്ടം എടുക്കുവാൻ ഭ്രംഗൻ അനുവദിക്കായ്കയാൽ അവിടെവെച്ചു് ഗരുഡനും ഭ്രംഗനുമായി ഒരു ചെറിയ യുദ്ധം നടക്കുകയും അതിൽ ഭ്രംഗൻ മരിക്കുകയും ചെയ്തു. അതിനുശേഷം ഭ്രംഗനെ ഒരു കാലിലും ആനയേയും മുതലയേയും മറേറ കാലിലും കൂട്ടിയെടുത്തു് അവയെ, ആയിരംയോജന നീളവും ആയിരംയോജന വണ്ണവും ആയിരംയോജന ഉയരവും ആയി ക്ഷീരാബ്ധിതീരത്തിൽ നില്ക്കുന്ന ജാംബൂനദവൃക്ഷത്തിന്മേൽ കൊണ്ടുചെന്നു വെച്ചു് തിന്നാമെന്നു കരുതി ഗരുഡൻ അവിടെനിന്നു പുറപ്പെട്ടു. എന്നാൽ ഈ ജാംബൂനദവൃക്ഷത്തിന്റെ കൊമ്പിൽ അറുപതിനായിരം ബാലഖില്യന്മാർ വളരെക്കാലമായി, തല കീഴായി തൂങ്ങിനിന്നു് തപസ്സുചെയ്യുന്നുണ്ടായിരുന്നു. ഗരുഡൻ മേൽപറഞ്ഞവിധം ഈ വൃക്ഷക്കൊമ്പിൽ വന്നിരുന്നപ്പോൾ ഭാരം സഹിക്കവഹിയാതെ ആ കൊമ്പു് താഴെ പൊട്ടി വീഴുവാനുള്ള പുറപ്പാടായി. വീണുപോയാൽ ആ അറുപതിനായിരം താപസന്മാരും അകാലമൃത്യുവടയുമെന്നുള്ളതു് തർക്കമററ സംഗതിതന്നെ. അതിനാൽ അവരുടെ വധത്തിൽനിന്നുണ്ടാകുന്ന മഹാപാപത്തിന്നു് താൻ ഉത്തരവാദിയാകാതെ കഴിയ്ക്കുവാൻവേണ്ടി ഗരുഡൻ ആ കൊമ്പും കൊത്തിയെടുത്തുകൊണ്ടു് അവിടെനിന്നും യാത്രയായി. പിന്നെ നേരെ ചെന്നതു തന്റെ പിതാവായ കാശ്യപന്റെ ആശ്രമത്തിലേക്കാണു്. അവിടെച്ചെന്നു വിവരങ്ങളെല്ലാം പിതാവിനെ അറിയിച്ചപ്പോൾ അദ്ദേഹം:—"എന്നാൽ നീ ഇവിടെനിന്നു് തെക്കോട്ടുചെന്നു് ഒരു നൂറുയോജന സമുദ്രം തരണം ചെയ്താൽ ലങ്കയെന്ന ശൂന്യഭൂമികാണാം. അവിടെക്കൊണ്ടുപോയി ഭക്ഷിച്ചുകൊള്ളുക." എന്നു് ഉപദേശിച്ചു. അതനുസരിച്ചു് ഗരുഡൻ നേരെ ലങ്കയിൽ പറന്നെത്തിയശേഷം തന്റെ വിടർത്തിപ്പിടിച്ച ചിറകുകളിൽ വൃക്ഷക്കൊമ്പിനെ നിലം തൊടാതെ ഉയർത്തിനിർത്തി ഗൃധ്രന്റെയും ഹസ്തിയുടേയും നക്രത്തിന്റേയുംജഡങ്ങൾ താഴെവെച്ചു്, ആശരീരങ്ങളിലെ മാംസമെല്ലാം കൊത്തിത്തിന്നശേഷം അവയുടെ അസ്ഥികൾ കൂട്ടിവെച്ചു് ആ ലങ്കയുടെ മദ്ധ്യത്തിൽ മൂന്നു കുന്നുകളുണ്ടാക്കി, തന്റെ ചിറകുകളിൽ വെച്ചിരുന്ന മരക്കൊമ്പിനെ മെല്ലെ ആ കുന്നുകളിൽ ഇറക്കിവെച്ചു് അവിടെനിന്നും പോന്നു.

ഈ മൂന്നു കുന്നുകളാണു് പിന്നീടു് ലങ്കാരാജ്യത്തിലെ ത്രികൂടപർവ്വതമായി പരിണമിച്ചതു്. ബാലഖില്യന്മാർ അവരുടെ തപസ്സിന്റെ അവസാനത്തിൽ വിഷ്ണുപദം പ്രാപിക്കുകയുംചെയ്തു. ജാംബൂനദത്തിന്റെ ശാഖയാകട്ടെ ത്രികൂടപർവ്വതത്തിന്മേൽ ശിലാശിഖരങ്ങളായി പരിലസിക്കുകയുംചെയ്തു. ഹനുമാൻ ലങ്കയെ ദഹിപ്പിച്ച സമയം ഈ ജാംബൂനദശിലകൾ ഉരുകി അവിടെയെല്ലാം പരന്നതിനാലാണു്, ലങ്ക അക്കാലം സ്വർണ്ണവർണ്ണമായിത്തീർന്നതു്.

ലങ്ക ഇങ്ങിനെ സ്വൎണ്ണമയമായി കിടക്കുന്നതുകണ്ടു് ഹനൂമാൻ അത്ഭുതപ്പെട്ടു. പിന്നെ വേഗം സീതാദേവിയുടെ അടുത്തുചെന്നു്:—

ഹനൂമാൻ—അമ്മെ! അടിയൻ ഇതാപോകുന്നു. കുറച്ചു സാഹസങ്ങളെല്ലാം ചെയ്തുപോയി; അതെല്ലാം ക്ഷമിക്കണം. അവിടുന്നു് അടിയന്റെ ചുമലിൽ കയറിഇരിക്കുന്നതായാൽ അടിയൻ ഇപ്പോൾതന്നെ നിന്തിരുവടിയെ രാമസന്നിധിയിൽ എത്തിപ്പിക്കാം.

സീത—"അല്ലയൊ ബലശാലിയായ മാരുതേ! നിന്നെക്കൊണ്ടു് അതിനെല്ലാം സാധിക്കുമെന്നെനിക്കറിയാം. പക്ഷെ, ഇങ്ങിനെ ഇതിനുമുമ്പൊരിക്കലും സംഭവിക്കയുണ്ടായിട്ടില്ല. സീതയെ രാമൻതന്നെ വീണ്ടെടുക്കട്ടെ. എന്നെ ഈ ആപത്തിൽനിന്നു് മററാരെങ്കിലും വീണ്ടെടുക്കുന്നതായാൽ അതു് രാമനു് സഹിക്കുന്നതായും ഇരിക്കയില്ല. അതിനാൽ നീതന്നെ വേഗം പൊയ്ക്കൊണ്ടാൽമതി. ശ്രീരാമനാമാങ്കിതമായ ഈ മുദ്രമോതിരംകൂടെ നിന്റെ കയ്യിൽ ഇരുന്നുകൊള്ളട്ടെ."

ഇങ്ങിനെ പറഞ്ഞു് സീതാദേവി ശ്രീരാമനാമാങ്കിതമായ മുദ്രമോതിരത്തെ ഹനൂമാൻകയ്യിൽ കൊടുക്കുകയും ഹനൂമാൻ അതുവാങ്ങി താണുതൊഴുതു് യാത്രപറഞ്ഞു് അവിടെനിന്നു് പോരികയുംചെയ്തു.

## ഹനൂമൽ ദൎപ്പശമനം.

ഹനൂമാൻ ലങ്കയിൽനിന്നു് തിരിച്ചു ചാടുവാനായി സുവേലപൎവ്വതത്തിന്റെ മുകളിൽ കയറി, അപ്പോഴയ്ക്കും മാരുതി ലങ്കയിൽചെയ്ത വിക്രമങ്ങളെല്ലാം വിവരമായി വിവരിക്കുന്ന ഒരു പത്രം എഴുതി ബ്രഹ്മാവു് ഹനൂമാൻ വശം ഏല്പിയ്ക്കുകയുംചെയ്തു. ഹനൂമാൻ അതുംവാങ്ങി ആകാശത്തിലേയ്ക്കു് പൊങ്ങി. ആ ഗതിയുടെ വേഗംനിമിത്തം സുവേലപൎവ്വതം ചൂൎണ്ണമായിപ്പോയി. ഹനൂമാന്റെ തിരിച്ചുള്ള യാത്രയിൽ പ്രത്യേകം പറയത്തക്കതായ സംഭവങ്ങൾ ഒന്നും ഉണ്ടായില്ല.

ഹനൂമാൻ മറുകരയിൽ എത്തികഴിഞ്ഞു. അവിടെ വാനരന്മാരുടെ മുമ്പിലായി ആദ്യം കണ്ടതു് തനിക്കു് അതുവരെ കണ്ടു പരിചയമില്ലാത്ത ഒരു മഹൎഷിയെയാണു്. ഹനുമാനാകട്ടെ, താൻ മററാരാലും സാദ്ധ്യമല്ലാത്ത ഒരു മഹാകാൎയ്യം സാധിച്ച രാമദൂതനാണല്ലൊ; തനിക്കു സമനായി ആരുണ്ടു്; എന്ന അഹംഭാവം നിമിത്തം അല്പം ഗൎവ്വിഷ്ഠനായിത്തീൎന്നു കഴിഞ്ഞിരിക്കുന്നു. "ഇങ്ങിനെ തെല്ലു് അഹംഭാവത്തോടുകൂടി ആ മഹൎഷിയുടെ അടുത്തുചെന്നു്:—സ്വാമി! ഞാൻ രാമകാൎയ്യം സാധിച്ചുവരികയാണു്. എനിക്കു് വല്ലാതെ ദാഹിക്കുന്നു. കുടിക്കുവാൻ കുറെ നല്ലവെള്ളം തന്നാട്ടെ" എന്നു് പറഞ്ഞു. ആ മഹൎഷി അതിനു് സമാധാനമായി ഒന്നും സംസാരിക്കാതെ അദ്ദേഹത്തിന്റെ ചൂണ്ടുവിരലുകൊണ്ടു് അടുത്തു് ഒരു ജലാശയം ചൂണ്ടിക്കാണിച്ചുകൊടുത്തു. ഉടനെതന്നെ ഹനൂമാൻ സീതാദേവി നൽകിയ മുദ്രമോതിരവും ചൂഡാരത്നവും ബ്രഹ്മാവുകൊടുത്ത പത്രവും അവിടെവെച്ചു് ആ ജലാശയത്തിലേയ്ക്കു് നടന്നു. ഉടനെതന്നെ ഒരു വാനരൻ അവിടെ ചാടിവന്നു് ഹനൂമാൻ വെച്ചവയിൽനിന്നു് ശ്രീരാമന്റെ മുദ്രമോതിരം എടുത്തു് ആ മുനിവൎയ്യ

ന്റെ മുമ്പിൽ ഇരിക്കുന്ന ജലപാത്രത്തിൽ നിക്ഷേപിച്ചു. ഹനൂമാൻ ദാഹം തീൎത്ത് മടങ്ങിവന്ന് നോക്കിയ സമയം അവിടെ താൻ വെച്ചുപോയ മോതിരം കാണാത്തതുകൊണ്ട് അല്പം ദേഷ്യഭാവത്തിൽ സാക്ഷേപം ഇങ്ങിനെ ചോദിച്ചു:—

ഹനൂമാൻ—സ്വാമി! ഞാൻ ഇവിടെ വെച്ചുപോയ മോതിരം എവിടെ?

ഋഷി, ഇതിന്നും സമാധാനമൊന്നും പറയാതെ "ആ ഇരിക്കുന്ന ജലപാത്രത്തിൽ നോക്കുക" എന്ന അൎത്ഥം വരത്തക്കവിധം തന്റെ താടികൊണ്ട് ഒരു സംജ്ഞ കാണിച്ചതേയുള്ളു. അതനുസരിച്ച് ഹനൂമാൻ ആ ജലപാത്രത്തിൽ നോക്കിയ സമയം, അതിൽ താൻ അവിടെ കൊണ്ടുവന്ന് വെച്ചതുപോലെയുള്ള അനേകം രാമനാമാങ്കിതാംഗുലീയങ്ങൾ കിടക്കുന്നതായിക്കണ്ട് അത്ഭുത സംഭ്രമങ്ങളോടുകൂടി:—

ഹനൂമാൻ—അങ്ങയ്ക്ക് ഈ മോതിരങ്ങളെല്ലാം എവിടെനിന്ന് കിട്ടി? ഇതിൽ ഞാൻ കൊണ്ടുവന്നുവെച്ച മോതിരം ഏതാണ്?

ഋഷി—നിന്റെ മോതിരം ഏതാണെന്ന് നീ തന്നെ തിരിഞ്ഞുനോക്കി എടുത്തുകൊള്ളുകയാണ് ഭേദം. സീതയെ അന്വേഷിക്കുവാനായി രാമദൂതന്മാർ ലങ്കയിൽപോയി മടങ്ങിവരുമ്പോഴെല്ലാം ഇങ്ങിനെ ഓരോ മോതിരം കൊണ്ടുവന്ന് ഇവിടെ വെയ്ക്കുകയും വാനരന്മാർ അതിനെ എടുത്ത് ഈ ജലപാത്രത്തിൽ ഇടുകയും പതിവാണ്. ഇതിൽ കാണപ്പെടുന്ന മോതിരങ്ങളെല്ലാം അങ്ങിനെ ഉണ്ടായിട്ടുള്ളവയാകുന്നു.

ഹനൂമാൻ—(വളരെ സാവധാനത്തിൽ) സ്വാമി! ഇതിന്നുമുമ്പ് എത്ര രാമദൂതന്മാർ സീതാദേവിയെക്കണ്ടുവരിക ഉണ്ടായിട്ടുണ്ട്.

ഋഷി—കയ്യിൽ പുണ്ണിന്ന് കണ്ണാടിവേണമോ? ഈ മോതിരങ്ങൾ എടുത്ത് എണ്ണിനോക്കിയാൽ നിനക്കുതന്നെ അറിയാമല്ലോ.

ഹനൂമാൻ ഇതു കേട്ട് ആ മോതിരങ്ങളുടെ സംഖ്യ എണ്ണിക്കണക്കാക്കുവാനായി അവയെ ജലപാത്രത്തിൽനിന്ന് വാരി പുറത്തിടുവാൻ തുടങ്ങി. പല തവണ വാരിയിട്ടിട്ടും അവസാനം കാണായ്കയാൽ ഗൎവ്വെല്ലാം നശിച്ച്, ആ മോതിരങ്ങളെല്ലാം വീണ്ടും ആ ജലപാത്രത്തിൽതന്നെ വാരിനിറച്ചു. പിന്നെ—"ഓ! എത്രയോ രാമദൂതന്മാർ ഇതിന്നുമുമ്പ് ലങ്കയിൽ പോയി സീതാദേവിയെക്കണ്ട് മടങ്ങിവന്നിരിക്കുന്ന സ്ഥിതിക്ക് ഞാൻ പോയിവന്നതിൽ എന്താണിത്ര അഭിമാനിക്കുവാനുള്ളത്. ഞാനും എല്ലാവരെപ്പോലെ ഒരുവൻ മാത്രം. അല്ലാതെന്താ! എന്ന് വിചാരിച്ച് ആ ഋഷിയെ വീണ്ടും പ്രദക്ഷിണം വെച്ച് തൊഴുതു നമസ്കരിച്ച് അംഗദാദികൾ ഇരിക്കുന്നേടത്തേയ്ക്ക് ചെന്നു. അവരെല്ലാം ഹനൂമാനെ അത്യാൎത്തിയോടെ തഴുകി. അനന്തരം ഹനൂമാനിൽനിന്ന് വിവരങ്ങളെല്ലാം മനസ്സിലാക്കി എല്ലാവരുംകൂടി തൽക്ഷണം തന്നെ ശ്രീരാമസന്നിധിയിലേയ്ക്ക് പുറപ്പെട്ടു.

## മധുവന മൎദ്ദനം.

വാനരന്മാർ ക്ഷുത്തൃഡാദികൾ നിമിത്തം വളരെ ക്ഷീണിച്ചു. അതിനാൽ അവർ അംഗദന്റെ അനുവാദം വാങ്ങി സുഗ്രീവന്റെ സ്വകാൎയ്യ ഉദ്യാനമാക

ന്ന മധുവനത്തിൽ പ്രവേശിച്ച് അവിടെയുള്ള ഫലമൂലങ്ങളും മററും യഥേഷ്ടം എടുത്ത് ഭക്ഷിക്കുവാൻ തുടങ്ങി. ഈ വനം സുഗ്രീവന്റെ മാതുലനായ ദധിവക്ത്രൻ എന്ന വാനരനാഥനായിരുന്നു കാത്തുരക്ഷിച്ചുകൊണ്ടിരുന്നത്. സുഗ്രീവനെ ഭയന്ന് ആ മധുവനത്തിൽ ഒരു മശകം പോലും പ്രവേശിക്കുന്ന പതിവുണ്ടായിരുന്നില്ല. അഥവാ, വല്ലവരും പ്രവേശിച്ചുപോയാൽ ദധിവക്ത്രൻ അവരെ പിടിച്ച് നല്ല കണക്കിന് ചാർത്തിവിടുകയുംചെയ്യും. ദധിവക്ത്രനും സുഗ്രീവനും തമ്മിലുള്ള ബന്ധുത്വവും സുഗ്രീവന്റെ "വെട്ടൊന്നെങ്കിൽ കണ്ഡം രണ്ട്" എന്ന തരത്തിലുള്ള അതിക്രൂരമായ ശാസനയും ഓർത്ത് ദധിവക്ത്രൻ എന്തുതന്നെ ചെയ്താലും അതും ഏതും ഇളക്കാറും പതിവില്ല. ഇതിനെ ഇരിക്കുന്ന മധുവനത്തിൽ പ്രവേശിച്ചാണ് വാനരന്മാർ സ്വച്ഛന്ദം വിഹരിക്കുവാൻ തുടങ്ങിയത്. ആ വിവരം അറിഞ്ഞ ഉടനെ ദധിവക്ത്രൻവന്ന് അവരോടെതിർക്കുവാനും പതിവുപോലെ അവരെ "കമയ്ക്കു"വാനും തുടങ്ങി. പക്ഷെ, ഇത്തവണ കാററ് മാറിവീണു. വാനരന്മാർ ദധിവക്ത്രനെ പിടിച്ചുകെട്ടി, നല്ല കണക്കിൽ ചാർത്തിവിട്ടു. ആ പാവപ്പെട്ട വാനരൻ, വാനരന്മാരുടെ തല്ലുകൊണ്ട് സഹിക്ക വയ്യാതെ ഓടി സുഗ്രീവന്റെ മുമ്പിൽചെന്ന് അംഗദാദികൾ പ്രവർത്തിച്ചതായ അക്രമത്തെ "പൊടിപ്പും തൊങ്ങലുംവെച്ച്" പറഞ്ഞു കേൾപ്പിച്ചു. അതു കേട്ടസമയം—"അവർ തീർച്ചയായും സീതാദേവിയെ കണ്ടുവരികയാണ്; അല്ലാത്തപക്ഷം അവർക്കാർക്കും എന്റെ മധുവനത്തിൽ കടക്കുവാൻ ധൈര്യമുണ്ടാകുകയില്ല." എന്നു നിശ്ചയിച്ച്—"അവരോടു വേഗം ഇങ്ങോട്ടു വരുവാൻ പറയുക." എന്നു മാത്രമേ സുഗ്രീവൻ അരുളിച്ചെയ്തുള്ളു.

വാനരന്മാർ ശ്രീരാമസന്നിധിയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. ഹനുമാനാകട്ടെ—"കണ്ടു സീതയെ" എന്നു പറഞ്ഞുകൊണ്ട് രാമസമീപത്തിൽ ചെന്നു വണങ്ങി, ദേവി കൊടുത്തയച്ചതായ ചൂഡാരത്നവും ബ്രഹ്മാവ് കൊടുത്തയച്ചതായ കത്തും ശ്രീരാമസ്വാമിയുടെ കയ്യിൽകൊടുത്ത് അടയാളവാക്കായി കാകന്റെ കഥയും പറഞ്ഞുകേൾപ്പിച്ചു. ശ്രീരാമസ്വാമി ബ്രഹ്മാവിന്റെ പത്രത്തിൽ നിന്നും ഹനുമാന്റെ മുഖത്തിൽ നിന്നും വിവരങ്ങളെല്ലാം ഗ്രഹിച്ചശേഷം അതിയായ സന്തോഷത്തോടുകൂടി ആ ഭക്തോത്തമനെ പിടിച്ച് ആലിംഗനം ചെയ്തു പറഞ്ഞു:—

ശ്രീരാമൻ—അല്ലയൊ മാരുതെ! എനിക്ക് ഇത്രയും ഉപകാരം ചെയ്ത നിനക്ക് തക്കതായ പ്രത്യുപകാരം ചെയ്യാൻ ഞാൻ സമർത്ഥനായിത്തീരുന്നില്ല. അല്ലയോ വാനരപുംഗവ! പരമാത്മാവായിരിക്കുന്ന എന്റെ ദുർല്ലഭമായിരിക്കുന്ന ആലിംഗനം നിനക്ക് ലഭിച്ചുവല്ലൊ. അതിനാൽ നീ ധന്യൻതന്നെയാകുന്നു.

അതെ! ഹനുമാൻ ധന്യൻതന്നെ! തീർച്ചയായും മഹാധന്യൻ തന്നെ! രണ്ടുപക്ഷമില്ല.

ശ്രീരാമൻ ഇങ്ങിനെ പറഞ്ഞതു കേട്ടശേഷം തൊഴുതു പിരിച്ചുകൊണ്ട് ഹനുമാൻ—"ദേവാ! നീ മയ സംഗതി ഞാനിവിടെ അറിയിക്കാതെ

വെച്ചിട്ടുണ്ട്. അതിൽ വന്നുപോയിട്ടുള്ള അബദ്ധം നിന്തിരുവടി പൊറുക്കണം.

ശ്രീരാമൻ—(ഒന്നും അറിയാത്തവനെപ്പോലെ) അതെന്താണ്?

ഹനൂമാൻ—സീതാദേവി അടിയന്റെ കയ്യിൽ നിന്തിരുവടിയുടെ മുദ്രമോതിരം കൂടെ തന്നയച്ചിരുന്നു.

ശ്രീരാമൻ—എന്നിട്ടോ; അതെവിടെ.

ഹനൂമാൻ—(വലിയ വിഷാദത്തോടുകൂടി) അടിയൻ കടലിന്നിക്കരെ പാറിയ സമയം അവിടെ ഒരു ഋഷി ഇരിക്കുന്നതുകണ്ടു. അതിയായ ദാഹം നിമിത്തം ജലപാനത്തിന്നായി ജലാശയത്തിലേയ്ക്കു പോയ സമയം അടിയൻ ആ മോതിരവും ചൂഡാരത്നവും കൂടി ഋഷിസവിധത്തിൽ വെച്ചിരുന്നു; അടിയൻ പോയ അവസരത്തിൽ വാനരന്മാർ ആ മോതിരം എടുത്തു ആ ഋഷിയുടെ ജലപാത്രത്തിൽ ഇട്ടുകൊടുത്തു. അടിയൻ വന്നുചോദിച്ചപ്പോൾ ആ ജലപാത്രം കാണിച്ചുതന്നു. അടിയൻ അതിൽ നോക്കി—സ്വാമീ അപ്പോൾ കണ്ട കാഴ്ച അത്യത്ഭുതകരമായ ഒന്നായിരുന്നു. അതിൽ കിടക്കുന്നുണ്ട് നിന്തിരുവടിയുടെ അനേകം നാമാങ്കിതമോതിരങ്ങൾ. അവയിൽ നിന്ന് അടിയൻ കൊണ്ടുവന്ന മോതിരം ഏതാണെന്നു തിരിച്ചറിയുവാൻ അടിയനെക്കൊണ്ടു സാധിച്ചില്ല. ഹനൂമാന്മാർ സീതയെ കണ്ടുവരുമ്പോഴെല്ലാം ഇങ്ങിനെ ഓരോ മോതിരം ആ ജലപാത്രത്തിൽ നിക്ഷേപിക്കാറു് പതിവാണെന്നും ഇങ്ങിനെ നിക്ഷേപിച്ച മോതിരങ്ങളാണ് അവയെല്ലാമെന്നും ആണ് ആ ഋഷി പറഞ്ഞതു്. ഇങ്ങിനെ ഒരു അബദ്ധം അടിയന്നു് പററിപ്പോകുക ഉണ്ടായിട്ടുണ്ട്.

ശ്രീരാമൻ—(മന്ദഹാസം ചെയ്തുകൊണ്ട് അത്രയേ ഉള്ളൂ! അതു് സാരമില്ല. നീ അതുകൊണ്ടു് ഇത്രയൊന്നും വ്യസനിക്കേണ്ട. സമുദ്രം കടന്നുവന്ന സമയം—'ഞാൻ കേമനാണ്—ശക്തനാണ്—വലിയ പരാക്രമിയാണ്. രാമകാര്യം നേടിയവനാണ്—എന്നെപ്പോലെ യോഗ്യനായി മററാരും ഇല്ല' എന്നും മററും നീ അഹംഭാവിച്ചിരിക്കാം.

ഇത്രയും കേട്ടപ്പോഴേയ്ക്കും ഹനൂമാന്റെ അഹംഭാവമെല്ലാം നിശ്ശേഷം നശിച്ചു. എന്നുമാത്രമല്ല; തന്റെ പൌരുഷം തന്നെയും ഭഗവാന്റെ കൃപകൊണ്ടു് ഉണ്ടാകുന്നതാണെന്നു് ഹനൂമാന്നു് ബോധ്യം വരികയും ചെയ്തു. ഹനൂമാൻ ഭഗവാനെ താണുതൊഴുതു് നമസ്കരിച്ചു് മാറിനിന്നു.

## ലങ്കാവിവരണം.

ശ്രീരാമൻ പിന്നേയും ഹനൂമാനെ അരികെവിളിച്ചു് ചോദിച്ചു:—അല്ലയൊ ഹനൂമൻ! നീ ലങ്കാരാജ്യം മുഴുവനും നല്ലവണ്ണം കണ്ടവനാണല്ലൊ. അവിടുത്തെ വിശേഷങ്ങൾ എന്തെല്ലാമാണെന്നു് വിസ്തരിച്ചു പറയുക. ശത്രുവിന്റെ സ്ഥാനവും ബലവും അറിഞ്ഞുവേണം യുദ്ധത്തിന്നു് പുറപ്പെടുവാൻ.

ഹനൂമാൻ—ഭഗവാനെ! അടിയൻ ആവുന്നതുപോലെ അറിയിക്കാം. എന്നാൽ ലങ്കാവിവരണം ആയിരം നാവുള്ള അനന്തനാലും ശരിയായി ചെ

പ്പുതിക്കുവാൻ സാധിക്കുന്നതല്ല. അതു് വിശേഷമായ ഒരു സ്ഥലമാണ്. ലങ്ക, അതു് ത്രികൂടപൎവ്വതത്തിന്റെ മുകളിൽ പരിശോഭിക്കുന്ന ഒരു ദിവ്യ നഗരിയാണ്. സ്വൎണ്ണമയമായ മതിലുകൾ, കോട്ടകൾ, കൊത്തളങ്ങൾ, സ്തൂപങ്ങൾ, പരിശുദ്ധജലം നിറഞ്ഞ കിടങ്ങുകൾ, പുഷ്കരിണികൾ, ഇവയോടുകൂടിയതും മനോഹരമായതും, ആകാശത്തെ പരിലേഖനം ചെയ്തുകൊണ്ടുനില്ക്കുന്ന ഉന്നതസൌധശ്രേണികളാൽ പരിലസിതവും, ദിവ്യങ്ങളായ ഉദ്യാനങ്ങൾ, ലതാഗൃഹങ്ങൾ മുതലായവകളാൽ മനോഹരവും ആയ സ്ഥലമാകുന്നു. ഈ നഗരത്തിന്ന് ആകാശം മുട്ടമാറു് നില്ക്കുന്ന ഏഴ് മതിലുകളും, മതിലുകളുടെ ഇടകളിലായി അഗാധങ്ങളായ ഏഴ് കിടങ്ങുകളും, ഓരോ മതിലിലും ഓരോ ഭാഗത്തു് ഓരോ ഗോപുരങ്ങളായി ആകെ ഇരുപത്തെട്ടു് ഗോപുരങ്ങളും ഉണ്ട്. പടിഞ്ഞാറെ ഗോപുരങ്ങളിൽ അസംഖ്യം ഗജസൈന്യങ്ങളും വടക്കെ ഗോപുരങ്ങളിൽ അത്രതന്നെ അശ്വസൈന്യങ്ങളും കിഴക്കെ ഗോപുരങ്ങളിൽ അത്രതന്നെ കാലാൾസൈന്യങ്ങളും തെക്കെ ഗോപുരങ്ങളിൽ അത്രതന്നെ രഥസൈന്യങ്ങളും സദാസമയവും നിമേഷരഹിതന്മാരായി കാത്തുനില്ക്കുന്നു. മാത്രമല്ല, ഗോപുരങ്ങൾകടന്നു് മദ്ധ്യപ്രദേശത്തിൽ എത്തിയാൽ അവിടെയും അനേകം സൈന്യങ്ങൾ സദാ യുദ്ധസന്നദ്ധരായി നില്ക്കുന്നതുകാണാം. പ്രഭോ! അവരെല്ലാം അസ്ത്രവിദ്യയിൽ മഹാസമൎത്ഥന്മാരും, മഹാവീരന്മാരും, ആയിരമായിരം ആനയുടെ ശക്തിയുള്ളവരുമാണ്. തോക്ക് വാൾ ഈട്ടി വീരങ്കി തുടങ്ങിയുള്ള സകലതരം നാശകരമായുധങ്ങളും അവിടെ സുലഭമത്രെ. ആകാശമാൎഗ്ഗത്തിൽകൂടെ പറന്ന് യുദ്ധംചെയ്യാനുള്ള വിമാനങ്ങൾ ലങ്കയിൽ അനേകായിരമുണ്ടു്. വിഷവായുവെ വമിച്ച് ജീവജാലങ്ങളെ മോഹാലസ്യത്തിൽ വീഴ്ത്തുന്ന നാഗാസ്ത്രപ്രയോഗത്തിലും അതുപോലെതന്നെ അഗ്നിസ്ഫുലിംഗങ്ങൾ വിതറി എതിരാളികളെ ദഹിപ്പിക്കുന്ന ആഗ്നേയാസ്ത്രപ്രയോഗത്തിലും ലങ്കാനിവാസികളായ രാക്ഷസന്മാർ അതിചതുരന്മാരാകുന്നു. മായാവിദ്യയിൽ അവരെപ്പോലെ സമൎത്ഥന്മാരായി മററാരുമില്ല.

ലങ്കാപട്ടണത്തിന്റെ വടക്കുഭാഗത്തു് സുവേലം എന്ന പേരോടുകൂടിയ ഒരു പൎവ്വതമുണ്ട്. പടിഞ്ഞാറുഭാഗത്താണ് പരലങ്കയെന്ന സ്ഥലം. തെക്കുഭാഗത്തു് നികുംഭിലയാകുന്നു. അവിടെ യോഗിനീവടം എന്ന പേരായ ഒരു മഹാവൃക്ഷം നില്ക്കുന്നുണ്ട്. കിഴക്കുഭാഗത്തു് ത്രികൂടശിരസ്സിന്റെ മദ്ധ്യത്തിലായി ലഘു ലങ്ക എന്ന പേരോടുകൂടി മനോഹരവും കാന്തിയോടുകൂടിയതും ആയ ഒരു സ്ഥലമുണ്ട്. നഗരമെങ്ങും വളരെ ശുചിയായും അലംകൃതമായും തന്നെ ഇരിക്കുന്നു. ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രജാതികളും അവരവരുടെ ധൎമ്മം പിഴയ്ക്കാതെ ആചരിക്കുന്നവരായിത്തന്നെ അടിയൻ അവിടെ കണ്ടു. സാമവേദധ്വനിയും ഹോമധൂമവും കൊണ്ടു ലങ്കാനഗരാന്തരാളം മുഴുവനും ത്രിസന്ധ്യകളിലും ദിവ്യവും പരിശുദ്ധവും ആയിത്തന്നെ ഇരിക്കുന്നു. ശിവനാമങ്ങളും വിഷ്ണുനാമങ്ങളും ഏതു ഗൃഹത്തിൽ നിന്നും പുറപ്പെട്ടു് അവിടെയെങ്ങും മുഴങ്ങിക്കൊണ്ടുതന്നെ ഇരിക്കുന്നു. ജനങ്ങളെല്ലാം മഹാഭക്തന്മാർതന്നെയാണ്.

ലങ്കയിൽ അക്ഷരാഭ്യാസമില്ലാത്തവരായി ആരും ഇല്ല. ആതുരന്മാരെ ചികിത്സിക്കുവാനുള്ള ആസ്പത്രി, കുററക്കാരെ തടവിലിടുവാനുള്ള ജയിൽ, നീതിന്യായവിചാരം ചെയ്യുവാനുള്ള രാജസഭകൾ ഇവയെല്ലാം ലങ്കയിൽ ഉണ്ട്.

ഏതെങ്കിലും വിശേഷമായ ഒരു സംഭവം രാജ്യത്തെങ്ങാനും ഉണ്ടായാൽ അതിന്റെ വിവരം ഉടനേതന്നെ നാനാദിക്കിലും അറിയിക്കുവാനുള്ള കമ്പിത്തപാലുകളും ശാസ്ത്രാഭ്യാസത്തിന്നനുകൂലിക്കുന്ന വായനശാലകളും ലങ്കയിലെങ്ങും കാണാം. ചന്തസ്ഥലങ്ങളിലും ജനങ്ങൾ കൂട്ടംകൂടുന്ന മററു സ്ഥലങ്ങളിലും നാട്ടുവർത്തമാനങ്ങൾ വിളിച്ചുപറയുവാനുള്ള മണ്ഡപങ്ങളും അതിന്നുള്ള ഉദ്യോഗസ്ഥന്മാരും ധാരാളമുണ്ടു്. ചുരുക്കിപ്പറയുന്നതായാൽ ലങ്ക അതിസാധാരണമായ ഗുണഗണങ്ങളോടുകൂടിയ ഒരു രാജ്യമാകുന്നു.

ഹനുമാൻ—ഇത്രയും പറഞ്ഞപ്പോഴയ്ക്കു് ശ്രീരാമസ്വാമിയുടെ മുഖം വാടി; കയ്യിൽ ഊന്നിപ്പിടിച്ചിരുന്ന കോദണ്ഡം പിടിവിട്ടു് താഴെ വീണു; മുഖത്തു് ഘർമ്മബിന്ദുക്കൾ സ്പഷ്ടമായി കണ്ടുതുടങ്ങുകയും ചെയ്തു. ഇങ്ങിനെയാണു് ലങ്കയുടെ സ്ഥിതിയെങ്കിൽ—ലങ്ക ഇത്രയും പാവനമായ ഒരു പുണ്യപ്രദേശമാണെങ്കിൽ—അവിടെച്ചെന്നു് രാവണനെ നിഗ്രഹിക്കുന്നതെങ്ങിനെ എന്നാലോചിച്ചാണു ശ്രീരാമൻ തെല്ലൊന്നു വിഷാദിച്ചതു്. അതു ഹനുമാൻ മനസ്സിലാക്കി വീണ്ടും ഇങ്ങിനെ തുടർന്നു പറഞ്ഞുതുടങ്ങി:—"ഇങ്ങിനെയെല്ലാമാണെങ്കിലും അവിടെ സ്വാതന്ത്ര്യവും ഐകമത്യവും സദാചാരവും ഇല്ല."

ഇത്രയേ ഹനുമാൻ പറഞ്ഞുള്ളു. അതുകേട്ട ഉടനെതന്നെ ശ്രീരാമൻ ഞെട്ടിയുണർന്നു് താഴെ വീണുകിടക്കുന്ന കോദണ്ഡം കുനിഞ്ഞെടുത്തു; മുഖത്തൊരു മന്ദഹാസം വിളയാടി.

ഹനുമാൻ വീണ്ടും തുടർന്നുപറഞ്ഞു;—നിന്തിരുവടിയുടെ ഈ ദാസൻ ലങ്കയിലെ ആകെയുള്ള സൈന്യങ്ങളിൽ നാലിൽ ഒരു ഭാഗത്തെ നിഗ്രഹിക്കുകയും കോട്ടകൊത്തളാദികളെല്ലാം നിശ്ശേഷം തകർക്കുകയും പാലം, വിരങ്കി വിമാനം മുതലായവയെ പൊടിയാക്കുകയും ചെയ്തിരിക്കുന്നു. ഇനി നിന്തിരുവടി അവിടെയ്ക്കു് ചെല്ലേണ്ടതായ താമസം മാത്രമേയുള്ളു. അപ്പോഴയ്ക്കും ലങ്ക സ്വന്തമായി ഭവിക്കും.

## യുദ്ധയാത്ര.

ശ്രീരാമന്നു് സന്തോഷം ജനിച്ചു. സുഗ്രീവനെനോക്കി അല്ലയൊ കിഷ്കിന്ധാധിപനായ സുഗ്രീവ! ഹനുമാൻ പറഞ്ഞതെല്ലാം കേട്ടുവല്ലൊ. നമുക്കു ഇപ്പോൾതന്നെ പുറപ്പെടണം. ആശ്വിനമാസത്തിലെ വെളുത്ത ദശമിയും തിരുവോണം നക്ഷത്രവും ചേർന്നുവന്നിരിക്കുന്ന ഈ 'വിജയി' എന്ന മുഹൂർത്തം വളരെ ശുഭപ്രദമായ ഒന്നാകുന്നു. നമുക്കു ദക്ഷിണസമുദ്രത്തെ ലക്ഷ്യമാക്കി യാത്ര ആരംഭിക്കാം. സേനാനായകന്മാർ മുന്നിലും പിന്നിലും ഇടത്തും വലത്തും നിന്നു സൈന്യങ്ങളെ സംരക്ഷിക്കട്ടെ. നളൻ മുമ്പിലും സുഷേണൻ ഇടത്തുവശത്തും ജാംബവാൻ വലത്തുവശത്തും ഗജൻ അഗ്നികോണിലും ഗവാക്ഷൻ നിരൃതികോണിലും ഗവയൻ വായുകോണിലും മൈന്ദൻ ഈശാനകോണിലും നില്ക്കട്ടെ. സൈന്യമദ്ധ്യത്തിൽ അംഗദന്റെ കഴുത്തിൽ കയറി ലക്ഷ്മണനും ലക്ഷ്മണന്റെ പിന്നാലെ ഹനുമാന്റെ കഴുത്തിൽ കയറി ഞാനും പോകാം. നീ സദാ സമയവും എന്റെ ഒന്നിച്ചുതന്നെ ഉണ്ടായിരിക്കുകയും വേണം.

ശ്രീരാമന്റെ കല്പനപ്രകാരം തന്നെ സുഗ്രീവൻ എല്ലാം ശട്ടംകെട്ടി. വാനരന്മാർ സന്തോഷംകൊണ്ടു ഹൂം ഹൂം ശബ്ദം പുറപ്പെടുവിച്ചു. ദേവവാദ്യങ്ങളായ പണവം, ആനകം, ദുന്ദുഭി, ഗോമുഖം മുതലായവ മുഴങ്ങി. ശുഭസൂചകങ്ങളായ ശകുനങ്ങൾ പലതും കാണപ്പെട്ടു. യുദ്ധയാത്രയും ശുഭമുഹൂർത്തത്തിൽ തന്നെ ആരംഭിച്ചു. എല്ലാവരും രാവും പകലും ഇടവിടാതെ നടന്ന് സഹ്യപർവ്വതം മലയപർവ്വതം എന്നീ പർവ്വതങ്ങളേയും പിന്നിട്ട് സമുദ്രക്കരയിൽ എത്തി അവിടെ തൽക്കാലത്തേക്ക് താവളം ഉറപ്പിച്ചു. തദനന്തരം സമുദ്രതരണം ചെയ്യുന്നതിനുള്ള മാർഗ്ഗങ്ങളെപ്പറ്റി ആലോചന തുടങ്ങി. അവർ അവിടെ ഇരുന്നാലോചിച്ച് തീർച്ചയാക്കട്ടെ; അപ്പോഴേക്കും നമുക്ക് ലങ്കയിൽ എന്തു സംഭവിക്കുന്നു എന്നു നോക്കാം.

## രാവണന്റെ മന്ത്രിസഭ.

മേൽവിവരിച്ചപ്രകാരം ഹനുമാൻ ലങ്കയെ മർദ്ദിച്ചു മടങ്ങിപ്പോയതിനു ശേഷം, വിഷാദകലുഷനായിത്തീർന്ന രാവണൻ മേലാൽ വേണ്ട സംഗതികളെപ്പറ്റി ആലോചിച്ച് തീരുമാനിക്കുവാനായിക്കൊണ്ട് തന്റെ മന്ത്രാലോചനസഭ വിളിച്ചു കൂട്ടുവാനായി കല്പിച്ചു. ആ സഭയിൽ താൻതന്നെ അദ്ധ്യക്ഷം വഹിച്ച് രാവണൻ ഇങ്ങിനെ പ്രസംഗിച്ചു:—"അല്ലയോ ബുദ്ധിമാന്മാരായ സഹോദരന്മാരേ! ഗുണവിചക്ഷണന്മാരായ മന്ത്രിസത്തമന്മാരേ! നിങ്ങളെ ഇപ്പോൾ ഇവിടെ വിളിച്ചു കൂട്ടിയിരിക്കുന്നതെന്തിനായിട്ടാണെന്നു നിങ്ങൾക്കുതന്നെ അറിയാറായിട്ടുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. ഇത്ര ഗുരുതരമായ ഒരവസരം ഇതിനുമുമ്പ് ഒരിക്കലും ലങ്കയിൽ ഉണ്ടായിട്ടില്ല. ഇനി ഒരു കാലത്തും ഉണ്ടാകുമെന്നും തോന്നുന്നില്ല. ഞാനും എന്റെ കൂട്ടുകാരും ഇതിൻപര്യന്തം സകല ദിക്കുകളിലും വിജയം സമ്പാദിക്കുകയല്ലാതെ പരാജയത്തിൽ തല താഴ്ത്തുക എന്നതുണ്ടായിട്ടില്ലെന്നു നിങ്ങൾക്കു അറിഞ്ഞുകൂടേ? യമൻ, ഇന്ദ്രൻ, വൈശ്രവണൻ, ശിവൻ മുതലായവരെ കൊമ്പുകുത്തിക്കുവാൻ നിഷ്പ്രയാസം സാധിച്ചവരായ നമ്മൾക്ക് ഇപ്പോൾ ഒരു ക്ഷുദ്രപൊട്ടക്കുരങ്ങൻ നിമിത്തമാണ് അപമാനം നേരിട്ടിരിക്കുന്നതെന്നോർക്കുമ്പോൾ ഉണ്ടാകുന്ന മനസ്താപം ചില്ലറയൊന്നുമല്ല. ഒരു മരഞ്ചാടി ചാടിക്കടന്നുവന്ന് നമ്മളെയെല്ലാം മൂക്കിൽവെച്ച് കാട്ടിക്കൂട്ടിയ കരുമനകളെല്ലാം നിങ്ങൾ കണ്ടില്ലേ. നമ്മളെ ഇനി എന്തുതന്നെ സംഭവിക്കും; എന്തുതന്നെ സംഭവിക്കുകയില്ല, എന്നു ആർക്കറിയാം. ആ ദുഷ്ടൻ വന്നു ഇവിടെ ഇതെല്ലാം കാട്ടിക്കൂട്ടി അനേകം രാക്ഷസന്മാരെയും, എന്റെ പുത്രനായ അക്ഷനെക്കൂടെയുംകൊന്നു പോയിരിക്കയാണ്. അതുകൊണ്ട് കഴിഞ്ഞു എന്നു വരുമായിരുന്നു എങ്കിൽ, നമുക്ക് അത്ര ഇതു നോക്കാമായിരുന്നു. എന്നാൽ അങ്ങിനെ സംഭവിക്കുവാനല്ല എളുപ്പമെന്നെനിക്കു തോന്നുന്നു. അവൻ വന്നതുതന്നെ സീതയെ അന്വേഷിപ്പാനാണ്. മാത്രമല്ല, ഉദ്ദേശിച്ചുവന്ന ആ കാര്യം സാധിക്കുകയും ചെയ്തു. ആ കള്ളൻ അവിടെ ചെന്നതിനുശേഷം എന്തെല്ലാം അനാവശ്യങ്ങളാണ് ഉണ്ടാക്കിത്തീർക്കുന്നതെന്നാർക്കറിയാം. അതിനാൽ മേലിൽ എന്താണ് പ്രവർത്തിക്കേണ്ടതെന്നു നിങ്ങൾ എല്ലാവരും കൂടി ആലോചിച്ച് തീർച്ചയാക്കണം" ഇതുകേട്ട മന്ത്രിമാർക്കുവേണ്ടി, അവരിൽ പ്രധാനിയായ പ്രഹസ്തൻ എഴുന്നേറ്റ് ഇങ്ങിനെ പ്രസംഗിച്ചു:—

പ്രഹസ്തൻ—ജയജയ ലങ്കാധിപതേ! മണ്ഡോദരീരമണ! അങ്ങ് ഇത്രയും പറഞ്ഞു കേൾക്കുവാൻ ഇടയായതിൽ തന്നെ ഞങ്ങൾ അത്യന്തം വ്യസനിക്കുന്നു. ഇന്ദ്രയമാദി ദിക്പാലന്മാർകൂടി പേടിച്ചു കപ്പം തരുന്ന ലങ്കാധിപൻ ഏവംവിധം വിഷാദാകുലനാകുകയെന്നുള്ളതു് അസ്മാദൃശന്മാൎക്കു അസഹ്യമായ പരിതാപത്തിനു കാരണമാണു്. ഒരു വാനരൻ ഇവിടെ വന്നു ചില ചില ചാപല്യങ്ങളെല്ലാം കാട്ടിക്കൂട്ടിയതാണല്ലൊ ഇപ്പോഴത്തെ ഈ മന്ത്രാലോചനയ്ക്കു പ്രേരകമായി തീൎന്നിരിക്കുന്ന സംഗതിയെ നോക്കുമ്പോൾ ഞങ്ങൾക്കു് അനല്പമായ ലജ്ജയാണുണ്ടാകുന്നതു്. "ഒരു വാനരനല്ലെ; അല്പപ്രാണി; പോരെങ്കിൽ ഒരു ദൂതൻ; അവനോടെന്തു കാണിക്കുവാനാണ്" എന്ന വിചാരത്തോടുകൂടി അന്നു് അല്പം ഉപേക്ഷ കാണിച്ചതിന്റെ ഫലമാണിതെല്ലാമെന്നു ഞങ്ങൾ അറിയുന്നു. അതിനാൽ അവിടുത്തെ ഉത്തരവുണ്ടാകുന്ന പക്ഷം ഞങ്ങൾ ലോകത്തിലെങ്ങും മേലിൽ വാനരന്മാരില്ലെന്നാക്കിവെച്ചേക്കാം.

കുംഭകൎണ്ണൻ—പൂജ്യനായ രാജാവെ! സഹോദരനായ രാവണജ്യേഷ്ഠ! ഇതിനെല്ലാം കാരണം അവിടുന്നു് സീതയെ അപഹരിച്ചുകൊണ്ടുവന്നതാണെന്ന് ഞാൻ വിചാരിക്കുന്നു. അവിടുത്തെ ആ പ്രവൃത്തി ഏതായാലും നന്നായില്ല. കുറേ പ്രായം ചെല്ലുമ്പോഴെങ്കിലും ഇത്തരം ദുഷ്പ്രവൃത്തികൾക്കെല്ലാം
ഒക്ക സമാധാനം വേണ്ടേ. ഇനി ഏതായാലും അതിനെപ്പററി പറഞ്ഞുകൊണ്ടൊന്നും ഒരു പ്രയോജനവും ഇല്ലല്ലൊ. കഴിഞ്ഞതു കഴിഞ്ഞില്ലെ. ആകട്ടെ; ഞാൻ എല്ലാം ശരിപ്പെടുത്തിക്കൊള്ളാം. രാമനേയും ലക്ഷ്മണനേയും സുഗ്രീവനേയും എല്ലാം ക്ഷണനേരം കൊണ്ടു മുടിക്കുവാൻ ഇന്ന് ഈ കുംഭകൎണ്ണൻ മതി. അവിടുന്നു് അതിന്നായി ആജ്ഞതന്നു ഒരേടത്തു് ഒതുങ്ങി ഇരുന്നുകൊള്ളണം.

വിഭീഷണൻ—എന്റെ പ്രിയസഹോദരന്മാരെ! ജനക്ഷേമകാംക്ഷികളായ മന്ത്രിമാരെ! മദോന്മത്തനായ ചെറിയജ്യേഷ്ഠനും, കാമാന്ധനായ വലിയജ്യേഷ്ഠനും, സ്തുതിഗാനതല്പരന്മാരായ മന്ത്രിമാരും—നിങ്ങളാരുംതന്നെ—പിത്തക്കാമാല പിടിപെട്ടവരെപ്പോലെ, വസ്തുവിന്റെ യഥാൎത്ഥവൎണ്ണം അറിയുന്നില്ല. മഹാപാൎശ്വനും, മഹോദരനും, നികുംഭനും, കുംഭനും, അതികായനും, ഇന്ദ്രജിത്തും ആരുംതന്നെ യുദ്ധത്തിൽ രാമന്റെമുമ്പിൽ നില്ക്കുവാൻ ശക്തിയുള്ളവരായിത്തീരുന്നതല്ല. അസുരർ സുരരാകുന്നതും, ദുഃഖികൾ സുഖികളാകുന്നതും, അശക്തർ ശക്തരാകുന്നതും, അസത്തുകൾ സത്തുകളാകുന്നതും, ദരിദ്രർ ധനവാന്മാരാകുന്നതും എന്നുവേണ്ട, ഇങ്ങിനെയുള്ള എല്ലാത്തരം മാററങ്ങൾ സംഭവിക്കുന്നതും അവരവരുടെ മിടുക്കുകൊണ്ടും പൌരുഷംകൊണ്ടും ആണെന്നാണ് നിങ്ങൾ വിചാരിക്കുന്നതെങ്കിൽ അതു് കേവലം ഭോഷത്വംതന്നെയാണ്. ഈവക ഭാവഭേദങ്ങളെല്ലാം വരുത്തിവെയ്ക്കുന്നതു് അവരവരുടെ കൎമ്മം ഒന്നുമാത്രമാണെന്ന് നിങ്ങൾ നല്ലതുപോലെ അറിഞ്ഞിരിക്കേണ്ടതാകുന്നു. മുമ്മൂൎത്തികളേയും കീഴടക്കിഭരിച്ച എത്രയെത്ര കെങ്കേമന്മാർ ഇതിനുമുമ്പു് ഉണ്ടായിട്ടുണ്ട്. അവരുടെയെല്ലാം അവസാനം എങ്ങിനെയായിരുന്നു എന്നു് നിങ്ങൾ ഓൎത്തുനോക്കുക. നാസ്തികന്മാരും, അധൎമ്മികളും, ആയവൎക്ക് ഇഹത്തിലും പരത്തിലും സമാധാനം ഉണ്ടാകുകയില്ല. അവിടുന്നു് വിജ്ഞാനിയും തപസ്സിനാൽ ഒട്ടേറെ പുണ്യം സമാൎജ്ജിച്ച ധന്യനുമാണല്ലൊ. അതെല്ലാം

ഒരു മനുഷ്യസ്ത്രീനിമിത്തം നശിച്ചുപോയി എന്നുവരുന്നതു് വലിയ സങ്കടമല്ലേ. മനുഷ്യരാൽ മരണം വരാൻപാടില്ലെന്നു അവിടേയ്ക്കു് വരമില്ല. വാനരനാൽ നാശം സംഭവിക്കട്ടെ എന്നശാപം സമ്പാദിച്ചിട്ടുണ്ടുതാനും.

രാമൻ കേവലം നിസ്സാരനായ ഒരു മനുഷ്യൻ മാത്രമാണെന്നു വിചാരിക്കണ്ട. കാർത്തവീര്യൻ മനുഷ്യനായിരുന്നില്ലേ; ബാലി കുരങ്ങനായിരുന്നില്ലേ. ഫലമെന്തായി! മാത്രമാണോ! വംശപ്രധാനന്മാരെ പശുക്കിടാങ്ങളാക്കി ഭൂമിയിൽനിന്നും ഔഷധി കറന്നെടുത്ത പൃഥു; വൃഷഭരൂപമെടുത്തുനിന്ന ഇന്ദ്രന്റെ മുതുകിലേറി യുദ്ധംചെയ്തു് അസുരന്മാരെ നിഗ്രഹിച്ച പുരഞ്ജനൻ; ഭൂമിയെ കുഴിച്ചു് സമുദ്രത്തെ വളർത്തിയ സഗരപുത്രന്മാർ; ആകാശഗംഗയെ ഭൂമിയിലേയ്ക്കുകൊണ്ടുവന്ന ഭഗീരഥൻ; സത്യപ്രതിജ്ഞനായ ഹരിശ്ചന്ദ്രൻ; വിശ്വപ്രഖ്യാതനായ രഘു; മുതലായവർ മനുഷ്യരല്ലായിരുന്നുവോ. അവരുടെ വംശത്തിൽജനിച്ച ശ്രീരാമനും 'അമാനുഷനാണെന്നുറച്ചുകൊള്ളുക. കാലം പണ്ടത്തെതിൽനിന്നും വളരെ ഭേദപ്പെട്ടുകഴിഞ്ഞു. ലങ്കാധിപന്റെ നല്ലകാലം അവസാനിച്ചിരിക്കുന്നതിനുള്ള ലക്ഷണങ്ങളാണു് ഇപ്പോൾ എവിടെനോക്കിയാലും കാണ്മാനുള്ളതു്. അതിനാൽ രാമൻ ഒരു സാധാരണമനുഷ്യനാണെന്നോ, അവനെ നിങ്ങൾ വിചാരിക്കുന്നതുപോലെ എളുപ്പത്തിൽ ഭസ്മമാക്കിക്കളയാമെന്നോ ധരിച്ചുവെച്ചിട്ടുണ്ടെങ്കിൽ അതു് പരമദോഷമാകുന്നു. നിങ്ങൾക്ക നാശത്തിനുള്ളകാലം അടുത്തിരിക്കുന്നതുകൊണ്ടാണു് ഇങ്ങിനെ വിപരീതബുദ്ധിയുണ്ടാകുന്നതെന്നു് ഞാൻ വിചാരിക്കുന്നു. അതിനാൽ നിങ്ങൾക്കു് വല്ലരക്ഷയും വേണമെന്നുണ്ടെങ്കിൽ വേഗം സീതാദേവിയെ രാമനായി കൊണ്ടുപോയികൊടുത്തു് അപരാധത്തോടു് അഭയം ഇരന്നുകൊള്ളുക. അല്ലാതെ നിങ്ങളുടെ പകിടയിൽ എന്നും പന്ത്രണ്ടുതന്നെ വീഴുമെന്നു വിചാരിക്കേണ്ട.

രാവണൻ(ഇതുകേട്ടു് അസഹ്യമായ രോഷാകുലതയോടുകൂടി)—എട ദുഷ്ട മാനസാധമ! ഹോ അവിടെനിന്നെഴുന്നേറ്റു് മറയത്തെങ്ങാനും. മറ്റാരെങ്കിലുമായിരുന്നു ഇങ്ങിനെ പറഞ്ഞിരുന്നതെങ്കിൽ അതിന്റെ ഫലം ഞാൻ ഈ നിമിഷത്തിൽതന്നെ കാണിച്ചുകൊടുക്കുമായിരുന്നേനെ. നീ തീർച്ചയായും ബന്ധുവിന്റെ നാട്യത്തിൽനില്ക്കുന്ന ശത്രുവാണു്. എനിക്കു് ബുദ്ധി ഉപദേശിക്കുവാൻ നീയാരു്; ശുക്രാചാര്യരോ? മനുഷ്യരാൽ മരണം വരാൻപാടില്ലെന്നു് ഒരു വരം വരിക്കാത്തതു് തെറ്റായിപ്പോയെന്നാണല്ലോ നിന്റെപക്ഷം. എന്നാൽപിന്നെ 'പുല്ലുകൊല്ലരുതു്, പുഴുകൊല്ലരുതു്' എന്നിങ്ങിനെയുള്ള വരങ്ങൾകൂടിയും വരിക്കേണ്ടിവരുമല്ലോ. അല്ലെങ്കിൽതന്നെ വരം വലിയ കാര്യമാണെന്നാണോ നിന്റെ വിചാരം. അഷ്ടദിക്പാലന്മാരേയും അഷ്ടദിഗ്ഗജങ്ങളേയും ജയിച്ചു് അഷ്ടമൂർത്തിയായിരിക്കുന്ന ശിവൻ വസിക്കുന്ന ശ്രീകൈലാസത്തെ എടുത്തു് അമ്മാനമാടിയതു് വരബലംകൊണ്ടോ കരബലംകൊണ്ടോ? ഇന്ദ്രാദിദേവകളോടേററസമയം അവർ പ്രയോഗിച്ച അസ്ത്രജാലങ്ങളെപ്പോലും കൂട്ടാക്കിയവനല്ല ഈ രാവണൻ എന്നറിയാമോ. എന്നോടു നേരെനിന്നു് യുദ്ധംചെയ്തു് ജയിക്കുവാൻപോന്ന യോധാക്കളാരും ഇതേവരെ ഉണ്ടായിട്ടില്ല. മാത്രമല്ല, ഞാൻ ബ്രഹ്മാവിനോടും ശിവനോടും ഇഷ്ടംപോലെ വേണ്ട വരങ്ങളെല്ലാം ധാരാളം വാങ്ങിവെച്ചിട്ടും ഉണ്ടു്. നീ നിന്റെ തലയിൽ കയററിവെച്ചിരിക്കുന്ന രാമനും, നിന്റെ ലക്ഷ്മണനും, അവരോടു് എന്തുവരമാണു വരിച്ചി

ട്ടുള്ളത്? കേൾക്കട്ടെ; ഇതുവരെയായി ഏതൊരു യോദ്ധാവിനോടാണ് നേരെ നിന്നു യുദ്ധംചെയ്തിട്ടുള്ളത്; ഒന്നു പറഞ്ഞാട്ടെ.

ശാപംപോലും ശാപം! ഇനി നന്ദികേശ്വരന്റെ ശാപമൊന്നേ ഫലിക്കുവാനുള്ളൂ; മറ്റെല്ലാമായി. ഇന്ദ്രാദിദേവന്മാരെ പിടിച്ച് ആന കളിപ്പിച്ചകാലത്ത് അവർ മാലമാലയായി എന്തെല്ലാം ശപിച്ചിട്ടുണ്ട്. താടിയുംനീട്ടി, ജടയുംകെട്ടി, കാട്ടിൽ കഴിച്ചുകൂട്ടുന്ന ഒരുതരം കുരങ്ങന്മാരില്ലേ; ആ മൂത്തകുരങ്ങന്മാർ, അവർ നമ്മെ എത്രയൊക്കെ ശപിച്ചു. ഇവയിൽ ഏതെങ്കിലും ഒന്നുപോലും ഇതുവരെ ഫലിച്ചിട്ടുള്ളതായി നീ കണ്ടിട്ടുണ്ടോ! പിന്നെയല്ലേ നന്ദികേശ്വരന്റെ ശാപം ഫലിക്കുവാൻപോകുന്നത്. ബാലിയോട് ഞാൻ തോററുപോവും; ഇതെന്തൊരപരാധം!

"മുന്നം ബാലിബലാഢ്യനെന്നുകരുതി, പോരാടുവാൻ ചെന്നു ഞാൻ,
എന്നെ കക്ഷമതിങ്കലാക്കിയവൻ കാക്കാതെന്റെ കശ്ശക്കിനെ,
പിന്നെ കുത്തുകൾകൊണ്ടവൻ വിവശനായ് വിട്ടെന്നെയെന്നിപ്പൊഴായ്
എന്നും ഞാൻ മമമാനമൊന്നിയറിയുന്നീലെന്നു ദുഷ്പ്പേരിദം"

(സി. ചാത്തുക്കുട്ടിമന്നാടിയാർ.)—

നേരേനിന്നു യുദ്ധംചെയ്യുന്ന എതിരാളിയുടെ ബലത്തിൽപകുതി ബാലിക്കു കിട്ടുമെന്ന വരപ്രസാദംനിമിത്തം, ഞാൻ യുദ്ധത്തിനേററസമയം എന്റെ പകുതിബലം എടുത്താണ് അവൻ എന്നെ തോല്പിച്ചിട്ടുണ്ടെങ്കിൽതന്നെ തോല്പിച്ചിട്ടുള്ളത്. 'കാർത്തവീര്യൻ ഒരു കൊച്ചനല്ലേ; പോകട്ടെ' എന്നു വിചാരിച്ച് ക്ഷമിച്ചതും തെററായിപ്പോയത്രെ. ഞാൻ നിന്റെ സത്യസന്ധനായ രാമനെപ്പോലെ ഒളിച്ചുനിന്നല്ല ബാലിയോടേററത്; അറിയാമോ? മിഥിലയിൽവെച്ച് ശൈവചാപം ഖണ്ഡിച്ചതിലും അവന് വലിയ മെച്ചമൊന്നും പറയുവാനില്ല. ആ ചാപഖണ്ഡനംതന്നെ പഴതായി ഇരുമ്പുപിടിച്ചത്; പോരെങ്കിൽ ഒരിക്കൽ പകുതി ഒടിഞ്ഞിരുന്നതും ആണ്. സപ്തസാലങ്ങളാണെങ്കിൽ ഏഴ് പഴഞ്ചൻപനകൾ; ഉള്ളെല്ലാം ദ്രവിച്ച്, മറിഞ്ഞുവീഴുവാൻ മുന്നോക്കിക്കൊണ്ട് നില്ക്കുകയായിരുന്നു. ഞാൻ ഒന്ന് ഊതിയാൽ പറക്കുമായിരുന്ന അവയെ വലിയ കേമത്തിൽ അസ്ത്രമയച്ച് ഖണ്ഡിച്ചതാണോ വലിയ കാര്യമായിപ്പോയത്. ഖരദൂഷണത്രിശിരസ്സുകളെ കൊന്നപോലും. നാണമില്ലല്ലോ പറയാൻ, വലിയ കേമമായിപ്പോയി. അവരെ ശുദ്ധപച്ചക്കുട്ടികൾ, എന്തറിയാം സമരവിദ്യ അവർ കണ്ടതോ കേട്ടതോ! "എന്റെ ഓപ്പയെ കാണാനില്ലേ" എന്നു നിലവിളിച്ചു നാടൊക്കെനടക്കുന്ന അവരാണത്രെ ദിവ്യന്മാർ. ഈ പുൽത്തകിടിയിൽ പച്ചുളിപ്പാമ്പുണ്ടെന്ന് എനിക്കു മുമ്പുതന്നെ അറിയാം. ധിക്കാരി! പോ അവിടുന്ന്. നിന്നെ ഇനി കണ്ണിന്മുമ്പിൽ കാണുകയേ അരുത്. നിന്റെ രാമനും നീയും!!

വിഭീഷണൻ — ജ്യേഷ്ഠ! ഭവാൻ മദംനിമിത്തം അന്ധനായിത്തീർന്നിരിക്കുകയാണ്. ഇപ്പോൾ എന്തുതന്നെ കേട്ടാലും വിവേകം ഉദിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. എങ്കിലും എന്റെ ധർമ്മനിഷ്ഠാനുസരണമായി ഞാൻ പറയേണ്ടതു പറഞ്ഞതാണ്. ദുഷ്ടന്മാരായ രാക്ഷസന്മാരെ നിഗ്രഹിച്ച് ധർമ്മസംരക്ഷിക്കുവാനായി ദേവന്മാർ അഭ്യർത്ഥിച്ചതിനനുസരണമായി മഹാവിഷ്ണുത

ന്നെയാണ് ശ്രീരാമനായി ജനിച്ചിട്ടുള്ളതെന്നും അതിന്ന് കാരണഭൂതയായി ലക്ഷ്മീദേവിതന്നെയാണ് സീതയായി ജനിച്ചിട്ടുള്ളതെന്നും അറിഞ്ഞുകൊള്ളുക. അങ്ങയ്ക്ക് ശുഭംവേണമെന്നുണ്ടെങ്കിൽ ഇനിയെങ്കിലും താമസിയാതെ സീതയെ ശ്രീരാമന് കൊണ്ടുചെന്നുകൊടുത്ത് അഭയം ഇരന്നുകൊള്ളുകയാണു നല്ലത്. ഞാൻ പറയേണ്ടത് പറഞ്ഞു. ഇനി ഇഷ്ടംപോലെ നടന്നുകൊള്ളണം.

രാവണൻ (കോപാന്ധനായി)—മഴയും കാററുമേററ്, ഉടുമുണ്ടിന്നിണ്ണില്ലാതെ, പട്ടിണികിടന്ന് പല്ലിളിച്ച് കാട്ടിൽ കിടക്കുന്ന രാമനാണോ, എടാ! നിന്റെ വിഷ്ണു! എന്നാൽ തന്നെയെന്താണ്! എനിക്ക് വിഷ്ണുവെ വലിയ ഭയമാണെന്നാണൊ നിന്റെ വിചാരം. വിഷ്ണു, വിഷ്ണുവായിത്തന്നെ എന്നോട് എത്രതവണയാണു തോറേറാടീട്ടുള്ളത്. ഞാൻ ദേവലോകമടക്കിയതും, ഇന്ദ്രാദികളെ ജയിച്ചതും, ദിഗ്ഗജങ്ങളുടെ കൊമ്പൊടിച്ചതും, ദിക്പാലന്മാരെ പിടിച്ചുകെട്ടിയതും ഒന്നും ആ പാവം! അറിഞ്ഞില്ല; അല്ലേ. ഇക്കാലവും നിന്റെ വിഷ്ണു എവിടെയായിരുന്നു! കുഞ്ഞായിരുന്നോ, കുരുടായിരുന്നോ, അതോ ഉറങ്ങിക്കഴിച്ചോ, അതോ ലങ്കയിലേക്കുള്ള വഴി അറിയാതെ പോയോ. എന്നെ പോരുതുജയിക്കുവാൻ ശക്തിയില്ലാത്ത ദേവന് മനുഷ്യനായിവരുമ്പോഴാണോ, എടാ, ഈ രാവണനെ ജയിക്കുവാനുള്ള ശക്തിയുണ്ടാകുന്നത്. മററുള്ളവർ കേട്ടാൽ ചിരിക്കുന്ന ഈ വർത്തമാനം, രാജസദസ്സിൽകയറി ഞെളിഞ്ഞിരുന്നു പറയുവാൻ നിനക്ക് തെല്ലും ലജ്ജ ഉണ്ടായില്ലല്ലോ മഠയ! കുലത്തിന്ന് ശേഷിയും ധൈര്യവുമില്ലെങ്കിൽ, ഇത്തരം കുസൃതികളൊന്നും കൂടാതെ പോ നീ നിന്റെ പാട്ടിനെങ്ങാനും.

ഇങ്ങിനെ അധിക്ഷേപിച്ചതുകേട്ട ഉടനെതന്നെ അനലൻ, അനിലൻ, ഹരൻ, സമ്പാതി എന്നീ നാലുമന്ത്രിമാരോടുകൂടി വിഭീഷണൻ രാമസന്നിധിയിലേയ്ക്ക് പുറപ്പെട്ടുപോയി. തദനന്തരം ഏതാനും സംഗതികളെല്ലാം ആലോചിച്ചുറച്ച് രാവണന്റെ അന്നത്തെ മന്ത്രസഭയും പിരിഞ്ഞു.

## വിഭീഷണസങ്കേതം.

ശ്രീരാമാദികൾ സമുദ്രതരണത്തിനുള്ള മാർഗ്ഗങ്ങളെപ്പററി ചിന്തിച്ചുകൊണ്ട് സമുദ്രതീരത്തിൽ ഇരിക്കുന്ന സമയത്താണ മേൽവിവരിച്ച വിധം ലങ്കയിൽനിന്ന ബഹിഷ്കരിക്കപ്പെട്ടവനായ വിഭീഷണൻ അവിടെ ചെന്നത്. ഭഗവാന് വിഭീഷണന്റെ അവസ്ഥകളെല്ലാം എളുപ്പത്തിൽ മനസ്സിലാക്കുവാൻ സാധിച്ചു. അതിനാൽ ആ ഉത്തമഭക്തന്, തന്നെ കണ്ടതുകൊണ്ടുള്ള ഫലം തൽക്ഷണംതന്നെ ഉണ്ടാക്കിക്കൊടുക്കണം എന്ന് നിശ്ചയിക്കുകയും, വാനരന്മാരെക്കൊണ്ട് സമുദ്രതീരത്തിൽ മണൽകൊണ്ട് ഒരു ലങ്കയുണ്ടാക്കിച്ച് വിഭീഷണനെ അപ്പോൾതന്നെ അവിടെ ലങ്കാധിപനായി അഭിഷേകം ചെയ്യുകയും ചെയ്തു. തദനന്തരം, ഭഗവാൻ വിഭീഷണനെ നോക്കി ഇങ്ങിനെ പറഞ്ഞു:—അല്ലയോ ലങ്കാധിപ! തൽക്കാലം ഈ ലങ്കാരാജ്യം അങ്ങയുടെ വശം പണയമായി ഇരുന്നുകൊള്ളട്ടെ. ഇനി, അചിരേണ രാവണവധം കഴിച്ച് സാക്ഷാൽ ലങ്കയെ ഞാൻ അങ്ങയ്ക്ക് സ്വാധീനമാക്കിത്തന്ന് ഈ പണയം വീണ്ടെടുത്തുകൊള്ളാം. അതുവരെ ഇതിനെ ഒരു ഈടായി സ്വീക

ച്ചുകൊള്ളുക. ഈ ലങ്കയാകട്ടെ മേലിൽ ഹനൂമാന്റെ പേരിൽ പ്രസിദ്ധിയെ പ്രാപിക്കുന്നതായിരിക്കും.

## ശുകദൌത്യം.

രാവണനും മന്ത്രിമാരുംകൂടി ആലോചിച്ചുറച്ചത്, രാമൻ യുദ്ധത്തിനു വരുന്നപക്ഷം ക്രമപ്രകാരം യുദ്ധത്തിന് തയ്യാറാകണമെന്നും അതിനു വേണ്ട ഒരുക്കങ്ങളെല്ലാം കൂട്ടണമെന്നും ആയിരുന്നു. അതനുസരിച്ച് അവിടെ വേണ്ട ഏർപ്പാടുകളെല്ലാം ജാഗ്രതയിൽ ചെയ്തുവന്നു. എന്നാൽ ഒരാളെ അയച്ച് സുഗ്രീവനോടൊന്നു ഗുണദോഷിച്ചാൽ കൊള്ളാമെന്നു രാവണന് തോന്നാതിരുന്നില്ല. അതിനാൽ ശുകൻ എന്ന വിശ്വസ്തഭൃത്യനെ വിളിച്ച് സുഗ്രീവന്റെ സമീപത്തിലേക്ക് അയച്ചു. ആ ഭൃത്യൻ സുഗ്രീവന്റെ അടുത്തുചെന്ന് ഇങ്ങിനെ അറിയിച്ചു:—

ശുകൻ— അല്ലയോ വാനരരാജാവായ സുഗ്രീവ! അങ്ങ് വിജയിച്ചാലും. ഞാൻ രാവണന്റെ ഒരു ഭൃത്യനും ഇപ്പോൾ അങ്ങയോട് ചില സംഗതികൾ പറയുവാനായി രാവണനാൽ നിയോഗിക്കപ്പെട്ട ദൂതനും ആകുന്നു. എന്റെ യജമാനനായ ലങ്കാധിപൻ ഞാൻമുഖേന അങ്ങയോട് പറയുന്നതിനെ അങ്ങ് സാദരം കേട്ടുകൊള്ളുക. പൌലസ്ത്യതനയനായ രാവണൻ അങ്ങയോട് ഇങ്ങിനെ പറയുന്നു, 'അല്ലയൊ കിഷ്കിന്ധാധിപ! ബാലിസഹോദര! നമ്മൾതമ്മിൽ യാതൊരു വിരോധവും വൈരവും ഇല്ലല്ലൊ. പോരെങ്കിൽ അങ്ങയുടെ ജ്യേഷ്ഠസഹോദരനായ ബാലി എന്റെ ഒരു ഉററമിത്രംകൂടെയാ ...രുന്നുള്ള വിവരം അങ്ങേയ്ക്ക് അറിവുള്ളതാണല്ലൊ. ഞാൻ രാമന്റെ പത്നി ... കൊണ്ടുവന്നിട്ടുള്ളത് പരമാർത്ഥംതന്നെ. അത് രാക്ഷസജാതിസ്വഭാവം ...ണ്ടെന്നു മാത്രമല്ല, അതിനു വേറെതന്നെ മതിയായ കാരണങ്ങളും ഇല്ലായ്കയി... എന്റെ സഹോദരിയായ ശൂർപ്പണഖയെ അംഗവൈകല്യം വരുത്തി ...മാനിച്ചുവരും എന്റെ സ്വന്തജനങ്ങളായ ഖരദൂഷണാദികളെ നിഗ്രഹി... എനിക്ക് അനിഷ്ടംചെയ്തവരാണ് രാമലക്ഷ്മണന്മാർ. അവർ എന്നോ...ിച്ച അനേക അക്രമങ്ങൾക്ക്, അവരെ യുദ്ധംചെയ്തു നിഗ്രഹിച്ചതുകൊ...ത്രം പ്രതിക്രിയ ശരിയാകയില്ലെന്ന് വിചാരിച്ചാണ്, ഞാൻ അവരെ ... നല്ലപാഠം പഠിപ്പിക്കുവാനും വേണ്ടിവന്നാൽ അവസാനം ഒരു നല്ല ശി... കൊടുക്കുവാനുമായി അവരുടെ ഭാര്യയായ സീതയെ അപഹരിച്ച് ഇവി... കൊണ്ടുവന്നു വെച്ചിരിക്കുന്നത്. ഞാൻ ആ സ്ത്രീയെ എന്റെ പ്രത്യേക ...്ഥാനത്തിൽ കൊണ്ടുവന്നു വെച്ച് രാജോചിതമായ വിധം സൽക്ക...ച്ചുവരുന്നു. അല്ലാതെ അവർ ചെയ്തതുപോലെ സ്ത്രീകളെ അപമാനിക്കുവാൻ ഈ ലങ്കാധിപൻ ശ്രമിച്ചിട്ടില്ലെന്ന് അങ്ങ് നല്ലപോലെ ഓർക്കേണ്ടതാകുന്നു. അങ്ങിനെയുള്ള വല്ല നീചവിചാരവും എനിക്കുണ്ടായിരുന്നുവെങ്കിൽ ഈ ലങ്കാധിപൻ അത് ഇതിന്നെത്രയോ മുമ്പായിത്തന്നെ സാധിപ്പിക്കുമായിരുന്നു. രാമാദികൾ അവർ ചെയ്ത തെററിനെപ്പററി പശ്ചാത്തപിക്കുകയും എന്റെ പാദങ്ങളിൽ വന്നുവീണു ക്ഷമാപണംചെയ്ത് സീതയെ അർത്ഥിക്കുകയും ചെയ്യുന്നപക്ഷം ആ സ്ത്രീയെ വിട്ടുകൊടുക്കേണ്ട സംഗതിയെപ്പററി ഇനിയും നാം ആലോചിക്കുന്നതുകൂടെയായിരിക്കും. അതിനാൽ വാനരാധിപരും അക്രമികളും ആയ അവരെ സഹായിക്കുവാനായി പൂർവ്വബന്ധുവായ

എന്നോട് യുദ്ധംചെയ്യുവാൻ പുറപ്പെടുന്നതു് അന്യായവും അവിഹിതവും ആകുന്നു. അതു് ന്യായത്തിനു എന്നെ സഹായിക്കുകയാണു്—അതു് അവരുടെ ബന്ധുവും ഞാനുമായുണ്ടായിട്ടുള്ള സന്ധിയിലെ വ്യവസ്ഥപ്രകാരം—വേണ്ടതു്. എന്നാൽ ഇഷ്ടമില്ലാത്തപക്ഷം അങ്ങിനെ ചെയ്യണമെന്നുകൂടെയും ഞാൻ പറയുന്നില്ല. ലങ്കാധിപനായ രാവണൻ അയോധ്യാധിപനായ രാമന്റെ പത്നിയെ അപഹരിച്ചതിനു് കിഷ്കിന്ധാധിപനായ സുഗ്രീവനു് എന്താവണം? അതിനാൽ അങ്ങു് അനാവശ്യമായി ആപത്തൊന്നും വലിച്ചുവരുത്താതെ വന്നവഴി കിഷ്കിന്ധയിലേക്ക് പോയിക്കൊള്ളുക. അല്ലാതെ യുദ്ധത്തിൽ ഏർപ്പെട്ടുകഴിഞ്ഞാൽ പിന്നെ, കരഞ്ഞാലും പിഴിഞ്ഞാലും വേദനിച്ചാലും കാൽക്കൽവീണാലും ഈ രാവണൻ തെല്ലുപോലും ദയ ചെയ്യുകയില്ല. കാണിക്കുമെന്നു് വിചാരിക്കേണ്ട. വരുന്നതെല്ലാം പിന്നെ അനുഭവിച്ചുകൊള്ളണം."

ഇങ്ങിനെ സുഗ്രീവനോടു് രാവണസന്ദേശം പറഞ്ഞുതീർന്നപ്പോൾ വാനരന്മാർ അവനെ പിടിച്ചുകെട്ടി ബന്ധനത്തിൽ ആക്കിക്കഴിഞ്ഞു. അവൻ അവിടെ കിടക്കട്ടെ. രാവണൻ ഈ വിവരങ്ങളെല്ലാം ശാർദ്ദൂലൻ എന്ന പേരായ മറ്റൊരു രാക്ഷസദൂതൻ മുഖേന അറിഞ്ഞു് വളരെ കോപിക്കുകയും ഉടനെതന്നെ യുദ്ധത്തിനു് തയ്യാറായിരുന്നുകൊള്ളുവാൻ സൈന്യങ്ങൾക്ക് ഉത്തരവുകൊടുക്കുകയും ചെയ്തു.

## വരുണാഗമനം.

ശ്രീരാമനും ലക്ഷ്മണനും സുഗ്രീവനും വിഭീഷണനും അംഗദൻ മുതലായവർ തുടങ്ങിയുള്ള വാനരന്മാരും കൂടിയിരുന്നു് മേലാൽ വേണ്ടുന്ന സംഗതികളെപ്പറ്റി ആലോചനനടത്തിക്കൊണ്ടിരിക്കുന്നു. ഇങ്ങിനെ ഇവർ യോഗം കൂടി ആലോചിച്ചുകൊണ്ടിരിക്കുമ്പോഴും സമുദ്രത്തിന്റെ അത്യുച്ചമായ ധ്വനി നിമിത്തം അവർ സംസാരിക്കുന്നതൊന്നും അന്യോന്യം കേൾക്കുവാൻ വഹിയാതെയായി. അതിനാൽ ശ്രീരാമൻ തന്റെ ഇടത്തേക്കൈകൊണ്ടു് സമുദ്രത്തെ മെല്ലെയൊന്നു് തട്ടുകയും സമുദ്രം ഉടനെതന്നെ ശാന്തമായിത്തീരുകയും ചെയ്തു. * ഇങ്ങിനെ നടത്തിയ അവരുടെ മന്ത്രാലോചനയിൽ, വരുണനെ വരുത്തി വരുണനുമായി ആലോചിച്ചശേഷം സമുദ്രതരണത്തെപ്പറ്റി ഉറയ്ക്കാമെന്നാണു നിശ്ചയിച്ചതു്. അതനുസരിച്ചു ശ്രീരാമൻ അവിടെ ദർഭവിരിച്ചു അതിൽ വരുണനെ ധ്യാനിച്ചിരിപ്പായി. ദിവസങ്ങൾ മൂന്നു കഴിഞ്ഞു. എന്നിട്ടും വരുണൻ വന്നു കാണായ്കയാൽ ശ്രീരാമൻ അവിടെനിന്നെഴുന്നേറ്റു് അല്പം കോപത്തോടുകൂടി ലക്ഷ്മണനെ വിളിച്ചു:—

"കൊണ്ടുവാ ചാപബാണങ്ങൾ നീ ലക്ഷ്മണ!
കണ്ടുകൊണ്ടാലും മമ ശൌര്യവിക്രമം
ഇന്നുപെരുവഴിമിഴിക്കുന്നതല്ലെങ്കി-
ലണ്ണവം ശുഷ്കമാക്കിച്ചമച്ചീടുവൻ
മുന്നംമഹീയപൂർവ്വന്മാർ വളർത്തതു-
മിന്നതൊന്നില്ലാതെയാക്കുവൻനിർണ്ണയം."

* ഈ പ്രദേശത്തു് ഇന്നും അലയടി വളരെ കുറവാണു്.

എന്നിങ്ങിനെ പറഞ്ഞു ലക്ഷ്മണനോട് വില്ലും ശരവും വാങ്ങി ഒരു ബാണം ഞാണിൽ അനുസന്ധിച്ചുകഴിഞ്ഞു. അപ്പോഴെയ്ക്കും ഭൂമി അകപ്പാടെ ഒന്നിളകുകയും, കാറ്റ് അത്യുഗ്രമായി അടിക്കുകയും, നഭസ്സാകമാനം ക്ഷോഭിക്കുകയും, സൂര്യചന്ദ്രന്മാർ മ്ലാനബിംബന്മാരായി ഭവിക്കുകയും, ദിങ്മുഖം ഇരുട്ടടയുകയും, സമുദ്രം കലങ്ങി വശാകുകയും, അതിലെ മത്സ്യനക്രാദിജന്തുക്കൾ ...ിഹ്വലങ്ങളായിത്തീരുകയും ചെയ്തു. വരുണൻ വിഷമിച്ചു. ഉടനെ ...വ്യമായ മനുഷ്യരൂപം ധരിച്ച്, ശ്രീരാമന്റെ കാൽക്കൽ വന്നുവീണു ... ഇരന്നു.

...രാമൻ—എടോ വരുണ! മനുഷ്യനായ ഒരു രാമന് എത്രമാത്രം വാന... കൂടി നിന്നോട് എന്തുകൂട്ടിയാൽ കൂട്ടം എന്നായിരിക്കാം നീ വിചാ... അല്ലേ 'എന്തുകൂട്ടം' എന്നു ഞാൻ വേണമെങ്കിൽ കാണിച്ചുതരാം.

...വരുണൻ—(പേടിച്ചു വിറച്ചുകൊണ്ട്) അങ്ങിനെയൊന്നും വിചാരി...ല്ല. എന്റെ അപരാധത്തെ ക്ഷമിക്കണം. ഞാൻ ഇവിടെ ഇല്ലാതി...ന്നതിനാലാണ വരുവാൻ താമസിച്ചുപോയത്. ഭവാന്മാർ ലങ്കയിലേക്ക് ...ഷ്ടം കടന്നുപോയിക്കൊള്ളുക.

ശ്രീരാമൻ—എന്റെ ബാണം ഒരിക്കലും വിഫലമാകയില്ല. ഞാൻ ...ം തൊടുത്തുകഴിഞ്ഞും ഇരിക്കുന്നു. ഇതിനു വേറെ ലക്ഷ്യം കാണിച്ചുതന്നു...കൊള്ളുക.

വരുണൻ—പ്രഭോ രാമചന്ദ്ര! ഇവിടെനിന്നു കുറെ വടക്കായി ദ്രുമകുല്യം എന്ന പേരോടുകൂടിയ ഒരു പ്രദേശം ഉണ്ട്. അവിടെ അനേകം പാപികളാണ താമസിക്കുന്നത്. തിരുവടിയുടെ ബാണം അങ്ങോട്ടയച്ച്, അവരെ നിഗ്രഹിച്ച് അവരെക്കൊണ്ടു സാധുലോകത്തിനുണ്ടായിക്കൊണ്ടിരിക്കുന്ന ഉപദ്രവം ഇല്ലാതാക്കിത്തീർക്കണം.

ശ്രീരാമൻ ഈ വാക്കുകേട്ട് തന്റെ ബാണത്തെ അങ്ങോട്ടു പ്രയോഗിക്കുകയും ആ ബാണം അവിടെ പോയി അവരെയെല്ലാം നിഗ്രഹിച്ച് ഉടനെ മടങ്ങിവന്നു ശ്രീരാമന്റെ ആവനാഴിയിൽത്തന്നെ പതിക്കുകയും ചെയ്തു. അനന്തരം ഭഗവാനെ നോക്കി വരുണൻ പറഞ്ഞു:—

വരുണൻ—പ്രഭോ! അങ്ങയുടെ സേനാനായകന്മാരിൽ ഒരുവനായ നളൻ സമുദ്രത്തിൽ ഒരു ചിറകെട്ടിക്കൊള്ളട്ടെ. അവനു വേഗത്തിൽ അങ്ങിനെ ഒരു ചിറകെട്ടിത്തീർക്കുവാൻ സാധിക്കും.

ശ്രീരാമൻ—കാരണം?

വരുണൻ—അവൻ വിശ്വകർമ്മാവിന്റെ പുത്രനാണ്. മാത്രമല്ല, അവൻ വെള്ളത്തിൽ വെയ്ക്കുന്ന സാധനങ്ങളൊന്നും താണുപോകുകയും ഇല്ല.

ശ്രീരാമൻ—അതിന്റെ കാരണം?

വരുണൻ—ഈ നളന്റെ കയ്യിൽനിന്നു പണ്ട് ഒരു ബ്രാഹ്മണന്റെ ശിവലിംഗം വെള്ളത്തിൽ വീണുപോകുക ഉണ്ടായിട്ടുണ്ട്. ആ വിവരം അറിഞ്ഞു ആ ബ്രാഹ്മണൻ 'നിന്റെ കയ്യിൽനിന്നു വീഴുന്നതൊന്നും വെള്ള

ത്തിൽ താഴാതെയാകട്ടെ' എന്നു നളനെ ശപിച്ചു. ആ ശാപം ഇവിടെ നളന് ഒരു വരമായി ഉപയോഗിക്കാവുന്നതാണ്.

അങ്ങിനെതന്നെയെന്ന് എല്ലാവരും സമ്മതിച്ചു വരുണനെ യാത്രയാക്കി.

## നവപാഷാണവും ദർഭശയനവും.

തദനന്തരം വരുണൻ പറഞ്ഞതുപോലെ സേതുവിൽ ചിറകെട്ടുവാൻ ഭഗവാൻ നളനോടാജ്ഞാപിച്ചു. മറ്റു വാനരന്മാരെല്ലാം ചിറയ്ക്കു വേണ്ടുന്ന സാമാനങ്ങൾ ശേഖരിച്ചുകൊണ്ടുചെന്ന് കൊടുക്കുവാനും ഏർപ്പാടുചെയ്തു. എന്നാൽ സേതുബന്ധനത്തിൻേറയും അനന്തരകൃത്യങ്ങളുടേയും നിർവ്വിഘ്നപരിസമാപ്തിക്കായി പ്രാരംഭത്തിൽ വിഘ്നേശ്വരനേയും നവഗ്രഹങ്ങളേയും പൂജിക്കുവാൻ ശ്രീരാമൻ നിശ്ചയിച്ചു. അതിന്നായി സേതുവിൻെറ പ്രതിഷ്ഠ ആരംഭിക്കുന്ന ദിക്കിൽ നവഗ്രഹങ്ങളെ പ്രതിഷ്ഠിക്കുകയും ചെയ്തു. *

ഇതിന്നുശേഷമാണ് ലോകോപകാരമായി ഒരു ശിവലിംഗത്തെക്കൂടെ തൻെറ കൈകൊണ്ട് സേതുവിന്മേൽ പ്രതിഷ്ഠിക്കുന്നത് നന്നായിരിക്കുമെന്ന് ഭഗവാൻ നിശ്ചയിച്ചത്. അതിനാൽ ഹനുമാനെ വിളിച്ച്—"നീ കാശിയിൽപോയി ഒരു മുഹൂർത്തത്തിന്നുള്ളിൽ രണ്ടു ശിവലിംഗങ്ങൾ കൊണ്ടുവരണം താമസിച്ചുപോകരുത്. താമസിച്ചുപോയാൽ മുഹൂർത്തം തെറ്റിപ്പോകും." എന്ന് കല്പിക്കുകയും ഹനുമാൻ അതുകേട്ട് ഉടനെതന്നെ ശിവലിംഗങ്ങൾക്കായി വായുവേഗേന കാശിയിലേയ്ക്കു ചെല്ലുകയും ചെയ്തു. ആ വായുപുത്രൻ പരമേശ്വരനിലയനമായ ശ്രീകാശിയിൽചെന്ന് പരമശിവനെക്കണ്ട് താൻ വന്ന കാര്യം അറിയിച്ചപ്പോൾ പരമശിവൻ ഹനുമാൻവശം തൻെറ അതിപാവനങ്ങളായ രണ്ടു ആത്മലിംഗങ്ങൾ കൊടുത്ത് ഇങ്ങിനെ പറഞ്ഞു:—"മാരുതെ! നീ ഈ വിശിഷ്ടശിവലിംഗങ്ങൾതന്നെ കൊണ്ടുപോയിക്കൊള്ളുക. ഞാൻ ഏതായാലും അഗസ്ത്യൻെറ ആവശ്യപ്രകാരം തെക്കോട്ടുവരുവാൻ വിചാരിച്ചുകൊണ്ടിരിക്കയാണ്. ഇപ്പോൾ ശ്രീരാമനും നമ്മെ അങ്ങോട്ട് ആകർഷിക്കുന്നുവല്ലോ. ഇനി വേഗം വന്നുകൊള്ളാം.

ഹനുമാൻ—"മഹേശ്വര! കല്പനപോലെ. എന്നാൽ അഗസ്ത്യമഹർഷി ആവശ്യപ്പെട്ടതെന്താണെന്നും എങ്ങിനെയാണെന്നും മറ്റും ഉള്ള വിവരങ്ങൾ കൂടെ അറിയുവാൻ അടിയന് ആഗ്രഹമുണ്ട്. ദയയുണ്ടായി കല്പിച്ചരുളിച്ചെയ്യുമെങ്കിൽ നന്നായിരുന്നു.

## വിന്ധ്യദർപ്പശമനം.

പരമേശ്വരൻ—പറയാം; കേട്ടുകൊള്ളുക. പണ്ട് ലോകോപകാരിയും ഭാഗവതോത്തമനും ആയ ശ്രീനാരദമഹർഷി നർമ്മദാനദിയിൽ സ്നാനംചെയ്ത് സർവ്വാഭീഷ്ടപ്രദനായ പരമാത്മാവിനെ ധ്യാനിച്ചുകൊണ്ടുപോകുംവഴിക്ക് പാ

---

* ഈ സ്ഥലം പിന്നീട 'നവപാഷാണ'മെന്നും ഭഗവാൻ വരുണനെ ധ്യാനിച്ച് ദർഭശയനം ചെയ്ത സ്ഥലം 'ദർഭശയനം' എന്നും ഉള്ള പേരുകളാൽ പ്രസിദ്ധങ്ങളായിത്തീർന്നു. നവപാഷാണവും ദർഭശയനവും രാമനാഥപുരം ജില്ലയിലാണ്.

വനയായ രേവാനദിയിലെ പരിശുദ്ധജലത്താൽ പ്രക്ഷാളനം ചെയ്യപ്പെട്ടും സ്ഥാവരജംഗമങ്ങളായ രണ്ടു രൂപങ്ങൾപൂണ്ട് ഭൂമിയുടെ വസുമതിയെന്ന പേരിനെ അന്വത്ഥമാക്കിത്തീർത്തും പരിശോഭിക്കുന്ന വിന്ധ്യപർവ്വതത്തെ ദർശനം ചെയ്യുകയുണ്ടായി. ആ പർവ്വതശ്രേഷ്ഠൻ ആ ദേവർഷിവര്യനെ യഥായോഗ്യം സ്വീകരിച്ച് വിധിയാംവണ്ണം ആതിഥ്യംചെയ്തശേഷം ഇങ്ങിനെ പറഞ്ഞു:—

വിന്ധ്യൻ— പ്രഭോ! ഇന്ന് തിരുവടിയുടെ ദുർല്ലഭമായ ദർശനം സിദ്ധിക്കകയാൽ അടിയൻ ധന്യധന്യനായിത്തീർന്നിരിക്കുന്നു. അടിയന്റെ പാപകോടികളെല്ലാം ഇല്ലാതായി അടിയൻ ശുദ്ധനും സുകൃതിയും ആയ്ക്കഴിഞ്ഞു. അടിയന്റെ "ധരാധരത്വം" പർവ്വതങ്ങളുടെ ഇടയിൽ ബഹുമാന്യമായി ഭവിക്കുന്നതാണ്.

പർവ്വതം ഇങ്ങിനെ പറഞ്ഞതുകേട്ടപ്പോൾ നാരദമഹർഷി ഒന്ന് ദീർഘമായി നിശ്വാസം ചെയ്തതല്ലാതെ അതിനു മറുപടിയായി ഒന്നുംതന്നെ പറയുകയുണ്ടായില്ല. അതുകണ്ട് വിന്ധ്യൻ പിന്നേയും ഇങ്ങിനെപറഞ്ഞു:—"അല്ലയോ താപസസത്തമ! അങ്ങ് ഇങ്ങിനെ ദീർഘനിശ്വാസംചെയ്തതെന്താണ്? അങ്ങയുടെ മനസ്സിനെ ശല്യപ്പെടുത്തുന്ന സംഗതി എന്തുതന്നെയായാലും [illegible]ങ്ങരില്ല അടിയനോടു പറഞ്ഞുകൊള്ളുകയേവേണ്ടതുള്ളൂ. അടിയൻ അതിനെ തീർത്തുതരുന്നുണ്ട്. പർവ്വതങ്ങളുടെ കൂട്ടത്തിൽ എന്നെപ്പോലെ സർവ്വോത്തമനായി മറ്റാരുണ്ട്; അതുതന്നെ ആലോചിച്ചുനോക്കണം. ഭൂമിയെ ധരിച്ചുകൊണ്ടിരിക്കുന്നതിനുള്ള സാമർത്ഥ്യം മേരു മുതലായ പർവ്വതങ്ങൾക്കുണ്ടെന്ന് ചില പഴമക്കാർ പറയാറുണ്ടെങ്കിലും സൂക്ഷ്മത്തിൽ ഭൂമിയെ ധരിക്കുന്നതെല്ലാം അടിയൻതന്നെയാകുന്നു. ഹിമവാന് തെല്ലൊരു ഗർവ്വുകണ്ടേക്കും! ഞാൻ ഗൗരീദേവിയുടെ പിതാവല്ലേ; പരമശിവൻ എന്റെ ജാമാതാവല്ലേ; ഞാൻ പർവ്വതരാജനല്ലേ; എന്നൊക്കെയാണ് ആ പാവത്തിന്റെ ദുരഭിമാനം. അടിയന് അതുകൊണ്ടൊന്നും ഒരു പുല്ലോളം ബഹുമാനം തോന്നുന്നില്ല. ബഹുജനങ്ങൾ എന്തുംപറയും. അവർ പറയുന്നതിൽ അർത്ഥമൊന്നും ഇല്ലെന്നാണ് അടിയന്റെ പക്ഷം. അവരാൽ മാനിക്കപ്പെടുന്ന പർവ്വതങ്ങളിൽ ഏറിയകൂറും ഇന്ന് ഭൂമിയുടെ ഭാരത്തിനുമാത്രമായി നില്ക്കുന്നവരാകുന്നു. തന്റെ സ്വദേശത്ത് തെല്ലൊരു പ്രതാപം ഏതൊരിരപ്പാളിക്കും കണ്ടേക്കാം, അത്രയേയുള്ളൂ. ഉദയഗിരിക്കുതന്നെ എന്തൊരു യോഗ്യതയാണുള്ളത്? മന്ദേഹന്മാരുടെ ദേഹസമൂഹം നില്ക്കുന്നതു് അവന്റെ ഉദയമാത്രം ആശ്രയിച്ചല്ലേ. നിഷധപർവ്വതവും നിഷിദ്ധനത്രെ. എന്തൊരൗഷധമാണ് അതിന്നുള്ളത്. നിഷ്പ്രഭനായ അസ്തമനപർവ്വതത്തിനാണോ പിന്നെ മാന്യത [illegible]ച്ചിരിക്കുന്നത്. നീലപർവ്വതം നീലമയം. മന്ദരത്തിനാണെങ്കിൽ കണ്ണ് കാണുകയില്ല. മലയപർവ്വതം സർപ്പങ്ങളുടെ കൂട്ട്. രൈവതകത്തിന് ഔന്നത്യമേ ഇല്ല. ഹേമകൂടം, ത്രികൂടം, മുതലായ പർവ്വതങ്ങൾ, കൂടങ്ങളാകയാൽ അവയും നിന്ദ്യങ്ങൾതന്നെ. പിന്നെ കിഷ്കിന്ധ, ക്രൗഞ്ചം, സഹ്യം മുതലായവ ശുദ്ധപിള്ളേരേ പിള്ളേർ. അതിനാൽ ഇന്ന് പർവ്വതങ്ങളുടെ കൂട്ടത്തിൽ എല്ലാംകൊണ്ടും മാന്യതകൂടിയതു അടിയനുതന്നെയാണെന്ന് അങ്ങ് ഓർമ്മിച്ചുകൊള്ളണം."

വിന്ധ്യന്റെ ഈ ആത്മപ്രശംസാപരമായ പ്രസംഗം നാരദന് അത്ര ഹിതമായില്ല. "അമ്പടാ, ഇത്ര ഗർവ്വോ! അതുകൊള്ളാമോ? ശ്രീശൈലം മുതലായി പരമതേജസ്വികളായ ശൈലങ്ങൾ എത്രയോ കിടക്കുന്നു, അവയുടെ ദിവ്യമായ കൊടുമുടികളെ ദർശിക്കുന്നതും സ്പർശിക്കുന്നതുംതന്നെ ജനങ്ങൾക്ക് പുണ്യകരമായും ഇരിക്കുന്നു. ഇതൊന്നും അറിയാതെ ഇവന്റെ ഞെളിച്ചിൽ കണ്ടില്ലേ! ആകട്ടെ; ഇവനെ ഒന്നു ചതിക്കാം." എന്നിങ്ങിനെ വിചാരിച്ചു പറഞ്ഞു:—"അതേ, അതെ,! അതുതന്നെയാണ് എന്റെ നെടുവീർപ്പിന്നു കാരണമായതും. നാരായണ! നാരായണ!! അങ്ങയുടെ മഹത്വം അറിയാത്തവനാണോ ഈ നാരദൻ! എന്നിട്ടും ആ പാവപ്പെട്ട മേരു അങ്ങയെ നിന്ദിക്കുന്നുവല്ലോ, എന്നോർത്തപ്പോൾ ഉണ്ടായ അസഹ്യത അതിനെ ദീർഘനിശ്വാസമായി പരിണമിച്ചു എന്നേയുള്ളൂ. പാവങ്ങൾ! കാര്യബോധമില്ലാത്ത പാവങ്ങൾ! അല്ലാതെ എന്തു പറയട്ടെ."

ഇങ്ങിനെ ആ ഏഷണിബീജം അവിടെ കുഴിച്ചിട്ടേച്ചുംവെച്ച് അദ്ദേഹം അവിടെനിന്നും തിരിച്ചു. വിന്ധ്യന്ന് വിചാരവുമായി:—അമ്പടാ! മേരു നമ്മെ ഹസിക്കുന്നു എന്നോ! അത്രയ്ക്ക് കേമനോ അവൻ! അവനു എനിക്കുള്ളതിൽ കൂടുതലായി എന്തൊരു യോഗ്യതയാണുള്ളത്! ഓഹോ! ഗ്രഹനക്ഷത്രങ്ങളോടുകൂടിയ സൂര്യചന്ദ്രന്മാർതന്നെ പ്രദക്ഷിണം ചെയ്യുന്നുവല്ലോ എന്നായിരിക്കാം അവന്റെ അഹംഭാവം. ആ അഹംഭാവം ഞാൻ തീർത്തുവെക്കുന്നുണ്ട്. സൂര്യചന്ദ്രന്മാരുടെ ആ പ്രദക്ഷിണം എനിക്കൊന്നു കാണണം" എന്നിങ്ങനെ വിചാരിച്ച് വിന്ധ്യൻ നിന്ന നിലയിൽനിന്ന് വലുതാകുവാൻ തുടങ്ങി. വലുതായി വലുതായി ആകാശംമുട്ടെ പൊങ്ങി സൂര്യചന്ദ്രന്മാരുടെ മാർഗ്ഗം രോധിച്ച് അവിടെ നില്പായി. പിറേറദിവസം കാലത്ത് സൂര്യഭഗവാൻ പതിവുപോലെ പടിഞ്ഞാറോട്ടു പോകുവാനായി അവിടെ ചെന്നപ്പോൾ വിന്ധ്യൻ വഴിമുടക്കിയിരിക്കുന്നതായി കാണുകയാൽ അതിന്നപ്പുറത്തു നില്പായി. പിന്നത്തെ സ്ഥിതി പറയുവാനുണ്ടോ! കിഴക്കും വടക്കും ഉള്ളവർ സൂര്യന്റെ പ്രചണ്ഡകിരണങ്ങളേററ് ദഹിച്ചും തെക്കും പടിഞ്ഞാറുമുള്ളവർ വെളിച്ചവും ചൂടുമില്ലാതെ അവശന്മാരായും തീർന്നു. മാത്രമല്ല, സൂര്യോദയാസ്തമനങ്ങളെ ആശ്രയിച്ചുനില്ക്കുന്ന പഞ്ചയജ്ഞങ്ങൾ ലുപ്തപ്രായങ്ങളായി. മൂന്നു ലോകങ്ങളും കർമ്മലോപം നിമിത്തം നിർജ്ജീവങ്ങളായും ഭവിച്ചു, ദേവന്മാർ കുഴക്കിലായി. ഇങ്ങിനെ വിന്ധ്യന്റെ ധിക്കാരംനിമിത്തം ലോകമെല്ലാം കുഴങ്ങിവശായപ്പോൾ ദേവന്മാർ ബ്രഹ്മാവിന്റെ ഉപദേശപ്രകാരം ഇവിടെ (കാശിയിൽ) വന്ന് വിന്ധ്യന്റെ ഗുരുവായ അഗസ്ത്യനെക്കണ്ട് അദ്ദേഹത്തോടു വിന്ധ്യനെ ഇതിൽനിന്നും നിവർത്തിപ്പിക്കണം എന്ന് അപേക്ഷിച്ചു. ആ മഹർഷിക്ക [illegible]യും എന്റെ കാശീപുരിയേയും വിട്ടുപോകുവാൻ ഇഷ്ടമുണ്ടായി[illegible] അതറിഞ്ഞു ഞാൻ അഗസ്ത്യനെ വിളിച്ചു ഇങ്ങിനെ പറഞ്ഞു:—[illegible] മഹർഷേ! അങ്ങ് തെക്കേദിക്കിലേയ്ക്കു പോയിക്കൊള്ളുക. വിന്ധ്യ[illegible] തെക്കേദിക്കിൽചെന്നു താമസമാക്കിയാൽ ഞാനും ശ്രീരാമനെ [illegible]പാനായി സേതുക്കരയിലേക്കു വന്നുകൊള്ളാം. അങ്ങിനെ അങ്ങയ്ക്കു [illegible]ന്റെ അടുക്കൽതന്നെ താമസിക്കുവാൻ സൌകര്യം ലഭിക്കുന്നതാണ്.

എന്റെ ഈ വാക്കുകേട്ടശേഷം അഗസ്ത്യമഹർഷി ലോപാമുദ്രാദേവിയോടുകൂടി തെക്കോട്ടു പുറപ്പെട്ടു. മഹാപ്രഭാവനായ തന്റെ ഗുരു ഭാര്യാസമേതനായി വരുന്നതു കണ്ടപ്പോൾ തന്നെ ഗർവ്വുകൊണ്ട് അഹങ്കരിച്ചു നില്ക്കുന്ന വിന്ധ്യൻ നഖശിഖാന്തം ഒന്നു വിറച്ചു, എന്നുമാത്രമല്ല, പേടിച്ചു ഒളിക്കുവാൻ ഭൂമിയിലേക്കു മുങ്ങിയതോ എന്നു തോന്നുമാറു വളരെ ചെറുതായി അമർന്നു നില്പായി. പിന്നെ വിന്ധ്യൻ—"ഗുരോ! അവിടുത്തെ കിങ്കരനായ അടിയൻ എന്തുചെയ്യണമെന്നു കല്പിച്ചാലും" എന്നു അപേക്ഷിച്ചപ്പോൾ—അഗസ്ത്യൻ:—"വിന്ധ്യാ! നീ ഗർവ്വിയും അഹങ്കാരിയും ആണെങ്കിലും നല്ലവനും ബുദ്ധിമാനും കൂടിയാകുന്നു. നിനക്കു എന്നെ നല്ലപോലെ മനസ്സിലായിട്ടുണ്ടെന്ന് എനിക്കറിയാം. മറെറാന്നും നീ ചെയ്യേണ്ടതായിട്ടില്ല. ഞാൻ ഇനി ഇങ്ങോട്ടു തിരിച്ചു വരുന്നതുവരെ നീ ഇങ്ങനെതന്നെ ഇവിടെ അമർന്ന് നിന്നുകൊള്ളണം."

ഇങ്ങനെ പറഞ്ഞേല്പിച്ച് അഗസ്ത്യൻ അവിടെ നിന്നും തെക്കോട്ടു പോയി. അപ്പോഴാണ് വിന്ധ്യനു രണ്ടാംജന്മം കിട്ടിയതുപോലെ ഒരു ജീവൻ വീണതു്. അതിനുശേഷം ആ പർവ്വതം അവിടെ അങ്ങിനെ കുനിഞ്ഞുകൊണ്ടു തന്നെ നില്ക്കുകയാണ ചെയ്യുന്നത്. പന്ത്രണ്ടു കൊല്ലങ്ങൾ കൂടുമ്പോൾ ഒരിക്കൽ, അഗസ്ത്യൻ വരുന്നുണ്ടോ എന്ന് തലപൊക്കി തെക്കോട്ടു നോക്കുകയും ഇല്ലെന്നുകണ്ടു മുമ്പിലത്തെപ്പോലെതന്നെ അവിടെത്താഴുകയും ചെയ്യുന്നു. "ഇന്നുവരും മുനി, നാളെവരും മുനി" എന്നിങ്ങനെ വിചാരിച്ച് വിന്ധ്യൻ അവിടെ അങ്ങിനെ ഇന്നും തലകുനിച്ചുകൊണ്ടും നില്ക്കുകയാണത്രെ. അഗസ്ത്യൻ വരുന്നതുമില്ല; വിന്ധ്യൻ തലപൊക്കുന്നതുമില്ല.

വിന്ധ്യപർവ്വതം ഏവംവിധം താണ് സ്ഥിതിചെയ്തപ്പോൾ സ്ഥിതിഗതികളെല്ലാം മുമ്പിലത്തെപ്പോലെതന്നെയായി. അഗസ്ത്യൻ ഇന്നും അവിടത്തന്നെ എന്റെ വരവും കാത്തിരിക്കുകയാണ്. അതിനാൽ ഞാൻ അങ്ങോട്ടു വരാം. ഇപ്പോൾ ഈ ശിവലിംഗങ്ങൾ കൊണ്ടുപോയ്ക്കൊള്ളൂ."

## രാമേശ്വരം.

ഇങ്ങനെ പറഞ്ഞു ശിവലിംഗങ്ങളും കൊടുത്തു ഹനൂമാനെ യാത്രയാക്കിയപ്പോൾ, ആ വാനരൻ തെല്ലൊരഹംഭാവത്തോടും കൂടിയാണു അവിടെനിന്നു പുറപ്പെട്ടതു്. ഈ വിവരം ശ്രീരാമസ്വാമിക്കു മനസ്സിലായി. അദ്ദേഹം സുഗ്രീവാദികളെ വിളിച്ച്—"അല്ലയോ വാനരപുംഗവന്മാരെ! ഞാൻ ഹനൂമാനെ പറഞ്ഞയച്ച് വളരെനേരമായല്ലോ. വേഗം വരണമെന്ന് പ്രത്യേകം ഏല്പിച്ചിരുന്നു. ഇതുവരെയായും വന്നുകാണാത്തതു് [illegible]ണെന്ന് അറിയുന്നില്ല. പ്രതിഷ്ഠയ്ക്കുള്ള സമയമാണെങ്കിൽ അതി[illegible]രുന്നു. അതിനാൽ ഞാൻ മണൽകൊണ്ട് ഒരു പിണ്ഡം ഉരുട്ടി പ്ര[illegible]വാനാണു പോകുന്നത്. പ്രതിഷ്ഠാസംബന്ധിച്ചുള്ള ഉത്സവത്തിന്[illegible]തെല്ലാം നിങ്ങളും പ്രവർത്തിച്ചുകൊള്ളുക." എന്നു പറഞ്ഞ് അവിടെ[illegible] [illegible] ഉതിർന്നുകിടക്കുന്ന മണലിൽനിന്നും ഒരു ഉരുള ഉരുട്ടിയെടുത്തു്

പ്രതിഷ്ഠിക്കയും ഉടനെതന്നെ മനസ്സുകൊണ്ടു് കൈലാസത്തെ സ്മരിക്കുകയുംചെയ്തു. കോടി സൂര്യപ്രകാശത്തോടുകൂടിയ ദിവ്യകൈലാസത്തോം അവിടെ പ്രത്യക്ഷമായിക്കഴിഞ്ഞു. അതിൽനിന്നു് യഥേഷ്ടം പുറപ്പെട്ട പട്ടുവസ്ത്രങ്ങൾ, ദിവ്യാഭരണങ്ങൾ, ഉത്തമാന്നങ്ങൾ, ദുർല്ലഭയാനങ്ങൾ മുതലായവകൊണ്ടു് പ്രതിഷ്ഠോത്സവത്തിനായി വന്നുചേർന്നിട്ടുള്ള മഹർഷിമാർക്കും മറ്റും അതികേമമായി വിവിധപൂജകൾ നടത്തി. അവർ ശ്രീരാമനാൽ നൽകപ്പെട്ട സൽക്കാരങ്ങളെല്ലാം സ്വീകരിച്ചു് സന്തുഷ്ടന്മാരായി അവിടെനിന്നു യാത്രയായി. ആ കൂട്ടത്തിൽ ചിലർ വടക്കോട്ടു ചെല്ലുമ്പോഴാണു്, കാശിയിൽനിന്നു് ഹനൂമാൻ ശിവലിംഗവുംകൊണ്ടു വരുന്നതു്. ഹനൂമാൻ ഇവരെ കണ്ടു. അവരോടു് വർത്തമാനങ്ങൾ ചോദിച്ചപ്പോൾ—സേതുവിൽ പ്രതിഷ്ഠ കഴിഞ്ഞ വിവരങ്ങളും മറ്റും അവർ ഹനൂമാനെ സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. അതെല്ലാം കേട്ടപ്പോൾ ഹനൂമാനു തെല്ലൊരു വിരോധവും അല്പം ഗർവ്വവും തോന്നാതിരുന്നില്ല. ഈവക വികാരങ്ങളോടുകൂടി ആ കപിശ്രേഷ്ഠൻ ശ്രീരാമന്റെമുമ്പിൽ ഊക്കോടുകൂടി ചാടിവീണു. ആ പതനത്തിന്റെ ഊക്കുനിമിത്തം ഹനൂമാന്റെ കാൽമുട്ടോളം അവിടെ മണലിൽ താണുപോയി.

ഹനൂമാൻ— സ്വാമി! ഹനൂമാനെ മറന്നുകളഞ്ഞോ! അത്യദ്ധ്വാനംചെയ്തു ലങ്കയിൽചെന്നു് സീതാദേവിയെ കണ്ടുവന്ന ഈ ഭൃത്യനെ ഇത്രവേഗം ഇങ്ങിനെ മറന്നുകളഞ്ഞതു വളരെ കഷ്ടമായിപ്പോയി. നിന്തിരുവടിക്കു് മണൽകൊണ്ടുണ്ടാക്കിയ ഒരു പിണ്ഡം പ്രതിഷ്ഠിച്ചാൽ മതിയായിരുന്നുവെന്നുണ്ടെങ്കിൽ അടിയനെ അനാവശ്യമായി കാശിക്കയച്ചു് ഇത്രയെല്ലാം ശ്രമപ്പെടുത്തിയതെന്തിനു്? ആവശ്യത്തിനും അനാവശ്യത്തിനും ദാസന്മാരെ ഉപദ്രവിക്കുന്നതു് നന്നോ? ഏതായാലും അടിയൻ ഇതാ രണ്ടു ലിംഗങ്ങൾ കൊണ്ടുവന്നിരിക്കുന്നു. ഇനി ഇഷ്ടംപോലെ ചെയ്തുകൊള്ളുകയേ വേണ്ടൂ.

ശ്രീരാമൻ (ഹനൂമാന്റെ മനോഗതം നല്ലപോലെ മനസ്സിലാക്കി)— ശരിയാണു് ഹനൂമാൻ പറഞ്ഞതു. നീ കൊണ്ടുവന്ന ലിംഗംതന്നെ പ്രതിഷ്ഠിക്കാമല്ലോ. അതിനെന്താ വിരോധം. നീ വരുവാൻ താമസിച്ചതുകണ്ടപ്പോൾ ഞാൻ തൽക്കാലത്തേയ്ക്കു മറെറാന്നു് പ്രതിഷ്ഠിച്ചു എന്നേ ഉള്ളൂ. അതങ്ങോട്ടു് പിഴുതെടുക്കൂ. അവിടെ നീ കൊണ്ടുവന്ന ലിംഗംതന്നെ പ്രതിഷ്ഠിച്ചേക്കാം.

ഇതു കേട്ടപ്പോൾ ഹനൂമാനു് തെല്ലൊരാശ്വാസംതോന്നി. ഉടനെതന്നെ ശ്രീരാമൻ പ്രതിഷ്ഠിച്ച ആ സൈകതപിണ്ഡത്തെ നീക്കംചെയ്‌വാനായി ബലശാലികളിൽവെച്ചും ബലശാലിയായ ഹനൂമാൻ തന്റെ വാലിനെ അതിന്മേൽ ചുററി വലിച്ചുനോക്കി. ഇളകുന്നില്ലെന്നുകണ്ടപ്പോൾ നൈരാശ്യത്തോടുകൂടി തന്റെ വാലുകൊണ്ടു് ആ ബിംബത്തെ നശിപ്പാനും ബലമായി വരിഞ്ഞു് മുറുക്കി തനിക്കുള്ള സർവ്വശക്തികളും ഉപയോഗിച്ചു്, ആകാശത്തിലേക്കു് ഒരു ചാട്ടംചാടുന്നു. അയ്യോ അത്ഭുതം, അത്ഭുതം!! "മുറിയുന്നെന്തെടോ ഭീമ! ഗദയോനമ്മുടെവാലോ" എന്നു് കളിയാക്കിച്ചോദിച്ച ആ വീരപരാക്രമിയുടെ വാൽ കടയ്ക്കൽവെച്ചുതന്നെ ഇതാ മുറിഞ്ഞുകിടക്കുന്നു, എന്നുമാത്രമല്ല, ആ ഊക്കോടുകൂടി ആകാശത്തിൽ കുറെദൂരം പൊങ്ങിയശേഷം

ഹനൂമാൻതന്നെ അല്പം ദൂരത്ത് തലകീഴായിവന്നു വീഴുകയും ചെയ്തിരിക്കുന്നു. സൈകതപിണ്ഡത്തിൽ ഒരു തരിപോലും ഇളകിയതും ഇല്ല. ഇതുകണ്ട് വാനരന്മാർ കൂട്ടത്തോടെ ചിരിയായി. ആ നിലയിൽ പക്ഷെ ഒരു ക്ഷേത്രാധികൃതനോടും കിടക്കേണ്ടതായിവന്നില്ല. എപ്പോഴെയ്ക്കും ബോധംവീണു; ഗർവ്വെല്ലാം പാടെനീങ്ങി; ഭഗവാനെ തൊഴുതുകൊണ്ട് ഇങ്ങിനെ അപേക്ഷിച്ചു:—

ഹനൂമാൻ—ഭഗവാനെ! അടിയൻ തിരുവടിക്ക് അപരാധംചെയ്തുപോയി. ക്ഷമിച്ച് അടിയനെ അനുഗ്രഹിക്കണം.

ശ്രീരാമൻ—അങ്ങിനെയാണോ? സാരക്കേടില്ല, നീ കൊണ്ടുവന്ന ശിവലിംഗത്തെ, ഞാൻ പ്രതിഷ്ഠിച്ചിരിക്കുന്ന ശിവലിംഗത്തിന്റെ വടക്കുഭാഗത്തായി നീതന്നെ പ്രതിഷ്ഠിച്ചുകൊള്ളുക. അത് മേലിൽ "വിശ്വനാഥൻ" എന്നപേരോടുകൂടി പ്രസിദ്ധിയെ പ്രാപിക്കുന്നതാണ്. മാത്രമല്ല, നീ പ്രതിഷ്ഠിച്ച വിശ്വനാഥനെ ആദ്യമായി പൂജിക്കാതെ ഞാൻ പ്രതിഷ്ഠിച്ച "രാമേശ്വരനെ" പൂജിക്കുന്നവരുടെ പൂജ നിഷ്ഫലമായിത്തീരുന്നതുകൂടിയാകുന്നു. നീ എനിക്കുവേണ്ടി മറ്റൊരു ലിംഗത്തെക്കൂടെ കൊണ്ടുവന്നിട്ടുണ്ടല്ലോ. അത് തൽക്കാലം ഇവിടെത്തന്നെ ഇരുന്നുകൊള്ളട്ടെ. അതിനെ ആരും പ്രതിഷ്ഠിക്കുകയും പൂജിക്കുകയും വേണ്ട. അതിനെ പ്രതിഷ്ഠിക്കേണ്ടതായ കാലംവരുമ്പോൾ ഞാൻതന്നെ അതിനെ പ്രതിഷ്ഠിച്ചുകൊള്ളാം. നീ നിന്റെ അംശംകൊണ്ട് ഈ സേതുവിങ്കൽ വാൽമുറിഞ്ഞവനായും കാൽ നിലത്തു താണവനായും നിന്റെ ഗർവ്വത്തെ എന്നന്നേയ്ക്കും സ്മരിപ്പിക്കുവാനെന്ന നിലയിൽ നിലകൊണ്ടാലും. * ഇങ്ങിനെപറഞ്ഞുകൊണ്ട് ഒടുവിൽ തന്റെ അംശംകൊണ്ട് സേതുമാധവൻ എന്ന പേരോടുകൂടി ഒരു വിഗ്രഹത്തേയും അവിടെ പ്രതിഷ്ഠിച്ചതിനുശേഷം പ്രസന്നചിത്തനായി ഭവിച്ച ശ്രീരാമൻ തന്റെ ഭക്തനായ ഹനൂമാനെ മന്ദമന്ദം തൊട്ടു തലോടുകയും ഉടനേതന്നെ ആ കപിവീരന്റെ ലാംഗൂലം പൂർവ്വാധികം ശക്തിയോടും പുഷ്ടിയോടും കൂടി വളർന്നുവരികയുംചെയ്തു.

## ദ്വാദശജ്യോതിർലിംഗങ്ങൾ.

മേൽവിവരിച്ചപ്രകാരം പ്രതിഷ്ഠകളെല്ലാം നടന്നതിനുശേഷം ശ്രീരാമനാൽ പ്രതിഷ്ഠിക്കപ്പെട്ട സൈകതലിംഗത്തിൽ പരമശിവൻ പ്രത്യക്ഷനായി ശ്രീരാമനെ അഭിമുഖീകരിച്ച് ഇങ്ങിനെ പറഞ്ഞു:—"അല്ലയോ രഘുവംശതിലക! അങ്ങയുടെ ശിവപ്രതിഷ്ഠകൊണ്ട് ഞാൻ പ്രത്യേകിച്ചും പരിപാവന

* ഹനുമാൻ കൊണ്ടുവന്ന രണ്ടു ശിവലിംഗങ്ങളിൽ ഒന്ന് ഇന്നും വിശ്വനാഥന്റെ സമീപത്തിൽതന്നെ ഇരിക്കുന്നുണ്ട്. മുട്ടുവരെ മണലിൽ താണുനില്ക്കുന്ന ഹനുമാന്റെ ഒരു വിഗ്രഹവും വാൽ മുറിഞ്ഞും മറിഞ്ഞുവീണും രക്തമൊലിച്ചും കിടക്കുന്ന മറ്റൊരു വിഗ്രഹവും രാമേശ്വരത്ത് ഇന്നും കാണാം. ഹനുമാൻ മോഹാലസ്യമായ് വീണസ്ഥലത്ത് ഹനുമാന്റെ പേരിലും അതിനടുത്ത് അടുത്തടുത്തായി ശ്രീരാമലക്ഷ്മണന്മാരുടെ പേരിലും പാപഹരങ്ങളായ തീർത്ഥങ്ങളും അവിടെ കാണുന്നുണ്ട്. ഹനുമാന്റെ വാൽകൊണ്ട് ബലമായി കെട്ടിവരിഞ്ഞതുനിമിത്തം കൃശമായിപ്പോയ രാമേശ്വരന്റെ ശിരസ്സ് ഇന്നും അതേനിലയിൽതന്നെ നമുക്ക് കാണാം.

ഗായി തീർന്നിരിക്കുന്ന ഈ പ്രദേശം പരമേശ്വരന്നെ പരിപൂർണ്ണമാ
ആ സംഗതി അധികം ജനങ്ങളും അറിയുന്നില്ലെന്നുള്ള
ങ്ങളുടെ അറിവിന്നായും, പിന്നീടു ലോകോപകാരത്തിന്നായ
തിനെ പറഞ്ഞുതരാം. കേട്ടുകൊള്ളുക —

പണ്ടൊരിക്കൽ ഞാൻ കമണ്ഡലുധാരിയായി ഒരു ബ്രാ
ത്തിൽ ഭിക്ഷയാചിച്ചുനടന്ന സംഗതി സുവിദിതമാണല്ലോ
ആ ഭിക്ഷാടനത്തിന്നനുരൂപമായ മലിനവേഷമായിരുന്ന എ
വരികിലും എന്റെ രൂപത്താൽ മോഹിതരായി അനേകം
ം മററും, അവരുടെ ഭർത്താക്കന്മാർ തടുത്തിട്ടും, ഒന്നൊന്നും
എന്റെ പിന്നാലെ നടന്നുതുടങ്ങി. മഹർഷിമാർ നിജസ്ഥ
പോലെ മനസ്സിലാക്കാതെ, തങ്ങളുടെ സ്ത്രീജനങ്ങൾ ഇങ്ങിനെ
ന്നാലെ നടക്കുന്നതുകണ്ടപ്പോൾ, അതു് എന്റെ വല്ലവശ്യപ്രയോഗ
ആയിരിക്കും എന്നു വിചാരിച്ചു്:— "അല്ലയോ ദുരാചാരതൽപരനായ
ബ്രാഹ്മണ! നീ രതിക്കായി ഞങ്ങളുടെ സ്ത്രീജനങ്ങളെ ഇങ്ങിനെ വശീ
ച്ചുകൊണ്ടു നടക്കുന്നതുകൊണ്ടു് നിന്റെ ലിംഗം ഭൂമിയിൽ വീണുപോകട്ടെ
എന്നു് അത്യുഗ്രമായ ഒരു ശാപം നൽകി. ഉടനെതന്നെ എന്റെ ലിംഗം
ഭൂമിയിൽ പതിക്കുകയും തൽക്ഷണംതന്നെ ഞാൻ അന്തർദ്ധാനംചെയ്യുകയും
ചെയ്തു. അതുകണ്ടു് മഹർഷിപത്നിമാരെല്ലാം അവരവരുടെ ആശ്രമങ്ങളി
ലേക്കു മടങ്ങി.

എന്നാൽ ഭൂമിയിൽ പതിച്ച എന്റെ ലിംഗമാകട്ടെ; അവിടെ കിടന്നു് ക്രമേണ വളന്നു് വളന്നു് ആകാശം മുട്ടമാറു് വലുതായി; സ്ഥിതിഗതികളെല്ലാം വളരെ ഭയങ്കരമായും തീന്നു. ബ്രഹ്മാവു് ഈ അപൂർവ്വവസ്തുവിന്റെ സ്വരൂപം അറിയുവാനായി അനേകം സംവത്സരം സഞ്ചരിച്ചിട്ടും, ആ ദേവനെക്കൊണ്ടു് അതിന്റെ ആദിയാകട്ടെ അവസാനമാകട്ടെ കണ്ടുപിടിക്കുവാൻ സാധിച്ചില്ല. അതിനാൽ എന്റെ അടുത്തുവന്നു് വളരെ വിവശനായി ഇങ്ങിനെ അറിയിച്ചു:—"പ്രഭോ! ഭൂമിയിൽ എന്തോ ഒരു സാധനം വളന്നു് ആകാശം മുട്ടമാറു് പൊങ്ങിനില്ക്കുന്നു. അതിന്റെ ആദ്യവസാനം കാണുവാനായി ഞാൻ വളരെയൊക്കെ ശ്രമിച്ചിട്ടും സാധിച്ചില്ല. അതിനെ ഇങ്ങിനെതന്നെ നില്ക്കുവാൻ അനുവദിക്കുന്നതായാൽ ഈ അകാലത്തുതന്നെ പ്രളയം ഉണ്ടായിത്തീരുന്നതാണ്. ഇതിനു് അവിടുന്നുതന്നെ എന്തെങ്കിലും ഉപശാന്തിയുണ്ടാക്കണം." ഞാൻ ഉണ്ടായ സംഗതികളെല്ലാം ബ്രഹ്മാവിനെ പറഞ്ഞുകേൾപ്പിക്കുകയും, പിന്നെ ഒരു ത്രിശൂലം കയ്യിൽകൊടുത്തു് അതുകൊണ്ടു് ആ ലിംഗത്തെ ഛേദിച്ചുകൊള്ളുവാൻ ഉപദേശിക്കുകയും ചെയ്തു. പക്ഷെ ബ്രഹ്മാവിനു് അതത്ര സമ്മതമായില്ല. "ശിവന്റെ ലിംഗത്തെ ഞാനെങ്ങിനെ ഛേദിക്കും?" എന്നാണു് ബ്രഹ്മാവു് സംശയിച്ചതു്. അതുകൊണ്ടു് എന്റെ ലിംഗത്തെ ഞാൻതന്നെ ഛേദിച്ചുകൊടുക്കണമെന്നു് പിതാമഹൻ എന്നോടു ആവശ്യപ്പെടുകയും ഞാൻതന്നെ ആ ലിംഗത്തെ ദ്വാദശാദിത്യന്മാരുടെ ആകൃതിയിൽ മുറിച്ചിടുകയുംചെയ്തു. ഈ ഖണ്ഡങ്ങളിൽനിന്നാണു് 1. ഓങ്കാരം 2. സോമനാഥൻ, 3. ത്ര്യംബകൻ 4. മല്ലികാർജ്ജുനൻ 5. നാഗേശൻ

...ഥൻ 7. വിശ്വനാഥൻ (കാശി) 8. കേദാരനാഥൻ 9. മഹാ
...ഭീമേശ്വർ 11. ത്ര്യംബകേശ്വരൻ എന്നിങ്ങിനെ പതിനൊന്നു
...ങ്ങളും ഉണ്ടായിട്ടുള്ളതു്. ഇവയ്ക്കുപുറമേ പന്ത്രണ്ടാമതായി ഗ
...എന്നു പേരോടുകൂടി മറ്റൊരു ലിംഗംകൂടെ മേരുപർവ്വതത്തിന്റെ
...റിൽ സ്ഥിതിചെയ്യുന്നു. എന്നാൽ വളരെക്കാലത്തേയ്ക്കു് ഇതു
...രും കണ്ടതും അറിഞ്ഞതും ഇല്ല. പിന്നെ മഹർഷിമാർ ത
...ക്കുകയും അവരുടെ അപേക്ഷപ്രകാരം ആ അദ്രിശിഖരംതന്നെ
...ത്തീരുവാൻ ഞാൻ അനുഗ്രഹിക്കുകയുംചെയ്തു. അങ്ങിനെ മ
...ഒരു ശൃംഗംതന്നെയായ ഗന്ധമാദനൻ പ്രളയകാലത്തു് കൊ
...ട്ട് ഇവിടേവന്നു് കിടക്കുന്നതു്. അങ്ങ് പ്രതിഷ്ഠിച്ചതായ ഈ
...ഈശാനകോണിലായി ആ ഗന്ധമാദനലിംഗം സ്ഥിതിചെ
...ങ്ങിനെ വളരെക്കാലമായി ആരും കാണുകയും അറിയുകയും ചെയ്തി
...ഇപ്പോഴാകട്ടെ നിങ്ങൾ അതിനെ കണ്ടറിഞ്ഞിരിക്കുന്നു. ഇതുവരെ
...റ ആ പന്ത്രണ്ടാംലിംഗത്തിൽ അന്തർഭവിച്ചിരുന്ന ചൈതന്യം
...ി അങ്ങയുടെ പ്രതിഷ്ഠയായ ഈ സൈകതലിംഗത്തിൽ കാണുന്നതും ഇ
ങ്ങിനെ ഇനി ജനങ്ങൾ എന്റെ പന്ത്രണ്ടാമത്തെ ലിംഗമായി കൊണ്ടാട്ട
ന്നതും ആകുന്നു. അഗസ്ത്യമഹർഷിയുടേയും അങ്ങയുടേയും ഇച്ഛയനുസ
രിച്ച് ഞാൻ ഇവിടെത്തന്നെ സ്ഥിതിചെയ്തുകൊള്ളാം. സേതുവിങ്കൽവന്നു് ഏതൊരുവൻ ഭക്തിയോടുകൂടി എന്നെ സ്മരിക്കുന്നുവോ അവൻ ബ്രഹ്മഹത്യാദി സകല പാപങ്ങളിൽനിന്നും വിമുക്തനായി ഭവിക്കും, നിശ്ചയം. എന്റെ മണികർണ്ണികാതീർത്ഥത്തിൽ സ്നാനംചെയ്യുവാൻ ആഗ്രഹിക്കുന്നവൻകൂടെ ആദ്യം ഇവിടേവന്നു് എന്നെക്കണ്ടു് വന്ദിക്കേണ്ടതാകുന്നു. ഇതു് എങ്ങിനെയെല്ലാമാണു് വേണ്ടതെന്നുള്ളതിനു അങ്ങുതന്നെ ഒരു പദ്ധതി നിർദ്ദേശിക്കണം.

ശ്രീരാമൻ—"തീർത്ഥാടനം ചെയ്യാനാഗ്രഹിക്കുന്നവൻ ആദ്യമായി രാമേശ്വരത്തുതന്നെ വരേണ്ടതാണെന്നുള്ളതിനു് യാതൊരു സംശയവും ഇല്ല. പിന്നെ സേതുസ്നാനവും രാമേശ്വരദർശനവും കഴിച്ച് വ്രതത്തോടും സങ്കല്പത്തോടുംകൂടി സേതുതീർത്ഥം കാവുകെട്ടിയെടുത്തു് കാശിക്കു പുറപ്പെടേണ്ടതാകുന്നു. കാശിയിൽചെന്നു് ഈ തീർത്ഥം ഗംഗയിൽ കഴിച്ച്, അവിടെനിന്നും ആദ്യം ചെയ്തതുപോലെ ഗംഗയും കാവുകെട്ടിയെടുത്തു് രാമേശ്വരത്തു കൊണ്ടുവന്നു് രാമേശ്വരനെ അഭിഷേകം ചെയ്യണം. എന്നാൽ അവൻ സർവ്വപാപങ്ങളിൽനിന്നും, എന്തിനു്! സകലവിധ കർമ്മബന്ധങ്ങളിൽനിന്നു കൂടിയും, രക്ഷപ്പെട്ടു്, പുനരാവൃത്തിരഹിതമായ മോക്ഷത്തെത്തന്നെ പ്രാപിക്കുന്നതാകുന്നു."

ഇങ്ങിനെ രാമേശ്വരത്തുവെച്ചു പരമശിവനും ശ്രീരാമനുംകൂടി ഓരോന്നു പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഞാൻ (അഗസ്ത്യമഹർഷി) അവിടെച്ചെന്നു. എല്ലാവരും അന്യോന്യം യഥായോഗ്യം ആചാരോപചാരങ്ങൾചെയ്തശേഷം ഞാൻ ഇങ്ങിനെ പറഞ്ഞു:—

അഗസ്ത്യൻ—"നിങ്ങളുടെ അനുഗ്രഹംകൊണ്ടു് ഞാൻ ചിരകാലമായി ആഗ്രഹിച്ചിരുന്ന വിശ്വനാഥദർശനം ഇന്നെനിയ്ക്കു് സിദ്ധിച്ചു. ഞാൻ കൃ

ഭരിക്കട്ടെ. എന്നാൽ അങ്ങയ്ക്കു് കുറച്ചുകാലംകൂടെ സുഖമായി ജീവിച്ചിരിക്കാം. അല്ലാത്തപക്ഷം രാമൻ നിശ്ചയമായും ലങ്കയെയും രാക്ഷസവംശത്തെയും നിശ്ശേഷം നശിപ്പിക്കും. ഇതിന്നു് യാതൊരു സംശയവും ഇല്ല" എന്നിങ്ങനെ ഉപദേശിച്ചു. ശുകന്റെ ഈ ധർമ്മോപദേശം കേട്ടു് കോപാകുലനായിത്തീർന്ന രാവണൻ ശുകനെ നീചനീചമായ ഭാഷയിൽ പിന്നെയും പിന്നെയും അധിക്ഷേപിക്കുകയും ഒടുവിൽ തന്റെ ഭൃത്യന്മാരെക്കൊണ്ടു് ശുകനെ പിടിച്ചു പുറത്തുതള്ളിക്കുകയും ചെയ്തതായി ശ്രീരാമൻ കണ്ടു. ശുകൻ ഉടനെതന്നെ ഒരു ദിവ്യമാനുഷവേഷം സ്വീകരിച്ചു് അവിടെനിന്നും അന്തർദ്ധാനം ചെയ്യുകയാണുണ്ടായതു്. ഇതുകണ്ടു് എല്ലാവരും അത്ഭുതപ്പെട്ടു.

## ശുകന്റെ പൂർവ്വവൃത്താന്തം.

ശുകൻ പണ്ടു് ബ്രഹ്മജ്ഞാനിയായ ഒരു ഉത്തമബ്രാഹ്മണനായിരുന്നു. വസിഷ്ഠൻ എന്നായിരുന്നു പേരു്. അനേകം യാഗങ്ങൾ ചെയ്ത ഒരു ദേവഭക്തനാണു്. അതിനാൽ അസുരന്മാർക്കു് ഈ വൃദ്ധബ്രാഹ്മണനോടു് വലിയ വിരോധമായിരുന്നു. ഈ കിഴവനെ എങ്ങിനെയെങ്കിലും ഒന്നു പററിക്കുവാൻ അവർ തരം നോക്കിക്കൊണ്ടിരിക്കുന്ന കാലത്തു് ഒരുദിവസം ഞാൻ (അഗസ്ത്യമഹർഷി) അവിടെ ചെല്ലുവാനിടയായി. ആ സാധുവിനു് വളരെ സന്തോഷമായി. എന്നെ സൽക്കരിക്കുവാൻ പലവിധം വട്ടങ്ങൾ കൂട്ടിത്തുടങ്ങി. അതുകണ്ടു് ഞാൻ പറഞ്ഞു:— "അല്ലയോ വസിഷ്ഠ! നീ ഇത്രയൊന്നും ബുദ്ധിമുട്ടേണ്ട. ഞാൻ നല്ല മാംസംകൂട്ടി ഭക്ഷണംകഴിച്ചിട്ടു് വളരെ ദിവസമായി. അതിനാൽ കുറച്ചു് മാംസം കൂട്ടിയാൽ കൊള്ളാം എന്നുണ്ടു്. കഴിയുമെങ്കിൽ അതല്പം ഉണ്ടാക്കുക. മറെറാന്നും വേണ്ട. നീ അനാവശ്യമായി ബുദ്ധിമുട്ടുന്നതെന്തിനാണു്."

ഈ വിവരം അസുരന്മാർ അറിഞ്ഞു. വജ്രദംഷ്ട്രൻ എന്നു പേരായ ഒരു രാക്ഷസൻ ഈ തക്കംനോക്കി അവിടെ എത്തി. വസിഷ്ഠപത്നിയുടെ വേഷം കെട്ടി എനിക്കു് നരമാംസം തയ്യാറാക്കിത്തന്നു. മാംസം നരന്റേതാണെന്നറിഞ്ഞപ്പോൾ, അതു് വസിഷ്ഠൻതന്നെ ചെയ്ത കൃത്രിമമാണെന്നാണു് ഞാൻ വിചാരിച്ചുപോയതു്. അതിനാൽ—"നീ ഒരു നരഭോജിയായ രാക്ഷസനായി പോകട്ടെ"—എന്നു് ഞാൻ കോപത്തോടുകൂടി ആ സാധുവിനെ ശപിക്കുകയും ചെയ്തു. അതിൽ പിന്നെയാണു് കാര്യങ്ങളെല്ലാം മനസ്സിലായതു്. അതിനാൽ ശാപമോക്ഷത്തിന്നർത്ഥിച്ചുനിൽക്കുന്ന വസിഷ്ഠനെ നോക്കി:—"എടോ! എന്റെ ശാപം ഒരിക്കലും മിഥ്യയായി പോകയില്ല. എന്നാൽ രാക്ഷസനായാൽ നിനക്കു് രാക്ഷസരാജാവായ രാവണന്റെ ഭൃത്യനായിത്തീരുവാൻ ഇടവരുന്നതും, ശ്രീരാമനെ ദർശനം ചെയ്യുവാൻ സാധിക്കുന്നതും ആകുന്നു. നീ ശ്രീരാമനെ കണ്ടു് മടങ്ങിവന്നു രാവണനോടു് വിവരം അറിയിക്കുന്നതുവരെ മാത്രമേ നിനക്കു് ഈ രാക്ഷസത്വം ഉണ്ടായിരിക്കയുള്ളു. അതിൽപിന്നെ നീ നിന്റെ സ്വന്തഭാവത്തെത്തന്നെ പ്രാപിച്ചുകൊള്ളുക." എന്നിങ്ങിനെ ശാപമോക്ഷവും കൊടുത്തു. ഇതനുസരിച്ചാണു് ശുകൻ ദിവ്യമായ രൂപംധരിച്ചു് അവിടെനിന്നും അന്തർദ്ധാനം ചെയ്തതു്.

ഇത്രമാത്രം പൌരുഷമില്ലാതായിപ്പോയല്ലോ എന്നു വിചാരിച്ച് ഞാൻ അത്ഭുതപ്പെടുന്നു. ഇവിടെ, സന്ദേശം അയച്ച രാമൻ, സന്ദേശം കൊണ്ടുവന്ന നീ, ഞാൻ ഇങ്ങനെ മൂന്നുപേരാണല്ലോ ഉള്ളത്. നമ്മൾ തമ്മിലുള്ള ബന്ധുത്വം എങ്ങിനെ ഇരിക്കുന്നു എന്നും, തെറ്റുകാരൻ ആരാണെന്നും ആലോചിച്ചതിന്നുശേഷം വേണം ഓരോരുത്തരുടേയും കർത്തവ്യകർമ്മം തീർച്ചപ്പെടുത്തുവാൻ. നീ എന്താരാൾക്കുവേണ്ടി, ഉശിരും ചുണയും കെട്ട് നാണവും മാനവും ഉപേക്ഷിച്ച് സന്ധിപറയുന്നുവോ അവൻ നിന്റെ പിതാവിനെ ചതിച്ചുകൊന്ന വഞ്ചകനും നിന്നെ വഞ്ചിച്ച് നിന്റെ രാജ്യം വഞ്ചിച്ചെടുത്ത വഞ്ചകനും. നീ ഈ സന്ധി ആരോടു പറയുന്നുവോ ആ ആൾ നിന്റെ പിതാവിന്റെ ആപ്തമിത്രവും നിന്റെ അഭ്യുദയത്തിൽ ബദ്ധശ്രദ്ധനും ആണ്. ഇതോ ഇരിക്കട്ടെ; ലങ്കാധിപനായ രാവണൻ വനചരനായ രാമന്റെ ഭാര്യയെ പിടിച്ചുകൊണ്ടു വന്നിട്ടുണ്ടെങ്കിൽ അതുകൊണ്ട് കിഷ്കിന്ധാധിപനായ അംഗദന് എന്തൊരു ഹാനിയാണ് സംഭവിച്ചത്. ഇങ്ങിനെ പരസ്ത്രീകളെ അപഹരിക്കുകയെന്നുള്ളത് രാക്ഷസജാതിയ്ക്കു ചേർന്ന മര്യാദയാണ്. ഞാൻ എന്റെ ജാതിമര്യാദപ്രകാരം പ്രവർത്തിച്ചതുനിമിത്തം നിങ്ങൾക്ക് എന്തുദോഷം സംഭവിച്ചു? നിങ്ങളുടെ ജാതിമര്യാദതന്നെ നോക്കുക. നാലാളുകൾ കേട്ടാൽ നിരക്കാത്തവിധം, സഹോദരഭാര്യയായ രുമയെ നിന്റെ അച്ഛൻ വെച്ചുകൊണ്ടിരുന്നതുതന്നെ നിങ്ങളുടെ ജാതിമര്യാദ ആശ്രയിച്ചല്ലയോ. ഓരോരുത്തരും അവനവന്റെ ജാതിമര്യാദയനുസരിച്ച് ജീവിക്കുന്നു എന്നല്ലാതെ; ഒരുവന്റെ മര്യാദ അപമര്യാദയാണെന്ന് പറയുവാൻ മറ്റൊരുവനുള്ള അവകാശാധികാരമെന്ത്? സ്വന്തസഹോദരന്റെ ഭാര്യയെ സ്വജാതിമര്യാദപ്രകാരം ബലാല്ക്കാരേണ വെച്ചുകൊണ്ടിരിക്കുന്ന വാനരനാണോ പരദാരത്തെ സ്വധർമ്മപ്രകാരം വെച്ചുകൊണ്ടിരിക്കുന്ന രാക്ഷസനെ ഗുണദോഷം പറവാൻ വന്നിരിക്കുന്നത്! എന്നാൽ ഞാൻ സീതയെ കൊണ്ടുവന്നിരിക്കുന്നത് എനിക്ക് ആ സ്ത്രീയിലുള്ള മോഹംകൊണ്ടല്ലെന്നും, എനിക്ക് അങ്ങിനെ ഒരു മോഹം ഉണ്ടായിരുന്നുവെങ്കിൽ അവളെ ഒരു രാജ്ഞിക്കുചിതമായ ഉപചാരങ്ങളോടുകൂടി, രാജസ്ത്രീകളുടെ സംരക്ഷണയിൽ, ഒരു ഉത്തമാതിഥിയെപ്പോലെ എന്റെ അശോകവനികയിൽ കൊണ്ടുപോയി വെച്ചിരിക്കുന്നതിന്നുപകരം എന്റെ അന്തഃപുരത്തിൽതന്നെ കടിവെച്ചുകൊള്ളുമായിരുന്നു എന്നും ഓർമ്മിക്കണം. എന്റെ സഹോദരിയുടെ മൂക്കും മുലയും ഛേദിച്ചു അപരാധം രാമൻ രാവണനോടാണ് പ്രവർത്തിച്ചിട്ടുള്ളത്. രാമലക്ഷ്മണന്മാർ കുട്ടികളും മേലിൽ നന്നാകുവാനുള്ളവരുമാണെന്നുവിചാരിച്ച്, അവരെ ഒരു നല്ലപാഠം പഠിപ്പിക്കുവാൻവേണ്ടി കരുണാമൂർത്തിയായ ഈ രാവണൻ സീതയെ ഇവിടെ കൊണ്ടുവന്ന് വെച്ചിരിക്കുകയാണ് ചെയ്തിരിക്കുന്നത്. അല്ലാതെ, സീതയുടെ നാസാകുചങ്ങൾ ഛേദിക്കുവാൻ രാവണന്റെ ചന്ദ്രഹാസത്തിന് മൂർച്ചയില്ലാതായിട്ടില്ലെന്ന് നീ അവരോടു ചെന്ന് പറഞ്ഞേക്കുക. എന്നാൽ രാവണൻ അവരെപ്പോലെ അക്രമിയും അധർമ്മിയുമല്ലെന്നറിഞ്ഞുകൊള്ളട്ടെ. രാവണന്റെ ശൌര്യം ജഗൽപ്രസിദ്ധമാണ്. രാവണനോടെതിർത്താൽ രാവണൻ വിടുകയില്ലെന്നു മാത്രമേയുള്ളൂ. ഈ സ്ഥിതിക്ക് രാമലക്ഷ്മണന്മാർ എന്റെ കാൽക്കൽവന്നുവീണ് എന്നോട് അഭയം ഇരന്നുവാങ്ങിക്കൊള്ളുകയാണ് വേണ്ടത്. അവർ അങ്ങിനെ ചെയ്യുന്നപക്ഷം സീതയെ വിട്ടുകൊടുക്കുന്ന കാ

ത്തെപ്പറ്റി രാവണൻ സാനുകമ്പം ആലോചിക്കുന്നതായിരിക്കും. ഇങ്ങിനെ ചെയ്വാൻ അവർ തയ്യാറില്ലെങ്കിൽ അതിന്റെ അനിഷ്ടഫലം അവർതന്നെ അചിരേണ അനുഭവിക്കുന്നതുമാണ്.

അതെങ്ങിനെയെങ്കിലും ആയിക്കൊള്ളട്ടെ. എനിക്ക് സുഗ്രീവനോടും നിങ്ങളോടും പറവാനുള്ളത് ഇത്രമാത്രമേ ഉള്ളു. നിങ്ങളുടെ പൂർവ്വസ്വാമിയും, നിങ്ങളുടെ അഭ്യുദയത്തിൽ സദാ ബദ്ധശ്രദ്ധനും ആയിരിക്കുന്ന എന്നോടു ചേർന്ന്, നമ്മോട് അക്രമവും അധർമ്മവും പ്രവർത്തിച്ച രാമലക്ഷ്മണന്മാരോട് എതിർക്കുകയാണ് നിങ്ങൾ ന്യായത്തിനും മര്യാദയ്ക്കും ചേരുന്നത്. നമ്മൾ എന്തായാലുംഒന്ന്; അവരോ അന്യർ. അവരും നമ്മളുംതമ്മിൽ ഒരുവിധത്തിലും പൊരുത്തം ഉണ്ടാകയില്ല. നമ്മുടെ കഥ അങ്ങിനെയല്ല; നമ്മുടെ ഗോത്രവും ശാസ്ത്രവുംഒന്ന്. ഇതെല്ലാം നിങ്ങൾ നല്ലപോലെ ആലോചിക്കണം. നിങ്ങൾക്ക് ധൈര്യവും ശേഷിയും ഇല്ലെങ്കിൽ, നിങ്ങൾ എന്നെ സഹായിക്കണമെന്നുകൂടെയും ഞാൻ ആവശ്യപ്പെടുന്നില്ല. നിങ്ങൾക്ക്, നിങ്ങളുടെ ജീവനിൽ കൊതിയുണ്ടെങ്കിൽ നിങ്ങൾ വേഗം മടങ്ങിപ്പോയിക്കൊള്ളുകയേ വേണ്ടു. രാമനോടൊരുകയ്യ് നോക്കാൻ ഇന്ന് രാവണൻമാത്രം മതി. അങ്ങിനെ ചെയ്യാതെ നിങ്ങൾ യുദ്ധത്തിലേറുപോയാൽപിന്നെ വിട്ടേക്കുന്ന പുള്ളിക്കാരനല്ല രാവണൻ എന്ന് നല്ലപോലെ ഓർമ്മിച്ചുകൊള്ളുക.

അംഗദൻ—എടൊ രാവണ! നിന്റെ പ്രസംഗം, അല്ലെങ്കിൽ അധികപ്രസംഗം വളരെ ഭംഗിയായിരിക്കുന്നു; നിന്റെ ന്യായവാദം അതിലും വിശേഷം. നീ ഇത്രവളരെ യോഗ്യനും മര്യാദക്കാരനുമാണെങ്കിൽ, രാമലക്ഷ്മണന്മാരെ ചതിച്ച് സീതയെ അപഹരിച്ചുകൊണ്ടുപോന്നതെന്തിന്? നിന്റെ സഹോദരി, കാമാതുരയായി രാമലക്ഷ്മണന്മാരെ പിടികൂടുവാൻ ചെന്നപ്പോൾ അവർ അവളെ എന്തുചെയ്യേണ്ടതായിരുന്നു എന്നാണ് നീ പറയുന്നത്! നിന്റെ വാദവും നിന്റെ യുക്തിയും എല്ലാം നിനക്കുചേർന്നതുതന്നെ. ഇങ്ങിനെയെല്ലാം തോന്നുന്നത് നീ ചെയ്ത ദുഷ്കർമ്മങ്ങളുടെ ഫലമായിട്ടാണ്. നിന്റെ പ്രതാപങ്ങളെല്ലാം എനിക്ക് നല്ലപോലെ അറിയാം.”

ഇങ്ങിനെ അംഗദൻ പറഞ്ഞ സാരതരങ്ങളായ വാക്യങ്ങളെല്ലാം “മൃത്യുവശഗതനായ പുരുഷനു സിദ്ധൌഷധങ്ങ”ളെന്നപോലെ രാവണനു വിഫലങ്ങളായി പരിണമിച്ചതേയുള്ളു. അതിനാൽ ആ വാക്കുകൾകേട്ട് കോപാക്രാന്തനായിത്തീർന്ന രാവണൻ പറഞ്ഞു:—“എടാ ചപലകപേ! ധിക്കാരിയായ നീ ആരുടെമുമ്പിലാണ് ഇരിക്കുന്നതെന്നും ആരോടാണ് സംസാരിക്കുന്നതെന്നും ഓർക്കുന്നുണ്ടോ? ലോകൈകവിശ്രുതനും ലോകൈകവീരനും ആയ രാവണനെ “ഓലപ്പാമ്പ്” കാട്ടി ഭയപ്പെടുത്തികളയാമെന്നോ നിന്റെ വിചാരം! ദേവന്മാരെയെല്ലാം ജയിക്കുകയും വൈശ്രവണന്റെ മീശ കരിക്കുകയും യമന്റെ മൂക്ക ചെത്തുകയും ഇന്ദ്രനെ ആന കളിപ്പിക്കുകയും എന്നുവേണ്ട സാക്ഷാൽ പരമശിവനെത്തന്നെ കമ്പപ്പിക്കുകയുംചെയ്ത രാവണരാജാവിന്റെമുമ്പിൽ ഒപ്പത്തിനൊപ്പം ഞെളിഞ്ഞു കയറിയിരുന്ന് നിനക്ക് ഇങ്ങിനെ ജല്പിക്കുവാൻ ധൈര്യം വന്നുവല്ലൊ. ധിക്ക്! ധിക്ക്! പോ കടക്കപ്പു

റുണ്ട്. ഞാൻ നിമിഷാർദ്ധേന നിന്നെയും നിന്റെ രാമനേയും ലക്ഷ്മണനേയും സുഗ്രീവനേയും, ആ കലഹദ്രോഹിയായ വിഭീഷണനെക്കൂടെയും, ധിക്കാരിയായ ഹനൂമാനേയും എല്ലാം പിടിച്ചു് തിന്നുന്നുണ്ടു്. ഹേ നാണംകെട്ട പോക്കിരി! എനിക്കൊന്നു് കാണണം നിങ്ങളുടെ ശൌര്യവും വീര്യവുമെല്ലാം. നീ രാമന്റെ ദൂതനായി തെളിഞ്ഞു് കയറിവന്നിരിക്കുന്നു! നാണമില്ലല്ലോടാ നിനക്കു്! നിന്റെ തന്തയെ, ആ മഹായോഗ്യപുരുഷനെ, ഹാ കഷ്ടം! ഈ മഹാപാപി കൊല്ലാക്കൊല ചെയ്തതെങ്ങിനെയാണെന്നു് നിനക്കു് നിശ്ചയമില്ലെങ്കിൽ നിന്റെ അമ്മയോടു ചോദിച്ചുനോക്കു്.

അംഗദൻ—രാവണാ! നിന്റെ പൌരുഷങ്ങളെല്ലാം എനിക്കു് നല്ലവണ്ണം അറിയാം. പണ്ടു് കിഷ്കിന്ധയിൽവന്നു് അച്ഛന്റെവാലിൽ തൂങ്ങിക്കിടന്നകാലത്തു് നിന്റെ പത്തുമുഖങ്ങളിലും മാറിമാറി മൂത്രവിസർജ്ജനം ചെയ്തിരുന്നതു് ഞാനായിരുന്നു എന്നു് നീ ഇന്നേക്കു മറന്നുവോ. എടോ ദോഷ! നീ എന്നോടാണോ നിന്റെ പ്രതാപങ്ങളെല്ലാം പറയുവാൻപോകുന്നതു്! പരമശിവന്റെ പാദാംഗുഷ്ഠം അമർത്തിയസമയം താഴെ കൈലാസത്തിന്റെ അടിയിൽ കുടുങ്ങിയ കൈകളോടുകൂടി നീ മുട്ടിമുട്ടി കരഞ്ഞതും എനിക്കറിവുണ്ടു്. കാർത്തവീര്യാർജ്ജുനന്റെ ചെറുകുട്ടികൾ നിന്റെ മുതുകത്തു് കയറിയിരുന്നു് നിന്നെക്കൊണ്ടു് ആന കളിപ്പിച്ചതും എനിക്കറിയാം. ശ്വേതദ്വീപത്തിൽ വെച്ചു് പെണ്ണിന്റെ ചവിട്ടുകൊണ്ടു് ഒളിച്ചുപോന്ന പുരുഷകേസരിയും നീ തന്നെയല്ലേ. ബാലിയുമായി പിണങ്ങിയസമയം നിന്നെപ്പിടിച്ചു് ഉരുട്ടിയിട്ട കഥയും നീ മറന്നു. കിടന്നകിടപ്പിൽനിന്നു് അനങ്ങുവാൻവയ്യാതെ, മലമൂത്രങ്ങൾകൊണ്ടു് മലിനമായ ശരീരത്തോടുകൂടി കിടന്നുഴച്ച പ്രതാപിയാണു് നീ. രാവണാ! അതൊക്കെ എനിക്കു് നല്ലതുപോലെ അറിവുണ്ടു്. നിന്റെ പ്രതാപവും നിന്റെ യോഗ്യതയും ഒന്നും നീ എന്നോടു് പറയുവാൻ വരേണ്ടാ. അതൊക്കെ അങ്ങു് ഇരുന്നോട്ടെ. ഞാൻ നിനക്കു് നല്ലതിനുള്ള മാർഗ്ഗങ്ങൾ പറഞ്ഞുതരാം. അതു് എന്റെ ധർമ്മം. നിനക്കു് കേൾക്കുവാൻ മനസ്സുണ്ടെങ്കിൽ കേട്ടോ; ഇല്ലെങ്കിൽ വേണ്ട; നീയായി, നിന്റെ പാടായി.

അംഗദൻ പിന്നെയും ഇങ്ങിനെ പറഞ്ഞതുകേട്ടപ്പോൾ രാവണനു് അതിയായ കോപംവന്നു. അതിനാൽ ആ യുവരാജാവിനെ തൽക്ഷണംതന്നെ രാജസഭയിൽനിന്നു പിടിച്ചു് പുറത്താക്കുവാനും, ചെകിട്ടത്തു് നല്ല കണക്കിൽ നാലു് പൊട്ടിച്ചുവിടുവാനും കല്പനയായി. രാവണാജ്ഞകേട്ടു അനവധി ഭടന്മാർ വടിയും കുന്തവുമായി അവിടെ എത്തി. എല്ലാവരും അടുത്തെത്തുന്നതുവരെ അംഗദൻ ഒന്നും ഇളകിയില്ല. എല്ലാവരും അടുത്തെത്തിച്ചേർന്നു എന്നു് കണ്ട ഉടനെ എല്ലാവരേയും ഒന്നായി തന്റെ വാൽകൊണ്ടു് കെട്ടിമുറുക്കി നിലത്തിട്ടടിതുടങ്ങി. ചിലരുടെ കാലുപോയി, ചിലരുടെ കയ്യുപോയി, ചിലരുടെ കണ്ണുപോയി, ചിലരുടെ മൂക്കുപോയി, ചിലരുടെ എല്ലൊടിഞ്ഞു, ചിലരുടെ പല്ലുകൊഴിഞ്ഞു, ചിലരുടെ വയറുകീറി, ചിലരുടെ കഴുത്തൊടിഞ്ഞു, ചിലരുടെ തലപൊളിഞ്ഞു, എന്നുവേണ്ട ഓരോപ്രകാരത്തിൽ എല്ലാവരും ശവപ്രായന്മാരായിത്തീർന്നപ്പോൾ അവരെയെല്ലാം അവിടെ കളഞ്ഞിട്ടു് രാവണനെത്തന്നെ തന്റെ ദീർഘമായ വാലുകൊണ്ടു് വരിഞ്ഞുകെട്ടി, ക

ശ്രൂ നല്ലകണ്ണിൽ നാലു് ചാൎത്തികൊടുത്തു. തദനന്തരം ആ മാളികയെ തന്നെയും തന്റെ തലയിലാക്കി അവിടെനിന്നും സുവേലത്തിലേയ്ക്കു് ഒരു ചാട്ടംകൊടുത്തു. അവിടെ ഒന്നും അറിയാത്തവനെപ്പോലെ ശ്രീരാമനെ വണങ്ങി തൊഴുതു് നില്പായി.

അതുകണ്ട ശ്രീരാമൻ— അല്ലയോ ബാല! നീ ഈ കാണിച്ചതു് വലിയ സാഹസമായിപ്പോയി. ലങ്കയിലെ ഈ മാളിക നീ ഇങ്ങനെ തലയിൽ ഏറ്റിക്കൊണ്ടുവന്നതെന്തിന്നു്? ഞാൻ ഇതിനെ വിഭീഷണന്നായി കൊടുത്തുകഴിഞ്ഞിരിക്കുന്നുവല്ലൊ. മിത്രസംബന്ധമായ അതിനെ സ്പൎശിക്കുവാൻകൂടെ നമുക്കു് അവകാശമില്ലാത്തതാകുന്നു.

ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്ത സമയം അംഗദൻ മേലോട്ടുനോക്കുകയും, അപ്പോഴും തലയിൽ ഇരിക്കുന്ന സൌധം കണ്ടു് ഇങ്ങനെ പറയുകയും ചെയ്തു. സ്വാമി! ഈ മാളികയെ അടിയൻ മനഃപൂൎവ്വം തലയിൽ എടുത്തു വെച്ചുകൊണ്ടുവന്നതല്ല. ഇതിനെ വേഗം മുൻസ്ഥിതിയിൽ തന്നെ ആക്കിക്കളയാം.

അംഗദൻ ഉടനെതന്നെ അതിനെ മുൻനിലയിൽത്തന്നെ ആക്കി വീണ്ടും സുവേലപൎവ്വതത്തിലേയ്ക്കുതന്നെ മടങ്ങിവന്നു് വിവരങ്ങളെല്ലാം ശ്രീരാമസ്വാമിയെ ധരിപ്പിച്ചു. ശ്രീരാമൻ സന്തോഷത്തോടുകൂടി അംഗദനെ ആലിംഗനം ചെയ്യുകയും ചെയ്തു.

സുന്ദരകാണ്ഡം സമാപ്തം.

---

# അഗസ്ത്യരാമായണം.

## യുദ്ധകാണ്ഡം.

---

### യുദ്ധാരംഭം.

അനന്തരം ശ്രീരാമചന്ദ്രസ്വാമി ലങ്കാമുഖത്തം നോക്കി തന്റെ വില്ലിൽ ഒരു ശരംതൊടുത്തു് സുവേലപർവ്വതത്തിൽ ഇരുന്നുകൊണ്ടു് "അഘചാനം" എന്ന നിലയിൽ ലങ്കാരാജധാനിയിലേയ്ക്കു് പ്രയോഗിച്ചു. ആ ബാണം രാജധാനിയിൽ ചെന്നു രാവണന്റെ വെൺകൊററക്കുടകളേയും കിരീടങ്ങളേയും ക്ഷണനേരംകൊണ്ടു ഖണ്ഡിച്ചു് താഴത്തിട്ടുകയും ചെയ്തു.

ഇതിനിടയ്ക്കുതന്നെ, ദുരാചാരപ്രമാണിയായ രാവണൻ ശ്രീരാമപത്നിയെ സ്വാന്തമനസ്സാലെ കൊണ്ടുവന്നുകൊടുത്തു് അഭയം ഇരക്കുവാൻ ഭാവിക്കുന്നില്ലെന്നുള്ള വിവരം അംഗദൻ പറഞ്ഞറിയാറായപ്പോൾ കോപമൂർച്ഛിതനായിത്തീർന്ന സുഗ്രീവൻ രാവണസൌധത്തിലേയ്ക്കു കുതിച്ചുചാടി, അവിടെ രാജസദസ്സിൽ മന്ത്രിമാരാലും മററു അനേകം രാക്ഷസഭടന്മാരാലും പരിവൃതനായിരിക്കുന്ന രാവണന്റെ വക്ഷഃപ്രദേശത്തു് മററു ഉപചാരങ്ങളൊന്നും കൂടാതെ നല്ലകണക്കിൽ മുഷ്ടിചുരുട്ടി പത്തിരുപതു് ചാർത്തിക്കൊടുത്തു. പിന്നെ അതിവിശേഷമായ രാവണന്റെ സിംഹാസനത്തിൽ നിന്നു് ആ രാക്ഷസരാജനെ പിടിച്ചു് താഴത്തള്ളി അവിടെയിട്ടു് പിടിയായി. രാക്ഷസരാജാവും വാനരരാജാവും തമ്മിൽ അവിടെവച്ചു നടന്നതു് ഒരു ദ്വന്ദ്വയുദ്ധം തന്നെയായിരുന്നു എന്നുപറയാം. അതിൽ രാവണൻ തോററുപോയി. ദേഹം തളർന്നു്, വളരെ വിഷാദത്തോടും ലജ്ജയോടും കൂടി തലതാഴ്ത്തി, ആരോടും ഒന്നും പറയാതെ അന്തഃപുരത്തിലേയ്ക്കു് എഴുന്നേററുനടന്നു. രാവണന്റെ കിരീടം ഇതിനിടയ്ക്കു് സുഗ്രീവൻ തട്ടിയെടുത്തു് കൈവശപ്പെടുത്തികഴിഞ്ഞിരിക്കുന്നു. അതോടുകൂടി ആ കിഷ്കിന്ധാധിപൻ ശ്രീരാമസന്നിധിയിലേയ്ക്കു് വന്നു വിവരങ്ങളെല്ലാം ശ്രീരാമനെ അറിയിച്ചു. അതുകേട്ടു് സുഗ്രീവനെ ആലിംഗനംചെയ്തുകൊണ്ടു് ശ്രീരാമൻ പറഞ്ഞു.

ശ്രീരാമൻ—മിത്രമേ! നീ ഇതു കാണിച്ചതു വളരെ അവിവേകമായിപ്പോയി. മററുള്ളവരെ അറിയിക്കുകകൂടെ ചെയ്യാതെ താനേതന്നെ ഇങ്ങനെ ശത്രുസങ്കേതങ്ങളിലേയ്ക്കു് കയറിച്ചെല്ലാമൊ? നിങ്ങൾക്കാർക്കെങ്കിലും വല്ല ആപത്തും പററിപ്പോയാൽ പിന്നെ എനിക്കു് സീതാലാഭംകൊണ്ടുകൂടെ എന്തൊരു സുഖമാണു് ഉണ്ടാകുവാനുള്ളതു്. മേലിൽ ഇങ്ങനെ സാഹസപ്രവൃത്തിക്കരുതു്.

ഒരു ഭാഗത്തോളവും അങ്ങനെതന്നെ നശിക്കുകയും ചെയ്തു. രാവണനു് ഈ വിവരം അറിഞ്ഞ സമയം വലുതായ സംഭ്രമം ഉണ്ടായി. അതിനാൽ രാവണി തന്നെയാണു പിറേറദിവസം യുദ്ധത്തിനു പുറപ്പെട്ടതു്. മായാപ്രയോഗത്തിൽ അതി ചതുരനായ ഇന്ദ്രജിത്തു് പലപല തന്ത്രങ്ങളും പ്രയോഗിച്ചു യുദ്ധംചെയ്തു വാനരന്മാരെ വളരെ വളരെ കൊന്നുവീഴ്ത്തി. അതുമാത്രമല്ല, ആകാശത്തിൽ മറഞ്ഞുനിന്നു അസ്ത്രം പ്രയോഗിച്ചു പ്രതിയോഗികളെയെല്ലാം നാഗപാശബദ്ധരാക്കി വീഴ്ത്തുകയും ചെയ്തു. ശ്രീരാമൻ ഈ വിവരം അറിഞ്ഞ ഉടനെ ഗരുഡനെ സ്മരിക്കയാൽ ആ പക്ഷിരാട്ടു് ഉടനെതന്നെ അവിടെ പറന്നെത്തി വാനരസൈന്യത്തെ നിശ്ശേഷം നാഗപാശത്തിൽനിന്നു് മോചിപ്പിച്ചു.

ഉടനെതന്നെ ആ വാനരന്മാർ "കിലുകില"ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് വീണ്ടും ലങ്കാപുരിയിൽ ചാടികടന്നു് പലവിധത്തിലും ശല്യങ്ങൾ ചെയ്യാൻ തുടങ്ങി. ഇന്ദ്രജിത്തു് ഉടനെതന്നെ പുറപ്പെട്ടുവന്നു് അതിയായ കോപത്തോടുകൂടി—

"......അന്തർദ്ധാനവുംചെയ്തു
സന്തതംതൂകിനാൻ ബ്രഹ്മാസ്ത്രസഞ്ചയം
വൃക്ഷങ്ങൾവെന്തുമുറിഞ്ഞുവീഴുംവണ്ണ-
മൃക്ഷപ്രവരന്മാർ വീണുതുടങ്ങിനാർ
വമ്പരാംമർക്കടന്മാരുടെമെയ്യിൽവ-
ന്നമ്പുകളേററുമുറിഞ്ഞുരുകുന്നതും
അമ്പുകൾകൊണ്ടുപിളന്നു് തെരുതെരെ-
ക്കമ്പാകുലന്മാർമോഹിച്ചുവീണീടിനാർ.
അമ്പതുബാണം വിവിദനേററുപിന്ന-
മൊമ്പതുമൈന്ദനുമഞ്ചു ഋഷഭനും
തൊണ്ണൂറുബാണങ്ങളങ്ങുതറച്ചിതു-
ളുണ്ണുമാറു ഗന്ധമാദനൻ മെയ്യിലും
ഈരൊമ്പതേററിതുനീലനുംമുപ്പതു-
മീരഞ്ചുബാണങ്ങൾ ജാംബവാൻമെയ്യിലും
ആറുപനസനുമേഴുവിനതനി-
രാറുസുഷേണനുമെട്ടുകുമുദനും
ആറഞ്ചുബാണമൃഷഭനും കേസരി-
ക്കാറുമൊരമ്പതും കൂടവേയേററിതു
പത്തുശതബലിക്കൊമ്പതുധൂമ്രനും
പത്തുമൊരെട്ടും പ്രമാഥിക്കുമേററിതു
പത്തുംപൂനീശപതങ്ങളുമേററിതു
ശക്തിയേറുംവേഗദർശ്ശിക്കുമപ്പോലെ
നാല്പതുകൊണ്ടുദധിമുഖൻമെയ്യിലും
നാല്പത്തിരണ്ടു ഗവാക്ഷനുമേററിതു
മൂന്നുഗവയനുമഞ്ചുശരഭനും
മൂന്നുമൊരുനാലുമേററുസുമുഖനും
ദുർമ്മുഖനേററിതുപത്തുനാലമ്പു.

ചോദിച്ചതെന്തു സമീരണപുത്രനെ?
മോദിച്ചതെന്തവനെക്കുറിച്ചേററവും.

ജാംബവാൻ — എങ്കിലോ കേൾക്ക നീ മാരുതിയുണ്ടെങ്കിൽ
സങ്കടമില്ല മററാർക്കമരിച്ചാലും
മാരുതപുത്രൻ മരിച്ചിരുന്നാകിൽ മ-
ററാരുമില്ലൊക്കെ മരിച്ചതിന്നൊക്കുമേ.

ഹനുമാൻ—ഗുരോ! അവിടുന്ന് അന്വേഷിക്കുന്ന ആ എളിയ വാനരൻ ഞാൻതന്നെയാണ്. അങ്ങ് സംസാരിക്കുന്നതാകട്ടെ, ലങ്കാധിപനായ വിഭീഷണനോടും ആകുന്നു. നമ്മൾ മൂന്നുപേരും ഒഴികെ മററാരുംതന്നെ ജീവനോടെ ഇരിപ്പില്ല. അത്യന്തം വിഷമമായ ഈ ഘട്ടത്തിൽ എന്തൊന്നാണ് കർത്തവ്യമായിരിക്കുന്നതെന്ന് അങ്ങുതന്നെ ആലോചിച്ചു കല്പിക്കണം.

ജാംബവാൻ—ഹനുമാനേ! നീ വേഗം ഇവിടെനിന്ന് പോകണം. സേതുവെ കടന്ന് ഉത്തരഖണ്ഡങ്ങളിലുള്ള ഹിമവാനിൽ ചെന്നാൽ അവിടെ ഋഷഭാദ്രി കാണാം. ആ ഋഷഭാദ്രിയിൽ നാലു ദിവ്യൗഷധങ്ങൾ നില്പുണ്ട്. പാലാഴിമഥനം ചെയ്ത കാലത്ത് അമൃതത്തോടൊന്നിച്ചുണ്ടായവയാണ് ആ മരുന്നുകൾ. ത്രിമൂർത്തികൾക്കും, ബ്രഹ്മദേവന്റെ അനുഗ്രഹനിമിത്തം എനിക്കും മാത്രമേ അതിനെപ്പററി അറിവുള്ളൂ. നീ ചെന്ന് ആ ഔഷധങ്ങളെ കൊണ്ടുവന്നാൽ ഇവരെയെല്ലാം ക്ഷണേന ജീവിപ്പിക്കുവാൻ സാധിക്കും. ഒട്ടും താമസിക്കരുത്; വേഗം പോയിക്കൊള്ളുക. നീ ഇതിന് തികച്ചും സമർത്ഥനാണെന്ന് എനിക്കറിയാം.

ഇങ്ങിനെ ജാംബവാൻ പറഞ്ഞതു കേട്ടപ്പോൾ പിന്നെ അധികമൊന്നും സംസാരിക്കുവാൻ നില്ക്കാതെ ഹനുമാൻ പെട്ടെന്ന് ഔഷധത്തിന്നായി പുറപ്പെട്ടു. അവിടെ ചെന്നു നോക്കിയപ്പോൾ ഔഷധങ്ങളെയെന്നു വേണ്ട ഋഷ[illegible]ദ്രിയെ കൂടെയും ഹനുമാന് കാണുവാൻ സാധിച്ചില്ല. ഗന്ധർവ്വന്മാർ ഈ [illegible]വ്വതത്തെ സദാസമയവും മറച്ചുവെച്ചുകൊണ്ടിരിക്കുന്നതിനാലാണ് ഹനു[illegible]ന് ആ പർവ്വതത്തെ കാണുവാൻ സാധിക്കാതിരിക്കുന്നതെന്ന് കാമധേ[illegible]ന് മനസ്സിലായി. ആ ലോകമാതാവ്, അതുവേഗം ഹനുമാന്റെ മുമ്പിൽ [illegible]ക്ഷയായി തന്റെ വെണ്ണകൊണ്ട് ആ വാനരശ്രേഷ്ഠന്റെ കണ്ണ[illegible] ഉടനെതന്നെ ഹനുമാന് ആ പർവ്വതത്തെ വ്യക്തമായി കാണുവാ[illegible]കയും ചെയ്തു. എന്നിട്ടും അതിൽ നില്ക്കുന്ന ഔഷധങ്ങൾ ക[illegible]ൻ സാധിച്ചില്ല. പല സ്ഥലങ്ങളിലും തിരഞ്ഞുനോക്കി; വി[illegible]ില്ല; സമയമോ അതിക്രമിക്കുന്നു; എന്താ നിവൃത്തി! ഏതാ[illegible]ൻ ഗോചരമാകാതെ ആ ഋഷഭപർവ്വതത്തെത്തന്നെ അട[illegible]് ലങ്കയിലേയ്ക്കു തിരിച്ചു.

[illegible] ലങ്കയിൽ എത്തിയതും, അവിടെ മരിച്ചുകിടന്നിരുന്ന വാ[illegible]ടെ ദിവ്യമായ പരിമളമേററ് ഉറക്കത്തിൽനിന്നുണർന്നതു[illegible]നേററതും ഒന്നായി കഴിഞ്ഞു. എന്നാൽ രാവണപക്ഷ[illegible]ക്ഷസന്മാരെയെല്ലാം അതാതു സമയംതന്നെ ആ പക്ഷ[illegible]ിരുന്നതുകൊണ്ട് അവർക്കാർക്കുംതന്നെ [illegible]

സമ്മാനമായരുപത്തഞ്ചുതാരവും
ജ്യോതിർമ്മുഖൻമരുപത്തേററുപുന-
രാതങ്കമോടെൺപതഗ്നിവദനനും
അംഗദൻമേലെഴുപത്തഞ്ചുകൊണ്ടിതു
തുംഗനാംസുഗ്രീവനേററുശരശതം.

* * *

രാഘവന്മാരെയുമെയ്തുവീഴ്ത്തീടിനാർ
മേഘനാദൻമഹാവീര്യവ്രതധരൻ.

ഇന്ദ്രജിത്തിന്റെ പുറപ്പാടു കണ്ടപ്പോൾതന്നെ, ആ വീരപരാക്രമി എന്തെങ്കിലും അപത്തുണ്ടാക്കിത്തീക്കാതിരിക്കയില്ലെന്ന് വിഭീഷണൻ തീച്ചയാക്കി. അങ്ങിനെ എന്തെങ്കിലും അത്യാഹിതം സംഭവിക്കുന്നതായാൽ, അതിൽനിന്ന് രാമാദികളെ രക്ഷിക്കുവാൻ താൻതന്നെ വേണ്ടിവരും എന്നു വിചാരിച്ച് ദൂരെ ഒഴിഞ്ഞുനിന്നതിനാൽ ആ രാക്ഷസപ്രമാണി മാത്രമേ ഈ കൂട്ടത്തിൽ പെടാതെ രക്ഷപ്പെട്ടുക ഉണ്ടായുള്ളു. എല്ലാവരും, ശ്രീരാമലക്ഷ്മണന്മാർകൂടിയും ഇങ്ങിനെ മൃതപ്രായന്മാരായി വീണുകിടക്കുന്നതുകണ്ട്, ആ ഭക്തപ്രവരൻ ഇനി എന്തുവേണം എന്നറിയാതെ ആ പടക്കളത്തിൽ അങ്ങുമിങ്ങും പരിഭ്രമിച്ചു നടക്കുമ്പോൾ ചിരംജീവിയായ ഹനുമാനെ കണ്ടുമുട്ടി. പിന്നെ അവർ രണ്ടുപേരുംകൂടി ആ അർദ്ധരാത്രിസമയം കൊള്ളിയും മിന്നി മരിക്കാതെ കിടക്കുന്നവരെ തിരയുവാൻ തുടങ്ങി. ഇങ്ങിനെ തിരഞ്ഞു നടക്കുന്നതിന്നിടയിൽ, ഒരേടത്തു് ബ്രഹ്മാവിന്റെ പുത്രനായ ജാംബവാൻ, താതാനുഗ്രഹംനിമിത്തം മരിക്കാതെ കിടക്കുന്നതായി അവർ കണ്ടു. എന്നാൽ ആ വൃദ്ധവാനരൻ കണ്ണുതുറക്കുവാൻകൂടെ വഹിയാതെ അവിടെ ക്ഷീണിച്ച് കിടക്കുകയാണു്. അടുത്തുചെന്ന്:--

വിഭീഷണൻ— നിന്നുടെജീവനുണ്ടോ കപിപുംഗവ!
നന്നായിതെങ്കിൽനീയെന്നെയറിഞ്ഞിതോ?

ജാംബവാൻ — കണ്ണുമിഴിച്ചുകൂടാതധിരംകൊണ്ടു്
നിന്നുടെവാക്കുകേട്ടുള്ളിൽവിഭാതിമേ
രാക്ഷസരാജൻ വിഭീഷണനെന്നതു്
സാക്ഷാൽപരമാർത്ഥമെന്നോടുചൊല്ലുക.

വിഭീഷണൻ— സത്യം,വിഭീഷണനായതുഞാനെടോ.
ജാംബവാൻ— ബോധമുണ്ടല്ലോ ഭവാനേററമാകയാൽ

മേഘനാദാസ്ത്രങ്ങളേററു മരിച്ചോരു
ശാഖാമൃഗങ്ങളിൽ നമ്മുടെമാരുതി
ജീവനോടെ പുനരെങ്ങാനുമുണ്ടെങ്കി-
ലാവതെല്ലാം തിരയേണമിനിയെടോ.
വിഭീഷണൻ.................എന്തെടോ
വാതാത്മജനിൽ വാത്സല്യമുണ്ടായതും?
രാമസൗമിത്രിസുഗ്രീവാംഗദാദിക-
ളിലവരിലുംവിശേഷിച്ചുനീ

ളും കുടിച്ചു വന്നാലും. അതിനുശേഷം ഔഷധങ്ങൾ കണ്ടുപിടിക്കാം. അങ്ങ മന്ത്രതന്ത്രങ്ങളെല്ലാം ഞാൻ ഉപദേശിച്ചുതരാം. അതെല്ലാം ഗ്രഹിച്ചു ഗുരുദക്ഷിണയും ചെയ്തു പോയിക്കൊള്ളുകയേ വേണ്ടു.

## ധന്യമാലിമോക്ഷം.

ഹനൂമാൻ താണുതൊഴുതു വിടവാങ്ങി, ആ മഹർഷി ചൂണ്ടിക്കാണിച്ചുകൊടുത്ത ജലാശയത്തിലേയ്ക്കു ചെന്നു്, അദ്ദേഹം ഉപദേശിച്ചുപോലെ കണ്ണടച്ചു് അതിൽ ഇറങ്ങി വെള്ളം മുക്കി കുടിക്കുവാൻ പുറപ്പെട്ടു. അപ്പോഴേയ്ക്കും ഒരു മുതല വന്നു ഹനൂമാനെ പിടികൂടിക്കഴിഞ്ഞു. ഹനൂമാൻ കണ്ണുതുറന്നുനോക്കി; ഒരു പടുകൂററൻ മുതലയുണ്ടു് തന്റെ വാലിന്മേൽ പിടികൂടിയിരിക്കുന്നു. മാത്രമല്ല, അതു് ശരീരത്തോടുകൂടി തന്നെ വെള്ളത്തിലേയ്ക്കു പിടിച്ചുവലിക്കുന്നുമുണ്ടു്. ഹനൂമാൻ ഉടനേ തന്നെ അതിനെ പിടിച്ചു്, രണ്ടു താടികളും വലിച്ചു രണ്ടായി കീറി കൊന്നുകളഞ്ഞു. അപ്പോൾ ആ മുതലയുടെ ശരീരത്തിൽനിന്നു ഒരു ദിവ്യസ്ത്രീ ആവിർഭവിച്ചു്, ആകാശത്തിൽ പൊങ്ങിനിന്നുകൊണ്ടു് ഹനൂമാനോടായി ഇങ്ങനെ പറഞ്ഞു:—

ധന്യമാലി—അല്ലയോ രാമഭക്തനായ ഹനൂമൻ! മാരുതാത്മജ! ഞാൻ കഴിഞ്ഞജന്മത്തിൽ അതിസുന്ദരിയായ ഒരു അപ്സരസ്ത്രീയായിരുന്നു. ധന്യമാലി എന്നായിരുന്നു എന്റെ പേരു്. ആ കാലത്തു് ഒരു ദിവസം ഒരു മഹർഷി എന്നെക്കണ്ടു് കാമാതുരനായി എന്നോടു രതിപ്രാർത്ഥന ചെയ്യുകയുണ്ടായി. അന്നു ഞാൻ രജസ്വലയായിരുന്നതിനാൽ അദ്ദേഹത്തിന്റെ അപേക്ഷയെ നിരസിക്കേണ്ടതായിട്ടാണു വന്നതു്. അദ്ദേഹം പറഞ്ഞതെല്ലാം ഞാൻ തട്ടിത്തുപറഞ്ഞപ്പോൾ കാമഭംഗംവന്ന ആ മഹർഷി കോപത്തോടുകൂടി—"എന്തുപറഞ്ഞിട്ടും പിടിച്ച പിടി വിടാത്ത നീ കടിവിടാത്ത നക്രമായിപ്പോകട്ടെ" എന്നു എന്നെ ശപിച്ചു. അതിനുശേഷമാണു് ഞാൻ യഥാർത്ഥസ്ഥിതികളെല്ലാം അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കിയതു്. അതു കേട്ടു് ആ മഹർഷിസത്തമൻ—"എന്റെ വാക്കു് ഏതായാലും മിഥ്യയായിപ്പോകയില്ല. എന്നാൽ നിന്റെ ഈ നക്രജീവിതം ഒരു സൽപ്രവൃത്തിക്കായി പരിണമിക്കുന്നതാണു്. നിന്നെ ഒരു വാനരൻ വന്നു രണ്ടായി പിടിച്ചുകീറുമ്പോൾ നിനക്കു ശാപമോക്ഷം സിദ്ധിക്കുകയും ചെയ്യും. നീ അതിനുശേഷം ആ വാനരന്നു് ഉപകാരംചെയ്തു പൂർവ്വസ്ഥാനം പ്രാപിച്ചുകൊള്ളുക" എന്നു പറഞ്ഞു. ഞാൻ അതുമുതൽ അങ്ങയുടെ വരവും കാത്തു് ഈ തടാകത്തിൽ കിടക്കുകയാണു്.

അല്ലയോ ഹനൂമൻ! അങ്ങു് അവിടെ കണ്ട ആ ആശ്രമം മായാകല്പിതവും അതിൽ കണ്ട ഋഷി മായാവിയായ അസുരനും ആകുന്നു. എങ്ങിനെയെങ്കിലും അങ്ങയുടെ ഗതി മുടക്കുവാൻവേണ്ടി രാവണനാൽ നിയുക്തനായിരിക്കുന്ന കാലനേമിയാണവൻ. അങ്ങയെ ഇങ്ങോട്ടയച്ചതുതന്നെ മുതല പിടിച്ചു ചാകട്ടെ എന്ന വിചാരത്തോടുകൂടിയാണു്. അതിനാൽ അങ്ങു് ആ വഞ്ചകന്റെ പ്രലോഭനങ്ങൾക്കു വശപ്പെട്ടുപോകരുതു്. അങ്ങയ്ക്കു മംഗളം ഭവിക്കട്ടെ."

ഹനൂമാൻ ഇതുകേട്ടു സന്തോഷത്തോടുകൂടി അവിടെനിന്നു ആശ്രമത്തിലേയ്ക്കുതന്നെ മടങ്ങി, ദക്ഷിണ കാത്തിരിക്കുന്ന ഗുരുവിന്റെ വക്ഷഃപ്രദേശ

മുഷ്ടിചുരുട്ടി—"ഇതാണ് നിനക്കുള്ള ഗുരുദക്ഷിണ, ഇന്നാ പിടിച്ചോ" എന്നു പറഞ്ഞ് നല്ല കണക്കിൽ ഒന്നു താങ്ങിക്കൊടുത്തു. അതേററ ഉടനെ തന്നെ കാലനേമി ചോര ഛർദ്ദിച്ചു കാലനൂർക്കു യാത്രയാകുകയും ചെയ്തു.

## ഭരതന്റെ വിദ്യ.

ഹനുമാൻ ഹിമവാനും കടന്ന് കൈലാസത്തിൽചെന്നു പറഞ്ഞപ്പെട്ടി ഋഷഭാദ്രിയും അടർത്തിയെടുത്തു ലങ്കയിലേയ്ക്കു പുറപ്പെട്ടു. എന്നാൽ ഈ തവണ അപ്രതീക്ഷിതമായ മറെറാരാപത്ത് ഹനുമാനു നേരിടാതിരുന്നില്ല. ഹനുമാൻ ഋഷഭാദ്രിയും എടുത്തുകൊണ്ടു ലങ്കയിലേയ്ക്കു യാത്രതിരിച്ച് അയോദ്ധ്യാരാജധാനിക്കുപരിപ്രദേശത്തെത്തിയപ്പോൾ ഭരതൻ, തന്റെ അനുവാദം കൂടാതെ ധിക്കാരമായിക്കടന്നുപോകുന്ന ആ യാത്രക്കാരന്റെ നെഞ്ചിൽ ഒരു അസ്ത്രം പ്രയോഗിച്ച് ഋഷഭാദ്രിയെ താഴെ വീഴ്ത്തി. അതിന്റെമീതേ ഹനുമാനും വന്നുവീണു. കണ്ണുതുറന്നു നോക്കിയപ്പോൾ ധനുർദ്ധരനായി ഒരുങ്ങിനിൽക്കുന്ന ഭരതനെയാണ് ഹനുമാൻ കണ്ടത്. എന്നാൽ ഹനുമാൻ വിചാരിച്ചത്, അവിടെ അങ്ങിനെ നിൽക്കുന്നത് സാക്ഷാൽ ശ്രീരാമൻതന്നെയാണെന്നാണ്. അതിനാൽ ചിന്താകുലനായി ചോദിച്ചു:—

ഹനുമാൻ—ഇതെന്തൊരുകഥ! തിരുമേനി ഇവിടെ എത്തിയതെങ്ങിനെ? യുദ്ധമെന്തായി? രാവണനെ പേടിച്ചു ഒളിച്ചുപോന്നു എന്നുണ്ടോ? മററുള്ളവരെല്ലാം എവിടെ?

കാര്യകാരണസംബന്ധമൊന്നും കൂടാതെ ഇങ്ങിനെ അസംബന്ധം പുലമ്പുന്ന ഇവൻ വല്ല രാക്ഷസനും ആയിരിക്കും എന്നു വിചാരിച്ച്, ഭരതൻ അവനെ പ്രഹരിക്കുവാനായി മറെറാരസ്ത്രം എടുത്തു വില്ലിന്മേൽ ശരസന്ധിക്കുന്നതു കണ്ടപ്പോൾ അതു ശ്രീരാമനല്ലെന്നു ഹനുമാൻ തീർച്ചയാക്കി. അതിനാൽ അല്പനേരം ചിന്താമഗ്നനായി ഇരുന്നതിന്നുശേഷം വീണ്ടും ഇങ്ങിനെ പറഞ്ഞു:—

ഹനുമാൻ—നിന്റെ ഈ പുറപ്പാടെല്ലാം എന്തിനാണ്? ബാലപ്രായം കണ്ടു ഭയപ്പെടുന്നവനല്ല ഈ രാമദൂതൻ എന്ന് അറിഞ്ഞുകൊള്ളുക. എന്റെ ബലം നിനക്കല്പം കാണണമെന്നുണ്ടോ? വേണമെങ്കിൽ കാണിച്ചുതരാം. എന്റെ സ്വാമിയെപ്പോലെതന്നെ ഇരിക്കുന്നുവല്ലോ എന്നു വിചാരിച്ചു ഞാൻ മടിയ്ക്കുന്നു എന്നേയുള്ളു.

ഭരതൻ—രാമനോ! അദ്ദേഹം എന്റെ ജ്യേഷ്ഠൻ ആണല്ലോ. ഇപ്പോൾ ദണ്ഡകാരണ്യത്തിൽ വസിക്കുകയല്ലേ. അദ്ദേഹവും നീയുമായി എങ്ങിനെ പരിചയപ്പെട്ടു.

ഈ ചോദ്യത്തിന്ന് സമാധാനമായി ഹനുമാൻ അതുവരെ ഉണ്ടായ സംഗതികളെല്ലാം വിവരമായി ഭരതകുമാരനെ പറഞ്ഞുകേൾപ്പിച്ചു. ജ്യേഷ്ഠന്റെയും മററും വർത്തമാനം അറിഞ്ഞതുകൊണ്ട് ഭരതന് അതിയായ സന്തോഷവും, എന്നാൽ അവരുടെ തൽക്കാലകഷ്ടപ്പാടുകൾ അറിഞ്ഞ് അതിയായ സന്താപവും ഉണ്ടായി. ഭരതൻ ഹനുമാനെ സൽക്കരിക്കുവാനും, ഹനുമാൻ ഭരതന്റെ സല്ക്കാരം സ്വീകരിക്കുവാനും അപ്പോൾ തയ്യാറില്ല. ഉടനെ തന്നെ മറെറാരസ്ത്രം പ്രയോഗിച്ച് ഭരതൻ ഋഷഭാദ്രിയെ പൊന്തിച്ചുകൊടുക്ക

കയും അങ്ങിനെ പൊന്തിച്ചുകൊടുത്ത ഔഷധാദ്രിയുംകൊണ്ട് ഹനൂമാൻ അവിടെനിന്ന് വീണ്ടും യാത്രയാകുകയുംചെയ്തു. മാരുതി ലങ്കയിൽ എത്തി, മരുന്നിന്റെ ദിവ്യമായ പ്രഭാവംകൊണ്ട് ലക്ഷ്മണനേയും മരിച്ചുകിടക്കുന്ന വാനരന്മാരേയും ജീവിപ്പിച്ചു. ഭരതാദികളുടെ വർത്തമാനങ്ങളെല്ലാം അവരെ പറഞ്ഞു കേൾപ്പിക്കുകയുംചെയ്തു. വാനരസൈന്യത്തിൽനിന്ന് ആർപ്പുവിളിയും അട്ടഹാസഘോഷങ്ങളും മുഴങ്ങി. അപ്പോഴേയ്ക്കും ഔഷധാദ്രിയെ ഹനൂമാൻ പൂർവ്വസ്ഥാനത്തുതന്നെ കൊണ്ടുപോയാക്കുകയും അയോദ്ധ്യയിൽ ഇറങ്ങി ലക്ഷ്മണാദികൾ ജീവിച്ച വിവരം അവരെ പറഞ്ഞുകേൾപ്പിക്കുകയും ചെയ്തിരിക്കുന്നു. ഭരതൻ ഈ വിവരങ്ങളെല്ലാം കേട്ടപ്പോൾ, ശ്രീരാമനെ സഹായിക്കുവാനായി മററു രാജാക്കന്മാരേയും സൈന്യങ്ങളേയും വരുത്തി ലങ്കയിലേയ്ക്കു ചെല്ലണമെന്നു നിശ്ചയിച്ചു.

## പാതാളരാവണന്മാരുടെ പുറപ്പാട്.

ഹനൂമാൻ കാലനേമിയെ കൊന്നതും, ഔഷധം കൊണ്ടുവന്നതും, ലക്ഷ്മണാദികളെ ജീവിപ്പിച്ചതും മററുമുള്ള വിവരങ്ങളെല്ലാം അറിഞ്ഞ് ചിന്താകുലനായിത്തീർന്ന രാവണൻ ഭാവികാര്യങ്ങളെപ്പററി ആലോചനയായി—ലങ്കയിലെ സൈന്യങ്ങൾ മിക്കവാറും അവസാനിച്ചു എന്ന ദിക്കിലായിരിക്കുന്നു; മാത്രമല്ല, പ്രഹസ്തൻ മുതലായ മന്ത്രിമാരും, അകമ്പൻ മുതലായ യുദ്ധവീരന്മാരും, കുംഭൻ തുടങ്ങിയുള്ള പരാക്രമികളും മരിച്ചുകഴിഞ്ഞു. ലങ്കയിൽ പറയത്തക്കവരായി രാവണനും, കുംഭകർണ്ണനും, മേഘനാദനും, അതികായനും മാത്രമേ ഇനിയുള്ളു. മററുഭാഗത്താണെങ്കിൽ പറയത്തക്ക തോൽവികളൊന്നും അവർക്കിതുവരെ പററിയിട്ടില്ല. മാത്രമല്ല, എന്താപത്തുതന്നെ വന്നാലും അവർ അവയിൽനിന്നെല്ലാം ചാടി രക്ഷപ്പെടുന്നതും ഉണ്ട്. മാല്യവാൻ മുതലായ ഉററബന്ധുക്കൾ പറഞ്ഞതുപോലും കേട്ടില്ല—ഇങ്ങിനെയെല്ലാം വിചാരിച്ചു, ഇനി തന്റെ സ്വന്തം ബലംകൊണ്ടുതന്നെ യുദ്ധത്തിനു പോയാൽ മതിയാകയില്ലെന്നു വിചാരിച്ച് രാവണൻ ഉടനെതന്നെ, തന്റെ ദൂതന്മാരെ വിളിച്ച് പാതാളത്തിൽ പോയി വിവരങ്ങളെല്ലാം പാതാളരാവണന്മാരെ അറിയിച്ച് അവരെ ക്ഷണേന കൂട്ടിക്കൊണ്ടു വരുവാൻ കല്പനയായി.

പാതാളരാവണന്മാർ എന്ന് പറയുന്നവർ ഐരാവണമൈരാവണന്മാരാണ്. ഇവർ എതിരില്ലാത്ത ദുഷ്ടശക്തിയോടുകൂടിയവരും രാവണന്റെ ഉററ സുഹൃത്തുക്കളും പാതാളവാസികളും ആകുന്നു. പൌരുഷംകൊണ്ടും പ്രതാപംകൊണ്ടും ശക്തികൊണ്ടും ശൌര്യംകൊണ്ടും നോക്കിയാൽ ലങ്കാരാവണൻകൂടെ അവക്ക് സമനല്ല. രണ്ടും നാലും, എട്ടും പത്തും, നൂറും ആയിരവും തലകളോടുകൂടിയ രാക്ഷസന്മാർ ഇവരുടെ കൂട്ടത്തിൽ അനേകമുണ്ട്. അസുരന്മാരുടെ വംശത്തിൽ ഉത്ഭവിച്ചവരും, ദേവന്മാരെ കൂട്ടത്തോടെ നിഗ്രഹിച്ചവരും, ഹാലാഹലവിഷത്തോടുകൂടി ഉത്ഭവിച്ചവരും, കാലനെ പിടിച്ചുകെട്ടിയവരും, ഈ കൂട്ടത്തിൽ ധാരാളമാണ്. മഹാവിഷ്ണു വരാഹാവതാരംചെയ്ത കാലത്ത് ആ ഘോരകോമളവിഗ്രഹംകണ്ട് ചില രാക്ഷസസ്ത്രീകൾ മോഹിച്ചു. അവരുടെ ഉദരത്തിൽ ആ മൂർത്തിയുടെ അംശംകൊണ്ട് ഏതാനും രാക്ഷസന്മാർ ജനിക്കയുണ്ടായി. അതുപോലെതന്നെ പരമശിവൻ ഭദ്രകാളിയെ കണ്ടസമയം സ്രവിച്ച തേജസ്സിൽനിന്നും ചില രാക്ഷസന്മാർ ജനിച്ചു.

മാത്രമല്ല, വാസുകി വിഷം വമിച്ച സമയം അതിന്റെ ദീപ്തിയിൽനിന്നും ചിലരുണ്ടായിട്ടുണ്ട്. ത്രിപുരസംഹാരത്തിനായി പരമശിവന്റെ ഫാലനേത്രത്തിൽനിന്ന് പുറപ്പെട്ട വഹ്നിജ്വാലയിൽനിന്നും ചില രാക്ഷസന്മാർ ഉത്ഭവിച്ചു. ഇവരെല്ലാം രാവണന്റെ മൂലബലത്തിൽ ഉൾപ്പെട്ടുകിടക്കുന്നവരാണ്. ഇങ്ങിനെയുള്ള മൂലബലത്തിന്റെ അധിപന്മാരായിരിക്കുന്ന ആ പാതാളരാവണന്മാരെ കൂട്ടിക്കൊണ്ടു വരുവാനാണ് ലങ്കാരാവണൻ കല്പിച്ചത്.

ഉടനെതന്നെ ദൂതന്മാർ പാതാളത്തിൽ എത്തിക്കഴിഞ്ഞു. വിവരങ്ങളെല്ലാം അറിഞ്ഞ ഉടനെ അത്യുഗ്രപരാക്രമികളും കലഹപ്രിയന്മാരും അതിദാരുണപ്രകൃതികളും ആയ അവർ അവിടെനിന്നും പുറപ്പെട്ട് ലങ്കയിൽ എത്തുകയുംചെയ്തു. അനന്തരം ഈ രാവണത്രയങ്ങൾ കൂടിയിരുന്ന് കുറേനേരം രഹസ്യമായി ഏതാനും ആലോചനകളെല്ലാം നടത്തി. പാതാളാധിപന്മാർ പുറത്തിറങ്ങിക്കഴിഞ്ഞു. അപ്പോഴയ്ക്കും നേരവും രാത്രിയായി.

രാവണസദനത്തിൽ നടക്കുന്ന സംഗതികളെ സൂക്ഷിച്ചറിഞ്ഞു വരുവാൻ നിയുക്തരായ ചാരന്മാർമുഖേന വിഭീഷണൻ ഈ വിവരങ്ങളെല്ലാം അറിഞ്ഞപ്പോൾ ആ ശുദ്ധാത്മാവിന്നുകൂടിയും വലിയ ഭയമുണ്ടായി. ഐരാവണമൈരാവണന്മാർ എന്തും ചെയ്യാൻ മതിയായവരും, ഏതും ചെയ്യാൻ മടിയില്ലാത്തവരും ആണെന്ന് വിഭീഷണന്ന് അറിയാമായിരുന്നു. അതിനാൽ അവർ എന്തെങ്കിലും അപത്തുണ്ടാക്കാതിരിക്കയില്ലെന്നും അതിനാൽ പ്രത്യേകം സൂക്ഷിച്ചുകൊള്ളണമെന്നും വിഭീഷണൻ എല്ലാവരേയും ഉൽബോധിപ്പിച്ചു. എല്ലാവരും അതിജാഗ്രതയോടുകൂടിത്തന്നെ ഇരിക്കുകയുംചെയ്തു. ഹനുമാൻ തന്റെ വാൽ വളച്ചുവെച്ച് വളരെ വിശാലമായതും ഉയരംകൂടിയതും ആയ മതിൽക്കെട്ടൊന്നുണ്ടാക്കി വാനരസൈന്യത്തെയെല്ലാം അതിന്നകത്താക്കി സൂക്ഷിച്ചു. രാമലക്ഷ്മണാദികളും സുഗ്രീവാംഗദാദികളും എല്ലാം ആ കോട്ടയ്ക്കുള്ളുതന്നെയാണ് കിടന്നത്.

ഇങ്ങിനെ ഇരിക്കെ ഐരാവണമൈരാവണന്മാർ അവിടെ എത്തി. മുമ്പ് കണ്ടിട്ടില്ലാത്ത പടുകൂററൻ കോട്ടയൊന്ന് അവിടെ കണ്ട് അവർ അത്ഭുതപ്പെട്ടു. ഹനുമാന്റെ ബലവീര്യാദികളോർത്ത് വിസ്മയിച്ചു. എങ്കിലും അതൊന്നും അവരെ അവരുടെ ഉദ്യമത്തിൽനിന്നും പിൻവലിക്കുവാൻ പര്യാപ്തങ്ങളായി ഭവിച്ചില്ല. അവർ ആ ലാംഗൂലക്കോട്ടയുടെ നാലുപുറവും നടന്നുനോക്കി. ഒരുവിധത്തിലും അതിനെ ഭേദിച്ച് അതിനുള്ളിൽ കടക്കുവാൻ തങ്ങളാൽ സാധിക്കയില്ലെന്ന് അവർ നിശ്ചയിച്ചു. അതിനാൽ ഭൂമിയ്ക്കടിയിൽക്കൂടെ ഒരു മാർഗ്ഗമുണ്ടാക്കി അവർ ആ മതിൽക്കെട്ടിന്നകത്ത് പ്രവേശിച്ചു.

ശ്രീരാമലക്ഷ്മണന്മാർ അവിടെ ഒരു പാറമേൽ തളർന്ന് കിടന്നുറങ്ങുന്നത് ആ പാതാളരാവണന്മാർ കണ്ടു. സൈന്യങ്ങളെ ബാധിച്ച് ശബ്ദങ്ങളൊന്നും ഉണ്ടാക്കാതെയും ആരേയും അറിയിക്കാതെയും രാമലക്ഷ്മണന്മാരെ ആ രാവിന്നുരാവെ അവിടെനിന്നും പിടിച്ചുകൊണ്ടുപോകണം എന്നായിരുന്നു അവരുടെ നിശ്ചയം. അതിനാൽ തങ്ങളുടെ ഉദ്ദേശസാദ്ധ്യത്തിന് ഇതുതന്നെ തക്ക അവസരം എന്ന് അവർ നിശ്ചയിച്ചു. മററാരും അറിയാതെ അവർ

തെല്ലു രാമലക്ഷ്മണന്മാരെ അവർ കിടന്നിരുന്ന പാറയോടുകൂടി അടർത്തിയെടുത്തു് പാതാളത്തിലേയ്ക്കു് കൊണ്ടുപോകുകയുംചെയ്തു.

സമയം അല്പംകൂടെ കഴിഞ്ഞു. നേരം ഏതാണ്ട് നല്ല പാതിരാവായിരിക്കുന്നു. എല്ലാവരും തൂങ്ങി തൂങ്ങിക്കൊണ്ടിരിക്കുകയാണ്. ഹനൂമാൻ അതിനിടയിൽ പെട്ടെന്ന് ഞെട്ടിയുണർന്നു് സൈന്യമദ്ധ്യത്തിൽ രാമലക്ഷ്മണന്മാർ ഇരിക്കുന്നേടത്തേയ്ക്കു ചെന്നു. ഹ ഹ! അവിടെയെങ്ങും അവരെ കാണ്മാനില്ല. അവർ കിടന്നിരുന്ന പാറകൂടെയും ഇല്ലവിടെ. മാരുതി നന്നെ വിഷാദിച്ചു. രാമലക്ഷ്മണന്മാരെ തിരയുകയായി. ലങ്കയിലെങ്ങും ചുററിനടന്നുനോക്കി. എങ്ങും എവിടെയും ഒരു ആവിയും അനക്കവും ഒന്നും ഇല്ല. ഒരു ഇലപോലും ചലിക്കുന്നില്ല. ഹനൂമാന് ഭാവിയെപ്പററി പല ആശങ്കകളും ഉണ്ടായി. ആ അന്തരീക്ഷം വളരെ ഇരുട്ടടഞ്ഞിരിക്കുന്നതായി ഹനൂമാൻ കണ്ടു. അങ്ങോട്ടു് എത്തിനോക്കുവാൻകൂടിയും ആ ധീരന്ന് ധൈര്യം മതിയായില്ല. എങ്കിലും ഒരു അഗ്നിദീപം ദൂരത്തെങ്ങാണ്ട് മങ്ങിമങ്ങിയെങ്കിലും എരിയുന്നതായി ഹനൂമാൻ കാണാതിരുന്നില്ല. ഈ അല്പ പ്രകാശത്തെ ലക്ഷ്യമാക്കി വിഷാദാകുലതയോടെ നികുംഭിലാപ്രദേശത്തിൽകൂടെ സഞ്ചരിക്കുമ്പോൾ അവിടെ ഒരു വൃക്ഷകോടരത്തിൽ ഇരുന്ന് രണ്ടു പ്രാവുകൾ എന്തോ സംസാരിക്കുന്നതായി ഹനൂമാൻ കേട്ടു. ആ കോടരത്തിൽ ഉണ്ടാ
രണ്ടു പ്രാവുകളിൽ ഗർഭിണിയായിരുന്ന പെൺപക്ഷി ഇങ്ങിനെ പറഞ്ഞുവത്രെ.
യിരി

പെൺപ്രാവ്—നാഥ! എനിക്ക് ഈവക ആഹാരത്തിനൊന്നും ഒരു രുചിയും തോന്നുന്നില്ല.

ആൺപ്രാവ്—എന്നാൽ എന്തു ഭക്ഷിക്കുവാൻ ആണ് നിനക്കാഗ്രഹമുള്ളത്?

പെൺപ്രാവ്—മനുഷ്യമാംസം അല്പം കിട്ടിയാൽ തിന്നാമെന്നു തോന്നുന്നുണ്ട്.

ആൺപ്രാവ്—അത്രേയുള്ളോ? അതിന്നു നിവൃത്തിയുണ്ടാക്കാമെല്ലോ.

പെൺപ്രാവ്—എന്താ നിവൃത്തി?

ആൺപ്രാവ്—പ്രിയേ! പാതാളരാവണന്മാർ രണ്ടുപേരും പാതാളത്തിൽനിന്ന് ഇവിടെ എത്തി രാമലക്ഷ്മണന്മാരെ പിടിച്ച് അങ്ങോട്ടു കൊണ്ടുപോയിട്ടുണ്ട്. അവരെ ആ രാക്ഷസന്മാർ ഇന്നുതന്നെ കൊല്ലാതിരിക്കയില്ല. എന്നാൽ ഞാൻ അവരുടെ ശരീരത്തിൽനിന്ന് കുറച്ചു മാംസം എങ്ങിനെയെങ്കിലും നിനക്കു കൊണ്ടുവന്നു തരാം.

ഇങ്ങിനെ പറയുന്നതു് ഹനൂമാൻ കേട്ടു. "ഏതു കാര്യം മനസ്സിലായെല്ലോ. ഇനി എന്തായാലും പരീക്ഷിച്ചുനോക്കാം." എന്നിങ്ങനെ മനസ്സിൽ വിചാരിച്ചുകൊണ്ട് ഹനൂമാൻ നേരെ പാതാളത്തിലേയ്ക്കുതന്നെ ചെന്നു.

### ഹനൂമാൻ രാമലക്ഷ്മണന്മാരെ രക്ഷിക്കുന്നതു്.

ഹനൂമാൻ പാതാളത്തിൽ എത്തി നേരെ രാക്ഷസന്മാരുടെ കോട്ടയിലേയ്ക്കുതന്നെ ചെന്നു. അവിടെ മകരധ്വജനെന്ന വീരനാണ് ഗോപുരം കാത്തു നില്ക്കുന്നതു്. ഹനൂമാനെ അവൻ കണ്ട ഉടനെ:—

മകരധ്വജൻ—നില്പവിടെ. നീ ആര്? ഈ അസമയത്ത് ഇവിടെ വന്നിരിക്കുന്നതെന്തിന്?

ഹനൂമാൻ—ഞാൻ ശ്രീരാമലക്ഷ്മണന്മാരുടെ ഭൃത്യനാണ്. എന്റെ നാഥന്മാരായ അവരെ ഐരാവണമൈരാവണന്മാർ വന്ന് ഇവിടേയ്ക്കു കൊണ്ടു വന്നിട്ടുണ്ട്. ഞാൻ അവരെ അന്വേഷിച്ചു പുറപ്പെട്ടിരിക്കുകയാകുന്നു.

മകരധ്വജൻ—അവരെ എവിടെനിന്ന്, എന്തിനായിട്ടാണ് കൊണ്ടു വന്നിട്ടുള്ളത്?

ഹനൂമാൻ—കൊണ്ടുവന്നതു് ലങ്കയിൽനിന്നാണ്. ഐരാവണമൈരാവണന്മാർ ലങ്കയിൽ വന്ന് ലങ്കാധിപനായ രാവണന്റെ ആവശ്യപ്രകാരം, അവിടെ കിടന്നുറങ്ങിയിരുന്ന രാമലക്ഷ്മണന്മാരെ ചതിച്ച്, അവർ അറിയാതെ അവരെ മോഷ്ടിച്ചു കൊണ്ടുവന്നിരിക്കുന്നു എന്നാണ് എന്റെ അറിവ്. എന്തിനാണു കൊണ്ടുവന്നിരിക്കുന്നതു് എന്ന് എനിക്കു നല്ല നിശ്ചയമില്ല. നീ എന്തായാലും അവരുള്ളേടം എനിക്കു പറഞ്ഞുതരണം. താമസിക്കുവാൻ പാടില്ല.

മകരധ്വജൻ—അങ്ങിനെയാണെങ്കിൽ എന്റെ പിതാവായ ശ്രീ ഹനൂമാൻ അവിടെ എന്തുചെയ്യുന്നു എന്ന് അങ്ങയ്ക്കു് അറിയാമോ?

ഹനൂമാൻ (ഇതുകേട്ട് അത്ഭുതത്തോടുകൂടി)—എന്തു്! 'എന്റെ പിതാവായ ഹനൂമാൻ' എന്നോ! ഹനൂമാൻ നിത്യബ്രഹ്മചാരിയാണെന്നാണല്ലോ ഞാൻ കേട്ടിട്ടുള്ളതു്. ആ ഹനൂമാന് എന്ന് എങ്ങിനെ എവിടെ വെച്ചു പുത്രനുണ്ടായി?

മകരധ്വജൻ—അതു് ഞാൻ പറയാം. എന്റെ വന്ദ്യപിതാവായ മാരുതി നൈഷ്ഠികബ്രഹ്മചാരിതന്നെയാണ്. അദ്ദേഹം സീതാന്വേഷണത്തിന്നായി ലങ്കയിൽ പോകുകയുണ്ടായി. ആ ഉഗ്രപരാക്രമി അവിടെച്ചെന്ന് സീതാദേവിയെ കണ്ട് വിവരങ്ങളെല്ലാം ധരിച്ചശേഷം ലങ്കാനഗരിയെ നിശ്ശേഷം ചുട്ടു നശിപ്പിച്ചു. തദനന്തരം തന്റെ വാലിനെ സമുദ്രജലത്തിൽ മുക്കി കെടുത്തുമ്പോൾ അതിലെ പുക അദ്ദേഹത്തിന്റെ കഴുത്തിൽ കഫംപോലെ കെട്ടുകയും ആ പുകനിറത്തിലായ കണ്ഠശ്ലേഷ്മം സമുദ്രജലത്തിൽതന്നെ പതിക്കുകയുംചെയ്തു. അതിനെ ഒരു മത്സ്യം കൊത്തിവിഴുങ്ങി. അതിൽനിന്നാണ് ഞാൻ ഉണ്ടായിട്ടുള്ളതു്. അങ്ങിനെ ഞാൻ ആ മഹാത്മാവായ മാരുതിയുടെ പുത്രനായിത്തീർന്നു.

ഇത്രയും കേട്ട ഉടനെ ധന്യനായ മാരുതി പുത്രവാത്സല്യംനിമിത്തം ഒഴുകുന്ന അശ്രുധാരയോടുകൂടി മകരധ്വജനെ പിടിച്ച് ആലിംഗനംചെയ്കയും, ആ വാനരശ്രേഷ്ഠൻ തന്റെ പിതാവായ ഹനൂമാൻതന്നെയാണെന്നറിഞ്ഞ സമയം മകരധ്വജൻ ഹനൂമാനെ സാഷ്ടാംഗം വീണു നമസ്കരിച്ച് വന്ദിക്കുകയുംചെയ്തു. പിന്നെ ഇങ്ങിനെ പറഞ്ഞു:—

മകരധ്വജൻ—പിതാവെ. ഈ രാക്ഷസന്മാർ വലിയ ദുഷ്ടന്മാരും ക്രൂരമികളും ആണ്. അവർ അവരുടെ പരദേവതയായ ഭദ്രകാളിക്ക് രണ്ടു ഉത്തമപുരുഷന്മാരെ ബലികൊടുക്കാമെന്ന് വളരെക്കാലം മുമ്പുതന്നെ പ്രാർത്ഥിച്ചിട്ടുണ്ടായിരുന്നു. ലക്ഷണയുക്തന്മാരായ പുരുഷന്മാരെ കിട്ടായ്കകൊണ്ട് ആ വാ

ലി ഇതുവരെ നീട്ടിക്കൊണ്ടു വരികയാണു് ചെയ്തിട്ടുള്ളതു്. രാമലക്ഷ്മണന്മാരെ ഇവിടെ കൊണ്ടുവന്നു് കാരാഗൃഹത്തിലാക്കിയിരിക്കുന്നു. അവർ ലക്ഷണം തികഞ്ഞ യുവാക്കന്മാരാകയാൽ അവരെ ഇന്നുതന്നെ ഭദ്രകാളിക്കു് ബലികൊടുക്കും. അതാ, ആ കാണുന്നതാകുന്നു ഭദ്രകാളിക്ഷേത്രം. അങ്ങു് അങ്ങോട്ടു വേഗം ചെന്നുകൊള്ളുക.

ഇങ്ങനെ മകരധ്വജൻ പറഞ്ഞതുകേട്ടു ഉടനെ ഹനുമാൻ അവിടെച്ചെന്നു്, അതികൃശശരീരനായി ഒരു സുഷിരത്തിൽ കൂടെ ആ ഭഗവതിക്ഷേത്രത്തിനുള്ളിൽ പ്രവേശിച്ചു് വിഗ്രഹത്തിനു് പിൻപുറത്തായി മറഞ്ഞിരുന്നു. അപ്പോഴേയ്ക്കും രാവണന്മാർ ഭദ്രകാളിയെ പൂജിക്കുവാനായി അവിടെ എത്തി. ഹനുമാൻ ഒളിച്ചിരുന്നു് അവരെ കണ്ടു ഉടനെ ദേവിയുടെ വാക്കായി ഇങ്ങനെ പറഞ്ഞു:—

ദേവി—നിങ്ങൾ ഇന്നെനിക്കു് നരബലി നിശ്ചയിച്ചിരിക്കുന്നു; അല്ലേ?

രാവണന്മാർക്കു് ഇതുകേട്ടപ്പോൾ അതിയായ അത്ഭുതംതോന്നി, ഭദ്രകാളി അവരിൽ നന്നെ പ്രസാദിച്ചിരിക്കുന്നു എന്നു് അവർ തീർച്ചയാക്കി, ഇങ്ങനെ പറഞ്ഞു:—"ദേവി! അടിയങ്ങൾ ചിരകാലമായി നേർന്നു് മുടങ്ങിക്കിടക്കുന്ന നരബലി ഇന്നുതന്നെ നടത്തിക്കളയാം എന്നാണു് വിചാരിക്കുന്നതു്.

ദേവി—വളരെ സന്തോഷം. നിങ്ങൾ അതിന്നായി കൊണ്ടുവന്നു് കാരാഗൃഹത്തിൽ താമസിപ്പിച്ചിരിക്കുന്നവരെ എനിക്കു് വളരെ പത്ഥ്യമായിരിക്കുന്നു. അവർ സാധാരണ പുരുഷന്മാരല്ല. അതിനാൽ ഇന്നത്തെ നരബലിയും സാധാരണവിധത്തിൽപോര. നിങ്ങൾ ഉടനെ പുറത്തു് കടന്നുകൊള്ളുക. ഞാൻ എന്റെ ദിവ്യരൂപം ധരിക്കുവാൻ പോകുന്നു. എനിക്കു് നിവേദിക്കുവാനുള്ളവയെല്ലാം ആ ഗവാക്ഷത്തിൽ കൂടെ അകത്തേയ്ക്കു് തന്നേച്ചാൽ മതി. ആരും ഇങ്ങോട്ടു നോക്കുകയേ അരുതു്. നോക്കുന്നവരുടെ നേത്രങ്ങൾ തൽക്ഷണം പൊട്ടിപ്പോകുമെന്നുമാത്രമല്ല അവർക്കു് മറ്റു പല ആപത്തുകളും സംഭവിക്കുകയും ചെയ്യും. പൂജ തൃപ്തിയായാൽ ഞാൻ പറയാം. ഉടനെ രാമലക്ഷ്മണന്മാരെ അകത്തു് തള്ളിയേക്കണം. കാട്ടുപൂക്കൾകൊണ്ടുള്ള മാലകൾ അണിയിച്ചും രക്തചന്ദനം അരച്ചു് മേലൊക്കെ പൂശിയും ചാപബാണാദ്യായുധങ്ങൾ ധരിപ്പിച്ചും വേണം അവരെ അകത്തേയ്ക്കു് തള്ളുവാൻ. ഞാൻ അവരുടെ ചോര ജീവനോടെ കുടിച്ചുകൊള്ളാം. അതിന്നാണു് ഇന്നെനിക്കു് അധികം താല്പര്യം തോന്നുന്നതു്.

രാവണന്മാർ "എല്ലാം കല്പനപോലെ" എന്നു പറഞ്ഞുകൊണ്ടു് പുറത്തുകടന്നു. ഭദ്രകാളി പ്രത്യക്ഷയായി ഇങ്ങനെ അരുളിച്ചെയ്തതുകേട്ടു് അവർക്കു് അതിയായ സന്തോഷവും അത്ഭുതവും ഉണ്ടായി. ഉടനെതന്നെ ഗവാക്ഷത്തിൽ കൂടെ അഭിഷേകവും നിവേദ്യവും ആരംഭിച്ചു. പാലും പഞ്ചാമൃതവും കുടംകുടം കണക്കായി അഭിഷേകം ചെയ്തു. പഴങ്ങൾ കുട്ടകുട്ടകളായി നിവേദിച്ചു. അട വട അവിൽ മലർ അപ്പം ഇളനീർ മുതലായവ കണക്കില്ലാതെ നൽകി. പായസം പറക്കണക്കിൽ തള്ളി. ഇവയെല്ലാം വാങ്ങിക്കഴിച്ചു് ഹനുമാനു് നല്ല തൃപ്തിയായി. അപ്പോഴേയ്ക്കും നരബലിക്കുള്ള സമയവും അടുത്തു. രാമലക്ഷ്മണന്മാരെ അവിടെ കൊണ്ടുവന്നു് കഴിഞ്ഞു. അവരുടെ ശരീരത്തി

ലൊക്കെയും രക്തചന്ദനം പൂശി; അവരെ കാട്ടുപൂക്കൾ കൊണ്ടുണ്ടാക്കിയ മാലകൾ അണിയിച്ചു; അവരുടെ കയ്യിൽ ഒന്നാന്തരത്തിൽ ഓരോ വില്ലും അസ്ത്രമൊടുങ്ങാത്ത ആവനാഴിയും കൊടുത്തു. ഒടുവിൽ വളരെ ഭക്തിയോടുകൂടി നടതുറന്ന് അവർ രണ്ടുപേരെയും ഒന്നായി അകത്തേയ്ക്ക് തള്ളുകയും ചെയ്തു. അകത്തെ സ്ഥിതിഗതികൾ എങ്ങനെയെല്ലാം ഇരിക്കുന്നു എന്നോ, എന്തെല്ലാം ആണെന്നോ, കണ്ണുതുറന്നു നോക്കുവാൻ അവർക്കാർക്കും ധൈര്യമുണ്ടായില്ല. എങ്ങനെ ഉണ്ടാകുവാനാണ? ഭഗവതിയുടെ കല്പനയ്ക്ക് എതിരായി പ്രവർത്തിക്കാമൊ! ഭഗവതി കോപിച്ചാലത്തെ കഥ പറയുവാനുണ്ടോ!

ഹനൂമാൻ വേഗം മുമ്പിലേയ്ക്കുവന്ന് ശ്രീരാമലക്ഷ്മണന്മാരെ നമസ്കരിച്ചു 'നമുക്കിനി പുറത്തേയ്ക്കു കടക്കാം. സമയം കളഞ്ഞുകൂടാ' എന്നു പറഞ്ഞ് അവരുടെ കൈക്ക് പിടിച്ചുകൊണ്ട്, തുറന്നവാതിൽ അടയ്ക്കുന്നതിന് മുമ്പായി അതിൽക്കൂടെ പുറത്തേക്കു ചാടി.

## പാതാളരാവണവധം.

പാതാളരാവണന്മാർ ഇതു കണ്ടുകൊണ്ട് നില്ക്കുന്നുണ്ട്. എങ്കിലും ഇങ്ങനെ ഒരു സംഭവം ഉണ്ടാകുമെന്ന് അവർ സ്വപ്നേപി വിചാരിച്ചതല്ലായിരുന്നു. അതുകൊണ്ട് അതിൻെറ സ്വഭാവം എന്താണെന്നുതന്നെ അവർക്ക് അത്ര ക്ഷണത്തിൽ മനസ്സിലാക്കുവാൻ സാധിച്ചില്ല. അത്ഭുതപരതന്ത്രന്മാരായിത്തീർന്ന അവർ അവരുടെ അവക വികാരങ്ങളിൽനിന്നും രക്ഷപെട്ടു. രാമലക്ഷ്മണന്മാർ ആയുധപാണികളായി രക്ഷപ്പെട്ടിരിക്കുന്നുവെന്ന് മനസ്സിലാക്കിയപ്പോഴേക്കും രാമലക്ഷ്മണന്മാർക്കും ഹനൂമാനും സൗകര്യമുള്ള ഒരു സ്ഥലത്തു യുദ്ധത്തിനൊരുങ്ങിനില്ക്കുവാൻ അവസരം സിദ്ധിച്ചു. അപ്പോഴേക്കും രാവണന്മാരും അവരുടെ ബന്ധുക്കളും കൂട്ടുകാരും പാതാളരാക്ഷസസൈന്യവും എല്ലാം പാഞ്ഞെത്തി, അവരോടെതിർത്തു. ഈ യുദ്ധം ഏററവും ഭയാനകമായാണ് പരിണമിച്ചത്.

“എത്രനിശാചരരുണ്ടുവന്നേററതി-
ങ്ങത്രരാമന്മാരുമുണ്ടെന്നതുപോലെ
രാമമയമായ് ചമഞ്ഞിതു സംഗ്രാമ-
ഭൂമിയുമെന്തൊരു വൈഭവമന്നേരം.
എന്നോടുതന്നെ പൊരുന്നിതു രാഘവ-
നെന്നുതോന്നീ രജനീചരർക്കൊക്കവെ.
ദ്വാദശനാഴികനേരമൊരുപോലെ
യാതുധാനാവലിയോടു രഘൂത്തമൻ
അസ്ത്രംവരിഷിച്ചനേരമാർക്കുംതത്ര
ചിത്തേ തിരിച്ചറിയായതില്ലേതുമേ.
വാസരരാത്രിനിശാചരവാനര
മേദിനീവാരിധി ശൈലവനങ്ങളും
ദ്വാദശനാഴികകൊണ്ടു നിശാചരർ
മേദിനിതന്നിൽ വീണീടിനാരൊക്കവെ.
മേഘത്തിനുള്ളിൽനിന്നർക്കബിംബംപോലെ
രാഘവൻതന്നെയും കാണായിതന്നേരം,

ഐരാവണമൈരാവണന്മാരുടെ ശിരസ്സുകളും രാമലക്ഷ്മണന്മാർ അറിഞ്ഞുതള്ളി. പക്ഷേ അതുകൊണ്ട് വലിയ ഫലമൊന്നും ഉണ്ടായില്ല. അവരുടെ ശിരസ്സുകൾ പിന്നെയും മുളച്ചുവരികയും അവർ പിന്നെയും ജീവിക്കുകയും ചെയ്തു. പിന്നെയും രാമലക്ഷ്മണന്മാർ അവരുടെ കണ്ഠം മുറിച്ചു. അവരുടെ ശിരസ്സ് പിന്നെയും മുളച്ചുണ്ടായി. ഇങ്ങിനെ ഒന്നുരണ്ടല്ല ഒരു നൂറുതവണ അവരുടെ ശിരസ്സറുക്കുകയും അപ്പോഴെല്ലാം അവർ ജീവിക്കുകയും ആണ് ഉണ്ടായത്. ഇങ്ങിനെ അവിടെ അതിഭയങ്കരമായ യുദ്ധം നടന്നുകൊണ്ടിരിക്കുന്നു.

ഹനുമാന് ഇതുകണ്ട് അതിയായ ആശ്ചര്യം തോന്നി. അനേകംതവണ തലമറുത്തിട്ടിട്ടും ഇവർ ഇങ്ങിനെ വീണ്ടും വീണ്ടും ജീവിക്കുന്നതിന് തക്കതായ കാരണം വല്ലതും ഉണ്ടായിരിക്കുമെന്നും, അത് എന്താണെന്ന് അന്വേഷിച്ചറിഞ്ഞ് ശരിയായ പരിഹാരം ചെയ്യാതെ ഇവിടെത്തന്നെ ഇങ്ങിനെ മിഴിച്ചുകൊണ്ട് നില്ക്കുന്നത് വെറും ഭോഷത്വമാണെന്നും ഹനുമാൻ നിശ്ചയിച്ച് ആ യുദ്ധഭൂമിയിൽനിന്നും പിൻമാറി, ഒന്നും അറിയാത്ത ഒരുവനെപ്പോലെ അവിടെയെല്ലാം ചുറ്റിത്തിരിയുവാൻ തുടങ്ങി. അതിനിടയിൽ ഒരു വിജനസ്ഥലത്ത് ഒരു മനോഹരിയായ സുന്ദരി തനിയെയിരുന്ന് വ്യസനിക്കുന്നതായി ഹനുമാൻ കണ്ടു. ഉടനെ ഒരു വൃദ്ധന്റെ ആകൃതിയിൽ അടുത്തുചെന്ന് —

വൃദ്ധൻ—കുഞ്ഞേ! നീ ആരാണ്? ജനസഞ്ചാരം ഇല്ലാത്ത ഈ സ്ഥലത്ത്, പ്രത്യേകിച്ചും ഈ അസമയത്ത് സൗന്ദര്യവതിയായ നീ ഇങ്ങിനെ തനിയെ ഇരിക്കുന്നത് എന്തിന്?

സ്ത്രീ—സാധോ! ഞാൻ ഒരു നാഗകന്യകയാകുന്നു. എന്നെ ഐരാവണൻ ഇവിടെ കൊണ്ടുവന്ന് വെച്ചിരിക്കയാകുന്നു. മൈരാവണനും എന്നെ ദുഷ്ടവിചാരത്തോടുകൂടി നോക്കുന്നുണ്ട്. ഇവരുടെ പിടിയിൽനിന്ന് രക്ഷപ്പെട്ടുപോകുവാൻ യാതൊരു മാർഗ്ഗവും കാണാത്തതിനാൽ ഞാൻ ഇങ്ങിനെ താനേ ഇരുന്ന് ദുഃഖിക്കുമ്പോഴാണ് അങ്ങയെ കണ്ടത്. എന്റെ ദുഃഖം ഞാൻ വേറെ ആരോടു പറയുവാനാണ്. അങ്ങ് കാഴ്ചയിൽ ഒരു മഹാനാണെന്ന് തോന്നിയതിനാൽ ഉള്ള പരമാർത്ഥം ഇത്രയും പറഞ്ഞുപോയെന്നേയുള്ളു.

വൃദ്ധൻ—എന്നാൽ ഇനി കുഞ്ഞ് വ്യസനിക്കേണ്ടതില്ല. രാമലക്ഷ്മണന്മാർ ഐരാവണമൈരാവണന്മാരെ ഇപ്പോഴയ്ക്കു കൊന്നിരിക്കും. ഇനി ദേവി ഇഷ്ടംപോലെ എവിടെ വേണമെങ്കിലും പോയിക്കൊള്ളുകയേ വേണ്ടു.

നാഗകന്യക—രാമലക്ഷ്മണന്മാർ ഐരാവണമൈരാവണന്മാരെ കൊല്ലുകയോ? ശരി, ശരി, ഉണ്ടാകുന്ന കാര്യംതന്നെ.

വൃദ്ധൻ—അതെന്താണ്! ഇങ്ങിനെ പരിഹാസ്യമാക്കി പറയുവാനുള്ള കാരണമെന്ത്?

നാഗകന്യക—അങ്ങിനെയാണ്, അതുതന്നെ. ഈ പാതാളരാവണന്മാരെ കൊല്ലുവാൻ അത്രവേഗമൊന്നും സാധിക്കുകയില്ലെന്ന് എനിക്കറിയാം,

വൃദ്ധൻ—സാധിക്കാതിരിക്കുവാനുള്ള കാരണം?

നാഗകന്യക—ഇതു് രഹസ്യമാണു്; ആരോടും പറയുവാൻപാടില്ല. പ്രത്യേകിച്ചും അമ്മാവൻ ഒരു അന്യൻ.

വൃദ്ധൻ—(ഖേദത്തോടുകൂടി) കുഞ്ഞെ! എന്നെ അങ്ങിനെയൊന്നും സംശയിക്കേണ്ട പാതാളരാവണന്മാരെക്കൊണ്ടു് കുഞ്ഞിനെപ്പോലെതന്നെ സങ്കടം അനുഭവിക്കുന്ന ഒരുവനാണു് ഈ വൃദ്ധനും. ഈ രഹസ്യം എന്താണെന്നു് കുഞ്ഞു് എന്നോടു പറഞ്ഞാൽ നമ്മൾ രണ്ടുപേരും ആപത്തിൽനിന്നു് രക്ഷപ്പെടുവാനുള്ള മാർഗ്ഗം ഞാൻ ഉണ്ടാക്കാം.

നാഗകന്യക—എന്നാൽ അങ്ങു് ആരാണു്; പരമാർത്ഥം പറഞ്ഞാലും.

വൃദ്ധൻ—ഈ രണ്ടു ദുരാചാരന്മാർ മരിച്ചാൽ നമ്മൾ രണ്ടുപേർക്കും ഒരുപോലെ സന്തോഷം ഉണ്ടാകുമോ അവർ ഇപ്പോൾ ഏതു രണ്ടു് മഹാപുരുഷന്മാരോടു യുദ്ധംചെയ്തുകൊണ്ടു നില്ക്കുന്നുവോ ആ മഹാപുരുഷന്മാരായ രാമലക്ഷ്മണന്മാരുടെ ഭൃത്യനും ഇവിടത്തെ കാവൽക്കാരനായ മകരധ്വജൻെറ പിതാവും ആയ ഹനുമാനാണു് ഞാൻ. എന്നെ വിശ്വസിച്ചുകൊള്ളുക.

നാഗകന്യക—മകരധ്വജൻെറ പിതാവോ? എന്നാൽ അങ്ങു് തീർച്ചയായും വിശ്വാസയോഗ്യൻതന്നെ. മകരധ്വജനെപ്പോലെ യോഗ്യനും സൽസ്വഭാവിയും സത്യസന്ധനും ഉത്തമനും ആയ ഒരുവൻെറ പിതാവു് തീർച്ചയായും യോഗ്യനും സത്യസന്ധനും വിശ്വാസയോഗ്യനുംതന്നെ ആയിരിക്കണം. അങ്കുരം കണ്ടാൽ ബീജത്തെ നിർണ്ണയിക്കാമല്ലോ.

ഹനുമാൻ—എന്നാൽ പറയുക.

നാഗകന്യക പറഞ്ഞുതന്നാൽ അങ്ങു് എനിക്കു് എന്തുപകാരം ചെയ്യും.

ഹനുമാൻ—എന്തുവേണമെങ്കിലും ചെയ്യാം.

നാഗകന്യക—മാരുതെ! അങ്ങയുടെ ശ്രീരാമൻ എന്നെ ഭാര്യയായി സ്വീകരിക്കുമെങ്കിൽ ഞാൻ പറഞ്ഞുതരാം.

ഹനുമാൻ—ശ്രീരാമൻ ദേവിയെ ഭാര്യയായി സ്വീകരിക്കും. പക്ഷെ ദേവിക്കും ശ്രീരാമനുംകൂടി ഇരിക്കുവാൻതക്ക ബലമുള്ള മഞ്ചം എവിടുണ്ടു്?

നാഗകന്യക—അതെല്ലാം ഞാൻ സജ്ജമാക്കിക്കൊള്ളാം.

ഹനുമാൻ—എന്നാൽ ശരി; ദേവിയെ പരിഗ്രഹിക്കുവാനായി ശ്രീരാമൻവന്നു് ദേവിയാൽ സജ്ജമാക്കപ്പെട്ട മഞ്ചത്തിൽ ഇരിക്കുമ്പോൾ ആ മഞ്ചം ഒടിഞ്ഞുപോകാതിരുന്നാൽ ദേവിയെ രാമഭദ്രസ്വാമി നിശ്ചയമായും ഭാര്യയായി സ്വീകരിക്കും. ഇനി പറഞ്ഞാലെ.

നാഗകന്യക—പറയാം; കേട്ടുകൊള്ളുക. പണ്ടു് ഒരു കൂട്ടം ദുഷ്ടക്കുട്ടികൾകൂടി കുറെ വണ്ടുകളെ പിടിച്ചു് മുള്ളിന്മേൽ കോർത്തു് കളിക്കുകയായിരുന്നു. ഈ രാവണന്മാർ അതുകണ്ടു്, ആ സാധുപ്രാണികളിൽ ദയതോന്നി അവയെ ആ ദുഷ്ടപ്പിള്ളകളുടെ ആക്രമത്തിൽനിന്നും രക്ഷപ്പെടുത്തി. അപ്പോൾ ആ വണ്ടുകൾ പറഞ്ഞു: "ഞങ്ങളെ മരണത്തിൽനിന്നു രക്ഷിച്ച നിങ്ങളെ ഞങ്ങളും മരണത്തിൽനിന്നു രക്ഷിക്കുന്നുണ്ടു്" എന്നു്. രാവണന്മാർ

ട്ടുണ്ടെങ്കിലും കെട്ടതട്ടുമ്പോൾ ഈ വണ്ടുകൾ അമൃതം കൊണ്ടുവന്ന് അവരുടെ രക്തത്തിൽ കലർത്തുന്നതുകൊണ്ടാണ് അവരെ ആക്കും കൊല്ലുവാൻ സാധിക്കാതിരിക്കുന്നത്. ആ വണ്ടുകൾ ഇവിടെനിന്നും കുറേ തെക്കോട്ടുപോയാൽ കാണാകുന്നതും, ദുർഗ്ഗമമായിരിക്കുന്നതും ആയ ഒരു മലയുടെ ഭയങ്കരഗഹ്വരത്തിൽ ജീവിക്കുന്നു. അവിടെച്ചെന്നു ചേരുവാനുള്ള വഴി ഞാൻ വ്യക്തമായി പറഞ്ഞുതരാം. ആ മാർഗ്ഗത്തിലൂടെ പോയി അവിടെച്ചെന്ന് ആ വണ്ടുകളെ നിശ്ശേഷം നശിപ്പിച്ചാൽമാത്രമേ ഈ രാവണന്മാരെ നിഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ. അങ്ങയെക്കൊണ്ട് കഴിയുമെങ്കിൽ വേഗം അതിന്നായി ശ്രമിച്ചുകൊള്ളുക. അങ്ങയ്ക്കു് മംഗളം ഭവിക്കട്ടെ.

ഇത്രയും കേട്ട ഉടനെ ഹനൂമാൻ ആ നാഗകന്യക കാണിച്ചുകൊടുത്ത മാർഗ്ഗത്തിൽക്കൂടെ പോയി ദുർഗ്ഗമങ്ങളായ ഗിരിപാർശ്വങ്ങളേയും ഭയങ്കരങ്ങളായ വനപാർശ്വങ്ങളേയും പിന്നിട്ട് ഈ വണ്ടുകളുടെ സങ്കേതസ്ഥാനമായ പർവ്വതഗഹ്വരത്തിൽ എത്തിച്ചേർന്നു. അവയെ ലക്ഷം ലക്ഷം കണക്കാക്കി കൊല്ലുവാൻ തുടങ്ങി. അതു കണ്ടപ്പോൾ അവയുടെ രാജാവ് ഹനൂമാനെ ഭയം പ്രാപിച്ച് വംശവിച്ഛേദം വരുത്തരുതെന്നർത്ഥിച്ചു. അതു കേട്ട്—"ഞാൻ നിങ്ങളുടെ വംശം മുടിക്കാതിരിക്കണമെങ്കിൽ നീ എനിക്ക് രണ്ടു് ഉപകാരം ചെയ്യണം." എന്ന് പറഞ്ഞു. ആ ഭ്രമരരാട്ട് "അങ്ങിനെതന്നെ" എന്നു സമ്മതിയ്ക്കുകയുംചെയ്തു. ഒന്നാമതായി പാതാളരാവണന്മാരുടെ രക്തത്തിൽ ഇനിമേൽ അമൃതം കലർത്തരുത്; രണ്ടാമതായി ഐരാവണന്റെ ഭോഗപത്നിയായ നാഗകന്യക ശ്രീരാമനെ സ്വീകരിക്കുവാനായി തയ്യാറാക്കുന്ന മഞ്ചത്തിന്റെ കാലുകളും തണ്ടുകളും നിശ്ശേഷം തുളച്ച് പൊള്ളയാക്കി വെക്കണം. ഹനൂമാൻ ഭ്രമരരാജാവിനോട്ട് ആവശ്യപ്പെട്ട രണ്ടു സംഗതികൾ ഇവയായിരുന്നു. ആ ഭ്രമരാധിപൻ "അങ്ങിനെതന്നെ" എന്ന് സമ്മതിക്കുകയുംചെയ്തു.

അമൃതിന്റെ ഉറവടഞ്ഞതപ്പോൾ രാവണന്മാർ രണഭൂമിയിൽ മൃതരായി വീണുകഴിഞ്ഞു. ഇങ്ങിനെ കഥാവശേഷന്മാരായി ഭവിച്ച പാതാളരാക്ഷസരാജാക്കന്മാരുടെ സ്ഥാനത്ത് മകരധ്വജനെ രാജാവാക്കി അഭിഷേകം ചെയ്തുകൊണ്ട് രാമലക്ഷ്മണന്മാർ ലങ്കയിലേയ്ക്കു് പുറപ്പെട്ടപ്പോൾ ഹനൂമാൻ അവരുടെ അടുത്തുചെന്ന് താൻ നാഗകന്യകയോടുചെയ്ത വാഗ്ദാനത്തെപ്പറ്റി അറിയിച്ചു. അതു കേട്ടപ്പോൾ ആ ഭക്തനു തന്നിലുള്ള വിശ്വാസവും ഭക്തിയും ഓർത്ത് ശ്രീരാമനുകൂടെ ബഹുമാനം തോന്നി. ഉടനെതന്നെ ഹനൂമാന്റെ വാക്കനുസരിച്ച് ആ കന്യകയെ പത്നിയാക്കി സ്വീകരിക്കുവാൻ വേണ്ടി ശ്രീരാമൻ അവൾ സജ്ജമാക്കിയിരിക്കുന്ന ശയനഗൃഹത്തിലേയ്ക്കു് ചെന്നു. അവിടെ,തന്നെ കാത്തുനില്ക്കുന്ന ആ അതിസുന്ദരിയായ കന്യകയെ കണ്ട് ശ്രീരാമൻ മന്ദഹാസം തൂകി, അവളുടെ കൈപിടിച്ചുകൊണ്ട് മഞ്ചത്തിൽ ഇരിയ്ക്കുവാൻ ഭാവിച്ചപ്പോഴേക്കും ആ മഞ്ചം പൊടിഞ്ഞു താഴെ വീണുകഴിഞ്ഞു. നാഗകന്യക വിവർണ്ണയായി മാറിനിന്നു. ശ്രീരാമൻ ആ സുന്ദരാംഗിയുടെ മനോഗതം നല്ലപോലെ മനസ്സിലാക്കി പറഞ്ഞു:—"അല്ലയോ സുന്ദരി! ഞാൻ നിന്നിൽ സന്തോഷത്തോടുകൂടിയവനായിരിക്കുന്നു. എങ്കിലും ഇപ്പോൾ എന്റെ ഭക്തന്റെ ഭാഷിതം സഫലമാക്കുവാനായി ഇവിടെവന്നു എന്നു മാത്ര

ഉള്ളൂ. ഇപ്പോൾ എനിക്ക് നിന്നെയും നിനക്ക് എന്നെയും സ്വീകരിക്കുവാൻ പാടില്ല. എങ്കിലും ഞാൻ നിന്റെ ആഗ്രഹം സാധിപ്പിച്ചു തന്നുകൊള്ളാം. സമാധാനത്തോടെ അല്പം ക്ഷമിച്ചിരിക്കുക. നീ ഈ ദേഹം വെടിഞ്ഞാൽ ഉടനെതന്നെ ഭൂമിയിൽ ഒരു ബ്രാഹ്മണകന്യകയായി ജനിക്കുന്നതാണ്. * ആ ജന്മത്തിൽ കഠിനമായ തപോവൃത്തികൊണ്ട് നീ എന്നെ പ്രസാദിപ്പിക്കുന്നതും അതിനടുത്ത ദ്വാപരയുഗത്തിൽ ഞാൻ കൃഷ്ണനായി ജനിക്കുമ്പോൾ നീ എന്റെ ഭാര്യയായി വേഷിക്കുന്നതും ആകുന്നു." ശ്രീരാമന്റെ ഈ വാക്കുകേട്ട ഉടനേതന്നെ ആ നാഗകന്യക അഗ്നിപ്രവേശം ചെയ്യുകയുംചെയ്തു.

ശ്രീരാമലക്ഷ്മണന്മാർ പാതാളത്തിൽനിന്ന് ഇങ്ങിനെ ലങ്കയിലേയ്ക്കു പുറപ്പെട്ടു. ശ്രീരാമൻ ഹനുമാന്റെ ചുമലിലും ലക്ഷ്മണൻ മകരധ്വജന്റെ ചുമലിലും കയറിയാണ് പോന്നത്. ഈ വരവുകണ്ട് സുഗ്രീവാദികൾ വളരെ അതിശയിച്ചു. ഹനുമാനെപ്പോലെ മറ്റൊരു കുട്ടിഹനുമാനെക്കൂടെ കണ്ടപ്പോൾ ആണ് അവർക്ക് അതിയായ സന്തോഷമുണ്ടായത്. കാഴ്ചയിൽ മകരധ്വജൻ ഹനുമാനെപ്പോലെതന്നെ ആയിരുന്നു. പുരാണപ്രസിദ്ധമായ ആ രാത്രിയിൽ കഴിഞ്ഞ സംഭവങ്ങളെല്ലാം, ശ്രീരാമാദികൾ പറഞ്ഞുകേൾപ്പിച്ചതിനുശേഷം മാത്രമേ സുഗ്രീവാംഗദാദികൾ അറിഞ്ഞുള്ളൂ. ഇങ്ങിനെ പിറ്റേദിവസം രാവിലെ ലങ്കയിൽ വാനരസൈന്യം വീണ്ടും ഉത്സാഹത്തോടുകൂടിയവരായിത്തീർന്നു.

## കുംഭകർണ്ണവധം.

ഈ വിവരങ്ങളെല്ലാം അറിഞ്ഞ സമയം രാവണന്ന് അതിയായ [illegible]രാരംഭമാണ് ഉണ്ടായത്. അസഹ്യമായ ബുദ്ധിമുട്ട് നേരിടുമ്പോൾ എടുത്തുപയോഗിക്കുവാൻ ഒരു നിധിയെന്നപോലെ കരുതി വെച്ചിരുന്ന ബലം ആയിരുന്നു രാവണന്റെ പാതാളരാക്ഷസബലം. പാതാളരാക്ഷസന്മാരും, അവരുടെ രാജാക്കന്മാരായ ഐരാവണമൈരാവണന്മാരും, വളരെ കാര്യശക്തിയുള്ളവരും ക്രൂരന്മാരും എന്തും ചെയ്യാൻ മടിക്കാത്ത അവിവേകികളും ആയിരുന്നു. അവർ ലങ്കാരാക്ഷസന്മാരെപ്പോലെ പരിഷ്കാരവും ബുദ്ധിസാമർത്ഥ്യവും ഉള്ളവരായിരുന്നില്ല. അതിനാൽ ഈ അപരിഷ്കൃതരാക്ഷസസൈന്യത്തെ നിർമ്മര്യാദങ്ങളായ അരാസകൃത്യങ്ങൾ ചെയ്യിക്കുവാൻ ഒരു ആയുധം എന്നപോലെ ആയിരുന്നു ലങ്കാധിപനായ രാവണൻ സ്വാധീനം വെച്ചിരുന്നത്. അവർക്കൂടെ ഇങ്ങിനെ നിശ്ശേഷം നശിച്ചുപോയതായ വിവരം അറിഞ്ഞ ഉടനെ രാവണന്ന് അതിയായ ദുഃഖം ഉണ്ടായി. തന്റെ ഭാഗ്യപതാക സ്തംഭത്തോടുകൂടി അറ്റുന്നതായി രാവണൻ കണ്ടു. എങ്കിലും പൌരുഷത്തെ കൈവിടുവാൻ ആ ധീരധീരൻ തയ്യാറായില്ല. അതിനാൽ ഉടനെതന്നെ മന്ത്രിസഭ വിളിച്ചുകൂട്ടി രാവണൻ ഇങ്ങിനെ പറഞ്ഞു:—

രാവണൻ— കാര്യങ്ങൾ പന്തിയല്ലാത്തവിധം തല തിരിയുവാനാണ് പുറപ്പാടെന്നു തോന്നുന്നു. അടുത്തകാലത്തിനിപ്പുറമായി, പ്രത്യേകിച്ചും യുദ്ധം ആരംഭിച്ചതിന് ശേഷം, ലങ്കയിൽ സംഭവിച്ച സംഭവങ്ങളൊന്നും,

---

* "കന്യാകുമാരി എന്ന പേരോടുകൂടി സമുദ്രതീരത്തിൽ ബ്രാഹ്മണ പുത്രിയായി ജനിച്ചത് ഈ നാഗകന്യകയാണെന്നു്.

അനുകൂലമാവാത്തത് സൂചിപ്പിക്കുന്നതായി കാണുന്നില്ല. അതിനാൽ നമ്മുടെ ഭാവി അശുഭജനകമായിത്തന്നെ ഇരിക്കും എന്നു വേണം വിചാരിക്കുവാൻ. മാത്രമല്ല, എൻെറ പൗരുഷചന്ദ്രനും ലങ്കയിലെ യശശ്ചന്ദ്രികയും അസ്തമിക്കേണ്ട കാലമായിരിക്കുന്നു എന്നുകൂടെ തോന്നുന്നുണ്ട്. മനുഷ്യൻെറ കൈകൊണ്ടാണ് എനിക്ക് മരണം സംഭവിക്കുക എന്നു പണ്ട് ബ്രഹ്മാവു തന്നെ പറഞ്ഞിട്ടുണ്ടായി. അതിനുള്ള കാലവും ഏതാണ്ട് അടുത്തെത്തിയിരിക്കുന്നു. ഈ രാമൻ രാവണനിഗ്രഹത്തിന്നായി അവതരിച്ച നാരായണൻ തന്നെയായിരിക്കണം. ഞാൻ പണ്ടൊരിക്കൽ, ദിഗ്ജയത്തിൽ ഇരുന്നിരുന്ന അനരണ്യൻ എന്ന അയോധ്യാധിപനെ നിഗ്രഹിച്ച സമയം 'ഞാൻ ഇന്ന് ഇതിന്ന് പകരം ചോദിക്കുന്നില്ല. എന്നാൽ എൻെറ വംശത്തിൽ ജനിക്കുന്ന ഒരുവൻ നിന്നെ നിൻെറ കുടുംബത്തോടുകൂടി നിഗ്രഹിക്കുന്നതായിരിക്കും.' എന്ന് പറയുകയുണ്ടായിട്ടുണ്ട്. അതിനുള്ള കാലവും അടുത്തിരിക്കാം. ഇവക സംഗതികളെല്ലാം കൂട്ടിച്ചേർത്ത് ആലോചിച്ചു നോക്കുമ്പോൾ ഈ രാമൻെറ കയ്യാൽ എനിക്ക് മരണം സംഭവിച്ചുകൂടുവാൻ വഴിയുണ്ടെന്നുതന്നെ വേണം ഊഹിക്കുവാൻ. എന്നാൽ ഇങ്ങിനെ വിചാരിച്ച് അലസനായി ഇരിക്കുന്നതിന് ഞാൻ പറയുന്നതിന്നർത്ഥമില്ലതാനും. "അവസാനശ്വാസംവരെ പരിശ്രമിക്കുക" എന്നുള്ളതാണ് വീരപുരുഷന്മാരുടെ ലക്ഷണം. അതിനാൽ ഇനിയും കഴിയുന്നത്ര ഉത്സാഹിക്കുകതന്നെ. നമ്മുടെ സഹോദരൻ ഈ വിവരങ്ങൾ ഒന്നും അറിയാതെ ഉറങ്ങിക്കിടക്കുകയാകുന്നു. അതിനാൽ നിങ്ങൾ ചെന്ന് അവനെ വേഗം ഉണർത്തിക്കൊണ്ടു വരണം."

ഇങ്ങിനെ രാവണൻ കല്പിച്ച ഉടനെതന്നെ ഒരുകൂട്ടം ഭൃത്യന്മാർ, കുംഭകർണ്ണൻ കിടന്നുറങ്ങുന്ന ഗുഹയിൽ ഓടിയെത്തി, ആ രാക്ഷസവര്യനെ ഉണർത്തുവാൻ ശ്രമിച്ചു. ഇതിനിടയിൽ അവരിൽ പലരും ആ പർവ്വതാകാരൻെറ ശ്വാസവേഗത്തിൽ കുടുങ്ങി നാസാരന്ധ്രത്തിൽക്കൂടെ അകത്തേയ്ക്കും പുറത്തേയ്ക്കും മറ്റും ഓടിക്കൊണ്ടിരുന്നു. മററുള്ളവരാകട്ടെ –

"ആനകദുന്ദുഭിമുഖ്യവാദ്യങ്ങളു-
മാനക്കർ ഘോഷം കുതിരപ്പടകളും
കുംഭകർണ്ണോപരി പാഞ്ഞുമാത്രം ജഗൽ
കമ്പം വരുത്തിനാർ;
കുംഭസഹസ്രം ജലം ചൊരിഞ്ഞിടിനാർ
കുംഭകർണ്ണശ്രവണാന്തരേ;
കുംഭിവരന്മാരെക്കൊണ്ടു നാസാരന്ധ്ര
സംഭൃതരോമം പിടിച്ചു വലിപ്പിച്ചു.

ആ കുംഭിവരന്മാർ തുമ്പിക്കരമററലറി. എന്നിട്ടും ജംഭാരിവൈരിക്ക് കനവുമുണ്ടായില. ഒടുവിൽ രാവണൻെറ ആജ്ഞപ്രകാരം കുംഭകർണ്ണോപരി പിറകൂട്ടി തികത്തിച്ചു. അപ്പോഴേ കുംഭകർണ്ണൻ ഉണർന്നുള്ളു. അതിന്നുശേഷം നാനാതരം പന്നികൾ കഴുതകൾ പോത്തുകൾ മുതലായ മൃഗങ്ങളെയും അനേകം കുടം മദ്യം രക്തം മുതലായ പാനീയങ്ങളെയും കഴിച്ച് വിശപ്പും ദാഹവും തീർത്ത് രാജാവിൻെറ മുമ്പിലേയ്ക്ക് ചെന്നു. അവിടെവെച്ച് ജ്യേഷ്ഠാനുജ

ന്മാർ തമ്മിൽ താല്ക്കാലികസ്ഥിതിഗതികളെപ്പററി കാര്യവിചാരം ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ കുംഭകർണ്ണൻ ഇങ്ങിനെ പറഞ്ഞു:—

കുംഭകർണ്ണൻ:— പ്രഭോ! അങ്ങയുടെ ഏതാദൃശപ്രവൃത്തികളെപ്പററി എനിക്കുള്ള അഭിപ്രായം ഞാൻ മുമ്പേതന്നെ ഇവിടെ അറിയിച്ചിട്ടുള്ളതാണല്ലോ. രാമനോട്ട് അനാവശ്യമായി കലഹത്തിന്നു പുറപ്പെട്ടതു് നന്നായില്ല. ഞാൻ മുമ്പൊരിക്കൽ വനത്തിൽ പോയിരുന്ന സമയം അവിടെവെച്ചു് നാരദമഹർഷിയെ കാണുകയുണ്ടായി. അദ്ദേഹം അപ്പോൾ ദേവസഭയിൽനിന്നു അയോദ്ധ്യയിലേയ്ക്കു് എഴുന്നള്ളുകയായിരുന്നു. ഞങ്ങൾതമ്മിൽ ഓരോ നാട്ടുവർത്തമാനങ്ങൾ പറഞ്ഞകൂട്ടത്തിൽ— രാവണവധത്തിന്നായി അയോദ്ധ്യയിൽ രാമൻഎന്ന പേരോടുകൂടിയ ഒരു രാജകുമാരൻ ജനിച്ചിട്ടുണ്ടെന്നും അദ്ദേഹം അപ്പോൾ അയോദ്ധ്യയിലേയ്ക്കു് പോകുന്നതുതന്നെ രാമനെ അതിലേക്ക് വേഗം പ്രേരിപ്പിക്കുവാനാണെന്നും അദ്ദേഹം എന്നോട്ട് പറയുകയുണ്ടായി. അതു് പരമാർത്ഥംതന്നെയാണെന്നും അദ്ദേഹംതന്നെയായിരിക്കണം രാമനെ ഇങ്ങോട്ട് അയച്ചിരിക്കുന്നതെന്നും എനിക്ക് തോന്നുന്നു. അതു് എങ്ങിനെയെങ്കിലും ആയിക്കൊള്ളട്ടെ; രാമൻ ഒരു മഹായോഗ്യനായ രാജപുത്രനാണെന്നുള്ളതു് തർക്കമററ സംഗതിതന്നെ. രാമന്റെ ശത്രുക്കൾ കൂടിയും സമ്മതിക്കുന്ന കാര്യമാണതു്. അങ്ങ് കാമവികാരനായി ആ രാജപുരുഷനോട്ട് വിരോധംവെച്ചുകൊണ്ടിരിക്കുന്നതു് നന്നല്ല. തന്റെ ഭാര്യയെ അന്യാധീനത്തിൽ വെച്ചുകൊണ്ടിരിക്കുവാൻ പൌരുഷമുള്ളവർക്കാർക്കും ഇഷ്ടമുണ്ടാകുന്നതല്ലതന്നെ. അതിനാൽ അവർ ഇപ്പോൾ അപരിഹാര്യമായ ഒരു കർത്തവ്യകർമ്മത്തിലാണു് ഏർപ്പെട്ടിരിക്കുന്നതു്. ഇതിൽ തെററുകാർ നമ്മൾതന്നെയാകുന്നു. അതിനാൽ ഇനിയെങ്കിലും ആ പെണ്ണിനെ അങ്ങ് പറഞ്ഞയച്ചേക്കണം. എവിടെയെങ്കിലും പോയി തുലയട്ടെ. എന്നാൽ നമുക്ക് ഒരു ദിക്കിൽ അടങ്ങിഒതുങ്ങി ഇരിക്കാം."

ഇങ്ങിനെ കുംഭകർണ്ണൻ പറഞ്ഞതു കേട്ടപ്പോൾ ഉണ്ടായ നൈരാശ്യത്തോടും വ്യസനത്തോടും കോപത്തോടുംകൂടി രാവണൻ പറഞ്ഞു:—"നീ ഇപ്പോൾ യുദ്ധംചെയ്യുന്നതിനെക്കാൾ ധർമ്മോപദേശം ചെയ്യുവാനാണ് അധികം യോഗ്യനായിത്തീർന്നിരിക്കുന്നതെന്ന് തോന്നുന്നു. ഭീരുക്കളും അലസന്മാരും ആയ പൌരുഷഹീനർക്ക് സാധാരണമായി തോന്നാറുള്ള ബുദ്ധികളെല്ലാം നിനക്കും തോന്നുന്നുണ്ട്. പക്ഷെ ഉറക്കഭ്രാന്തുനിമിത്തമായിരിക്കാം നീ ഇങ്ങിനെയെല്ലാം പറയുന്നതെന്ന് ഞാൻ വിചാരിക്കുന്നു. രാജ്യമാസകലം അപകടത്തിൽപെട്ടിരിക്കുന്ന കാലത്തു് നിനക്ക് കിടന്നുറങ്ങുവാനാണ് താല്പര്യമെങ്കിൽ അങ്ങിനെതന്നെ ചെയ്തുകൊള്ളുക. എന്റെ ഇഷ്ടം പ്രവർത്തിക്കുവാൻ നീ ഇഷ്ടപ്പെടുന്നില്ലെങ്കിലും നിന്റെ ഇഷ്ടം അനുവദിക്കുവാൻ ഞാൻ ഇഷ്ടപ്പെടാതിരിക്കുന്നില്ല. ഈ വിഷമഘട്ടത്തിൽ ഒരു സഹോദരൻ എന്നെ വിട്ടുപോയി; ബാക്കിയുള്ള ഒരുവനെ വിരോധപ്പെടുത്തുവാൻ ഞാൻ വിചാരിക്കുന്നില്ല. നിങ്ങളെല്ലാം സുഖമായിരുന്നുകൊള്ളുവിൻ. നിങ്ങൾക്ക് രാവണൻ എന്ന ഒരു സഹോദരൻ ഉണ്ടെന്നുകൂടിയും നിങ്ങൾ വിചാരിക്കേണ്ട. ഞാൻ എന്റെ യോഗംപോലെ കഴിഞ്ഞുകൊള്ളാം. കുംഭകർണ്ണനെക്കൊണ്ടല്ല രാവണൻ കഴിയുവാൻ നിശ്ചയിച്ചിട്ടുള്ളതു്. എന്നെക്കൊണ്ട് വല്ല ഗുണവും

ഉണ്ടാകുവാൻ ഇടയുണ്ടായിരുന്ന കാലത്ത് നിങ്ങളെല്ലാം ഈ രാവണന്റെ കൈവശീനലാംഗ്രലത്തിൽ തൂങ്ങിക്കിടന്നിരുന്നവരല്ലേ. ഇപ്പോൾ എനിക്കുല്ലം വിഷമം നേരിട്ടിരിക്കുന്നു എന്ന് നിങ്ങൾക്ക് തോന്നിയപ്പോഴാണ് ഈ വക നീതിവാക്യങ്ങളെല്ലാംകൊണ്ട് പുറപ്പെട്ടിരിക്കുന്നത്. ഇതൊന്നും വിചാരിച്ചി കരുതുന്നവനല്ല ഈ രാവണൻ എന്ന് നിങ്ങൾ നല്ലപോലെ ഓർമ്മിച്ചുകൊള്ളുവിൻ. മുമ്പ് നിങ്ങളുടെ ഈവക ന്യായബുദ്ധികൾ എല്ലാം എവിടെ പോയിരുന്നു അപ്പോ! ആകട്ടെ, എന്റെ മുമ്പിൽനിന്ന് ഇറങ്ങി പൊയ്ക്കൊള്ളണം."

കുംഭകർണ്ണന്ന് ഇതുകേട്ടപ്പോൾ വലിയ മനസ്താപമാണ് തോന്നിയത്. താൻ യുദ്ധത്തിനു പോയാൽതന്റെയും ഉണ്ടാകുന്ന ഫലം ഇന്നതാണെന്ന് ആ രാക്ഷസപ്രമാണിക്ക് നല്ലപോലെ അറിയാമായിരുന്നു. എങ്കിലും തന്റെ ധർമ്മം താൻ പ്രവർത്തിച്ചുകളയാം എന്നുമാത്രം നിശ്ചയിച്ച്, അവിടെനിന്നും എഴുന്നേറ്റ്, രാവണന്റെ കാൽക്കൽവീണ് അനുഗ്രഹവും വാങ്ങി യുദ്ധത്തിന്ന് പുറപ്പെട്ടു.

കുംഭകർണ്ണന്റെ വരവു കണ്ടപ്പോൾതന്നെ വാനരന്മാർ ഭയപ്പെട്ട് കിലുകിലശബ്ദിച്ചുകൊണ്ട് യുദ്ധഭൂമിയിൽ നിന്നും പിൻമാറി രാമന്റെ നാലുപാട്ടും ചെന്ന് കൂടിനില്ക്കുവാൻ തുടങ്ങി. അതിനാൽ കുംഭകർണ്ണൻ അവിടെ എത്തിയപ്പോൾ ആദ്യമായി കണ്ടത് വിഭീഷണനെയാണ്. വിഭീഷണൻ തന്റെ ജ്യേഷ്ഠനെ കണ്ട ഉടനേതന്നെ അദ്ദേഹത്തിന്റെ കാൽക്കൽ വീണു നമസ്കരിച്ച് പറഞ്ഞു:--

വിഭീഷണൻ—ജ്യേഷ്ഠ! ക്ഷമിക്കണം. ഞാൻ അന്യായമായി ഒന്നുംതന്നെ ചെയ്തിട്ടില്ല. സീതയെ രാമന് കൊണ്ടുപോയി കൊടുക്കുകയാണ് നല്ലതെന്ന് ഞാൻ വലിയ ജ്യേഷ്ഠനോട് പലവിധത്തിൽ പറഞ്ഞുനോക്കി. പക്ഷെ അതൊന്നും അദ്ദേഹം കേട്ടില്ല. എന്നുമാത്രമല്ല, എന്നെ രാജധാനിയിൽ നിന്ന് ആട്ടി പുറത്താക്കുക കൂടിയും ചെയ്തു. അതിനുശേഷം ഈ കൌണപവംശം നിലനില്ക്കുവാൻ വേണ്ടി ഞാൻ ഇവിടെ വന്ന് ചേർന്നിരിക്കുകയാണ്.

കുംഭകർണ്ണൻ—നീ ചെയ്തത് നന്നായി. നിനക്ക് മംഗളം ഭവിക്കട്ടെ. നീ പറഞ്ഞതുപോലെതന്നെ ഞാനും ജ്യേഷ്ഠനോട് പറയാതിരുന്നില്ല. അതു കേട്ടപ്പോൾ അദ്ദേഹം പരിഭവിക്കുകയാണ് ചെയ്തത്. ആകട്ടെ, അദ്ദേഹത്തിന്റെ ഇഷ്ടംപോലെതന്നെ നടക്കട്ടെ.

ഇങ്ങനെ പറഞ്ഞുകൊണ്ട് യുദ്ധസന്നദ്ധനായ ആ ഭയങ്കരാകാരൻ വാനരസൈന്യത്തിനുള്ളിൽ ഓടിക്കേറുന്ന് അവരിൽ അനേകംപേരെ കൈകൊണ്ട് വാരിപ്പിടിച്ച് വായിലാക്കി വിഴുങ്ങിയും, അനേകംപേരെ കാൽകൊണ്ട് ചവുട്ടിമെതിച്ചും, അവിടെ അങ്ങിങ്ങ് ഓടിനടക്കുകയായി. ഇതിനിടയ്ക്ക് കുംഭകർണ്ണൻ സുഗ്രീവനെ തന്റെ ശൂലംകൊണ്ട് കുത്തിയെടുത്ത് ആ മർക്കടരാജാവിനെയും കൊണ്ട് ലങ്കാപുരിയിലേയ്ക്ക് യാത്രയായി. ശൂലത്തിൽ കുടുങ്ങിയ സുഗ്രീവൻ അവിടെ കിടന്നുകൊണ്ട് കുംഭകർണ്ണന്റെ മൂക്കും ചെവിയും നുള്ളിയെടുത്ത് ശൂലമുനയിൽ നിന്ന് പുറത്തുചാടി ഓടിക്കളഞ്ഞു. ഇതു കണ്ടുനിന്നിരുന്ന പൌരന്മാരെല്ലാം വായ്പൊത്തി ചിരിക്കുന്നതു കണ്ടപ്പോൾ ലജ്ജാ

ഷണ്ഡനായിത്തീൎന്ന ആ കുംഭകൎണ്ണൻ കോപാന്ധൻകൂടെയായി വീണ്ടും പോൎക്കളത്തിലെയ്ക്കുതന്നെ ഓടിച്ചെന്ന് അതിഭയങ്കരമാംവണ്ണം വാനരസൈന്യത്തെ ഒടുക്കുവാൻ തുടങ്ങി. വാനരന്മാർ ഭയപ്പെട്ട് യുദ്ധഭൂമിയിൽ നിന്നും ഓടികളിക്കുവാനുള്ള ഭാവമായി. അതുകണ്ട് അരിനിഷൂദനനായ ശ്രീരാമൻതന്നെ കുംഭകൎണ്ണന്റെ നേരെ ചെന്ന് അസ്ത്രമാരി വൎഷിച്ചു. കുംഭകൎണ്ണൻ കല്ലുകളും മരങ്ങളും എടുത്ത് രാമനേയും പ്രഹരിച്ചു. കുംഭകൎണ്ണ പ്രയോഗങ്ങളെ രാമൻ അസ്ത്രജാലങ്ങൾകൊണ്ടും രാമാസ്ത്രജാലങ്ങളെ കുംഭകൎണ്ണൻശിലതരുപ്രയോഗംകൊണ്ടും തടുത്ത് യുദ്ധം നടത്തി. ഒടുവിൽ ശ്രീരാമൻ വായവ്യാസ്ത്രം പ്രയോഗിച്ച് കുംഭകൎണ്ണന്റെ രണ്ടു കൈകളേയും ഛേദിച്ചു. അപ്പോൾ പൂൎവ്വാധികം കോപാന്ധനായിത്തീൎന്ന ആ രാക്ഷസപ്രമാണി വായുംതുറന്നലറിക്കൊണ്ട് രണഭൂമിയിൽ അങ്ങുമിങ്ങും ഓടിനടന്ന് അനേകം വാനരന്മാരെ ഒന്നായി വായിൽ കടത്തി വിഴുങ്ങിത്തുടങ്ങി. ശ്രീരാമന്റെ അൎദ്ധചന്ദ്രാകാരമായ ഒരു അസ്ത്രമേറ്റ് കുംഭകൎണ്ണന്റെ രണ്ടുകൈകളും രണ്ടു കാലുകളും ശരീരത്തിൽനിന്ന് വേർപെടുവാനും അധികം താമസം വേണ്ടിവന്നില്ല. ഇങ്ങിനെ കരചരണങ്ങൾ ഇല്ലാതെ—സ്ഥാണുമാത്രനായിത്തീൎന്ന കുംഭകൎണ്ണൻ രൂക്ഷരൂക്ഷമായി അലറിക്കൊണ്ട് അവിടെയങ്ങും ഉരുളുവാനും ഉരുളുവാനും ആരംഭിച്ചു. അതുകണ്ട് ശ്രീരാമൻ ഐന്ദ്രാസ്ത്രം പ്രയോഗിച്ച് ആ രാക്ഷസന്റെ കണ്ഠം മുറിച്ച് കുംഭകൎണ്ണനെ നാമാവശേഷനാക്കിത്തീൎത്തു. ദേവന്മാർ സന്തോഷിച്ച് പുഷ്പവൃഷ്ടിതുടങ്ങി. ഭൂഭാരം പകുതിയും അവസാനിച്ചു.

## അതികായവധം.

കുംഭകൎണ്ണൻ മരിച്ച വൃത്താന്തം കേട്ടപ്പോൾ രാവണൻ അതിയായി വ്യസനിച്ചു. ആ സഹോദരന്റെ അനിതരമായ രണവൈദഗ്ദ്ധ്യത്തിൽ രാവണന് പൂൎണ്ണവിശ്വാസം ഉണ്ടായിരുന്നതിനാൽ ഈ അത്യാഹിതവാൎത്ത ഒരു ഇടിവാൾവീണ ഫലത്തെയാണ് രാവണനിൽ ജനിപ്പിച്ചത്. അതിനാൽ ഏറിയനേരം ദുഃഖാൎത്തിയോടെ വിലപിച്ചശേഷം രാവണൻ തന്റെ മന്ത്രിസഭയെ ലക്ഷ്യമാക്കി ഇങ്ങിനെ പറഞ്ഞു.

രാവണൻ—എന്റെ ഉപ്പും ചോറും തിന്നുന്നവരുടെ കൂട്ടത്തിൽ ഇവിടെ ആണുങ്ങളായി ആരുംതന്നെ ഇല്ലാതായിരിക്കുന്നു എന്നാണ് എനിക്കു തോന്നുന്നത്. ഉറക്കംതൂങ്ങി കുംഭകൎണ്ണൻ സമയമാകുന്നതിനുമുമ്പെ ഉണൎത്തിയതുകൊണ്ട് അവൻ പോൎക്കളത്തിലും അലസനായി നിന്നുപോയതായിരിക്കണം ഈ അത്യാഹിതത്തിന് ഇടയാക്കിയതെന്ന് ഞാൻ വിചാരിക്കുന്നു. ഏതായാലും രണ്ടു മനുഷ്യക്കുട്ടികളേയും ഏതാനും മൎക്കടന്മാരേയും കൊന്നുവരുവാൻ ലങ്കയിൽ ആണുങ്ങളാരും ഇല്ലാതായിപ്പോയി. അതിനാൽ ഇനി ഞാൻതന്നെ യുദ്ധത്തിനു പുറപ്പെട്ടുകളയാം.

ഇതുകേട്ട് അതികായൻ—അച്ഛൻ ഇങ്ങിനെ കല്പിച്ചതു കുറെ സാഹസമായിപ്പോയെന്ന് പറയാതിരിക്കുവാൻ നിവൃത്തിയില്ല. അങ്ങയ്ക്കുവേണ്ടി ദേവാസുരന്മാരെ ജയിച്ച്, അതാത്തു ദേവലോകം കീഴടക്കിത്തന്ന അങ്ങയുടെ പുത്രൻ അതികായൻ ഇതുകേട്ട് സഹിക്കുന്നതെങ്ങിനെ. ഒരു മരഞ്ചാടിയുടെ കാൽതട്ടി അപകടം പിണഞ്ഞ അക്ഷനും യുദ്ധവൈദഗ്ദ്ധ്യമില്ലാതെ യുദ്ധത്തി

നിറഞ്ഞ് അവിവേകമായി തങ്ങളുടെ ആയുസ്സിനെ ബലികൊടുത്ത ദേവാന്തകൻ, നരാന്തകൻ, ത്രിശിരസ്സ് എന്നീ മററു മൂന്നു സഹോദരന്മാരും പോർക്കളത്തിൽ പോയി ഉറക്കംതൂങ്ങി ഉരുണ്ടുവീണ ചിററപ്പനും (കുംഭകർണ്ണൻ) സ്ത്രീകളെപ്പോലെ ഭയപ്പെട്ടോടിപ്പോയ ഇളയ ചിററപ്പനും (വിഭീഷണൻ) പോരെയല്ല അവിടുത്തെ പുത്രനായ ഈ അതികായനെന്ന് അവിടുന്ന് ഓർക്കാതെ പോയതു് കഷ്ടംതന്നെ. ഞാൻപോയി രാമലക്ഷ്മണന്മാരെ ഇന്നുതന്നെ കൊന്നുവരാത്തപക്ഷം ഈ അതികായൻ രാവണന്റെ പുത്രനല്ലെന്ന് വിചാരിച്ചുകൊള്ളണം.

ഇങ്ങിനെ പ്രതിജ്ഞയുംചെയ്തു് അതികായൻ അവിടെനിന്നു എഴുന്നേററു്, രൂക്ഷാട്ടഹാസങ്ങൾ പുറപ്പെടുവിച്ചും അത്യുച്ചം ഗർജ്ജിച്ചും കൊണ്ടു് നിമിഷാന്തരത്തിൽ പോർക്കളത്തിൽ എത്തിക്കഴിഞ്ഞു. അനേകം കോടി രാക്ഷസസൈന്യങ്ങളും പിന്നാലെ ചെന്നു. എന്നാൽ അതികായന്റെ ഈ പുറപ്പാട് അസാധാരണമായ ധൃതിയോടും ഉജ്ജ്വലതയോടും കൂടിയായിരുന്നതിനാൽ ഇതിൽ ഏതെങ്കിലും വിശേഷവിധിയുണ്ടാകുമെന്ന് വിചാരിച്ച് ശ്രീരാമൻ വിഭീഷണനെ അരികെ വിളിച്ചിങ്ങനെ ചോദിച്ചു:—

രാമൻ—വിഭീഷണ! ഈ വരുന്നവൻ ആരാണ്?

വിഭീഷണൻ—സ്വാമി! ഇവൻ അതികായനാണു്. രാവണന്റെ രണ്ടാമത്തെ പുത്രൻ. അതിസമർത്ഥൻ.

രാമൻ—എന്നാൽ ഇവനോടുകൂടി യുദ്ധംചെയ്യാൻ ലക്ഷ്മണൻ അതാ പുറപ്പെട്ടുവരുന്നു. അതികായനെപ്പററി പ്രത്യേകമായി വല്ലതും അറിയിക്കുവാനുണ്ടെങ്കിൽ അതു് നീതന്നെ അവനെ ധരിപ്പിക്കണം.

ഇത്രയും പറഞ്ഞപ്പോഴയ്ക്കും ലക്ഷ്മണകുമാരൻ രാമാനുജ്ഞ വാങ്ങുവാനായി എത്തിക്കഴിഞ്ഞു. ലക്ഷ്മണൻ ശ്രീരാമനെ നമസ്കരിച്ചു. ശ്രീരാമൻ ലക്ഷ്മണനെ ശിരസ്സിൽ കൈവെച്ചനുഗ്രഹിച്ചശേഷം വിഭീഷണന്റെ മുഖത്തേക്ക നോക്കി. വിഭീഷണന്ന് ആ നോക്കിന്റെ അർത്ഥം മനസ്സിലായി; അദ്ദേഹം ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

വിഭീഷണൻ—ഇളയസ്വാമി! നിന്തിരുവടി ഇപ്പോൾ രാവണപുത്രനായ അതികായനോടാണ് യുദ്ധത്തിന്നു പുറപ്പെട്ടിരിക്കുന്നതു്. ഇവൻ സാമാന്യനല്ല. പണ്ട് പുരാണപ്രസിദ്ധന്മാരായുണ്ടായിരുന്ന മധുകൈടഭന്മാരിൽ മധുവാണ് ഇപ്പോൾ അതികായനായി ജനിച്ചിരിക്കുന്നതെന്ന് ദിവ്യജ്ഞാനികൾ പറഞ്ഞുകേട്ടിട്ടുണ്ട്. ഇവൻ അനവധി കാലം ബ്രഹ്മാവിനെ തപസ്സുചെയ്തു ആ ദേവനെ സന്തോഷിപ്പിച്ചശേഷം അവിടെനിന്നും അനേകം വരങ്ങൾ വരിച്ചിട്ടുണ്ട്. ഇവൻ പിന്നെ ദേവാസുരന്മാരോട് യുദ്ധത്തിനു ചെല്ലുകയുമുണ്ടായി. അന്ന് അവർ രണ്ടുകൂട്ടരും ഒന്നായി ചേർന്ന് പഠിച്ച വിദ്യകളെല്ലാം പരിശോധിച്ചിട്ടും അതികായനോട്ട് ഒരു ഇഞ്ചിപോലും പററുക ഉണ്ടായിട്ടില്ല. വേറെ ഒരിക്കൽ പരമശിവൻതന്നെ ഇവനോട് പിണങ്ങുകയുണ്ടായി. അന്ന് പരമശിവൻ ഇവനെ ലക്ഷ്യമാക്കി ഒരു ശൂലം പ്രയോഗിച്ചു. അതികായനാകട്ടെ, ആ ശൂലത്തെ ലീലയായി മാറിനിന്ന് തന്റെ കൈകൊണ്ടു പിടിച്ചു സ്വാധീനമാക്കി, പരമശിവന്റെ മുഖത്തുനോക്കി ഹാസ്യഭാവത്തിൽ ഒന്നു ചിരിച്ച് ആ ശൂലത്തെ നീട്ടിക്കൊണ്ട് "ഇതാ ഇതിനെ

അതുതന്നെ കൊണ്ടുപോയിക്കൊള്ളൂ" എന്നു പറഞ്ഞു കളിയാക്കി. വേറെ ഒരു അവസരത്തിൽ വിഷ്ണുചക്രത്തെത്തന്നെ അതികായൻ തടുത്തുനിൎത്തുക ഉണ്ടായിട്ടുണ്ടു്. ഇന്ദ്രന്റെ വജ്രായുധത്തെ വേറെ ഒരിക്കൽ ഇവൻ എയ്തു ബന്ധിച്ചു. അതിനാൽ നിൻതിരുവടി നല്ലപോലെ ആലോചിച്ചും മനസ്സിരുത്തിയുംതന്നെ ഇവനോടു യുദ്ധത്തിനു പുറപ്പെടണം.

ലക്ഷ്മണൻ ഇതുകേട്ടപ്പോൾ ശ്രീരാമന്റെ മുഖത്തുനോക്കി മെല്ലെ ഒന്നു മന്ദഹസിച്ചു. ശ്രീരാമനും അതുകണ്ടു പകരം ഒന്നു മന്ദഹസിക്കതന്നെയാണുണ്ടായതു്. രാമലക്ഷ്മണന്മാരുടെ ഈ ഭാവം കണ്ടപ്പോൾ തന്റെ സംശയം അസ്ഥാനത്തിലായിപ്പോയെന്നു മനസ്സിലാക്കി ലജ്ജയോടുകൂടി വിഭീഷണനും ഒന്നു ഇളിഭ്യനായിഹാസംചെയ്തു.

പോൎക്കളത്തിൽ അട്ടഹാസങ്ങളും സിംഹനാദങ്ങളും ജ്യാഘോഷങ്ങളും തുടരെത്തുടരെ മുഴങ്ങി കേൾക്കാറായി. അവിടെ നടന്ന യുദ്ധം ഇന്ന പ്രകാരമെന്നു വൎണ്ണിക്കവഹിയ. രാക്ഷസസൈന്യങ്ങളും വാനരസൈന്യങ്ങളും തമ്മിലേറ്റു അതിയായ വാശിയോടുകൂടി യുദ്ധംനടന്നു. ഇരുഭാഗത്തും അനേകം ഭടന്മാർ തലയററും കാലററും കൈമുറിഞ്ഞും വയർ ഉളഞ്ഞും മരിച്ചുവീണു. രക്തപ്പുഴ ഒന്നു ഉഴക്കോടെ ഒലിക്കുവാൻ തുടങ്ങി. അതികായൻ പഠിച്ച വിദ്യകളെല്ലാം പരിശോധിച്ചുനോക്കുന്നുണ്ടു്. ഒന്നുംതന്നെ ലക്ഷ്മണനോടു ഫലിക്കുന്നില്ല. ഇങ്ങിനെ അല്പനേരം കഴിഞ്ഞപ്പോൾ ഇരുഭാഗക്കാരും ക്ഷീണിച്ചു. അഹൊ! അതികായനു ദിവ്യാസ്ത്രങ്ങളൊന്നും വഴിക്കുവഴി തോന്നുന്നില്ല. ദേവാസുരന്മാരുടെ അസ്ത്രങ്ങളൊന്നും തന്റെമേൽ ഏല്ക്കാതിരിക്കണമെന്നു താൻ മുമ്പു വരിച്ചുവെച്ചിരിക്കുന്ന വരം ആവശ്യത്തിനു തികച്ചും മതിയാകാത്തതായിപ്പോയി എന്നു് ആ രാവണി പശ്ചാത്തപിക്കുവാൻ തുടങ്ങി. എന്തിനേറെപ്പറയുന്നു; ലക്ഷ്മണനു് അതികായന്റെ പരിഭ്രമം കണ്ടപ്പോൾ സ്ഥിതിഗതികൾ നല്ലപോലെ മനസ്സിലായി, ഇങ്ങിനെ പറഞ്ഞു:—

"എടൊ! വീരനായ യോദ്ധാവെ! ഞാൻ നിന്റെ സമരചാതുൎയ്യത്തെ സശിരഃകമ്പം ബഹുമാനിക്കുന്നു. പക്ഷെ, നിന്റെ സാമൎത്ഥ്യംകൊണ്ടു ജയിക്കാറായിരുന്ന കാലം കഴിഞ്ഞുപോയി. രാമാസ്ത്രം ഇതാ വരുന്നു; സമൎത്ഥനെങ്കിൽ തടുത്തുകൊള്ളുക." ഇങ്ങിനെ പറഞ്ഞു ഒരസ്ത്രം എടുത്തു് ശ്രീരാമപാദങ്ങളെ മനസ്സിൽ ഉറപ്പിച്ചശേഷം ഞാണിൽ അനുസന്ധിച്ചു് അതികായവക്ഷഃസ്ഥലം ലക്ഷ്യമാക്കി പ്രയോഗിച്ചു. ആ ബാണം പിഴയ്ക്കാതെ ലക്ഷ്യത്തിൽതന്നെ ചെന്നുകൊള്ളുകയും അതികായൻ ശിവധ്യാനനിഷ്ഠനായി മറിഞ്ഞുവീഴുകയും ഒന്നായിക്കഴിഞ്ഞു.

## മേഘനാദവധം.

ഇന്ദ്രജിത്തിന്റെ സമയമായി. ആ രണവീരൻ സഹോദരന്റെ മരണവൃത്താന്തം അറിഞ്ഞു് വളരെ വ്യസനിച്ചു. എങ്കിലും ഏററവും ദുഃഖിതനായിരിക്കുന്ന പിതാവിന്റെ അടുക്കൽചെന്നു് താണുവണങ്ങി—"അച്ഛൻ തെല്ലുപോലും വ്യസനിക്കരുതു്. ഇന്ദ്രജിത്തിന്റെ ബലവീൎയ്യം ഇപ്പോൾ കാണിച്ചുതരാം. അവിടുത്തെ ഈ പുത്രൻ നിമിഷാൎദ്ധത്തിൽ രാമലക്ഷ്മണാദികളെ നിശ്ശേഷം കൊന്നുവരുന്നുണ്ടു്. വിടതന്നാലും" എന്നു് അപേക്ഷിച്ചു.

അച്ഛന്റെ അനുഗ്രഹവും വാങ്ങി ആ വീരൻ യുദ്ധത്തിനു പുറപ്പെട്ടുകഴിഞ്ഞു. പക്ഷെ പോയതു നികുംഭിലയിലേക്കാണ്.

വിഭീഷണന് കാര്യം മനസ്സിലായി. ആ സൈന്യാധിപൻ ഉടനെതന്നെ ശ്രീരാമന്റെ സന്നിധിയിൽ ചെന്ന് ഇങ്ങിനെ അറിയിച്ചു:— "സ്വാമി! ഇന്ദ്രജിത്തു് യുദ്ധത്തിനു ഒരുങ്ങിയിരിക്കുന്നു. അവൻ പരാക്രമികളിൽവെച്ചു പരാക്രമിയും തേറാളികളിൽവെച്ചു തേറാളിയും ആയിരിക്കുന്നതുപോലെതന്നെ മായാവികളിൽവെച്ചു മായാവിയുമാകുന്നു. മാത്രമല്ല, പണ്ടുതന്നെ ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി വരിച്ച വരങ്ങളുടെ കൂട്ടത്തിൽ പന്ത്രണ്ടുകൊല്ലം ഊണും ഉറക്കവുംകൂടാതെ നിരന്തരം ഭഗവൽസേവചെയ്യുവനാൽ മാത്രമേ മരണം സംഭവിക്കാവൂ എന്നൊരു വരംകൂടെ വരിച്ചുവെച്ചിട്ടുണ്ട്. ലക്ഷ്മണൻ ഈ കഴിഞ്ഞ പന്ത്രണ്ടു സംവത്സരങ്ങൾ നിന്തിരുവടിയെ അങ്ങിനെ പൂജിച്ചിട്ടുള്ളതുകൊണ്ട് ലക്ഷ്മണകുമാരന് ഇന്ദ്രജിത്തിനെ നിഗ്രഹിക്കുവാൻ സാധിക്കും.

"എന്നാൽ അവൻ ഇപ്പോൾ നികുംഭിലയിൽപോയി അഭിചാരപ്രവൃത്തി ചെയ്യുവാൻ ആരംഭിച്ചിരിക്കുകയാണ്. അതാ, അതികേമമായി അവിടെ ഒരു പുകപൊങ്ങുന്നതു് നിന്തിരുവടി കാണുന്നില്ലയൊ? അതു് നികുംഭിലയിൽനിന്ന് പുറപ്പെടുന്ന മേഘനാദന്റെ ഹോമധൂമമാണ്. നികുംഭിലയിൽ യോഗിനീവടം എന്ന വൃക്ഷത്തിന്റെ ചുവട്ടിൽ വിശാലമായ ഒരു ഗുഹ ഉണ്ട്. അവൻ ഏകാകിയായിട്ടാണ് അതിൽവെച്ചാണ് ഹോമം നടത്തുന്നതു്. ഈ ക്ഷുദ്രപ്രവൃത്തിയുടെ അവസാനത്തിൽ ദിവ്യങ്ങളായ ആയുധങ്ങളും മററും അവനു ലഭിക്കുന്നതായിരിക്കും. അങ്ങിനെ ലഭിച്ചുപോയാൽ പിന്നെ ഇന്ദ്രജിത്തിനോടെതിർക്കുവാൻ നരന്മാരാലെന്നല്ല സുരന്മാരാൽപോല
സാധിക്കുന്നതുമല്ല.

"അപ്പു് അഗ്നി വായു വ്യാഘ്രം സർപ്പം സൈന്യം മുള്ളു് എന്നിവ[…]
ണ്ട് ഏഴ് ആവരണങ്ങൾ ഉണ്ടാക്കി അതിന്നകത്തു് ചുവന്ന മാലയും ചു[…]
വസ്ത്രവും ചുവന്ന ചന്ദനവും അണിഞ്ഞു് ഹോമത്തിന്നിരിക്കുന്ന അ[…]
നാദന്റെ മുമ്പിൽ ഉണ്ടാക്കീട്ടുള്ള വലിയ ഹോമകുണ്ഡത്തിനരികെ[…]
ള്ളത്തെ അവൻ തലകീഴായി കെട്ടിത്തൂക്കിയിരിക്കുന്നു. ചുവന്നപുഷ്പ[…]
വെള്ളം, ചുവന്നചന്ദനം, ചുവന്നകുന്നിക്കുരു, ചുവന്നകടുക, […]
ത്തിക്കുരു, ചുവന്നകരിമ്പു്, കരിഞ്ചാലി, കടലാടി, മാവിൻകമ്പു്, […]
മ്പു്, അത്തിക്കമ്പു്, അരയാൽക്കമ്പു്, ചെക്കുരു, ഉഴുന്ന്, മാംസ[…]
യ്, എരുക്കിൻകായ്, വേപ്പിൻകായ്, മാതളക്കായ്, നീലമ[…]
ഗോരോചനം, ലന്തക്കുരു, വിളാമ്പഴം, പെരുമ്പരത്തിപ്പൂ, […]
ജ്ജാരമസ്തകം, നരമാംസം, വിവിധമാംസം സർപ്പക്കഷണ[…]
മുതലായവകൊണ്ടുള്ള ഹോമമാണ് അവൻ ആരംഭി[…]
മം അവസാനിക്കുവാൻ ഇടയാകരുതു്. അതിനാൽ […]
ത്തിന്നായി ലക്ഷ്മണകുമാരനെ വേഗം അനുഗ്രഹിച്ചയ[…]

ശ്രീരാമചന്ദ്രൻ ഇതുകേട്ട ഉടനെതന്നെ ലക്ഷ്മ[…]
ച്ചു തലയിൽ കൈവെച്ചനുഗ്രഹിച്ചശേഷം യുദ്ധത്തി[…]
ക്ഷ്മണനെ, ഹനുമാൻ മുതലായ വാനരന്മാരോടു[…]

പ്പെട്ടും കഴിഞ്ഞു. വിഭീഷണൻതന്നെ കൂടെ പോയാണ് യോഗിനീവാസസ്ഥാനം കാണിച്ചുകൊടുത്തതു്. ലക്ഷ്മണൻ ആദ്യമായി ആഗ്നേയാസ്ത്രം പ്രയോഗിച്ചു് ഇന്ദ്രജിത്തിന്റെ മൂടൽക്കോട്ടയെ ഭേദിപ്പിച്ചു. അസ്ത്രവർഷംചെയ്തു് രാക്ഷസക്കോട്ടയേയും പൊടിച്ചു. ഗാരുഡാസ്ത്രം സർപ്പവലയത്തേയും പർവ്വതാസ്ത്രം വ്യാഘ്രാവരണത്തേയും പർജ്ജന്യാസ്ത്രം അഗ്നിവലയത്തേയും ഇല്ലാതാക്കി. വായുവലയത്തെ വായുപുത്രനായ ഹനുമാൻ ശാന്തമാക്കി. ജലംകൊണ്ടുള്ള കിടങ്ങിനെ ലക്ഷ്മണകുമാരൻ വായവ്യാസ്ത്രംകൊണ്ടു് ശോഷിപ്പിച്ചു. എന്നിട്ടും ഇന്ദ്രജിത്തിന്റെ രഹസ്യസ്ഥലം കണ്ടുപിടിക്കുവാൻ അവരെക്കൊണ്ടു് സാധിച്ചില്ല. ഹനുമാന് കോപം വന്നു. 'എന്നാൽ ഇനി ഈ യോഗിനീവടത്തെത്തന്നെ പിഴുതു മറിച്ചിട്ടിട്ടു കാര്യം!' എന്നു വിചാരിച്ചു് അതിന്മേലേക്കു ചാടിയപ്പോഴേയ്ക്കും ആ വടവൃക്ഷത്തിൽ അധിവസിക്കുന്നവളായ യോഗിനി ഭയപ്പെട്ടു് ഹനുമാനു് ഗുഹയിലേക്കുള്ള മാർഗ്ഗം കാണിച്ചുകൊടുത്തു.

പിന്നത്തെ സംഗതികളെല്ലാം വേഗത്തിൽ കഴിഞ്ഞു. ഹനുമാൻ ഒരു പാദതാഡനംകൊണ്ടു് ഗുഹയുടെ അടപ്പുകല്ലിനെ പൊടിയാക്കി, അതിലിറങ്ങി, ഇന്ദ്രജിത്തിനോടേറ്റു. അതുവരെ കഴിഞ്ഞ സംഗതികളെല്ലാം അപ്പോഴേ ആ രാവണി അറിഞ്ഞുള്ളു. അതിയായ കോപത്തോടുകൂടി അത്യുച്ചമൊന്നലറി അവിടെനിന്നും പുഴ്ന്നേറ്റു, ആയിരം സിംഹങ്ങളെ പൂട്ടിയ ഒരു തേരിൽ കയറി ലക്ഷ്മണനോടെതിർത്തു. പിന്നെ ഉണ്ടായ യുദ്ധത്തെ ഒരുവിധത്തിലും വിവരിക്ക വയ്യ. താരകാസുരനും സുബ്രഹ്മണ്യനും തമ്മിലുണ്ടായ
പോർക്കുടെ ഈ യുദ്ധത്തിനു് തുല്യമാണെന്നു പറഞ്ഞുകൂടാ. ആനകളും കുതി
കളും തേരുകളും ആയുധങ്ങളും വനചരന്മാരും രാത്രിഞ്ചരന്മാരും തെരുതെരെ
താഴെവീണു.

## നാഗാസ്ത്രം.

ഇങ്ങിനെ യുദ്ധം അതിഭയങ്കരമായി നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ
നാദൻ പെട്ടെന്നു് യുദ്ധഭൂമിയിൽനിന്നും മറഞ്ഞു് അതിസൂക്ഷ്മമായ ശരീ
ടുകൂടി മേഘങ്ങളുടെ ഇടയിൽ ഒളിച്ചിരുന്നുകൊണ്ടു് നാഗാസ്ത്രം പ്രയോ
ൽതുടങ്ങി. ലക്ഷ്മണന്റെ കൈകൾ രണ്ടും നാഗപാശത്താൽ കെട്ട
സുഗ്രീവൻ, ഹനുമാൻ, ജാംബവാൻ, അംഗദൻ, നീലൻ, കുമുദൻ,
ഗവാക്ഷൻ, നളൻ, പനസൻ, കേസരി തുടങ്ങിയുള്ള സകല
കന്മാരും വാനരസൈന്യം വിശേഷാലും നാഗപാശത്താൽ
, ഇളകുവാനുംകൂടി നിവൃത്തിയില്ലാതെ, താഴെവീണു കിടപ്പായി.
ട്ട വിജയസൂചകമായി ശംഖം വിളിപ്പിച്ചുകൊണ്ടു് അന്തഃപു
പായി.

ന്റെ നാഗാസ്ത്രത്തിനു് പ്രത്യസ്ത്രമില്ല. ഈ ദൈന്യം
ജിത്തു് വിജയസൂചകമായി ശംഖംവിളിപ്പിച്ചുകൊണ്ടു്
പുരത്തിലേയ്ക്കു പോയതു്. വിഭീഷണൻ ഈ അവസ്ഥ
യ ഉടനെതന്നെ ശ്രീരാമപാദങ്ങളിൽ വീണു നമസ്ക
അവിടെ അറിയിച്ചു. ഈ വിവരം കേട്ടപ്പോൾ ധീര
ാലും വാവിട്ടു കരയുകയാണുണ്ടായതു്. അല്പം കഴിഞ്ഞു
ഭഗവാൻ ഇങ്ങിനെ ചോദിച്ചു:—

രാമൻ—വിഭീഷണ! കഴിഞ്ഞ കാൎയ്യത്തെപ്പററി പറഞ്ഞതുകൊണ്ടും കരഞ്ഞതുകൊണ്ടും പ്രയോജനമൊന്നുമില്ലല്ലൊ. ഈ ആപത്തിൽനിന്ന് രക്ഷപ്പെട്ടുവാൻ വല്ല മാൎഗ്ഗവും ഉണ്ടോ എന്നാണ് ഇനി ആലോചിക്കുവാനുള്ളത്. ഇവന്ന് ഈ അസ്ത്രം എങ്ങിനെ കിട്ടി? ഇതിന്റെ പേർതന്നെ എന്താണ്? ഇതെങ്ങിനെ ഉണ്ടായതാണ്? ഇതിന്ന് പ്രത്യസ്ത്രം വല്ലതുമുണ്ടൊ?

വിഭീഷണൻ—പ്രഭോ! ഇതു പണ്ട് ബ്രഹ്മാവു ചെയ്ത യാഗത്തിൽനിന്നും ഉണ്ടായ ബാണമാണെന്നാണ കേട്ടിട്ടുള്ളത്. നാഗാസ്ത്രമെന്ന് പറഞ്ഞുവരുന്നു. ബ്രഹ്മാവിനെ തപസ്സുകൊണ്ട് പ്രസാദിപ്പിച്ച് ബ്രഹ്മാവിൽനിന്ന് പരമശിവനും, ആ പരമശിവനെ തപസ്സുകൊണ്ട് സന്തോഷിപ്പിച്ച് പരമശിവനിൽനിന്ന് ഇന്ദ്രജിത്തും ഈ ബാണത്തെ കൈവശമാക്കി. ഇന്ദ്രജിത്തു പണ്ട് ഇന്ദ്രനേയും പിന്നീട് പലരേയും ബന്ധിച്ചത് ഈ ബാണംകൊണ്ടാണ്. ഇത് താനെ കഴിഞ്ഞാൽ അല്ലാതെ മറെറാരുപ്രകാരത്തിൽ അഴിയുകയില്ല. അങ്ങിനെ അഴിയാത്തപക്ഷം, കെട്ടപ്പെട്ടവർ അതിൽ കുടുങ്ങി ഞെരിഞ്ഞ് മരിച്ചുപോകും. ഇതിന്ന് പ്രത്യസ്ത്രം ഒന്നും ഉള്ളതായി കേട്ടിട്ടില്ല. ഈ ഉറപ്പുകൊണ്ടുതന്നെയാണ് രാവണി വിജയഭേരിയും മുഴക്കി പോയിരിക്കുന്നത്.

വിഭീഷണൻ ഇത്രയും പറഞ്ഞതു കേട്ടപ്പോൾ ശ്രീരാമൻ അസഹ്യമായ വ്യസനംനിമിത്തം മോഹിച്ച് താഴെ വീണുപോയി. ഈ അത്യാപത്തിൽനിന്ന് രാമാദികളെ രക്ഷിക്കുവാൻ മാൎഗ്ഗമൊന്നും കാണാതെ വിഭീഷണനും അതിയായി വ്യസനിച്ചു. അപ്പോഴെയ്ക്കും പരമാത്മാവായ ശ്രീരാമസ്വാമിയുടെ ഹിതമറിഞ്ഞ് പക്ഷിരാട്ടായ ഗരുഡൻ ആകാശത്തിൽ പറന്നുവന്നു നിന്നു. ഗരുഡന്റെ പക്ഷങ്ങളിൽനിന്നും പുറപ്പെട്ട വായുവേററ ഉടനെ തന്നെ നാഗാസ്ത്രബന്ധനം അഴിയുവാൻതുടങ്ങി. അല്പനിമിഷങ്ങൾക്കുള്ളിൽ എല്ലാവരും ഉറക്കം ഉണൎന്ന് എഴുന്നേററവരെപ്പോലെ കൺതുറന്നു. തദനന്തരം ശ്രീരാമൻ ഗരുഡനെ അനുഗ്രഹിച്ചയച്ചപ്പോഴെയ്ക്കും വാനരന്മാർ യുദ്ധസന്നദ്ധരായി വീണ്ടും ആൎത്തുവിളിച്ചുതുടങ്ങി.

ഇന്ദ്രജിത്ത് തന്റെ വിജയത്തിൽ പൂൎണ്ണവിശ്വാസത്തോടുകൂടി അന്തഃപുരത്തിൽ പ്രവേശിച്ച് വിശ്രമിക്കുവാൻതുടങ്ങുന്നതിന്നു മുമ്പായിത്തന്നെ വീണ്ടും യുദ്ധത്തിന്ന് പുറപ്പെടേണ്ടതായിവന്നു. യുദ്ധം രണ്ടാമത്തും അതിഘോരമായി പരിണമിക്കുകയുംചെയ്തു. ആകാശവും ഭൂമിയും അസ്ത്രങ്ങൾകൊണ്ടു മൂടി. ഇരുകൂട്ടരും ദിവ്യാസ്ത്രങ്ങൾ എണ്ണിയെണ്ണി പ്രയോഗിച്ചു. ഇന്ദ്രജിത്തിന്റെ വില്ലുപോയി; തേർ ഉടഞ്ഞു. അപ്പോഴെയ്ക്കും ആ വീരയോദ്ധാവ് മറെറാരു വില്ലുമെടുത്ത് അസ്ത്രമാരി വൎഷിച്ചു. ലക്ഷ്മണകുമാരന്റെ കവചം പൊടിഞ്ഞു; ഉടനെതന്നെ ലക്ഷ്മണൻ, ഇന്ദ്രജിത്തിന്റെ വലത്തെ കരം ശരത്തോടുകൂടി അറുത്തെടുത്തു ലങ്കാപുരിയിലെ മേഘനാദഗൃഹത്തിൽ വീഴ്ത്തി. ഇന്ദ്രജിത്ത് ഇടത്തെ കയ്യിൽ ശൂലവുമേന്തി ലക്ഷ്മണന്റെ നേരെ ചാടി. ലക്ഷ്മണൻ ശൂലത്തോടുകൂടിയ ആ കൈ അറുത്തെടുത്ത് രാവണന്റെ മുമ്പിലും കാഴ്ചവെച്ചു. ഇന്ദ്രജിത്ത് വായുംപിളൎന്നടുത്തു. അപ്പോൾ ലക്ഷ്മണൻ രാമനാമാങ്കിതമായ അസ്ത്രം പ്രയോഗിച്ച് അവന്റെ തലയും അറുത്ത് താഴെ വീഴ്ത്തി. തലപ്പാവിനാൽ സുന്ദരമാക്കി ചെയ്യപ്പെട്ടതും, മിന്നുന്ന കുണ്ഡലങ്ങളാൽ അലംകൃതമായിരിക്കുന്നതും, മന്ദസ്മിതത്താൽ മനോഹരമായതും, പ്രൗ

ത്വാ അഴകേറിയതും ആയ ആ തലയെ ലക്ഷ്മണൻ ബഹുമാനത്തോടെ കയ്യിൽ എടുത്തു്, ജയസൂചകമായി ശംഖും മുഴക്കിക്കൊണ്ടു് ശ്രീരാമസവിധത്തിലേയ്ക്കു ചെന്നു. ശ്രീരാമൻ ലക്ഷ്മണനെ ആലിംഗനം ചെയ്യുകയും ഇന്ദ്രജിത്തിന്റെ തലയെ സബഹുമാനം കൈനീട്ടി വാങ്ങി ഒരു പൂജ്യസ്ഥാനത്തു വെയ്ക്കുകയും ചെയ്തു.

ലക്ഷ്മണന്റെ ശംഖനാദം കേട്ടസമയം സീതാദേവിക്ക് ഒരു വലിയ മനസ്സമാധാനമുണ്ടായി. അതിനാൽ തനിക്കനുകൂലയായ ത്രിജടയെ വിളിച്ചു വിവരങ്ങളെല്ലാം അറിഞ്ഞുവരുവാൻ പറഞ്ഞയച്ചു. പിന്നെ ത്രിജട മടങ്ങിവന്നു പറഞ്ഞപ്പോഴാണ് സീതാദേവിക്കു വിവരങ്ങളെല്ലാം നല്ലപോലെ മനസ്സിലായതു്. ദേവി സന്തോഷിച്ചു എന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ.

രാവണൻ ഉൽക്കണ്ഠാകുലിതനായിരിക്കുന്നതിനിടയ്ക്കാണ് തന്റെ പ്രഥമപുത്രനും, ദേവേന്ദ്രനെ പിടിച്ചുകെട്ടി ഇന്ദ്രജിത്തെന്ന അപരനാമത്താൽ സുപ്രസിദ്ധനായിത്തീർന്നവനും, തന്റെ വലത്തെ കയ്യും, രാവണമാഹാത്മ്യമാകുന്ന മഹാവൃക്ഷത്തിന്റെ നാരായവേരും, ദശവദനയശശ്ചന്ദ്രികയിലെ രാകാശശാങ്കനും, രാക്ഷസഖണ്ഡാഗാരത്തിലെ അത്യുജ്ജ്വലരത്നവും ആയ ഇന്ദ്രജിത്തിന്റെ ഇടത്തെ കരം ശൂലത്തോടുകൂടി തന്റെ മുമ്പിൽ വന്നു വീണതു്. ഇതിനെത്തുടർന്ന് രാക്ഷസരാജാവിന്ന് വിവരങ്ങളെല്ലാം മനസ്സിലാകുകയുംചെയ്തു. ധീരോദാത്തനായ ലങ്കാധിപൻ, രാവണന്റെ ജീവിതത്തിൽ ഇതിനുമുമ്പ് ഉണ്ടായിട്ടില്ലാത്തതായ ഒരു സംഭവം ഉണ്ടായതു് ഇപ്പോഴാണ് അതായതു്, ഇന്ദ്രജിത്തിന്റെ മരണവൃത്താന്തം അറിഞ്ഞ ഉടനെ ആ ധീരനായ രാവണൻ പുത്രദുഃഖം സഹിക്കവഹിയാതെ സഭയിൽ മോഹിച്ചു വീണുപോയി. കുറേനേരം അനിലയിൽത്തന്നെ കിടന്നുനിലവിളിച്ചതിന്നുശേഷം തനിക്കു വന്നതായ കോപം, ഇപ്പോഴും അനാഥയായിത്തന്നെ ഇരിക്കുന്ന ആ സാധ്വീസ്ത്രീയുടെ നേരെയാണ് തിരിഞ്ഞതു്. അതിനാൽ 'ഈ ആപത്തിനെല്ലാം നിദാനമായിത്തീർന്നിരിക്കുന്ന ആ അശ്രീകരത്തെ ഇനി വച്ചേയ്ക്കുന്നതല്ല' എന്ന് അത്യുച്ചം അലറിക്കൊണ്ടു് വാളുമായി ചാടിയെഴുന്നേറ്റു. സുപാർശ്വൻ ഇതു കണ്ടു് അടുത്തുനില്ക്കുന്നുണ്ടു്. രാവണന്റെ ഈ സാഹസോദ്യമം കണ്ട ഉടനേതന്നെ ആ സമർത്ഥൻ രാവണന്റെ ഖഡ്ഗത്തോടുകൂടിയ കരത്തെ പിടിച്ചടക്കി ഇങ്ങിനെ പറഞ്ഞു:—"പ്രഭോ! എന്തൊരു ദോഷതമമാണ് കാണിക്കുവാൻപോകുന്നതു്. ആ സ്ത്രീനിമിത്തം നമുക്കു ചില്ലറ ചില ആപത്തുകളെല്ലാം നേരിട്ടിട്ടുണ്ടെന്നു സമ്മതിക്കാം. എന്നിരുന്നാൽക്കൂടെ അവളെ ഇങ്ങിനെ, ഈ അകാലത്തിൽ, വെട്ടിക്കളയുന്നതുകൊണ്ടു അവയ്ക്കു് എന്തൊരു പരിഹാരമാണ് ഉണ്ടാകുവാനുള്ളതു്. അവളെ കൊന്നാൽ അവിടുത്തെ ആപത്തെല്ലാം നീങ്ങിയോ? വെട്ടെങ്കിൽ വെട്ടു്, പട്ടെങ്കിൽ പട്ടു്. രണ്ടാലൊന്നു തീർച്ചവരുത്താതെ, ഇപ്പോഴും, വരേണ്ടതെല്ലാം വന്നതിനുശേഷം, ഇങ്ങിനെ സ്ത്രീകൊലകൊണ്ടു് ഒരു അപഖ്യാതി സമ്പാദിക്കുന്നതെന്തിനാണ്! ഞങ്ങളിൽ ചിലരോടുകൂടി അങ്ങുതന്നെ യുദ്ധത്തിനു പുറപ്പെട്ടു്, ആ മനുഷ്യപ്പുഴുക്കളെക്കൊണ്ടു്, മുമ്പു് എന്തൊന്നാണോ ആഗ്രഹിച്ചതു് അതിനെത്തന്നെ സാധിച്ചുകൊള്ളുക."

ഇതുകേട്ടപ്പോൾ അങ്ങിനെതന്നെയാണ് വേണ്ടതെന്നു രാവണനും തോന്നി.

## സതി സുലോചന.

സുലോചന ഇന്ദ്രജിത്തിന്റെ ഭാൎയ്യയാണ്. കങ്കണങ്ങളോടുകൂടിയതും ശരം പിടിച്ചിരിക്കുന്നതും ആയ തന്റെ ഭൎത്താവിന്റെ ദക്ഷിണകരം മുമ്പിൽ വന്നു വീണതുകണ്ടപ്പോൾ, ആ സാധ്വി ഭൎത്തൃനാശംനിമിത്തം ഉണ്ടായ അസഹ്യമായ ദുഃഖംനിമിത്തം വല്ലാതെ വാവിട്ടു് കരയുവാൻതുടങ്ങി. പെട്ടെന്ന് ആ കരം, അതിൽ ധരിച്ചിരിക്കുന്ന ബാണംകൊണ്ടു് രക്തമയമായ അക്ഷരത്തിൽ നിലത്തു് ഇങ്ങിനെ എഴുതിക്കാണിച്ചുകൊടുത്തു:—"അല്ലയൊ പതിവ്രതേ! നീ എന്തിനാണ് ക്ഷുദ്ര ലോകരെപ്പോലെ ഇങ്ങിനെ ദുഃഖിക്കുന്നതു്? ശേഷാംശജാതനായ ലക്ഷ്മണന്റെ കയ്യാൽ മരണംപ്രാപിച്ചതുകൊണ്ടു് ഞാൻ ധന്യനായിത്തീൎന്നിരിക്കുന്നു. എനിക്ക് ഇതിൽഉപരിയായി മറെറന്തൊരു പദമാണ് സിദ്ധിക്കുവാനുള്ളതു്. ആ സ്ഥിതിക്ക്, പതിവ്രതയായ നീ ദുഃഖിക്കുകയൊ? ധിക്, ധിക് ദൌൎബ്ബല്യം. ശ്രീരാമൻ എന്റെ ശിരസ്സിനെ രാജയോഗ്യമായ വിധത്തിൽ സൂക്ഷിച്ചു വെച്ചിരിപ്പുണ്ട്. നീ ചെന്നാവശ്യപ്പെട്ടാൽ അദ്ദേഹം അതിനെ തീൎച്ചയായും നിനക്കുതരും. പിന്നെ ചിതകൂട്ടി അഗ്നിയെ ജ്വലിപ്പിച്ചു് എന്റെ ശിരസ്സോടുകൂടി നീ അഗ്നിപ്രവേശം ചെയ്തുകൊള്ളുക. എന്നാൽ നിനക്ക് എന്നെ പ്രാപിക്കുവാൻ സാധിക്കുന്നതാകുന്നു.

ഇതുകേട്ട് സുലോചന സന്തോഷിച്ചു. ഉടനെതന്നെ രാവണന്റെയും മണ്ഡോദരിയുടേയും അടുത്തുപോയി, അവരുടെ അനുവാദവുംവാങ്ങി, സൎവ്വാഭരണഭൂഷിതയായി, പല്ലക്കിൽ കയറി ശ്രീരാമസവിധത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ എത്തി, പല്ലക്കിൽനിന്നും താഴെ ഇറങ്ങി, കാൽനടയായി നടന്നു ചെന്ന് രാമലക്ഷ്മണന്മാരെ പലവുരു തൊഴുതു നമസ്കരിച്ചു.

രാമൻ—അല്ലയൊ സുന്ദരി നീ ആരാണ്? എന്തിനായി വന്നിരിക്കുന്നവളാണ്?

സുലോചന—ഭഗവാനെ! ഞാൻ രാവണപുത്രനായ ഇന്ദ്രജിത്തിന്റെ പതിവ്രതയായ പത്നി സുലോചനയാണ്. നിന്തിരുവടിയെ കാണുവാനായി വന്നിരിക്കുകയാകുന്നു.

രാമൻ—അഹൊ! ഇന്ദ്രജിത്തിന്റെ സഹധൎമ്മചാരിണിയൊ? ഭവതിക്ക് ഇവിടെ കാൎയ്യമെന്തു്? രാക്ഷസന്മാരും ഞങ്ങളും തമ്മിൽ വിരോധമായിരിക്കുന്ന സ്ഥിതിക്ക് സ്ത്രീകൾ ഇങ്ങിനെ ശത്രുസങ്കേതത്തിൽ തനിയെ കടന്നുചെല്ലുന്നതു് വിഹിതമാണൊ?

ഈ ചോദ്യത്തിന് സമാധാനമായി, സുലോചന ഉണ്ടായ സംഗതികളെല്ലാം ശ്രീരാമനെ പറഞ്ഞു മനസ്സിലാക്കി, തന്റെ ഭൎത്താവിന്റെ ശിരസ്സിനെ യാചിച്ചു. അതുകേട്ട് കരുണകൊണ്ടു് ആൎദ്രഹൃദയനായ ശ്രീരാമൻ—"അല്ലയൊ പതിവ്രതേ! നീ ഇപ്പോൾ, അഗ്നിയിൽ പ്രവേശിച്ചു ദേഹത്യാഗം ചെയ്യേണമെന്നില്ല. നിനക്കു വേണമെങ്കിൽ ഞാൻ നിന്റെ ഭൎത്താവിനെ ജീവിപ്പിച്ചുതരാം. ഇഷ്ടം പറഞ്ഞുകൊള്ളുക.

സുലോചന—അങ്ങിനെ ഒരിക്കലും വേണ്ട. ഇപ്പോൾ അദ്ദേഹം അഹിശേഷാംശജനായ ലക്ഷ്മണന്റെ കൈകൊണ്ടു് മരണമടഞ്ഞു് ധന്യനായി

തീൎന്നിരിക്കുകയാണ്. വീണ്ടും ജീവിച്ചാൽ ഈ ദുൎല്ലഭമായ ഭാഗ്യം ഇനിയും ഉണ്ടാകുമെന്ന് എങ്ങിനെ വിശ്വസിക്കാം. "കയ്യിൽ കിട്ടിയ കനകമുപേക്ഷിച്ചിട്ട്'' ഇരിക്കുന്നത് നല്ലതാണോ? സ്വരം നന്നായിരിക്കുമ്പോൾ നിൎത്തിടും പാട്ട്, നിൎത്തിയേടത്തുതന്നെ നിന്നുകൊള്ളട്ടെ. അതിന്നുമാത്രം അനുഗ്രഹിച്ചാൽ മതി.

ഇതുകേട്ടപ്പോൾ ശ്രീരാമന്ന് വളരെ സന്തോഷമായി. ഉടനെതന്നെ ഇന്ദ്രജിത്തിന്റെ ശിരസ്സ് അവൾക്കായി കൊടുക്കുകയും, അവളെ ശിരസ്സു തൊട്ട് അനുഗ്രഹിക്കുകയും ചെയ്തു. ഇങ്ങിനെ ലഭിച്ച അനുഗ്രഹത്തോടും, ഭൎത്താവിന്റെ ശിരസ്സോടുംകൂടി ആ സാധ്വി ലങ്കയിൽ ചെന്ന്, തന്റെ ഭൎത്താവിന്റെ മറ്റ് അവയവങ്ങളും വരുത്തി, യോജിപ്പിച്ച് വിധിപ്രകാരം ശവസംസ്കാരം നടത്തുകയും സതി സുലോചന ആ ചിതയിൽ ചാടി ദേഹത്യാഗം ചെയ്യുകയും ചെയ്തു. ആ പതിവ്രതാരത്നം ഉടനെതന്നെ ദിവ്യമായ ദേഹം ധരിച്ച് ഭൎത്താവിനോടുചേൎന്ന് വൈകുണ്ഠലോകത്തിലേയ്ക്കും യാത്രയായി.

## രാമരാവണയുദ്ധം.

ഇതിന്നുശേഷം രാവണൻതന്നെയാണ് യുദ്ധത്തിന്നു പുറപ്പെട്ടത്. രാവണന്റെ ബന്ധുമിത്രാദികളും ശേഷിച്ച സൈന്യവും ഒന്നിച്ചുണ്ടായിരുന്നു. രാവണൻ ഇങ്ങിനെ പരിവാരങ്ങളോടുകൂടി യുദ്ധത്തിന്ന് ഒരുങ്ങിവരുന്നതു കണ്ടപ്പോൾ ആ രാക്ഷസരാജനോട് എതിൎക്കുവാനായി ശ്രീരാമൻതന്നെ സന്നദ്ധനായിക്കഴിഞ്ഞു, രാമരാവണയുദ്ധവും ആരംഭിച്ചു. അതിഭയങ്കരമായിത്തീൎന്ന ഈ യുദ്ധത്തിൽ ശ്രീരാമൻ രാക്ഷസസൈന്യങ്ങളെയെല്ലാം നിഗ്രഹിക്കുകയും ഒരു ബാണം പ്രയോഗിച്ച് രാവണനെത്തന്നെ തൂക്കിയെടുത്ത് ലങ്കയിൽ കൊണ്ടുപോയി തള്ളുകയും ചെയ്തു.

ലജ്ജയും വ്യസനവും ആണ് രാവണന്ന് ഇപ്പോൾ വൎദ്ധിച്ചത്. അതിന്റെ ഫലമായി സീതയെ ഒന്നു ഭയപ്പെടുത്തിക്കളയാമെന്നും തീൎച്ചയാക്കി. ഉടനെതന്നെ മയനെക്കൊണ്ട് രാമന്റെ ഒരു ശിരസ്സുണ്ടാക്കിച്ച്, അതും തൂക്കിയെടുത്ത് ആ പാപബുദ്ധി സീതാദേവിയുടെ അടുക്കലേക്കുചെന്നു. രാവണന്റെ ഈ സംരംഭം കണ്ട ഉടനെതന്നെ, ബ്രഹ്മാവ് സീതാദേവിയുടെ അടുത്തുചെന്ന്, രാവണന്റെ അവസാനം അടുത്തുവന്നിരിക്കുന്നു എന്നും, അവൻ ഭയപ്പെടുത്തുവാനായി കൊണ്ടുവരുന്ന കൃത്രിമ ശിരസ്സുകണ്ട് പരിഭ്രമിച്ചുപോകരുതെന്നും, മുൻകൂട്ടി അറിയിച്ചില്ലായിരുന്നുവെങ്കിൽ, കഴുത്തറ്റു രക്തമൊലിച്ചുകൊണ്ടിരിക്കുന്ന രാമശിരസ്സ് കാണുമ്പോൾ, ആ കപടമറിയാത്ത സാധ്വീരത്നം, അതു കൃത്രിമമാണെന്ന് വിചാരിക്കാതെ തീൎച്ചയായും അതിയായി വ്യസനിച്ചുപോകുമായിരുന്നേനെ. പക്ഷെ അതിന്നിടയായില്ല. രാവണൻ രാമന്റെ കൃത്രിമ ശിരസ്സുകൊണ്ട് സീതാദേവിയുടെ അടുത്തുചെന്ന്:— "അല്ലയൊ സുന്ദരി! നിന്റെ രാമന്റെ ശിരസ്സിതാ ഇരിക്കുന്നു. നല്ലപോലെ കണ്ടുകൊള്ളുക. ഇനിയും നീ കഥാവശേഷനായിത്തീൎന്ന അവനെപ്പറ്റി ചിന്തിച്ച് ഇങ്ങിനെ ദുഃഖിച്ചിരിക്കുന്നതുകൊണ്ട് പ്രയോജനമെന്ത്? എന്നെ പ്രാപിച്ചാലും. എന്നാൽ നിനക്ക് ഇനിയുള്ള കാലമെങ്കിലും സുഖമായിരിക്കാം" എന്ന് പറഞ്ഞു. അതുകേട്ട് സീതാദേവി:— "രാമന്റെ ശിരസ്സല്ല; നിന്റെ ശിരസ്സുകളാണ് രണഭൂമിയിൽ അറ്റുവീണു കിടക്കുന്നതായി ഞാൻ

കാണുന്നതു്." എന്നു പറഞ്ഞു. സീതാദേവിയുടെ ഈ വാക്കുകേട്ടപ്പോൾ തന്റെ ചതിപ്രയോഗവും നീചപ്രവൃത്തിയും സീതാദേവി കണ്ടുപിടിച്ചുവെല്ലോ എന്നു് വിചാരിച്ചു് രാവണനു് അസഹ്യമായ ലജ്ജയാണു് തോന്നിയതു്. അതിനാൽ നാണംകെട്ടു്, മുഖങ്ങളും താഴ്ത്തിക്കൊണ്ടു വന്നവഴിയേ തന്നെ പോകുകയും ചെയ്തു.

## രാവണന്റെ ഹോമം.

രാവണനെ മേൽ വിവരിച്ചപ്രകാരം രണഭൂമിയിൽ നിന്നെടുത്തു് ദൂരത്തെറിഞ്ഞതിനുശേഷം, ആ രാക്ഷസപ്രമാണി യുദ്ധത്തിനു വരാതെ ഒളിച്ചിരിക്കുന്നതു കണ്ടപ്പോൾ ആ ദുഷ്ടനെ പുറത്തു ചാടിക്കുവാനായി ലങ്കാപുരി മുഴുവനും തീയിട്ടു് പുകയ്ക്കുവാനായി ശ്രീരാമൻ കല്പിച്ചു. അതു കേട്ടുടനെ അനേകം വാനരന്മാർ ചാടി കടന്നുചെന്നു് ലങ്കാപുരിയിൽ മുഴുവനും വയ്ക്കോൽ നിറച്ചു് തീവെച്ചു. ഒരിക്കൽക്കൂടെ ലങ്കാരാജധാനി കത്തിക്കാളുവാൻ തുടങ്ങി. ലങ്കാരാജ്യനിവാസികൾ ആബാലവൃദ്ധം നിലവിളികൂട്ടി. രാവണൻ ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്തു ഉടനെ തന്നെ പർജ്ജന്യാസ്ത്രം പ്രയോഗിച്ചു് അഗ്നിയെ ശമിപ്പിച്ചുവെങ്കിലും പിന്നേയും യുദ്ധത്തിനു ചെല്ലുവാൻ സന്നദ്ധനായില്ല.

അതിനുശേഷം ശുക്രാചാര്യന്റെ ഉപദേശപ്രകാരം ശത്രുനിഗ്രഹത്തിനു് വേണ്ട സിദ്ധികൾ സമ്പാദിക്കുവാനായി രാവണനും, രാവണിയെപ്പോലെ, ഒരു ആഭിചാരഹോമം ആരംഭിച്ചു. ലങ്കയിലെ ഗോപുരങ്ങളെല്ലാം ഭദ്രമായി ബന്ധിച്ചു. ഭൂമിക്കടിയിൽ അതിവിശാലമായ ഒരു ഗുഹയുണ്ടാക്കി. അതിൽ ഇന്ദ്രജിത്തിന്റെ ഹോമത്തിനു് ഉണ്ടായിരുന്നതുപോലെയുള്ള സംഭാരങ്ങളെല്ലാം ഒരുക്കി, രക്തത്തിൽ കുളിച്ചു. ശിരോമാല ധരിച്ചു. പ്രേതാസനത്തിൽ ഇരുന്നു. ഏകാകിയും മൌനിയുമായി, പ്രസവിച്ചു് പത്തുദിവസംകൂടി കഴിയാത്ത കുട്ടികളുടെ ശിരസ്സും രക്തവും മാംസവുംകൊണ്ടു് ഹോമം തുടങ്ങി.

വിഭീഷണനു് കാര്യം മനസ്സിലായി. വിവരങ്ങളെല്ലാം ശ്രീരാമനെ ധരിപ്പിച്ചു. ശ്രീരാമൻ ഉടനെതന്നെ ഹോമം മുടക്കുവാനായി വാനരന്മാരെ കല്പിച്ചയയ്ക്കുകയുംചെയ്തു. വാനരന്മാർ ലക്ഷം ലക്ഷം കണക്കായി ലങ്കയിൽ ചാടിക്കടന്നുകഴിഞ്ഞു. അവിടെയുണ്ടായിരുന്ന രാക്ഷസന്മാരെയെല്ലാം അടിച്ചോടിച്ചു. രാവണന്റെ ഹോമസ്ഥലം തിരയുകയായി. ഒരേടത്തും കണ്ടില്ല. അവർ ഒരു എത്തും പിടിയും ഇല്ലാതെ, ഇങ്ങിനെ ഉഴന്നു് നടക്കുന്നതു കണ്ടപ്പോൾ വിഭീഷണന്റെ ഭാര്യയായ സരമയാണു് അവർക്കു് ആ സ്ഥലം കാണിച്ചുകൊടുത്തതു്. ഉടനെതന്നെ വാനരന്മാർ ഗുഹാദ്വാരംതുറന്നു് അതിൽ പ്രവേശിച്ചു. രാവണഹോമശാല ദക്ഷയാഗശാലപോലെയായി തീർന്നു. ഒന്നിനും ഒരു സ്ഥാനവും ഒരു സ്ഥാനത്തും ഒന്നും ഇല്ലാതായി. രാവണനെത്തന്നെ അവർ അവിടെയിട്ടു് തട്ടിയുരുട്ടിനോക്കി. പക്ഷേ ഇതുകൊണ്ടൊന്നും രാവണനെ നിഷ്ഠയിൽനിന്നു ഭ്രഷ്ടനാക്കുവാൻ അവരെക്കൊണ്ടു് സാധിച്ചില്ല. അവർ ആലോചനയായി.—

'ഹോമം മുടക്കുവാൻ, നാം പഠിച്ച അടവു് പതിനെട്ടും നോക്കീട്ടും സാധിക്കുന്നില്ല. ഹോമം മുടക്കാതിരുന്നാൽ രാവണവധം നടക്കുന്നതുമല്ല.

ഒരുപക്ഷേ നേരേ വിപരീതമായി രാമവധംതന്നെ നടന്നേയ്ക്കുവാനും മതി. അഹോ! അതെത്ര ഭയങ്കരമായ അവസ്ഥ! രാവണനെ രാമൻ നിഗ്രഹിക്കാതിരുന്നാൽ പിന്നെ ലോകമുണ്ടോ, ധർമ്മമുണ്ടോ, വല്ലതുമുണ്ടോ! അതിനാൽ രാവണവധം ഏററവും ആവശ്യമായ ഒരു ധർമ്മപ്രവൃത്തിയായിരിക്കുന്നു.' രാവണപക്ഷത്തിൽനിന്ന് നോക്കിയാൽകൂടിയും അതു ധർമ്മംതന്നെ. ഈ ധർമ്മം നടക്കണമെങ്കിൽ രാവണൻെറ ഹോമം മുടക്കുകയുംവേണം. അതിന് മാർഗ്ഗങ്ങളൊന്നും കാണുന്നതുമില്ല. ഉണ്ട്; ഒരേ ഒരു ഉപായമുണ്ട്. അതു മണ്ഡോദരിയെ ബാധിക്കുകയെന്നുള്ളതുതന്നെ. മണ്ഡോദരിയോ, ഒരു സാദ്ധ്വീരത്നം, പഞ്ചകന്യകമാരിൽ ഒരുത്തി; മഹാധർമ്മിഷ്ഠ; അങ്ങിനെയിരിക്കുന്ന ആ ദേവിയെ മർക്കടന്മാർ ബാധിക്കുക എന്തൊരു അക്രമം.' ബാധിച്ചില്ലെങ്കിലും അധർമ്മം, ബാധിച്ചാലും അധർമ്മം. ഒരു ചെറിയ അധർമ്മം ചെയ്താൽ മാത്രമേ ഒരു വലിയ ധർമ്മത്തെ നടത്തുവാൻ സാധിക്കുകയുള്ളു എന്നുവരികിൽ—സർപ്പത്തിൻെറ ഭക്ഷണം മുടക്കിയും തവളയുടെ ജീവനെ രക്ഷിക്കുന്നതുപോലെ—ആ ചെറിയ അധർമ്മം ചെയ്യുന്നതുതന്നെ ധർമ്മമായിരിക്കുന്നതാണ്.

ഇങ്ങിനെ വിചാരിച്ച് വാനരന്മാർ അദൃശ്യരായി മണ്ഡോദരിയെ നമസ്കരിച്ച് ഏററവും വിനീതരായി ഇങ്ങിനെ അറിയിച്ചു.

വാനരന്മാർ—ദേവി! ക്ഷമിക്കണം. ഞങ്ങൾ എന്തു പ്രവർത്തിച്ചിട്ടും രാവണൻെറ ധ്യാനനിഷ്ഠയ്ക്കു ഭംഗംവരുന്നില്ല. രാവണൻെറ നിഷ്ഠയെ ഭഞ്ജനം ചെയ്യുകയെന്നുള്ളത് ഒഴിച്ചുകൂടാത്ത ധർമ്മമായും തീർന്നിരിക്കുന്നു. അതിനാൽ അവിടുത്തെ ആനുകൂല്യം ഉണ്ടായാൽ മാത്രമേ ഇവിടെ ധർമ്മം നിർവ്വഹിക്കുവാൻ നിവൃത്തിയുള്ളു.

മണ്ഡോദരി—ഞാൻ എന്തുവേണമെന്നാണ് നിങ്ങൾ പറയുന്നത്?

വാനരന്മാർ—ദേവി രാവണരാജാവിൻെറ സഹധർമ്മചാരിണിയാണല്ലോ. അതിനാൽ തുല്യതപോബലത്തോടുകൂടിയ ദേവി തൊട്ടാൽ രാവണൻ നിഷ്ഠയിൽ നിന്നുണരും.

മണ്ഡോദരി—എങ്ങിനെയായാലും രാവണൻെറ അവസാനം അടുത്തിരിക്കുന്നു എന്ന് എനിക്കറിയാം. ഞാൻ മനസ്സാലെ രാവണനെ സ്പർശിച്ച് രാവണൻെറ ധ്യാനഭംഗം വരുത്താത്തപക്ഷം നിങ്ങൾ ബലാല്ക്കാരേണ എന്നെക്കൊണ്ട് സ്പർശിപ്പിക്കുമെന്നും ഞാൻ അറിയുന്നു. എങ്കിലും ഞാൻ സ്വന്തമനസ്സാലെ, സ്വമേവ, എൻെറ ഭർത്താവിൻെറ ധ്യാനഭംഗം വരുത്തുന്നത് പതിവ്രതയായ എനിക്ക് വിഹിതമായതല്ല. നിങ്ങൾ എന്തുവേണമെങ്കിലും ചെയ്തുകൊള്ളുവിൻ. ഞാൻ അതിന്നനുവദിച്ചിരിക്കുന്നു. ഇത് നിങ്ങളുടെയും എൻേറയും കുററമല്ല. വരാനുള്ളത് വന്നേതീരു.

ഇതുകേട്ട് വാനരന്മാർ മണ്ഡോദരിയെ വീണ്ടും തൊഴുതു് നമസ്കരിച്ചു ആ സാദ്ധ്വിയുടെ കൈക്കുപിടിച്ചു വലിച്ച്, അവരെ രാവണൻെറ മേൽകൊണ്ടുപോയിത്തള്ളി. ഉടനേതന്നെ രാവണൻ ഉണർന്ന്, ഹോമം മതിയാക്കി, അത്യന്തം ക്രോധത്തോടുകൂടി അവിടെ നിന്നെഴുന്നേല്ക്കുകയും ചെയ്തു. അതു കണ്ടപ്പോഴേയ്ക്കുതന്നെ വാനരന്മാരെല്ലാം വാലുംപൊക്കി കിലുകിലെ ചിലച്ചുകൊണ്ട് കുതികുതിച്ചു. എല്ലാം ശ്രീരാമൻെറ നാലുപാടും വന്ന ചാടിക്കഴിഞ്ഞു.

രാവണന്റെ കാൽക്കൽവീണ് നമസ്കരിച്ചുകൊണ്ട് മണ്ഡോദരി പറഞ്ഞു:—നാഥ! ഇനിയെങ്കിലും ഞാൻ പറയുന്നതു കേട്ടാലും. അങ്ങയ്ക്ക് സീത വേണ്ട. അവളിലുള്ള അനുഗ്രഹം ഉപേക്ഷിച്ചേക്കുക. അവൾ മഹാപതിവ്രതയാണ്. ആ അശ്രീകരം വന്നുകയറിയതുതൊട്ടെല്ലാം ഉപദ്രവമേ ഉണ്ടായിട്ടുള്ളൂ. അവളെ രാമനു കൊണ്ടുചെന്നു കൊടുക്കുന്നതാണു നല്ലത്. രാജ്യം വിഭീഷണനും എടുത്തുകൊള്ളട്ടെ. നമുക്കു രണ്ടുപേർക്കുംകൂടി വല്ല കാട്ടിലും പോയി ബാക്കിയുള്ള കാലം തപസ്സുചെയ്തു കഴിച്ചുകൂട്ടാം. അങ്ങയ്ക്ക് ഇനിയെങ്കിലും ഇതിൽ നിന്നെല്ലാം വിരമിച്ചുകൂടയോ. പൌരുഷം, പ്രതാപം, ഐശ്വര്യം, മുതലായവകൊണ്ട് ഉണ്ടാകാവുന്ന സുഖങ്ങളുടെ മാത്രമല്ല, ഐഹികങ്ങളായ സർവ്വസുഖങ്ങളുടെയും അറ്റം അററംവരെ കണ്ട ആളല്ലേ അങ്ങ്. ഇതിലെല്ലാം ഇത്രയേയുള്ളു എന്ന് നല്ലപോലെ മനസ്സിലാക്കിക്കഴിഞ്ഞുവല്ലോ. ഇനി പോകട്ടെ; അങ്ങ് എന്റെ ഈ അഭിപ്രായത്തെ സ്വീകരിക്കണം.

രാവണൻ—അല്ലയോ സുന്ദരി! നീ പറഞ്ഞതിലും ഉത്തമമായ ഒന്ന് ലഭ്യമായില്ലായിരുന്നു എന്നു വരികിൽ തീർച്ചയായും നിന്റെ വാക്കിനെത്തന്നെ സ്വീകരിക്കാമായിരുന്നു. നീ ഉപദേശിക്കുന്ന മാർഗ്ഗത്തിൽകൂടെ പോയാൽ എത്തിച്ചേരുന്ന ദിവ്യസ്ഥാനം യാതൊന്നോ അതുതന്നെയാണ് ഇതാ ഇവിടെ നമ്മുടെ കയ്യിൽ കിട്ടിക്കഴിഞ്ഞിരിക്കുന്നത്. അതിനാൽ ഹസ്തലബ്ധവും സുദുർല്ലഭവും ആയ ഇതിനെ ഉപേക്ഷിക്കുന്ന വിഡ്ഢിത്തം ഉണ്ടോ?

പ്രിയേ! ശ്രീരാമൻ മഹാവിഷ്ണുവും സീത മഹാലക്ഷ്മിയും ആണെന്നറിഞ്ഞുകൊള്ളുക. ഞാൻ ആ സീതയെ അപഹരിച്ചുകൊണ്ടു വന്നതുതന്നെ രാമാസ്ത്രമേററ് മരണം അടയുവാൻ വേണ്ടിയാണ്. അതിനുള്ള സമയം ഇതാ ആസന്നമായും ഇരിക്കുന്നു. ഞാൻ ഈ യുദ്ധത്തിൽ രാമാസ്ത്രമേററ് തീർച്ചയായും മരിക്കും. അതുകൊണ്ട് എനിക്ക് മോക്ഷവും സിദ്ധിക്കും. എന്റെ മരണശേഷം നിനക്കും ദേഹത്യാഗം ചെയ്ത് എന്നെത്തന്നെ പ്രാപിക്കാവുന്നതാണ്. നമുക്കിനി വനവാസം എന്തിന്? തപസ്സെന്തിന്?

രാവണൻ ഇങ്ങനെ പറഞ്ഞ് മണ്ഡോദരിയെ സമാധാനപ്പെടുത്തിക്കൊണ്ട് യുദ്ധത്തിനു പുറപ്പെട്ടു കഴിഞ്ഞു. പോകുന്ന വഴിക്ക് പല ദുശ്ശകുനങ്ങളും രാവണൻ കണ്ടു. എന്തായാലും ദുർബുദ്ധി എന്നും ദുർബുദ്ധിതന്നെ. അതിനാൽ ആ രാവണദുർബുദ്ധി കൃത്രിമമായി സീതയുടെ ഒരു രൂപം ഉണ്ടാക്കി തന്റെ തേരിൽ വെച്ചുകൊണ്ടാണ് യുദ്ധത്തിനു ചെന്നത്. യുദ്ധഭൂമിയിൽ എത്തിയ ഉടനെ ആ കൃത്രിമസീതയെ രാവണൻ വാനരന്മാരുടെ മുമ്പിൽവെച്ച് ഗളച്ഛേദം ചെയ്തുകളഞ്ഞു. വാനരന്മാർ അതുകണ്ട് കൂട്ടത്തോടെ നിലവിളിച്ച് ശ്രീരാമസന്നിധിയിൽ ഓടിച്ചെന്നു നില്പായി. ജാനകീദേവിയുടെ നാശവൃത്താന്തം കേട്ട് ശ്രീരാമൻ ഭൂമിയിൽ മോഹിച്ചുവീണു. അവിടെ ആകപ്പാടെ വലിയ ബഹളമായി. അതെന്താണെന്നറിയാതെ വിഭീഷണൻ അവിടെ പാഞ്ഞെത്തി, ഇതിന്റെയെല്ലാം കാരണം എന്താണെന്ന് ചോദിച്ചപ്പോൾ ലക്ഷ്മണൻ ഉണ്ടായ സംഗതികളെല്ലാം വിഭീഷണനെ പറഞ്ഞു കേൾപ്പിച്ചു. അതുകേട്ട്—

കൈയിണകൊട്ടിച്ചിരിച്ചു വിഭീഷണൻ—
"അയ്യോ! കുരങ്ങന്മാർ എന്തറിഞ്ഞു വിഭോ!

# അഗസ്ത്യരാമായണം.

## ഉത്തരകാണ്ഡം.

---

### യുദ്ധാനന്തരം സീതാസ്വീകരണം.

സീതാദേവി രാവണവധവൃത്താന്തം അറിഞ്ഞു് വളരെ സന്തോഷിച്ചു. അപ്പോഴേയ്ക്കും സുഗ്രീവാദികളായ മററു വാനരന്മാരും അവിടെ എത്തിക്കഴിഞ്ഞു. സീതാദേവിയെ കുളിപ്പിച്ചു്, ദിവ്യവസ്ത്രാഭരണാദികൾ അണിയിച്ചു് പല്ലക്കിൽ കയററി വലിയ ആഘോഷത്തോടുകൂടി രാമസന്നിധിയിലേയ്ക്കു കൊണ്ടുവന്നു. ദേവി ഭർത്തൃസമീപത്തിൽ എത്തിയ ഉടനെ പല്ലക്കിൽനിന്നിറങ്ങി, മന്ദംമന്ദം നടന്നുപോയി ശ്രീരാമപാദാരവിന്ദങ്ങളിൽ നമസ്കരിച്ചു് സലജ്ജം മുഖം താഴ്ത്തി മാറിനിന്നു. ഈ സീതാദേവി പരിശുദ്ധതന്നെയാണെന്നു ശ്രീരാമനു നല്ലപോലെ അറിയാമായിരുന്നിട്ടും അദ്ദേഹം ലോകത്തിനു വിശ്വാസം വരുത്തുവാനായി തൻെറ പൌരുഷത്തെ ആസ്പദമാക്കി സീതാദേവിയോടിങ്ങനെ പറഞ്ഞു:—

ശ്രീരാമൻ—അല്ലയോ ജാനകി! നീ ദീർഘകാലമായി എന്നെപ്പിരിഞ്ഞു് രാക്ഷസപുരിയിൽ താമസിക്കുന്നവളല്ലേ. നിൻെറ അക്കാലത്തെ സ്ഥിതിഗതികളെപ്പററി എനിക്കു യാതൊന്നും അറിവില്ല. അതിനാൽ സാക്ഷാൽ ബ്രഹ്മദേവൻ തന്നെ പറഞ്ഞാലും ഞാൻ നിന്നെ ഈ നിലയ്ക്കു സ്വീകരിക്കുന്നതല്ല. സൂര്യവംശത്തിൻെറ പരിപാവനമായ കീർത്തി എൻെറ പൂർവ്വികന്മാർ വളരെ വളരെ കഷ്ടനഷ്ടങ്ങൾ അനുഭവിച്ചാണു് നിലനിർത്തിക്കൊണ്ടുപോന്നിട്ടുള്ളതു്. ആ ശുഭ്രകീർത്തിയിൽ ഞാൻ നിമിത്തം ഒരു കളങ്കം ഉണ്ടാക്കുവാൻ പാടുള്ളതല്ല. നീ നിൻെറ പാട്ടിനു് എവിടെ വേണമെങ്കിലും പോയിക്കൊള്ളുകയേ വേണ്ടൂ.

ശ്രീരാമൻ ഇങ്ങിനെ പറഞ്ഞതു കേട്ടപ്പോൾ അതു് എത്രയോ ശരിയായിട്ടുള്ളതാണെന്നും തൻെറ ചാരിത്രശുദ്ധിയെ പൊതുജനസമക്ഷം തെളിയിക്കേണ്ടതു് തൻെറ കർത്തവ്യകർമ്മമാണെന്നും സീതാദേവിക്കും തോന്നി. അതിനാൽ ലക്ഷ്മണനെ വിളിച്ചു് അവിടെത്തന്നെ അതിവേഗം ശുദ്ധമായ ഒരു ചിതയുണ്ടാക്കുവാൻ സീതാദേവി ആവശ്യപ്പെട്ടു. ലക്ഷ്മണകുമാരൻ ഉടനെതന്നെ അവിടെ ഒരു ചിതയും തയ്യാറാക്കി. സീതാദേവി ആ ചിതക്കു മൂന്നു പ്രാവശ്യം പ്രദക്ഷിണം ചെയ്തു "അല്ലയോ അഗ്നിഭഗവാനേ! ഞാൻ മനസ്സുകൊണ്ടാകട്ടെ, വാക്കുകൊണ്ടാകട്ടെ, കർമ്മംകൊണ്ടാകട്ടെ ശ്രീരാമനെ ഒഴിച്ചു മററുവല്ലവരേയും സ്പർശിക്കുക ഉണ്ടായിട്ടുണ്ടെങ്കിൽ അങ്ങു് എന്നെ നിശ്ശേഷം ഭക്ഷിച്ചുകൊള്ളുക. ഇല്ലെങ്കിൽ അങ്ങു് എനിക്കു ശീതളനായി ഭവിച്ചാലും" എന്നു പറഞ്ഞു് അഗ്നിയിൽ കുതിച്ചുചാടി. അത്ഭുതം! അത്ഭുതം!

നുമാന്റെ കീൎത്തി വൎദ്ധിക്കുന്നതിനുവേണ്ടിയും ഞാൻ അപ്പോഠം അവസന്നായിരിക്കേണ്ടിവന്നു. എനിക്ക് വേണമെങ്കിൽ ഒരു വെറും ഹുങ്കാരംകൊണ്ടു തന്നെ അവരെ അനായാസേന നിഗ്രഹിക്കാമായിരുന്നു. പക്ഷെ അങ്ങിനെ ചെയ്തുകൂട. മഠഃരേണ്ടതെല്ലാം ചേരേണ്ടപടിതന്നെ ചേരണം.

ഇതു കേട്ടപ്പോഠം വിഭീഷണന്ന് ഹനുമാന്റെ പേരിലുള്ള ഭക്തിയും ബഹുമാനവും പൂൎവ്വാധികം വൎദ്ധിച്ചു.

## ത്രിജട.

ഇതിന്നുശേഷം സീതാദേവിയുടെ അപേക്ഷപ്രകാരം ശ്രീരാമൻ ത്രിജടയെ അനുഗ്രഹിച്ചു. ധന്യയായ ആ രാക്ഷസസ്ത്രീയെ ഒന്നാമതായി വസ്ത്രാഭരണാദികഠം കൊടുത്ത് സന്തോഷിപ്പിച്ചുശേഷം ശ്രീരാമൻ ഇങ്ങനെ പറഞ്ഞു:—

ശ്രീരാമൻ—അല്ലയോ സുശീലയായ ത്രിജടേ! ഞാൻ നിന്നിൽ വളരെ സന്തോഷത്തോടുകൂടിയവനായിരിക്കുന്നു. കാൎത്തിക, വസന്തം, മാഘം, ചൈത്രം എന്നീമാസങ്ങളിൽ പ്രാതഃസ്നാനം ചെയ്യുന്നവരുടെ അന്ത്യത്തെ മൂന്നുദിവസത്തെ സ്നാനത്തിന്റെ പുണ്യഫലം നിനക്കായി ഭവിക്കട്ടെ. മാത്രമല്ല, മേൽ പറയപ്പെട്ട നാലുമാസങ്ങളിൽ പൌൎണ്ണമി തുടങ്ങുവരുന്ന മൂന്നു ദിവസം സ്നാനംചെയ്യാതിരിക്കുന്നവരുടെ മുഴുവൻ മാസത്തെ സ്നാനഫലവും നീതന്നെ എടുത്തുകൊള്ളുക. പരിശുദ്ധിയില്ലാത്ത ഗൃഹങ്ങളിൽവെച്ച് നടത്തപ്പെടുന്ന സൽകൎമ്മങ്ങളുടേയും, ശ്രദ്ധകൂടാതെ ഊട്ടുന്ന ശ്രാദ്ധങ്ങളുടേയും, ക്രോധത്തോടുകൂടി ചെയ്യുന്ന ദാനങ്ങളുടേയും, തൈലം തേയ്ക്കാതെ ചെയ്യുന്ന പാദക്ഷാളനങ്ങളുടേയും, തിലം കൂടാതെ ചെയ്യുന്ന തൎപ്പണങ്ങളുടേയും, ദക്ഷിണ കൂടാതെ ചെയ്യുന്ന ബലികളുടേയും ഫലങ്ങഠംകൂടെ നീതന്നെ എടുത്തുകൊള്ളണം. ഇങ്ങിനെ നിനക്ക് സുഖമായിരിക്കാം.

ഓരോരുത്തൎക്കും യഥായോഗ്യം വേണ്ട വരങ്ങളും അനുഗ്രഹങ്ങളും എല്ലാം കൊടുത്ത്, എല്ലാവരേയും തൃപ്തിപ്പെടുത്തി, എല്ലാവരുംകൂടി പുഷ്പകത്തിൽ കയറി അയോദ്ധ്യയിലേയ്ക്ക് പുറപ്പെട്ടു. വിമാനം യാത്രയും ആരംഭിച്ചു.

## പ്രത്യാഗമനം.

അപ്പോഠം ശ്രീരാമൻ സീതാദേവിക്ക് ഓരോ സ്ഥലങ്ങഠം ചൂണ്ടി കാണിച്ചുകൊടുത്തുകൊണ്ട് പറഞ്ഞു:—
ശ്രീരാമൻ—അല്ലയോസീതെ!

"വത്സേ! ജനകാത്മജേ! ശ്രീരാമവല്ലഭേ!
സത്സേവിതേ! സരസീരുഹലോചനേ!
പശ്യത്രികൂടാചലോത്തമാംഗസ്ഥിതം
വിശ്വവിമോഹനമായ ലങ്കാപുരം.
യുദ്ധാങ്കണംകാണതിലങ്ങു ശോണിത-
കൎദ്ദമമാംസാസ്ഥിപൂൎണ്ണം ഭയങ്കരം.
അത്രൈവ വാനരരാക്ഷസന്മാൎതമ്മി-
ലെത്രയുംഘോരമായുണ്ടായി സംഗരം.

അത്രൈവ രാവണൻവീണു മരിച്ചിതെ-
ന്നസ്ത്രമേററുത്തമേ! നിന്നുടെ കാരണം.
കുംഭകർണ്ണൻ മകരാക്ഷനുമെന്നിട
അന്യരൊക്കെയത്രേ മരിച്ചതുവല്ലഭേ!
വൃത്രാരിജിത്തുമതികായനും പുന-
രത്രസൌമിത്രിതന്നസ്ത്രമേററുത്തമേ!
വീണുമരിച്ചിതു പിന്നെയും മററുള്ള
കൌണപന്മാരശേഷികളും കൊന്നീടിനാർ
സേതുബന്ധിച്ചതും കാണെടോ! സാഗരം
സേതുബന്ധിച്ചതിന്നു നീയല്ലയൊ.
സേതുബന്ധം മഹാതീർത്ഥം പ്രിയേപാപ-
പാതകനാശനം, ത്രൈലോക്യപൂജിതം.
കണ്ടാലുമുണ്ടാം ദുരിതവിനാശനം."

ഇങ്ങിനെ പറഞ്ഞതിനുശേഷം ഭഗവാൻ വിഭീഷണന്റെ അപേക്ഷപ്രകാരം തേരിൽനിന്നും അവിടെ ഇറങ്ങി തന്റെ ധനുസ്സിന്റെ കോടി (അഗ്രം)കൊണ്ട് ആ സേതുവെ മുറിച്ചു. ഇങ്ങിനെ മുറിച്ച സ്ഥലത്തുള്ള തീർത്ഥമാകുന്നു. "ധനുഷ്ക്കോടി" തീർത്ഥം. ഈ തീർത്ഥത്തിൽ സ്നാനംചെയ്യുന്നവൻ സകലപാപങ്ങളിൽനിന്നും രക്ഷപ്പെട്ട് മോക്ഷംതന്നെ പ്രാപിക്കുന്നതാണ്. ഈ തീർത്ഥക്കരയിൽ അന്നുമുതല്ക്കു കോദണ്ഡപാണിയായ രാമനെ പ്രതിഷ്ഠിച്ച് പൂജിച്ചുവരുന്നുണ്ട്. ഇങ്ങിനെ ശ്രീരാമൻ ധനുഷ്ക്കോടിതീർത്ഥമുണ്ടാക്കിയ സമയം സമ്പാതി അവിടെ എത്തി ശ്രീരാമനെ പൂജിക്കുകയും, ശ്രീരാമസ്വാമിയുടെ ആജ്ഞപ്രകാരം തന്റെ സഹോദരനായ ജടായുവിന്റെ പേരിൽ അവിടെ മറെറാരു തീർത്ഥംകൂടെ ഉണ്ടാക്കുകയും ചെയ്തു. അതിന്നുശേഷം സമ്പാതിയേയും തേരിൽകയററി അവിടെനിന്നും യാത്രതിരിച്ച് രാമേശ്വരത്തെത്തി. ഇവിടെ ഇറങ്ങി എല്ലാവരും രാമേശ്വരനെ പൂജിച്ചു. പിന്നേയും യാത്രയായി. ശ്രീരാമൻ വീണ്ടും പറഞ്ഞുതുടങ്ങി.

രാമൻ—ജാനകി! നോക്കുക; ഇവിടെ ഇരുന്നാണ് ഞങ്ങൾ മന്ത്രാലോചന ചെയ്തതു്. ഈ സ്ഥലത്ത് ഇതാ സമുദ്രം തിരകൂടാതെ നിശ്ചലമായിത്തന്നെ ഇരിക്കുന്നു. ഇവിടെയാണ് ഞങ്ങൾ ദർഭവിരിച്ചു കിടന്നതു്. നവഗ്രഹപൂജയ്ക്കായി പ്രതിഷ്ഠിച്ചിരിക്കുന്ന നവപാഷാണമാണിതു്. ഇതിന്നങ്ങേപ്പുറം കാണുന്ന പർവ്വതം ധന്യാത്മാവായ അഗസ്ത്യമഹർഷിയുടെ വാസസ്ഥലമാണ്. അതിന്നു പടിഞ്ഞാറുള്ള പ്രദേശമാണ് കേരളം."

ഇങ്ങിനെ പറഞ്ഞുകൊണ്ട് എല്ലാവരും കിഷ്കിന്ധയിൽ എത്തി. അവിടെ ഇറങ്ങി, വാനരന്മാരെ അയച്ച് എല്ലാവരുടേയും കുടുംബങ്ങളെ വരുത്തി, അതിന്നുശേഷം എല്ലാവരുംകൂടി അയോദ്ധ്യയിലേയ്ക്കു് പുറപ്പെട്ടു. ശ്രീരാമൻ വീണ്ടും പറഞ്ഞുതുടങ്ങി: —

ശ്രീരാമൻ—"പശ്യ മനോഹരേ! ദേവി! വിചിത്രമാം-
ഋശ്യമൂകാചലമുത്തുംഗമെത്രയും.
അത്രൈവ വൃത്രാരിപുത്രനെ വെന്നതും
ക്ഷീബാംഗി പണ്ടുവസിനാം ഇതന്നേരം.

വന്ദിച്ചുകൊൾകഗസ്ത്യാശ്രമം ഭക്തിപൂ-
ണ്ടിന്ദീവരാക്ഷി സുതീക്ഷ്ണാശ്രമത്തെയും
ചിത്രകൂടാചലം പണ്ടുനാം വാണേട-
മത്രൈവ കണ്ടുകൊൾതന്നെ നാമെടോ.
ഭദ്രേ! ഭൃശം ഭരദ്വാജാശ്രമം കാൺകെ
ശുദ്ധികരം യമുനാതടശോഭിതം.
ഗംഗാനദിയതിന്നങ്ങേത് അതിന്നങ്ങ്
ശൃംഗിവേരം, ഗുഹൻ വാഴുന്ന നാടെടോ.
പിന്നെ സരയൂനദിയതിന്നങ്ങേത്
ധന്യമയോദ്ധ്യാനഗരം മനോഹരം!”

ഇങ്ങിനെ പറഞ്ഞുകൊണ്ട് ഭരദ്വാജാശ്രമോപരിഭാഗത്തെത്തിയപ്പോൾ പുഷ്പകവിമാനം ഭഗവാന്റെ അന്തർഗ്ഗതമറിഞ്ഞ് അവിടെ താണു. ഭരദ്വാജന്റെ നിർബ്ബന്ധപൂർവ്വമായ ക്ഷണം നിമിത്തം അന്ന് എല്ലാവരും അവിടെ താമസിക്കുകയാണുണ്ടായത്.

ഭരദ്വാജനെന്ന ആ മഹർഷിശ്രേഷ്ഠനാകട്ടെ, അദ്ദേഹത്തിന്റെ തപോബലംകൊണ്ട് അവിടെ അതിഥിസല്ക്കാരത്തിനായി ഒരു സ്വർഗ്ഗലോകം സൃഷ്ടിച്ച്, അവരെ വേണ്ടവിധം സല്ക്കരിച്ചു. അന്ന് മാഘമാസത്തിലെ വെളുത്തചതുർത്ഥിദിവസമായിരുന്നു. ശ്രീരാമന്റെ വനവാസകാലം പതിനാലുസംവത്സരം അവസാനിക്കുന്നത് അന്നാണ്. അന്നേദിവസം താൻ തീർച്ചയായും അയോദ്ധ്യയിൽ എത്തിക്കൊള്ളാമെന്നാണ് ശ്രീരാമൻ ഭരതനോടേററിട്ടുള്ളത്. അതിനാൽ അതിഥിസല്ക്കാരവും സ്വീകരിച്ച് അവിടെ അന്ന് കഴിച്ചുകൂട്ടിയാൽ ഭരതൻ എന്തെങ്കിലും സാഹസം പ്രവർത്തിച്ചേയ്ക്കുമോ എന്നു ഭയപ്പെട്ട് ശ്രീരാമൻ ഹനുമാനെവിളിച്ച് —“അല്ലയോ മാരുതാത്മജ! നീ ഇപ്പോൾതന്നെ അയോദ്ധ്യവരെ പോകേണ്ടതായിരിക്കുന്നു. അവിടെ ചെന്ന് ഭരതനെ കണ്ട് വിവരങ്ങളെല്ലാം ഇപ്പോൾതന്നെ അറിയിക്കണം. പോകുന്ന വഴിക്ക് ശൃംഗിവേരപുരത്തിലും ഇറങ്ങി എന്റെ മിത്രമായ ഗുഹനോടും വർത്തമാനങ്ങളെല്ലാം പറയുക,” എന്ന് ആജ്ഞാപിച്ചു. അതു കേട്ട ഉടനേതന്നെ ഹനുമാൻ പുറപ്പെട്ടുകഴിഞ്ഞു. യാത്രാമദ്ധ്യേ ശൃംഗിവേരപുരത്തിൽ ഇറങ്ങി, വിവരങ്ങളെല്ലാം ഗുഹനെ അറിയിച്ചു. ഉടനേതന്നെ ഗുഹൻ ബന്ധുസല്ക്കാരത്തിനു വേണ്ട സംഭാരങ്ങളെല്ലാം ശേഖരിച്ച് ശ്രീരാമസവിധത്തിലേയ്ക്കും ഹനുമാൻ അയോദ്ധ്യയിലെ നന്ദിഗ്രാമത്തിലേയ്ക്കും പുറപ്പെട്ടു.

### അയോദ്ധ്യാപ്രവേശം.

അയോദ്ധ്യയിലെ നന്ദിഗ്രാമത്തിൽ ഭരതൻ ശ്രീരാമന്റെ വരവും പാർത്ത് ദിവസം എണ്ണിയെണ്ണി കഴിച്ചുകൂട്ടിക്കൊണ്ടിരിക്കുകയാണ്. പതിനാലാമത്തെ സംവത്സരം കഴിയുന്ന ദിവസമായി. അന്ന് തീർച്ചയായും അയോദ്ധ്യയിൽ എത്തിക്കൊള്ളാമെന്നാണ് ശ്രീരാമൻ ഏററിട്ടുള്ളത്. അങ്ങിനെ എത്താതിരിക്കുന്നപക്ഷം ശ്രീരാമന് എന്തെങ്കിലും അപകടത് പററീട്ടുണ്ടായിരിക്കണം എന്നുതന്നെവേണം വിചാരിക്കുവാൻ. എന്നിങ്ങിനെ വിചാരിച്ചു വളരെ ജിജ്ഞാസയോടുകൂടിയാണ് ഭരതൻ കാത്തിരിക്കുന്നത്. സൂര്യ

ഭഗവാൻ അസ്തമനത്തിന് ഏതാണ്ട് അടുത്തസമയമായിട്ടും ശ്രീരാമൻെറ യാതൊരു വർത്തമാനവും അറിഞ്ഞിട്ടില്ല. അതിനാൽ അന്ന് വരികയില്ലെന്നുതന്നെ ഭരതൻ മിക്കവാറും തീർച്ചയാക്കി; അനുജനായ ശത്രുഘ്നനെ അരികെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

ഭരതൻ-- സഹോദര! ജ്യേഷ്ഠൻ ഇന്ന് ഇവിടെ എത്തിക്കൊള്ളാമെന്നായിരുന്നു എന്നോട്ട് ഏററിരുന്നത്. നേരം ഇത്രയായിട്ടും ഇതുവരെ വന്നു കാണുന്നില്ല. എന്നുമാത്രമല്ല ജ്യേഷ്ഠനെപ്പററിയുള്ള വിവരങ്ങൾ ഒന്നുംതന്നെ അറിയുന്നതും ഇല്ല. അതുകൊണ്ട് രാവണനുമായുണ്ടായ യുദ്ധത്തിൽ ജ്യേഷ്ഠന് ഒരു പക്ഷെ വല്ല ആപത്തും സംഭവിച്ചിട്ടുണ്ടായേക്കുവാനും മതി. ജ്യേഷ്ഠനെ സഹായിക്കുവാൻ ലങ്കയിലേയ്ക്കു ചെല്ലുന്നതിന് ഞാൻ എല്ലാ രാജാക്കന്മാരേയും അവരുടെ സൈന്യങ്ങളോടുകൂടി ക്ഷണിച്ചിട്ടുണ്ട്. എന്നാൽ ഞാൻ അതൊന്നും കാത്തിരിക്കയില്ല. ജ്യേഷ്ഠൻ ഇന്നിവിടെ എത്താത്തപക്ഷം ഞാൻ ഇന്നുതന്നെ സൂര്യാസ്തമനത്തോടുകൂടി അഗ്നിപ്രവേശം ചെയ്യുകഴിയും. നീ കഴിയുന്ന വേഗം മററു രാജാക്കന്മാരെയും അവരുടെ സൈന്യങ്ങളേയും എല്ലാം ചേർത്ത് ലങ്കയിൽ പോയി രാവണനെ നിഗ്രഹിച്ച് സീതയെ വീണ്ടുകൊണ്ടുവന്നതിനുശേഷം വേണം ഞങ്ങൾ മൂന്നുപേരുടേയും ശേഷക്രിയാദികൾ ചെയ്യുവാൻ.

ഇങ്ങിനെ പറഞ്ഞ് ഭരതമഹാരാജാവ് അഗ്നിപ്രവേശത്തിന് തയ്യാറായിരിക്കുന്ന വിവരം കർണ്ണാകർണ്ണികയാ അയോദ്ധ്യാപുരിയിലെല്ലാം പരന്നു. കേട്ടവർ കേട്ടവർ അസഹ്യമായ വ്യസനത്തോടുകൂടി ഭരതൻെറ ചുററുപാടും വന്നു കൂടുകയായി. ഭരതനാകട്ടെ എല്ലാവരേയും പറഞ്ഞ് സമാധാനപ്പെടുത്തുവാൻ ശ്രമിക്കുന്നുണ്ട്. അസ്തമനത്തിനുള്ള സമയം അടുക്കാറായപ്പോഴേക്കും ഭരതൻ മററുള്ളവരാൽ പരിവാരിതനായി സരയൂനദീതീരത്തിലേയ്ക്കു ചെന്ന് അവിടെ വിശേഷമായ ഒരു ചിതയുണ്ടാക്കി. സരയൂനദിയിൽ ഇറങ്ങി സ്നാനംചെയ്ത് ബ്രാഹ്മണർക്കുംമററും അനേക ദാനങ്ങൾ കൊടുത്തശേഷം അഗ്നിപ്രവേശത്തിനു തയ്യാറായി അമ്മമാരേയും വസിഷ്ഠാചാര്യനേയും മററു ഋഷികളേയും നമസ്കരിച്ച്, രാമനേയും സീതയേയും ലക്ഷ്മണനേയും മനസ്സിൽ ധ്യാനിച്ച് ചിതയെ മൂന്നു പ്രദക്ഷിണംചെയ്ത് ചിതയുടെ മുമ്പിൽ വന്ന് വടക്കോട്ടു തിരിഞ്ഞു നില്പായി. സൂര്യൻ അസ്തമിക്കുന്നതും കാത്തുകൊണ്ടാണ് നില്ക്കുന്നത്. സൂര്യൻ അസ്തമിക്കണം; അഗ്നിയിൽ പ്രവേശിക്കണം; അത്രതന്നെ. മറെറല്ലാ ചടങ്ങുകളും നിർവ്വഹിച്ചുകഴിഞ്ഞു. സൂര്യബിംബത്തിൻെറ താഴെ അററം വെള്ളത്തിൽ തൊട്ടു. ഇനി നിമിഷം ഒന്നോ രണ്ടോ. അത്രമാത്രം കഴിഞ്ഞാൽ സൂര്യനസ്തമിക്കും; ഭരതൻ കഥാവശേഷനായും ഭവിക്കും.

അപ്പോഴയ്ക്കും, ആകാശത്തിൽനിന്നും ഒരു ഹുങ്കാരാരവും കേൾക്കാറായി. എല്ലാവരും തലയുയർത്തി മേലോട്ട് നോക്കുകയായി. അതാ, ഒരു സത്വം ആകാശത്തിൽക്കൂടെ അതിവേഗം വരുന്നു. അതു കണ്ട് എല്ലാവരുടേയും ശ്രദ്ധ അതിലേയ്ക്ക് പതിഞ്ഞു. നിമിഷാന്തരത്തിൽ ഹനുമാൻ ഭരതൻെറ മുമ്പിൽ വന്നു വീണ് ഇങ്ങിനെ അറിയിച്ചു:—

ഹനൂമാൻ—അല്ലയോ മഹാവീര! ശ്രീരാമസ്വാമി സീതയോടും ലക്ഷ്മണനോടും കൂടി ഭരദ്വാജാശ്രമത്തിൽ എഴുന്നള്ളിയിരിക്കുന്നു. നാളെ രാവിലെ ഇവിടേയ്ക്കും എഴുന്നള്ളുന്നതാണ്. ശ്രീരാമസ്വാമിക്കും അങ്ങയെ കാണ്മാൻ വളരെ തിടുക്കമായിരിക്കുന്നു. ഈ വിവരം ഇവിടെ അറിയിക്കുവാനായിട്ടാണ് എന്നെ ഇന്നുതന്നെ ഇങ്ങോട്ടയച്ചിരിക്കുന്നതു്.

ഇതു കേട്ടപ്പോൾ തന്റെ ഉദ്യമത്തിൽനിന്നും പിന്തിരിഞ്ഞു ഭരതൻ ഹനൂമാനേയും ഹനൂമാൻ ഭരതനേയും നമസ്കരിച്ചു.

## പട്ടാഭിഷേകം.

പിന്നെ ശ്രീരാമനെ സ്വീകരിക്കുവാൻ വേണ്ട വട്ടംകൂട്ടിത്തുടങ്ങി. രാജ്യത്തിലെങ്ങും ഉത്സവം കൊണ്ടാടുവാൻ കല്പനകൊടുത്തു. അയോദ്ധ്യാനഗരി മുഴുവനും തോരണാദികൾകൊണ്ടലങ്കരിച്ചു. പൌരാവലി ശ്രീരാമനെ എതിരേല്ക്കുവാനായി നന്ദിഗ്രാമത്തിൽ എത്തി ഭഗവാന്റെ എഴുന്നള്ളത്തും കാത്തു് നില്പായി. മാഘമാസം, വെളുത്ത പഞ്ചമിദിവസം, അതായതു്, പതിനാലാമത്തെ വർഷത്തിന്റെ അന്ത്യത്തെ ദിവസം. സമയം സൂര്യോദയം, ആകാശവീഥിയിൽക്കൂടെ വരുന്ന പുഷ്പകവിമാനത്തെ അവർക്ക് കാണാറായി. അയോദ്ധ്യാവാസികൾ കൃതാർത്ഥന്മാരായിത്തീർന്നു. എല്ലാവരും വിമാനത്തെത്തന്നെ നോക്കിക്കൊണ്ടു നില്ക്കെ, ആ ദിവ്യയാനം അവിടെ വന്നിറങ്ങി. അതിൽനിന്നു ശ്രീരാമാദികൾ പുറത്തു കടന്നപ്പോഴയ്ക്കും ഭരതൻ രാമപാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചുകഴിഞ്ഞു. എല്ലാവരും യഥാവിധി ആചാരോപചാരങ്ങൾ ചെയ്തു എന്നു് പറഞ്ഞാൽ മതിയല്ലോ. അന്നത്തെ അയോദ്ധ്യയെ മറെറാരുവിധത്തിലും വർണ്ണിക്ക വയ്യ.

തദനന്തരം ആഘോഷത്തോടുകൂടി നന്ദിഗ്രാമത്തിലേയ്ക്കു് യാത്രയായി. അവിടെ എത്തി, ക്ഷൌരം മംഗളസ്നാനം മുതലായവയ്ക്കുശേഷം സ്ത്രീജനങ്ങൾ രത്നമയങ്ങളായ ദീപങ്ങളെക്കൊണ്ടു് ശ്രീരാമനെ നീരാജനംചെയ്തു. അതുപോലെതന്നെ പുഷ്പകത്തിൽനിന്നിറങ്ങിയശേഷം സീതാദേവി മറ്റുള്ളവരേയും മറ്റുള്ളവർ സീതാദേവിയേയും യഥാവിധി ആലിംഗനം, നമസ്കാരം മുതലായവ ചെയ്തശേഷം സീതയെ അഭ്യംഗസ്നാനം മുതലായവ ചെയ്യിപ്പിച്ചു് ദിവ്യവസ്ത്രാഭരണാദികളാൽ അലങ്കരിപ്പിച്ചു് യഥാവിധി പൂജിച്ചു. അവരുടെകൂടെ വന്നിരുന്ന സുഗ്രീവൻ, വിഭീഷണൻ, മകരധ്വജൻ തുടങ്ങിയുള്ള വാനരന്മാരേയും രാക്ഷസന്മാരേയും അവരുടെ സ്ത്രീജനങ്ങളേയും യഥായോഗ്യം ആചാരോപചാരങ്ങളോടുകൂടി സ്വീകരിച്ചു. അതിനുശേഷം ശ്രീരാമനെ താണുതൊഴുതുകൊണ്ടു് ഭരതൻ ഇങ്ങിനെ പറഞ്ഞു:—

ഭരതൻ "പ്രഭോ! രാമഭദ്ര! നിന്തിരുവടി എന്റെ കയ്യിൽ സൂക്ഷിക്കുവാനായി ഏല്പിച്ചിരുന്ന നിന്തിരുവടിയുടെ രാജ്യത്തെ ഇനി നിന്തിരുവടി തന്നെ തിരിച്ചു് എടുത്തുകൊള്ളുക. സൈന്യം, ഭണ്ഡാരം മുതലായവയെ ഞാൻ പത്തിരട്ടി വർദ്ധിപ്പിച്ചിട്ടുണ്ടു്. നിന്തിരുവടിയുടെ പാവനമായ കീർത്തിക്കു് മാലിന്യം തട്ടാത്തവിധം രാജ്യത്തെ സംരക്ഷിച്ചിട്ടും ഉണ്ടു്. ഇതെല്ലാം 'നിന്തിരുവടിയുടെ മാഹാത്മ്യംകൊണ്ടുതന്നെ സാധിച്ചതാണ്'."

എന്നിങ്ങിനെ അറിയിച്ചു. ശ്രീരാമൻ ഇതുകേട്ട് വീണ്ടും ഭരതനെ പിടിച്ചാലിംഗനം ചെയ്തശേഷം, സൎവ്വവിധ ആഡംബരങ്ങളോടുംകൂടി, സകലരാലും പരിവാരിതനായി രാജധാനിയിലേയ്ക്കു് എഴുന്നള്ളി. ഇങ്ങിനെ എല്ലാവരും അയോദ്ധ്യയിൽ എത്തിച്ചേൎന്നു. അയോദ്ധ്യ വീണ്ടും അയോദ്ധ്യതന്നെ ആയിത്തീൎന്നു. ശ്രീരാമൻ പിന്നെ പുഷ്പകവിമാനത്തെ വിളിച്ച് അനുഗ്രഹിച്ചുശേഷം യാത്രയാക്കുകയും പിന്നേയും വൈശ്രവണനെത്തന്നെ സേവിച്ചുകൊള്ളുവാൻ അനുവദിച്ചയയ്ക്കുകയും ചെയ്തു.

സുഗ്രീവാദികളായ വാനരന്മാൎക്കും വിഭീഷണാദികളായ രാക്ഷസന്മാൎക്കും മററും താമസിക്കുവാൻ അയോദ്ധ്യയിൽ പ്രത്യേകം പ്രത്യേകം സ്ഥലങ്ങൾ ശട്ടംകെട്ടിയിരുന്നു. അതിനാൽ അവർ എല്ലാവരും അവരവൎക്കുള്ള സ്ഥാനങ്ങളിൽ പ്രവേശിച്ചു. അതിന്നുശേഷം അടുത്തുണ്ടായ ശുഭമുഹൂൎത്തത്തിൽതന്നെ, ആചാൎയ്യൻ, പുരോഹിതൻ മുതലായവർ ആഗതരായി. ഹനുമാൻ മുതലായ വാനരന്മാരെക്കൊണ്ടു് നാലു സമുദ്രങ്ങളിൽനിന്നും പ്രത്യേകം പ്രത്യേകം സമുദ്രജലം വരുത്തി, സകല രാജാക്കന്മാരുടേയും സാന്നിദ്ധ്യത്തോടുകൂടി ശ്രീരാമനെ അയോദ്ധ്യാധിപനായി അഭിഷേകംചെയ്തു. ഇങ്ങിനെ അയോദ്ധ്യാധിപനായി അഭിഷേകം ചെയ്യപ്പെട്ടശേഷം ശ്രീരാമൻ ഇക്ഷ്വാകുവംശരാജാക്കന്മാർ ഇരുന്നരുളുന്ന രാജസിംഹാസനത്തിൽ എഴുന്നള്ളിയിരുന്നു. ലക്ഷ്മണൻ പിന്പുറത്തു ഛത്രം പിടിച്ചുകൊണ്ടും, ഭരതൻ വലത്തുഭാഗത്ത് വെഞ്ചാമരം വീശികൊണ്ടും, ശത്രുഘ്നൻ ഇടത്തുഭാഗത്ത് ആലവട്ടം പിടിച്ചുകൊണ്ടും, ഹനുമാൻ മുൻവശത്ത് മെതിയടി ധരിച്ചുകൊണ്ടും, സുഗ്രീവൻ അഗ്നികോണിൽ ജലപാത്രം ധരിച്ചുകൊണ്ടും, വിഭീഷണൻ നിരൃതികോണിൽ വാൾകണ്ണാടി പിടിച്ചുകൊണ്ടും, അംഗദൻ വായുകോണിൽ ചെല്ലപ്പെട്ടി ഏററിക്കൊണ്ടും, ജാംബവാൻ ഈശാനകോണിൽ വസ്ത്രഭാണ്ഡം ധരിച്ചുകൊണ്ടും നിന്നു. ലക്ഷ്മണന്റെ ഇടത്തുഭാഗത്ത് സമ്പാതിയും, ഭരതന്റെ ഇടത്തുഭാഗത്ത് ഗ്രഹനും, ശത്രുഘ്നന്റെ ഇടത്തുഭാഗത്ത് മകരധ്വജനും, ഹനുമാന്റെ ഇടത്തുഭാഗത്ത്, ഗരുഡനും, സുഗ്രീവന്റെ ഇടത്തുഭാഗത്ത് ചിത്രരഥനും, വിഭീഷണന്റെ ഇടത്തുഭാഗത്ത് വിജയനും, അംഗദന്റെ ഇടത്തുഭാഗത്ത് സുമന്ത്രനും, ജാംബവാന്റെ ഇടത്തുഭാഗത്ത് ദാരുകനും സ്ഥിതിചെയ്തു. യക്ഷകിന്നരഗന്ധൎവ്വന്മാരും, സിദ്ധവിദ്യാധരന്മാരും (ദിവ്യശരീരധാരികളായി) ഔഷധി, വൃക്ഷം, സമുദ്രം, നദി, പൎവ്വതം, നവഗ്രഹങ്ങൾ മുതലായവയും, ദിക്പാലന്മാരും വന്നു് ദിവ്യങ്ങളായ വസ്തുക്കൾ കാഴ്ചവെച്ച് രാമനെ നമസ്കരിച്ചു. വായുദേവൻ ദേവന്മാരുടെ പ്രതിനിധിയായി ഒരു സ്വൎണ്ണമാലയും, ദേവേന്ദ്രൻ, ദേവനിൎമ്മിതവും രത്നഖചിതവും ആയ ഒരു ഹാരവും ആണു് കാഴ്ചവെച്ചതു്. ആകാശത്തിൽ ദേവദുന്ദുഭി തുടങ്ങിയുള്ള വാദ്യങ്ങൾ മുഴങ്ങി; ആകാശത്തിൽനിന്നു് പുഷ്പവൃഷ്ടിയുണ്ടായി; ഗന്ധൎവ്വാദികൾ നൃത്തഗീതങ്ങൾ ചെയ്തു; കിന്നരന്മാർ വാഴ്ത്തിസ്തുതിച്ചു; ദേവന്മാർ ശ്രീരാമനെ നമസ്കരിച്ചു.

ഈ രാമപട്ടാഭിഷേകത്തിന്നു് ദശരഥമഹാരാജാവും ദിവ്യമായ വിമാനത്തിൽ കയറിവന്നു് ആകാശവീഥിയിൽ സ്ഥിതിചെയ്തിരുന്നു. അദ്ദേഹം അവിടെ ഇരുന്നുകൊണ്ടു് സിംഹാസനോപരിസ്ഥിതനായ രാമനെ നോക്കി ഇങ്ങിനെ പറഞ്ഞു:—

ദശരഥൻ—അല്ലയോ രാമ! നിന്നെ രാജ്യാഭിഷിക്തനായി കാണുവാൻ സംഗതിയായല്ലൊ. അതുനിമിത്തം ഞാൻ കൃതാൎത്ഥനായി തീൎന്നിരിക്കുന്നു. എന്റെ മാതാപിതാക്കന്മാരും മഹാഭാഗ്യവാന്മാർതന്നെ. എന്റെ വംശവും ദേശവും പരിപൂതമായും ഭവിച്ചു. അതുപോലെതന്നെ നിന്റെ അമ്മയായ കൌസല്യയും മഹാഭാഗ്യവതിതന്നെ. ഇത്രമാത്രമേ എനിക്ക് മോഹമുണ്ടായിരുന്നുള്ളു. ഇനി ഞാൻ പോകുന്നു; നിനക്ക് മംഗളം ഭവിക്കട്ടെ.

ഇങ്ങിനെ പറഞ്ഞുകൊണ്ട് യാത്രപുറപ്പെട്ട ആ ദശരഥമഹാരാജാവിനെ രാമലക്ഷ്മണാദി പുത്രന്മാരും, തദനന്തരം കൌസല്യാദികളായ രാജമാതാക്കളും സുമന്ത്രാദികളായ മറ്റുള്ളവരും പൌരന്മാരും യഥാവിധി നമസ്കരിച്ച് ആചാരോപചാരങ്ങൾചെയ്തു മാറിനിന്നു. അവരെയെല്ലാം അനുഗ്രഹിച്ചതിനുശേഷം ആ രാജൎഷിപ്രവരൻ ദേവന്മാരോടുകൂടി അവിടെനിന്നും വന്ന വഴി സ്വൎഗ്ഗലോകത്തിലേയ്ക്കുതന്നെ പോകുകയുംചെയ്തു. അവരെ തുടൎന്ന് മറ്റുള്ളവരും അയോദ്ധ്യ വിട്ടു.

## രാജസമ്മാനം.

ഇങ്ങിനെ ദേവാദികളെല്ലാം പിരിഞ്ഞുപോയതിനു ശേഷമാണ് ശ്രീരാമൻ സുഗ്രീവാദികളെ സമ്മാനിച്ച് യാത്രയയയ്ക്കുവാൻ പുറപ്പെട്ടത്. രത്നഖചിതമായ ഒരു മാല സുഗ്രീവനും, ദിവ്യമായ ഒരു ചൂഡാമണി വിഭീഷണനും, രണ്ടു ദിവ്യകങ്കണങ്ങൾ അംഗദനും, പിന്നെവേണ്ട, ഇങ്ങിനെ അവിടെ കൂടിയിരിക്കുന്ന രാക്ഷസന്മാരേയും വാനരന്മാരേയും എല്ലാം ശ്രീരാമൻ യഥോചിതം സമ്മാനിച്ചു. അവരെല്ലാം രാജസമ്മാനം സ്വീകരിച്ച്, ഭഗവാന്റെയും മഹിമയേയും വിനയത്തേയും പലവിധേന വാഴ്ത്തി, ആഹ്ലാദഭരിതന്മാരായി തിരിക്കയുംചെയ്തു. എന്നാൽ ഈ കൂട്ടത്തിൽ ഭഗവാൻ ഹനുമാനുമാത്രം ഒന്നും കൊടുത്തില്ല. എങ്കിലും അതിവിശേഷമായ ഒരു മുത്തുമാല ഭഗവാൻ സീതാദേവിക്കായി സമ്മാനിച്ചു. സീതാദേവിയാകട്ടെ ആ ദിവ്യഹാരത്തെ സസന്തോഷം വായുപുത്രനായ ഹനുമാനു കൊടുത്തു.

ഹനുമാൻ രണ്ടു കൈകളുംനീട്ടി ആ സമ്മാനം വാങ്ങാതിരുന്നില്ല. എങ്കിലും ആ സന്നിധിയിൽ ഇരുന്നുകൊണ്ടുതന്നെ അതിൽനിന്ന് ഓരോ മുത്തും പൊട്ടിച്ചെടുത്ത് കടിച്ചുടച്ച് തുപ്പുവാൻ തുടങ്ങി. ഹനുമാന്റെ ഈ പ്രവൃത്തി സീതാദേവിക്ക് അത്ര പിടിച്ചില്ലെന്നാണ് തോന്നുന്നത്. തനിക്ക് ഭഗവാനാൽ നല്കപ്പെട്ടതും, വിലമതിക്കുവാൻ പാടില്ലാത്തതുംആയ ആ ദിവ്യഹാരത്തെ കേവലം ഒരു കാചമാലയെന്നപോലെ നിസ്സാരമാക്കി നശിപ്പിച്ചതുകണ്ടു ദേവി ഇങ്ങിനെ ചോദിച്ചു:—

സീത—എടൊ മാരുതേ! താൻ വെറും ഒരു കുരങ്ങെന്നപോലെ യാതൊരു വിണ്ടുവിചാരവും കൂടാതെ കാണിക്കുന്നതെന്താണ്? അമൂല്യമായ ആ ഹാരത്തെ ഇങ്ങിനെ നശിപ്പിച്ചതു നന്നായൊ?

ഹനുമാൻ—അമൂല്യമായ ഹാരമോ ദേവി? അമൂല്യമായി യാതൊന്നും ഞാൻ ഇതിൽ കാണുന്നില്ലല്ലൊ. ഓരോ മണിയും ഞാൻ പ്രത്യേകം പ്രത്യേകം പൊട്ടിച്ചുനോക്കി. അവയിൽ ഒന്നിലുംതന്നെ ഞാൻ എന്റെ സ്വാമി

യെയാകട്ടെ സ്വാമിനിയെയാകട്ടെ കണ്ടില്ല; മാത്രമല്ല അവയ്ക്ക് ഒരു സ്വാദും ഇല്ല. പിന്നെ എന്തിനുകൊള്ളാം. എന്റെ നാഥനെയും നാഥയെയും സദാ കണ്ടുകൊണ്ടിരിക്കുവാൻ അനുകൂലിക്കാത്ത യാതൊരു വസ്തുവും ഈ ഹനുമാന് ഒട്ടും വിലയുള്ളതല്ല. മററുള്ളവർ കേവലം നശ്വരങ്ങളായ ചെറിയ ചെറിയ ലാഭങ്ങൾ കണ്ട് ആത്മാവിനെ ഹനിക്കുന്നുവെല്ലോ. അഹോ കഷ്ടം. ശാന്തം; പാപം; എന്നല്ലാതെ എന്തു പറയട്ടെ.

ഹനുമാന്റെ ഈ പ്രസംഗം കേട്ടപ്പോൾ ആ ഭക്തന്റെ ഭക്തിയും വൈരാഗ്യവും കണ്ട് സുഗ്രീവാദികളും മററും രോമാഞ്ചകഞ്ചുകിതന്മാരായിത്തീർന്നു. അതു കണ്ട്—

രാമൻ—അല്ലയോ മാരുതാത്മജ! സുഹൃന്മണേ! ഞാൻ നിന്നിൽ ഏററവും സന്തോഷത്തോടുകൂടിയവനായിരിക്കുന്നു. നിനക്ക് വല്ല അനുഗ്രഹവും ആവശ്യമുണ്ടെങ്കിൽ വരിച്ചുകൊള്ളുകയേ വേണ്ടു.

ഹനുമാൻ—സ്വാമി! നിന്തിരുവടിയുടെ തിരുനാമം എത്രതന്നെ ജപിച്ചിട്ടും എനിക്ക് ഒരു തൃപ്തിയും വരുന്നില്ല. അതിനാൽ, നിന്തിരുവടിയുടെ തിരുനാമം ഈ ലോകത്തിൽ നിലനില്ക്കുന്നേടത്തോളം കാലം ആ തിരുനാമത്തെത്തന്നെ നിരന്തരം ഉരുവിട്ടുകൊണ്ട് ജീവിക്കുവാൻ എനിക്ക് യോഗം ഉണ്ടാകുവാൻ അനുഗ്രഹിക്കണം. ഇതൊന്നൊഴികെ എനിക്ക് മറെറാന്നുംതന്നെ ആവശ്യമില്ല.

രാമൻ—പരമഭക്ത! നിന്റെ ആഗ്രഹംപോലെതന്നെ വരുവാൻ ഞാൻ പൂർണ്ണമായി അനുഗ്രഹിച്ചിരിക്കുന്നു. ലോകത്തിൽ എന്റെ കഥാപ്രസംഗം ഉണ്ടാകുന്നിടത്തെല്ലാം നിനക്കു എത്തുവാൻ സാധിക്കുന്നതാണ്. ഇങ്ങിനെ നീ ജീവന്മുക്തനായി പ്രളയാവസാനംവരെ ജീവിച്ചിരുന്നുകൊള്ളുക. അതിനുശേഷം എന്റെ സായുജ്യത്തെ പ്രാപിച്ചുകൊള്ളുകയേവേണ്ടു.

സീത—അല്ലയോ പ്രിയഭക്താ! നീ ഇരിക്കുന്ന സ്ഥലത്ത് നിനക്ക് സർവ്വസുഖങ്ങളും ഉണ്ടാകുവാൻ ഞാൻ നിന്നെ അനുഗ്രഹിച്ചിരിക്കുന്നു. പർവ്വതങ്ങൾ, വനങ്ങൾ, ഉപവനങ്ങൾ, വൃന്ദാവനങ്ങൾ, ഉദ്യാനങ്ങൾ, നദികൾ, തീർത്ഥങ്ങൾ, ജലാശയങ്ങൾ, ക്ഷേത്രങ്ങൾ, പുരങ്ങൾ, വാടങ്ങൾ, അരയാൽവൃക്ഷങ്ങൾ, വടവൃക്ഷങ്ങൾ, പട്ടണങ്ങൾ, ഗ്രാമങ്ങൾ, ഗോഷ്ഠങ്ങൾ, മുതലായ സ്ഥലങ്ങളിൽ മനുഷ്യർ നിന്റെ പ്രതിമയെ പ്രതിഷ്ഠിച്ച് പൂജിക്കുന്നതും, നിന്റെ സ്മരണമാത്രേണ ഭൂതപ്രേതപിശാചാദികൾ ഒഴിഞ്ഞുപോകുന്നതും ആകുന്നു. രാമായണമഹാമാലയിലെ അത്യുജ്വലരത്നമായി നീ എന്നും വിജയിക്കുക.

ഇതിൽപിന്നെ എല്ലാ വാനരന്മാരേയും രാക്ഷസന്മാരേയും അവരുടെ നേതാക്കന്മാരായ സുഗ്രീവവിഭീഷണാദികളേയും ശ്രീരാമൻ യഥായോഗ്യം സമ്മാനിച്ച് സന്തോഷിപ്പിച്ചശേഷം അവരവരുടെ സ്ഥാനങ്ങളിലേയ്ക്ക് യാത്രയാക്കി. അവരെല്ലാം പുഷ്പകവിമാനത്തിൽതന്നെയാണ് മടങ്ങിപ്പോയത്.

മുമ്പ് പറഞ്ഞപ്രകാരം പുഷ്പകവിമാനം ശ്രീരാമന്റെ കല്പനകേട്ട് അയോദ്ധ്യയിൽനിന്നും പോയി അളകയിൽ ചെന്നസമയം വൈശ്രവണൻ അതിനോടായി പറഞ്ഞത് ഇങ്ങിനെയായിരുന്നു:—"അല്ലയോ പുഷ്പകമേ!

നിന്നെ ആദ്യം രാവണൻ കൈവശപ്പെടുത്തി. ഇപ്പോൾ ആകട്ടെ ആ രാവണനെ ജയിച്ച് ശ്രീരാമനും നിന്നെ സ്വാധീനപ്പെടുത്തിയിരിക്കുന്നു. എന്നാൽ ശ്രീരാമൻ നമ്മളാൽ സദാപി സേവിക്കപ്പെടേണ്ടവനാണ്. അതിനാൽ നീ അയോദ്ധ്യയിലേയ്ക്കുതന്നെ മടങ്ങി രാമനെ സേവിച്ച് അവിടെത്തന്നെ ഇരുന്നുകൊള്ളുക. ശ്രീരാമന്റെ വൈകുണ്ഠാരോഹണം കഴിഞ്ഞാൽ പിന്നെ നിനക്ക് ഇങ്ങോട്ടുതന്നെ വന്നുകൊള്ളാം."

പുഷ്പകത്തിനും അനുഗ്രഹം അതുതന്നെയായിരുന്നു. അതിനാൽ ആ ദിവ്യയാനം വീണ്ടും അയോദ്ധ്യയിൽ മടങ്ങിവന്ന് വിവരങ്ങളെല്ലാം രാമസ്വാമിയെ അറിയിച്ചപ്പോൾ,

ശ്രീരാമൻ—എന്നാൽ നീ ആദ്യമായി ഈ സുഗ്രീവാദികളെ അവരവരുടെ സ്ഥാനത്തു കൊണ്ടുപോയി ആക്കുക. പിന്നെ മടങ്ങിവന്ന്, എന്നെ സേവിച്ചുകൊണ്ട് ഇവിടെത്തന്നെ താമസിക്കാം, എന്നു കല്പിച്ചു.

ഇതനുസരിച്ച് പുഷ്പകവിമാനം സുഗ്രീവാദികളെ അവരവരുടെ രാജ്യങ്ങളിൽ കൊണ്ടുപോയാക്കി. സുഗ്രീവൻ കിഷ്കിന്ധയിൽ അംഗദാദികളോടുകൂടി രാജ്യപരിപാലനം നിർവ്വഹിച്ചു. വിഭീഷണൻ ലങ്കയെ ധർമ്മപ്രകാരം സംരക്ഷിച്ചു. ശൃംഗിവേരത്തിൽ ഗുഹനും ഭംഗിയായി രാജ്യഭരണം ചെയ്തുപോന്നു. പാതാളത്തിലെ മകരധ്വജന്റെ ഭരണം ദേവന്മാരുടെ പ്രശംസയ്ക്കുപോലും നിദാനമായി ഭവിച്ചു. ഗരുഡൻ സമ്പാതിയെ യുവരാജാവാക്കി. രാജ്യമാസകലം ക്ഷേമമടഞ്ഞു. ഇങ്ങിനെ ശ്രീരാമചന്ദ്രൻ ഭൂലോകചക്രവർത്തിയായി, നിസ്തുല്യമഹിമാവോടുകൂടി രാജ്യപരിപാലനം ചെയ്തുപോന്നു.

## സഹസ്രാനനരാവണൻ.

ഇങ്ങിനെ രാവണവധം കഴിഞ്ഞ്, ശ്രീരാമൻ സീതാദേവിയോടുകൂടി മടങ്ങിവന്ന് വിധിപ്രകാരം രാജ്യാഭിഷേകം മുതലായവയെല്ലാം കഴിച്ച് അയോദ്ധ്യാധിപനായി ഇരിക്കുന്നകാലത്ത് പല പല മഹർഷിമാരും താപസന്മാരും മുനിമാരുംമററും അയോദ്ധ്യയിൽ വന്ന് ശ്രീരാമനെ വന്ദിച്ചുപോക പതിവായിരുന്നു. അങ്ങിനെ ഇരിക്കുന്ന കാലത്ത് ഒരു ദിവസം—

"വാസവദിക്കിൽനിന്നു വന്നിതു കണ്വാദികൾ
കൌശികാഗസ്ത്യാദികൾ ദക്ഷിണദിക്കിൽനിന്നും
പശ്ചിമദിക്കിൽനിന്നു വന്നിതു ധൌമ്യാദികൾ
വിശ്വാമിത്രനും ജമദഗ്നിയും ഗൌതമനും
അത്രികശ്യപൻ ഭരദ്വാജനും വസിഷ്ഠനും
ഉത്തരദിക്കിൽനിന്നു വന്നിതൊന്നിച്ചുതന്നെ."

ഇവർ അയോദ്ധ്യയിൽ എത്തി സാധാരണ പതിവുപോലെ ശ്രീരാമനെ ദർശനംചെയ്ത് പൂജാദികൾ കഴിച്ചശേഷം സീതാദേവിയെ കണ്ട് വന്ദിക്കുവാനായി ദേവിയുടെ സന്നിധിയിലേയ്ക്ക് പുറപ്പെട്ടു. അവരുടെ വരവ് കണ്ട ഉടനെതന്നെ, ദേവി, ഏതാനും സംഗതികൾ എല്ലാം മനസ്സുകൊണ്ടാലോചിച്ചുറച്ച്, തന്നെ വന്ദിക്കുവാനായി അവിടെ എത്തിച്ചേർന്ന ആ ദിവ്യ

ഋഷികളെനോക്കി ഒന്ന് മന്ദഹാസംചെയ്തു. അതു കണ്ടപ്പോൾ അതിൽ എന്തെങ്കിലും അത്ഥം ഉണ്ടാകാതിരിക്കയില്ലെന്നു നിശ്ചയിച്ച് അവർ ദേവിയോട്ട് ഇങ്ങിനെ ചോദിച്ചു:

ഋഷികൾ—അവിട്ടന്ന് എന്തിനായിട്ടാണ് ഞങ്ങളെ ഇങ്ങിനെ പരിഹസിച്ചു ചിരിക്കുന്നത്. ഈ പരിഹാസസമ്പ്രദായം അവിടേയ്ക്കു യോജിച്ചതാണോ?

ദേവി—ഞാൻ നിങ്ങളെ പരിഹസിക്കുകയും മററുമല്ല ചെയ്തത്. നിങ്ങളുടെ അത്ഥശൂന്യമായ പ്രവൃത്തി കണ്ടപ്പോൾ ഉണ്ടായ അത്ഭുതംകൊണ്ട് ചിരിച്ചുപോയി എന്നുമാത്രമേ ഉള്ളു.

ഋഷികൾ—അതെന്താണ്?

ദേവി—അതെന്താണെന്നോ? നിങ്ങൾ സവ്വജ്ഞന്മാരും ത്രികാലജ്ഞന്മാരും മററും ആണെന്നാണല്ലോ പറയുന്നത്. പിന്നെ എന്നോടാണോ 'എന്താണ്' എന്നു ചോദിക്കുന്നത്?

ഋഷികൾ—ദേവി! അവിട്ടന്ന് പറയുന്നതിന്റെ അത്ഥമൊന്നും ഞങ്ങൾക്ക് മനസ്സിലാകുന്നില്ല. ഞങ്ങളെ മനഃപൂവ്വം ആക്ഷേപിക്കുകതന്നെയാണെന്നാണ് ഞങ്ങൾക്കു തോന്നുന്നത്.

ദേവി—അങ്ങിനെയെല്ലാം തോന്നുന്നതു കൊള്ളാമോ? നിങ്ങൾ രാവണവധം കഴിച്ചതിന്നു ശ്രീരാമനെ ഇത്രവളരെ വാഴ്ത്തി സ്തുതിയ്ക്കുന്നുവല്ലോ. ഈ രാവണവധത്തിൽ സ്തുത്യർഹമായി എന്തൊന്നാണുള്ളത്. വിദ്വാന്മാരാണെന്നു നടിക്കുന്നവർക്കുടെ വിഡ്ഢിത്തം കാണിയ്ക്കുന്നത് കാണുമ്പോൾ ചിരിക്കുകയല്ലാതെ എന്താനിവൃത്തി.

ഋഷികൾ—രാവണനെ നിഗ്രഹിച്ചതു സ്തുത്യർഹമായ ഒരു സംഗതിയല്ലെന്നാണോ ദേവിയുടെ പക്ഷം.

ദേവി—രാവണനാര്? രാവണവധം സ്തുത്യർഹമായ സംഗതിയും തന്നെ. പക്ഷേ, രാവണവധം കഴിഞ്ഞുവോ എന്നുമാത്രമേ സംശയമുള്ളു. വളരെ വലുതായ ഒരു കായ്യം നിവ്വഹിക്കുവാൻ കടപ്പെട്ട ഒരുവൻ അതിന്റെ ഒരുഭാഗം—അതുതന്നെയും, ഏററവും നിസ്സാരമായ ഒരുഭാഗം—മാത്രം വളരെ പ്രയാസപ്പെട്ട് ഒരുവിധം ചെയ്തതിന്നുശേഷം മൌനാവലംബിയായിരുന്നാൽ വിദ്വാന്മാർ അതിനെ സ്തുതിക്കുന്നുവെങ്കിൽ അത് കേവലം നിന്ദാസ്തുതിമാത്രമല്ലയോ.

ഋഷികൾ—അവിട്ടന്ന് ഇങ്ങിനെ പറയുന്നതെന്താണ്? ഇതിലും മഹത്തരമായി മറെറന്തൊന്നാണ് ശ്രീരാമനാൽ നിവ്വഹിക്കപ്പെടുവാനുള്ളത്?

ദേവി—ആ സംഗതി നിങ്ങൾക്കറിവില്ലെങ്കിൽ ഞാൻ പറഞ്ഞുതരാം.

പണ്ട് ഞാൻ എന്റെ പിതൃഗൃഹത്തിൽ കന്യകയായി താമസിച്ചിരുന്നകാലത്ത് ഒരിക്കൽ അവിടെ പരമയോഗ്യനായ ഒരു ബ്രാഹ്മണൻ വരികയുണ്ടായി. അച്ഛന്റെ ക്ഷണം അനുസരിച്ച് അദ്ദേഹം അവിടെ മൂന്നുനാലു മാസം താമസിക്കുകയുംചെയ്തു. അക്കാലത്ത് അദ്ദേഹത്തെ ശുശ്രൂഷിച്ചിരുന്നത് ഞാനായിരുന്നു. ആ ദിവ്യപുരുഷൻ അക്കാലത്ത് എനിക്ക് പല സംഗതികളും പറഞ്ഞുതരിക ഉണ്ടായിട്ടുണ്ട്. ആ കൂട്ടത്തിൽ അന്ന് എനിക്കു പറഞ്ഞുതന്ന ഒരു സംഗതി ഞാൻ ഇപ്പോൾ നിങ്ങളെ കേൾപ്പിക്കാം.

സുമാലി എന്ന പേരായ രാക്ഷസപ്രമാണിയ്ക്കു് പണ്ടു് കൈകസി എന്ന പേരായി ഒരു പുത്രിയുണ്ടായി. ഈ കൈകസി ആദ്യമായി ഇരട്ടപ്രസവിച്ചു് രണ്ടു പുത്രന്മാർ ജനിച്ചു. ഈ കുട്ടികളുടെ പിതാവു് വിശ്രവസ്സായിരുന്നു. ഇവരുടെ ജനനസമയത്തു് "രണ്ടു രാവണന്മാർ ജാതരായി" എന്ന അശരീരി ഉണ്ടാകയാൽ ഇവർ രണ്ടുപേൎക്കും 'രാവണൻ' എന്നുതന്നെയാണു് പേരിട്ടതു്. ഇവരിൽ മൂത്തപുത്രൻ സഹസ്രാനനരാവണനും ഇളയപുത്രൻ ദശാനനരാവണനും ആയിത്തീൎന്നു. ഈ പേരിന്റെ വ്യവസ്ഥപോലെതന്നെ ജ്യേഷ്ഠൻ ഭ്രാതാവിനേക്കാൾ ഒരു നൂറിരട്ടി പ്രതാപിയും, ശക്തനും, ക്രൂരനും, ദുഷ്ടനും ആയിത്തീരുകയും ചെയ്തു. ഇവരിൽ അനുജനും ലങ്കാധിപനും ആയ ദശാനനരാവണനെപ്പററി നിങ്ങൾക്കു് അറിയാമല്ലോ.

അഗ്രജൻ—പ്രതാപിയായ ആ അത്യുഗ്രപരാക്രമി—പുഷ്കരദ്വീപത്തെ കൈവശപ്പെടുത്തി അവിടെയാണു് തന്റെ രാജധാനിയെ ഉറപ്പിച്ചതു്. ഈ രാവണന്റെ ബലവീൎയ്യങ്ങളെ ഒരു പ്രകാരത്തിലും, ആരാലും വൎണ്ണിക്കുവാൻ സാധിക്കുന്നതല്ല. ദശാനനരാവണന്മാർ ഒരു നൂറു് ഒന്നിച്ചുകൂടിയാലും, സഹസ്രാനനരാവണന്റെ നൂറിൽ ഒരുഭാഗംപോലും വരികയില്ല. ആ അത്യുഗ്രപരാക്രമി സൂൎയ്യചന്ദ്രന്മാരെയും, കുലപൎവ്വതങ്ങളെയും, എടുത്തു് അമ്മാനമാടി; സൎവ്വലോകങ്ങളെയും ഒരുപോലെ മർദ്ദിച്ചു; ദേവാദികളെയെന്നുവേണ്ട, തന്റെ അഹിതന്മാരെയെല്ലാം. ഭസ്മംനനച്ചു് കുറിയിടുന്നതുപോലെ കൈത്തലത്തിലിട്ടു് ഉരസി നശിപ്പിച്ചു. ഇങ്ങിനെ സൎവ്വലോകങ്ങളും കുഴങ്ങി വശമായപ്പോൾ ബ്രഹ്മാവു്, പുലസ്ത്യൻ, വിശ്രവസ്സു് മുതലായ മഹർഷിമാരോടുകൂടി രാവണന്റെ കാല്ക്കൽചെന്നുവീണു് അഭയം ഇരന്നു. തനിക്കു് സമാനനായി ആരെയും കാണായ്കയാലും മററുള്ള നിസ്സാരന്മാരോടെതിൎക്കുന്നതു് തന്റെ പൌരുഷത്തിനു് പോരാത്തതാണെന്നു് വിചാരിച്ചതിനാലും ആ ലോകൈകകണ്ടകൻ ഇവരുടെ അഭ്യൎത്ഥനയനുസരിച്ചു് അതിനുശേഷം അവിടെ പുഷ്കരദ്വീപത്തിൽ അടങ്ങി ഒതുങ്ങി ഇരിക്കുകയാണു് ചെയ്യുന്നതു്. ഈ ദ്വീപം "ദധിമണ്ഡോദകം" എന്ന സമുദ്രത്തിനും അപ്പുറത്തു് സ്വാദൂദകസമുദ്രത്താൽ ചുററപ്പെട്ടുകിടക്കുന്ന ഒരു മഹാഭൂവിഭാഗമാകുന്നു. കൈനീട്ടിയാൽ തൊടാവുന്ന ലങ്കയിൽചെന്നു് ഒരു അശക്തനായ രാക്ഷസനെ നിഗ്രഹിക്കുവാൻ ഇത്രയൊക്കെ ഭഗീരഥപ്രയത്നം ചെയ്യേണ്ടിവന്ന സ്ഥിതിക്കു് ആ പുഷ്കരദ്വീപത്തിൽചെന്നു് ആ സഹസ്രാനനരാവണനെ നിഗ്രഹിക്കുകയെന്നതു് കുറെവിഷമം കൂടിയ സംഗതിതന്നെയായിരിക്കും. അതൊന്നും ആലോചിക്കാതെയും, രാവണനിഗ്രഹം എന്ന മഹാനാടകത്തിന്റെ കേവലം നാന്ദിമാത്രം കഴിഞ്ഞിരിക്കുന്നതിനെ ഇങ്ങിനെയൊക്കെ പുകഴ്ത്തിയും ഉള്ള ഗോഷ്ടികൾ വിദ്വാന്മാരായ നിങ്ങൾക്കൂടെ കാണിയ്ക്കുന്നുവല്ലോ എന്നു് വിചാരിച്ചാണു് ഞാൻ ചിരിച്ചതു്.

## സഹസ്രാനനരാവണവധം.

മഹൎഷികൾ സീതാദേവിയുടെ ഈ വാക്കു കേട്ടപ്പോൾ, അതിനു് സമാധാനമൊന്നും പറയുവാൻ നില്ക്കാതെ വേഗം ശ്രീരാമസന്നിധിയിലേക്കു തന്നെ മടങ്ങിച്ചെന്നു. അല്പംമുമ്പു, തന്നെക്കണ്ടു് യാത്രപറഞ്ഞുപോയ അവർ ഇങ്ങിനെ മടങ്ങിവന്നതു് കണ്ടപ്പോൾ, അതു് എന്തുകൊണ്ടായിരിക്കാം എന്നു

ശ്രീരാമൻ ചിന്തിച്ചുനോക്കി. അദ്ദേഹത്തിന്ന് കാൎയ്യവും മനസ്സിലായി. "അതെ, യഥാൎത്ഥരാമായണം പകുതിയേ ആയുള്ളു. ഇനിയും പകുതി ബാക്കിയുണ്ട്" എന്നിങ്ങിനെ മനസ്സിൽകണ്ട് ഒന്നുംതന്നെ അറിയാത്തവനെപ്പോലെ, മഹൎഷിമാർ വന്നുകയറിയ ഉടനേ, അവരോടായി ചോദിച്ചു:—

ശ്രീരാമൻ—അല്ലാ! ഭവാന്മാർ ഇപ്പോൾ ഇവിടെനിന്ന് അങ്ങോട്ടു പോയതല്ലേയുള്ളു. ഇത്രവേഗം ഇങ്ങോട്ടു മടങ്ങുവാൻ കാരണമെന്ത്? പ്രത്യേകിച്ചൊന്നുമുണ്ടായില്ലല്ലോ?

ഋഷികൾ—പ്രത്യേകകാരണം ഒന്നില്ലായ്കയില്ല. ഞങ്ങൾ ഇവിടെനിന്നുപോയത് ദേവിയെ ദൎശനം ചെയ്യാനായിരുന്നു.

ശ്രീരാമൻ—എന്നിട്ട് കണ്ടില്ലെന്നുണ്ടോ? കണ്ടുവെങ്കിൽ ദേവി എന്തുപറഞ്ഞു?

ഋഷികൾ—രാമായണം ഇനിയും മുഴുവനായിട്ടില്ലെന്നും രാവണവധം ഇനിയും നിൎവ്വഹിക്കുവാനിരിക്കുന്നതേയുള്ളു എന്നും, ആണ് ദേവി പറഞ്ഞത്. ഇവിടെ വന്നസമയം തിരുവടി അതിനെപ്പററി ഒന്നുംതന്നെ അരുളിച്ചെയ്കയുമില്ല. അതുകൊണ്ട് ആ വിവരം ഇവിടെ ബോധിപ്പിക്കാം എന്ന് വിചാരിച്ചുവന്നതാണ്.

ശ്രീരാമൻ—അതെ, അതെ, നിഗ്രഹിക്കപ്പെടേണ്ടവനായ ഒരു വലിയ രാവണൻ ഇനിയും കിടപ്പുണ്ട്. താമസിയാതെ ആ രാവണവധവും കഴിയുന്നതായിരിക്കും.

ഇങ്ങിനെ പറഞ്ഞ് മഹൎഷിമാരെ യാത്രയാക്കിയതിന്നുശേഷം ശ്രീരാമൻ സഹസ്രാനനരാവണനോടു യുദ്ധത്തിനുള്ള ഒരുക്കങ്ങൾ കൂട്ടിത്തുടങ്ങി. എല്ലാ സാമന്തരാജാക്കന്മാരെയും അവരവരുടെ സൈന്യങ്ങളോടുകൂടി നീട്ടയച്ചുവരുത്തി; യുദ്ധസാമഗ്രികളെല്ലാം തയ്യാറാക്കി; പ്രായപൂൎത്തിവന്ന പുരുഷന്മാരെ എല്ലാം പട്ടാളത്തിൽ ചേൎത്തു; സുഗ്രീവൻ, വിഭീഷണൻ, മകരധ്വജൻ ഗുഹൻ തുടങ്ങിയുള്ളവർ അവരവരുടെ സൈന്യങ്ങളോടുകൂടി വന്നുചേൎന്നു. ഇങ്ങിനെ യുദ്ധത്തിന്നുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തുതീൎന്നതിന്നുശേഷം, സൎവ്വസാധനസാമഗ്രികളോടുംകൂടി പുഷ്പകത്തിൽ കയറി പുഷ്കരത്തിലേയ്ക്കു പുറപ്പെട്ടു. ഇക്കുറി സീതാദേവിയും ശ്രീരാമനോടുകൂടിത്തന്നെ യുദ്ധത്തിന് പുറപ്പെട്ടുപോകയാണ് ചെയ്തത്.

പുഷ്പകം പുഷ്കരത്തിൽ എത്തി; എല്ലാവരും അവിടെ ഇറങ്ങി; പാളയമടിച്ചു. ഈ വിവരം സഹസ്രാനനരാവണൻ അറിഞ്ഞ ഉടനേ, ആ ക്രൂരൻ കോപിച്ച് യുദ്ധത്തിന്നുവന്നു; യുദ്ധവും ആരംഭിച്ചു; ആ യുദ്ധം അതിഭയങ്കരമായി പരിണമിച്ചും കഴിഞ്ഞു. രണ്ടുഭാഗത്തും എത്രയെത്രകോടി സൈന്യങ്ങളാണ്, കരിതുരഗങ്ങളാണ്, മഹാരഥന്മാരാണ് നശിച്ചതെന്നുള്ളതിന്ന് ഒരു കണക്കും കയ്യുമില്ല. ഇങ്ങിനെ എത്രയും കാലത്തെ യുദ്ധം കഴിഞ്ഞപ്പോഴയ്ക്കും ഇരുഭാഗക്കാരുടേയും സൈന്യങ്ങളെല്ലാം നിശ്ശേഷം നാമാവശേഷമായും, തദനന്തരം ആ ഭയങ്കരരണഭൂമിയിൽ രാമരാവണന്മാർമാത്രം അവശേഷിച്ചും വശായി. ഇവർ തമ്മിലുണ്ടായ യുദ്ധം വിവരിക്കുവാൻ ബുദ്ധിവിഷമം. രാമരാവണയുദ്ധം, രാമരാവണയുദ്ധംപോലെ എന്നു മാത്രമേ പറഞ്ഞുകൂട. ഈ യുദ്ധം ഇ

ങ്ങിനെ അതിശയകരാവസ്ഥയെ പ്രാപിച്ചപ്പോൾ ദേവാദികൾ ഭയവിഹ്വലന്മാരായി അവരവരുടെ വാഹനങ്ങളിൽ കയറിവന്ന്, ആ ഭയങ്കരയുദ്ധത്തെ നോക്കിക്കൊണ്ട് ആകാശവീഥിയിൽ നിരന്നു. ജയം രാമനോ, ജയം രാവണനോ എന്നു തീർച്ചയാക്കുവാൻ അവരെക്കൊണ്ട് സാധിച്ചില്ല. ജയാപജയയന്ത്രത്തിന്റെ സൂചി രാമനേയും രാവണനേയും മാറിമാറി കാണിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ ആശങ്കാകുലിതന്മാരായ ദേവകൾ, ഭയവിഹ്വലന്മാരായി ആ രാമരാവണായോധനം നോക്കിക്കൊണ്ടിരിക്കെ, അഹോ! ദുർവ്വിധിപരിപാകം!! രാവണാസ്ത്രമേറ്റ് ശ്രീരാമൻ നിലംപതിച്ചുകഴിഞ്ഞു. എന്തിനേറെ പറയുന്നു." ആ മഹായുദ്ധത്തിൽ സഹസ്രാനനനും പുഷ്കരാധിപനും ആയ രാവണൻ അയോദ്ധ്യാധിപനും ദശാനനരാവണാന്തകനും ആയ രാമനെ നിഗ്രഹിച്ചു. ഇങ്ങിനെ രാമവധത്തോടുകൂടി രാമരാവണയുദ്ധവും അവസാനിച്ചു.

## സീതാമാഹാത്മ്യം.

സീതാദേവി ഇതെല്ലാം കണ്ട് മന്ദഹാസം തൂകിക്കൊണ്ട് രഥത്തിൽ തന്നെ ഇരിക്കുകയാണ്. ദേവന്മാരും മുനിമാരും ആ ഇരിപ്പുകണ്ട് ഭയസന്ത്രസ്തരായി ദേവിയുടെ മുമ്പിൽചെന്നു:—"ദേവി! ബ്രഹ്മസ്വരൂപിണി! എന്തൊരിരിപ്പാണിതു്. ശ്രീരാമൻ യുദ്ധത്തിൽ മരിച്ചുവീണുകിടക്കുന്നതു് കണ്ടിട്ടും ഇങ്ങിനെ മന്ദഹാസം തൂകിക്കൊണ്ടിരിക്കുന്നതു് എന്താണ്?" എന്നു ചോദിച്ചു. ഇത്രയും പറഞ്ഞതിന്ന് ഉടനേതന്നെ സീതാദേവിയിൽ ഒരു രൂപപ്പകർച്ച കാണാറായി. ദേവി നിമിഷാന്തരത്തിൽ തേരിൽ നിന്നു പുറത്തുചാടി. അപ്പോഴത്തെ ദേവിയുടെ രൂപം ഇന്നപ്രകാരമായിരുന്നു എന്ന് വിവരിക്കുവാൻ പ്രയാസം. ആ രൂപത്തെ നേരെ നോക്കിക്കാണുവാൻ അവരുടെ കണ്ണുകൾക്കു ശക്തി മതിയായില്ല. അനേകം വക്ത്രങ്ങളും, അനേകം ബാഹുക്കളും അനേകം ആയുധങ്ങളും ദേവിയിൽ പ്രത്യക്ഷമായി കണ്ടു. ദിവ്യമായ ഒരു പ്രഭാപൂരം ദേവിയിൽനിന്നു പുറപ്പെട്ട് ദിക്കെങ്ങും പരന്നു. ദേവിയുടെ മുഖത്തിൽനിന്ന് അതിരൂക്ഷമായ അട്ടഹാസങ്ങൾ പുറപ്പെട്ടു. ഇങ്ങിനെ ആവിർഭവിച്ച ദേവി മറുനിമിഷത്തിൽ സഹസ്രാനനരാവണനെ പിടികൂടി അവനെ നിഗ്രഹിക്കുകയും ചെയ്തു. പക്ഷേ അതുകൊണ്ടും ദേവിയുടെ കോപത്തിന്ന് തെല്ലും ശമനമുണ്ടായില്ല. ദേവി ആ രാവണന്റെ ശിരസ്സുകളെ വെട്ടിയെടുത്തു് അമ്മാനമാടിക്കൊണ്ടും കാൽകൊണ്ടടിച്ച് പന്താടിക്കൊണ്ടും അവിടെ പ്രേതങ്ങളുടെ ഇടയിൽനിന്നുകൊണ്ട് നൃത്തം ചെയ്യാൻ തുടങ്ങി. ലോകാലോകങ്ങൾ കിടുങ്ങിവശരായി; ദിക്പാലന്മാർ ഭയപ്പെട്ടു; അകപ്പാടെ എന്തിനുള്ള പുറപ്പാടാണെന്നറിയാതെ ദേവാദികൾ വിഷമിച്ചു. ത്രിമൂർത്തികളും അകാലപ്രളയത്തെ ഭയന്ന് പരവശരായി. അപ്പോഴേയ്ക്കും ദേവിയുടെ പാദഭാരം സഹിക്കവയ്യാതെ ഭൂമി മെല്ലെ മെല്ലെ താണുതുടങ്ങി. അടുത്ത നിമിഷത്തിൽതന്നെ പ്രളയം സംഭവിക്കും എന്ന ദിക്കായി.

ഈ ഘട്ടത്തിൽ ബ്രഹ്മാദികൾ, മേലിൽ വേണ്ടുന്ന സംഗതികളെപ്പററി ആലോചിക്കുവാൻ ധൃതഗതിയിൽ ഒരു സഭ നടത്തിയെങ്കിലും അവരുടെ ആർക്കും ഒന്നും പറയുവാനും പ്രവർത്തിക്കുവാനും ശക്തിമതിയായില്ല. മഹായോഗിയും ലോകരക്ഷാതല്പരനും, ആയ പരമശിവൻ—പാലാഴിമഥനത്തിൽ

ലോകസംരക്ഷണാർത്ഥം ഗരളാശനത്തിന് മുതിൎന്നതുപോലെ ഒരു മഹൽകൃത്യം ചെയ്തു് ലോകത്തെ രക്ഷിക്കുവാൻ ഇപ്പോഴും തയ്യാറായിരുന്നില്ലായെന്നുവരികിൽ നിമിഷാന്തരത്തിൽ തീർച്ചയായും അകാലപ്രളയംതന്നെ സംഭവിച്ചുപോകുമായിരുന്നേനെ. പരമകാരുണികനായ പരമശിവൻ അതിന്നിടയാക്കാതെ വേഗം ദേവിയുടെ പാദഗതികൾ ഏററുകൊണ്ടു് ദേവിയുടെ പാദങ്ങൾക്കടിയിൽ ശവംപോലെ ചെന്നുകിടന്നു. പിന്നെ ദേവി പരമശിവന്റെ ശരീരത്തിന്മേൽനിന്നുകൊണ്ടാണ് നൃത്തം ചെയ്തതു്. ഈ നൃത്തത്തിന്റെ ഭാരമെല്ലാം പരമശിവൻ ശവപ്രായനായി കിടന്ന് സഹിച്ചതിനാൽ ഭൂമി തല്ക്കാലത്തേയ്ക്കു് രക്ഷപ്പെട്ടതും ഭൂമിയുടെ കീഴോട്ടുള്ള ഗതി നിലയ്ക്കുകയും ചെയ്തു.

ഇത്രയും ആയപ്പോഴയ്ക്കു് ബ്രഹ്മാദിദേവന്മാരെല്ലാം വന്നു് രാമാദികളെയെല്ലാം ജീവിപ്പിച്ചു. അവർ ഉറക്കത്തിൽനിന്നു് ഉണൎന്നവരെപ്പോലെ എഴുന്നേററു് കാൎയ്യസ്ഥിതികളെല്ലാം ധരിച്ചുശേഷം ദേവാദികളോടുകൂടി സർവ്വലോകാധാരഭൂതയും, ജഗൽകാരണിയും ആയ സർവ്വേശ്വരിയെ പലവിധസ്തോത്രങ്ങൾകൊണ്ടു സ്തുതിച്ചു. ദേവി, ഇവരുടെ സ്തുതികേട്ടശേഷം സാവധാനം ശാന്തഭാവത്തെ സ്വീകരിച്ചു. അതിൽപിന്നെ എല്ലാവരുംകൂടി അവിടെനിന്നു് വീണ്ടും അയോദ്ധ്യയിലേക്കുതന്നെ പോരികയുംചെയ്തു.

എല്ലാവരും മുന്നേക്കണക്കതന്നെ അയോദ്ധ്യയിൽ മടങ്ങിയെത്തി അവിടെ സസുഖം താമസമാക്കി. എന്നുമാത്രമല്ല, രമാപതിയും മഹാപുരുഷനും ആയ ശ്രീരാമൻ വിഷയസുഖങ്ങളിൽ തെല്ലുപോലും ആസക്തിയോടുകൂടിയവനല്ലെങ്കിലും, ലോകാനുഗ്രഹാർത്ഥം സാധാരണജനങ്ങളെപ്പോലെ, സംസാരിയായിത്തന്നെയാണ് കാലം കഴിച്ചുകൂട്ടിയതു്. ഈ കാലത്തു് ഭൂമിദേവി സർവ്വസമ്പൽസമൃദ്ധയായും, ജനങ്ങൾ സ്വധർമ്മൈകനിരതന്മാരായും തീൎന്നു. അക്രമമാകട്ടെ, അന്യായമാകട്ടെ, അധർമ്മമാകട്ടെ, അവിടെ തെല്ലുപോലും ഉണ്ടായില്ല. ഉത്തമപുരുഷനായ ഈ രാജർഷിക്ക് ഭാൎയ്യയും വാക്കും ശരവും ഓരോന്നേ ഉണ്ടായിരുന്നുള്ളു എന്നു് പ്രസിദ്ധമാണ്. ഇങ്ങിനെ പതിനോരായിരത്തി ഒരുനൂററിപതിനൊന്നു സംവത്സരം * ശ്രീരാമസ്വാമി, അനിതരസാധാരണമായ വൈഭവത്തോടുകൂടി രാജ്യപരിപാലനം ചെയ്തുവന്നു.

## ഗംഗാപൂജ.

ഇങ്ങിനെ അവർ അവിടെ സുഖമായി താമസിക്കുന്ന കാലത്തു് ഒരു ദിവസം സീതാദേവി വിജനസ്ഥനായ ശ്രീരാമസ്വാമിയുടെ അടുത്തുചെന്നു് വിനയപുരസ്സരം ഇങ്ങനെ ചോദിച്ചു:—

സീതാദേവി—അല്ലയോ പ്രാണവല്ലഭ! എനിക്ക് ഒരു സംഗതി അവിടെ അറിയിച്ചാൽ കൊള്ളാമെന്നുണ്ടു്. അവിടുന്ന് എന്തുവിചാരിക്കുമോ എന്നറിയാത്തതുകൊണ്ടാണ് ഞാൻ ഇത്രകാലമായും ഉണൎത്തിക്കാതിരുന്നതു്. എന്നാൽ ഇനിയും നീട്ടിവെയ്ക്കുന്നതു് ഉചിതമായിരിക്കയില്ലെന്ന് തോന്നുന്നു.

* ഈ പറഞ്ഞിരിക്കുന്നതു് ത്രേതായുഗത്തിലെ വർഷക്കണക്കനുസരിച്ചുള്ള കാലമാണ്. ത്രേതായുഗത്തിലെ ഒരു കൊല്ലം കലിയുഗത്തിൽ ആയിരംകൊല്ലമായിരിക്കും. അതിനാൽ ശ്രീരാമൻ പതിനൊന്നുലക്ഷത്തിപതിനൊരായിരം സംവത്സരമാണ് രാജ്യഭരണം ചെയ്തിട്ടുള്ളതു്.

അതുകേട്ട് ശ്രീരാമൻ—അല്ലയോ സാധ്വീമണിയേ! നിനക്ക് പറയുവാനുള്ളത് എന്തുതന്നെയായാലും പറഞ്ഞുകൊള്ളുക. ഉത്തമസ്ത്രീകൾക്ക് അവിവേകമായി ഒന്നും തോന്നുകയില്ലെന്ന് എനിക്കറിയാം. അതിനാൽ ഞാൻ നിന്റെ ഇഷ്ടത്തെ പ്രവർത്തിക്കുവാൻ ഇതാ സന്നദ്ധനായിരിക്കുന്നു.

സീത—എന്നാൽ ഉണർത്തിക്കാം. പണ്ട് നിന്തിരുവടിയും ലക്ഷ്മണകുമാരനും ഞാനുംകൂടി വനവാസത്തിന് പോയ സമയം ശൃംഗിവേരപുരത്തിൽ വെച്ച് ഗംഗയെ തരണംചെയ്തപ്പോൾ ഞാൻ മനസ്സുകൊണ്ട്:—"അല്ലയോ ദേവി! ഞങ്ങൾ മൂന്നുപേരും വനവാസം പൂർത്തിയാക്കി യാതൊരാപത്തും കൂടാതെ മടങ്ങിവന്നാൽ ഞങ്ങൾ ദേവിയെ മദ്യമാംസാദികളോടുകൂടി പൂജിച്ച് സന്തോഷിപ്പിക്കുന്നുണ്ട്. ദേവി ഞങ്ങളെ അനുഗ്രഹിക്കണം" എന്നിങ്ങനെ പ്രാർത്ഥിക്കുക ഉണ്ടായി. ഈ വിവരം നിന്തിരുവടി ഇതിനു മുമ്പായിത്തന്നെ അറിഞ്ഞിട്ടുള്ളതുമാണ്. ആ പൂജ ഇപ്പോൾത്തന്നെ നടത്തിയാൽ കൊള്ളാമെന്ന് ഞാൻ ആഗ്രഹിക്കുന്നു.

ഈ പ്രാർത്ഥനാസംഗതി ശ്രീരാമന് മുമ്പുതന്നെ അറിവുള്ളതായിരുന്നു. അതിനാൽ ദേവിയുടെ ഈ അപേക്ഷ കേട്ട് ഉടനെ അതിന്നായി താമസിയാതെ പുറപ്പെട്ടുകളയാമെന്ന് നിശ്ചയിച്ചു. ലക്ഷ്മണനെ വരുത്തി തങ്ങളുടെ യാത്രയ്ക്കും പൂജയ്ക്കും വേണ്ട ഒരുക്കങ്ങളെല്ലാം യഥായോഗ്യം ചെയ്വാൻ ആജ്ഞാപിച്ചു. പിറേറദിവസം കാലത്തുതന്നെ ശ്രീരാമനും സീതയും ലക്ഷ്മണനും, ഊർമ്മിളയും, ഭരതനും, മാണ്ഡവിയും, ശത്രുഘ്നനും, ശ്രുതകീർത്തിയും, രാജമാതാക്കളും, ഗുരുവും, ഗുരുപത്നിയും, സുമന്ത്രാദിമന്ത്രിമാരും, അനേകം പൌരന്മാരും ഗംഗാതീരത്തിലേയ്ക്ക് പുറപ്പെട്ടുകഴിഞ്ഞു. ഗംഗാനദിയും സരയൂനദിയും തമ്മിൽ ചേരുന്ന സംഗമസ്ഥാനത്തിന്റെ വടക്കെക്കരയിൽ വെച്ചാണ് പൂജ നടത്തുവാൻ നിശ്ചയിച്ചിട്ടുള്ളത്. ഈ യാത്ര വളരെ സാവധാനത്തിൽ ആയിരുന്നതിനാൽ അവക്ക് മുൽഗലാശ്രമത്തിൽ എത്തിച്ചേരുന്നതിന്നുതന്നെ ഒരുമാസം വേണ്ടിവന്നു. എന്നാൽ മുൽഗലമഹർഷിയുടെ അപ്പോൾ വിശ്രമം ആ പഴയ ആശ്രമത്തിൽ ആയിരുന്നില്ല. അതിനാൽ ആ പുണ്യാശ്രമപ്രദേശവും തപോവനപ്രദേശവും ജനശൂന്യമായും ജീർണ്ണമായും കിടക്കുന്നതുകണ്ട് ശ്രീരാമൻ വളരെ വ്യസനിച്ചു. ഗംഗാനദിയുടെ തെക്കെതീരത്തിൽ പുതിയ ആശ്രമം ഉണ്ടാക്കി അവിടെ വിശ്രമമാക്കിയിരുന്ന മുൽഗലമഹർഷി ശ്രീരാമന്റെ ആഗമനവർത്തമാനം അറിഞ്ഞ ഉടനേതന്നെ അവിടേയ്ക്ക് ഓടിയെത്തി. ശ്രീരാമൻ മഹർഷിയെ ഭക്തിയോടുകൂടി എതിരേറ്റ് തന്റെ കൂടാരത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി വേണ്ടതുപോലെ സല്കരിച്ച് കുശലപ്രശ്നം ചെയ്യുന്ന കൂട്ടത്തിൽ അദ്ദേഹം ആ പുണ്യാശ്രമത്തെ വിട്ടുപോകുവാനുണ്ടായ കാരണം എന്താണെന്ന് മഹർഷിയോട് ചോദിച്ചു. അതുകേട്ട്:—

മുൽഗലൻ—പ്രഭോ രാമചന്ദ്ര! വനവാസവും രാവണവധവും കഴിച്ച് മടങ്ങിവന്ന നിന്തിരുവടിയെ ഇന്നെനിക്കു കാണ്മാൻ യോഗമുണ്ടായതിനാൽ ഞാൻ ഇന്ന് ധന്യനായി കഴിഞ്ഞിരിക്കുന്നു. മുമ്പ് സീതാസമേതം വനം കഴിഞ്ഞ് വരുന്ന വഴിക്കാണ് നിന്തിരുവടിയെ ഞാൻ ഇവിടെവെച്ച് ആദ്യമായി കാണുകയുണ്ടായത്. അന്ന് എന്റെ താമസം ഇവിടെയായിരുന്നു.

പിന്നെ ഗംഗാനദിയുടെ തെക്കേക്കരയിലേയ്ക്കു മാറി. ഇവിടെ ഗംഗയുടേയും സരയൂനദിയുടേയും സാന്നിദ്ധ്യം ഇല്ലാത്തതുകൊണ്ടാണ് ഞാൻ ഇവിടെനിന്ന് പോരുന്നത്.

ശ്രീരാമൻ—മുനേ! ഈ പ്രദേശം വളരെ പാവനമായ ഒന്നാണല്ലൊ. അനേകം മഹർഷിമാരും അങ്ങുകൂടെയും വളരെക്കാലം ഇവിടെ ഇരുന്ന് തപസ്സുചെയ്തുകൊണ്ടായിട്ടില്ലെ. അതിനാൽ ഈ പുണ്യപ്രദേശത്തെ ഇങ്ങനെ അനാഥമാക്കി ഇടുന്നതിൽ എനിക്ക് വളരെ വ്യസനം തോന്നുന്നുണ്ട്. അങ്ങു വീണ്ടും ഇവിടെത്തന്നെ വന്ന് താമസിക്കണം. അതിന് എന്താണ് വേണ്ടത്?

മുൽഗലൻ—വിരോധമില്ല. ഗംഗയും സരയുവും ഇവിടെവെച്ച് സംഗമം ചെയ്യുന്നതായാൽ ഇവിടെത്തന്നെ വന്ന് താമസിക്കുന്നതിൽ എനിക്ക് യാതൊരു വൈമനസ്യവും ഇല്ല.

ശ്രീരാമൻ—അങ്ങിനെയാണൊ? അങ്ങ് സരയൂനദിയെ ഇത്ര കേമമാക്കി പറയുന്നതെന്താണ്. അതിന് ഗംഗയെപ്പോലെയുള്ള മാഹാത്മ്യം എന്താണുള്ളത്. ശ്രേഷ്ഠയായ സരയൂനദി എങ്ങിനെ ഉണ്ടായിട്ടുള്ളതാണെന്നും അതിനുള്ള മാഹാത്മ്യം എന്താണെന്നും ഞാൻ അറിയുന്നില്ല. നിന്തിരുവടിതന്നെ ആ വൃത്താന്തം മുഴുവനും വിസ്തരിച്ചരുളിച്ചെയ്യണം.

## സരയൂനദിയും ദളിനഗരവും.

മുൽഗലൻ—കേട്ടപോലെ കേൾപ്പിക്കാം. അല്ലയൊ രാമഭദ്ര! അങ്ങ് എന്നിൽനിന്ന് കേൾക്കുവാൻ ആഗ്രഹിക്കുന്നത് യാതൊന്നൊ അതു് അങ്ങയുടെ സ്വന്തം മാഹാത്മ്യംതന്നെയാകുന്നു. എന്നെക്കൊണ്ട് പറയിപ്പിക്കണം എന്നാണ് നിന്തിരുവടിയുടെ ആഗ്രഹമെങ്കിൽ പറയുവാൻ ഞാൻ തയ്യാർതന്നെ, കേട്ടുകൊള്ളുകയേ വേണ്ടു

പണ്ട് ശംഖൻ എന്ന പേരായി അതിദുഷ്ടനും അത്യന്തപരാക്രമിയും മഹാശക്തനും ആയി ഒരു അസുരൻ ഉണ്ടായിരുന്നു. ഈ ഭയങ്കരൻ ഭൂമിയിൽ കടന്നുവന്ന് അനേകം അക്രമങ്ങൾ കാണിച്ചുകൂട്ടുന്നതിൽ ഒരിക്കൽ അവൻ വേദങ്ങളെയെല്ലാം ബലാല്ക്കാരേണ അപഹരിച്ചെടുത്ത് അവയെ സമുദ്രത്തിൽ കൊണ്ടുപോയി താഴ്ത്തി അവനും അവിടെത്തന്നെ താമസമാക്കി. നിന്തിരുവടി അപ്പോഴാണ് മത്സ്യമായി അവതരിച്ച്, ശംഖനെ നിഗ്രഹിച്ചശേഷം വേദങ്ങളെ ബ്രഹ്മാവിന് വീണ്ടെടുത്തു കൊടുത്തത്. ഇങ്ങിനെ വേദോദ്ധാരണം ചെയ്തശേഷം നിന്തിരുവടി അതിയായ സന്തോഷത്തോടുകൂടി പൂർവ്വാകൃതിയെത്തന്നെ പ്രാപിച്ചു. ആ സമയം അവിടുത്തെ നേത്രങ്ങളിൽ നിന്നും സന്തോഷാശ്രുക്കൾ ഹിമവാൽപർവ്വതത്തിന്റെ കൊടുമുടിയിൽ പതിക്കുകയുണ്ടായി. ഇതിൽനിന്ന് അത്യത്ഭുതപ്രഭാവത്തോടും അതിശയസൌന്ദര്യത്തോടും കൂടി ഒരു മഹാനദിയും ഉത്ഭവിച്ചു. ഈ നദി അവിടെനിന്നും ഒഴുകി ബിന്ദുസരസ്സിൽ ചെന്നുചേർന്നു. പിന്നെ അവിടെ നിന്നും പ്രവഹിച്ച് മാനസസരസ്സിലും എത്തിച്ചേർന്നു.

ഇക്കാലത്ത് നിന്തിരുവടിയുടെ പൂർവ്വികനും മഹാത്മാവുമായ വൈവസ്വതമനു ഒരു യാഗം ചെയ്വാൻ നിശ്ചയിച്ചു. ഈ യാഗം,താൻതന്നെപ്രത്യേകം

പരിഷ്ക്കരിച്ച് ഒരു മഹാനഗരിയാക്കിത്തീൎത്ത അയോദ്ധ്യയിൽത്തന്നെവെച്ചു വേണം നടത്തുവാൻ എന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. പക്ഷെ ഈ അഭിപ്രായത്തോട് ഗുരു ആദിയിൽ അത്ര യോജിച്ചില്ല. അവിടെ പുണ്യതീൎത്ഥങ്ങളോ പാവനനദികളോ ഒന്നുംതന്നെ ഇല്ലെന്നും അതിനാൽ പുണ്യഭൂമിയല്ലാത്ത അവിടെവെച്ച് യാഗംചെയ്യുന്നതു് ഉത്തമമല്ലെന്നും ഗുരു അഭിപ്രായപ്പെട്ടു. പാപഹാരിണിയായ നദിയെ മാനസസരോവരത്തിൽ നിന്നും ആനയിക്കുന്നതായാൽ അവിടെവെച്ചുതന്നെ യാഗംചെയ്യുന്നതിന് വിരോധം ഒന്നും ഇല്ലെന്നും അദ്ദേഹം പറഞ്ഞു. വൈവസ്വതമനു ഇതു കേട്ട ഉടനെ ഒരു ബാണം എടുത്തഭിമന്ത്രിച്ചയച്ചു. ആ ബാണം ചെന്ന് മാനസസരസ്സിനെ ഭേദിച്ച് അവിടെനിന്നും പുണ്യവാഹിനിയായ പ്രവാഹത്തെ അയോദ്ധ്യയിലേക്ക് കൊണ്ടുവരികയും ചെയ്തു. ശരം പ്രയോഗിച്ച് വരുത്തിയതുകൊണ്ട് "ശരയൂ" നദിയെന്നും, മാനസസരോവരത്തിൽ നിന്ന് ഉത്ഭവിച്ചതായതുകൊണ്ട് ഇതിനെത്തന്നെ "സരയൂ" നദിയെന്നും പറയുന്നു. ഇതു് കിഴക്കേസമുദ്രത്തിൽ ചെന്നുചേരുന്ന ഒരു നദിയാണ്.

അങ്ങയുടെ മറെറാരു പൂൎവ്വികനായ ഭഗീരഥനും, അങ്ങയുടെ പാദാരവിന്ദത്തിൽ നിന്നുത്ഭവിച്ചതും പാവനയായതുമായ ഗംഗയെ, കപിലമഹർഷിയുടെ കോപാഗ്നിയിൽ വെന്തുപോയ അംഗാരത്തിന്റെ പിതൃക്കൾക്ക് ഗതിവരുത്തുവാനായി കൊണ്ടുവന്നു. ആ ഗംഗാനദി സരയൂനദിയോട് സന്ധിക്കുകയും ചെയ്തു. ഇങ്ങിനെ തിരുവടിയുടെ നേത്രകമലത്തിൽനിന്നും, തിരുവടിയുടെ പാദകമലത്തിൽനിന്നും ഉത്ഭവിച്ച രണ്ടു പുണ്യവതികളാണ് സരയുവും ഗംഗയും. ഈ നദികളുടെ മാഹാത്മ്യത്തെ വൎണ്ണിക്കുവാൻ ആരാലും സാധിക്കുന്നതല്ല."

ഇങ്ങിനെ മുൽഗലമഹർഷി പറഞ്ഞതുകേട്ട ഉടനെ, ഭഗവാൻ ലക്ഷ്മണനെ വിളിച്ച് സരയൂനദിയെ അവിടെ കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. ലക്ഷ്മണനാകട്ടെ, സഹോദരാജ്ഞ കേട്ട ഉടനെ ഒരു ബാണം എടുത്ത് അഭിമന്ത്രിച്ചയക്കുകയും ചെയ്തു. ആ ബാണം സരയൂനദിയെ ഭേദിച്ച് ആ പുണ്യനദിയെ രണ്ടു കൈവഴികളാക്കി ഒഴുക്കി. അവയിൽ ഒന്ന് അയോദ്ധ്യയിൽക്കൂടെ പോകുന്ന അതേ നദിതന്നെ. മറേറ കൈവഴി മുൽഗലമഹർഷിയുടെ ആശ്രമത്തിലേക്ക് പോന്നു, പിന്നെ ഗംഗയോട് യോജിക്കുകയാണു ചെയ്തതു്. അതുകണ്ട് ശ്രീരാമൻ ഇങ്ങിനെ അരുളിച്ചെയ്തു:—

ശ്രീരാമൻ - ലക്ഷ്മണൻ സരയൂനദിയെ "ദാരണം" ചെയ്തതു് ഈ സ്ഥലത്തുവെച്ചാകയാൽ ഇവിടം മേലിൽ "ദരി" എന്ന പേരോട്ടുകൂടിയ പുണ്യപ്രദേശമായും മുൽഗലമഹർഷിയുടെ അധിവാസംനിമിത്തം ഇതു് അതിപാവനമായും ഭവിക്കും. അല്ലയോ സതീരത്നമായ ജാനകി! ഗംഗയും സരയുവും കൂടി ചേരുന്ന വൃദ്ധസംഗമസ്ഥാനത്തിൽ ചെന്ന് നീ വിധിപ്രകാരം പൂജകളെല്ലാം നടത്തിക്കൊള്ളുക.

ഇങ്ങിനെ പറഞ്ഞതുകേട്ട ഉടനെ സീതാദേവി, ഗംഗാപ്രീതിക്കുവേണ്ട സകല സാധനസാമഗ്രികളോടുംകൂടി വൃദ്ധസംഗമസ്ഥാനത്തുപോയി മദ്യമാംസാദികളോടുകൂടിയ പൂജയാൽ ഗംഗാദേവിയെ സന്തോഷിപ്പിച്ച് രാമസന്നിധിയിലേയ്ക്കുതന്നെ മടങ്ങിവന്നു. ശ്രീരാമനാകട്ടെ, ഈ പുതിയ സംഗമ

സ്ഥാനത്തുവെച്ചും ഗംഗാനദിയെ അതികേമമായി പൂജിച്ചു. ഈ പൂജാനന്തരം ശ്രീരാമൻ തന്റെ പരിവാരങ്ങളോടുകൂടി മൂന്നുദിവസം അവിടെത്തന്നെയാണ് താമസിച്ചത്.

## ഗയാക്ഷേത്രം.

ഈ ദിവസങ്ങളിൽ അനേകം ഋഷിമാരും മുനിമാരും മററുപലരും അവിടെ ചെന്ന് ശ്രീരാമനെ കണ്ടു വന്ദിച്ച് പോക പതിവായിരുന്നു. ആ കൂട്ടത്തിൽ ച്യവനൻ എന്ന മഹർഷി ഒരുദിവസം ശ്രീരാമനെ കാണുവാനായി മുൽഗലാശ്രമത്തിൽ ചെന്നു. ച്യവനന്റെ ആശ്രമം സ്ഥിതിചെയ്തിരുന്നതു ഗംഗയുടെ ദക്ഷിണതീരത്തിൽ കീകടം എന്ന പ്രദേശത്തിലാണ്. ഈ കീകടം പണ്ടെതന്നെ ഒരു ദുർഭൂമിയായിരുന്നു. എങ്കിലും ച്യവനന്റെ അധിവാസംനിമിത്തം ആ പ്രദേശം ഇടയ്ക്കിടെ ഒരു പുണ്യഭൂമിയായിത്തീർന്നിട്ടുണ്ടെന്നേയുള്ളൂ. ച്യവനമഹർഷിയെ കണ്ടഉടനെ ശ്രീരാമൻ സാദരം അദ്ദേഹത്തെ സല്ക്കരിച്ചിരുത്തി കുശലപ്രശ്നം ചെയ്തു. അതിനു മറുപടിയായി ആ മഹർഷി—മാഗധദേശക്കാരായ ഏതാനും അസത്തുക്കളുടെ അനധികൃതമായ ആക്രമണംനിമിത്തം കീകടത്തിലെ സാധുക്കൾ അനുഭവിക്കുന്ന കഷ്ടനഷ്ടങ്ങളെ പറഞ്ഞു കേൾപ്പിക്കുകയും, അവരെ ആ സങ്കടത്തിൽനിന്ന് രക്ഷിച്ചുകൊടുക്കുവാൻ അപേക്ഷിക്കുകയുംചെയ്തു. ഉടനെതന്നെ ശ്രീരാമൻ ഒരു ബാണംപ്രയോഗിച്ച് ച്യവനാശ്രമത്തിന്റെ നാലുഭാഗവും കിടങ്ങുപോലെ ഒരു രേഖയുണ്ടാക്കി. അതിനെ കടന്നുപോകുവാൻ പിന്നീട്ട് മാഗധരാജ്യത്തിലെ ദുഷ്ടന്മാരെക്കൊണ്ട് സാധിച്ചില്ല. മാത്രമല്ല, ആ രേഖയുണ്ടായ ദിക്കിൽ പിന്നീട്ട് "രാമരേഖ" എന്ന പേരായ ഒരു നദിയും ഒരു നഗരവും ഉണ്ടായിത്തീരുകയും ചെയ്തു. ച്യവനമഹർഷിക്ക് വളരെ സന്തോഷവും ആയി.

ച്യവനൻ—പ്രഭോ രാമചന്ദ്ര! അങ്ങയുടെ പരമാർത്ഥങ്ങളെല്ലാം ഞാൻ നല്ലപോലെ അറിഞ്ഞിരിക്കുന്നു. അങ്ങയുടെ മായയെ പ്രയോഗിച്ച് എന്നെ മയക്കുവാനൊ മോഹിപ്പിക്കുവാനൊ സാധിക്കുകയില്ല. എങ്കിലും ഒരു സംഗതി അങ്ങയിൽനിന്നും അറിഞ്ഞാൽ കൊള്ളാം എന്നുണ്ട്. എന്റെ കീകടം ഏററവും ഹീനമായ ഒരു പ്രദേശമാണ്. ഭഗവാനേ, ഏററവും പുണ്യമായ പ്രദേശത്തെ അനായാസേന നിർമ്മിക്കുവാൻ സാധിക്കുന്ന മഹാപുരുഷനും അങ്ങുന്നു. തിരുവടിയുടെ കൃപാകടാക്ഷം നിമിത്തം ഏതെങ്കിലും ഒരു കാലത്ത് ഈ കീകടം ഒരു ശുഭഭൂമിയായി പരിണമിക്കുമോ എന്ന് അറിഞ്ഞാൽ കൊള്ളാം.

ശ്രീരാമൻ—മാമുനിവര്യ! അങ്ങ് ഇന്ന് ദുർഭൂമിയെന്ന് വിചാരിക്കുന്ന ഈ സ്ഥലത്ത് മേലിൽ ഏററവും പുണ്യഭൂമിയായ ഗയാക്ഷേത്രം ഉണ്ടായിത്തീരും. അങ്ങയുടെ ആശ്രമംതന്നെ ഒരു വലിയ പുണ്യദേശമായും ഭവിക്കും, അവിടെത്തന്നെ "രാജവനം" എന്ന മഹാപുണ്യക്ഷേത്രവും ഉണ്ടാകും. മാത്രമല്ല, അങ്ങയുടെ കീകടം മുഴുവനും പുണ്യക്ഷേത്രങ്ങൾകൊണ്ട് നിറയും."

ച്യവനമഹർഷിക്ക് ഇതുകേട്ടപ്പോൾ വളരെ സന്തോഷമായി എന്ന്, പ്രത്യേകം പറയേണ്ടതില്ലല്ലൊ.

## തീൎത്ഥയാത്ര.

ഇങ്ങിനെ ശ്രീരാമസ്വാമി ഭാൎഗ്ഗവാശ്രമത്തിൽ വിശ്രമിക്കുന്നകാലത്ത് അവിടെവെച്ച് അതികേമമായ സത്രം നടത്തിവന്നിരുന്നു. ബ്രാഹ്മണന്മാരും, മുനിമാരും, താപസന്മാരും യാത്രക്കാരും ആയി ദിവസേന കോടാകോടി ജനങ്ങൾ അവിടെ ഇറങ്ങി സുഖമായി ഭക്ഷണം കഴിച്ചും വിശ്രമിച്ചുംവന്നു. അതുമല്ല, ഈ ആശ്രമത്തിൽനിന്ന് പത്തുനാഴിക അകലംവരെ ചുററുപാടും ഭൃത്യന്മാരെ നിയോഗിച്ച്, അവിടങ്ങളിൽകൂടി കടന്നുപോകുന്നവരെയെല്ലാം സത്രത്തിലേയ്ക്കു ക്ഷണിച്ചുകൂട്ടിക്കൊണ്ടുവരികകൂടിയും ചെയ്തിരുന്നു. ഇങ്ങിനെ ഇരിക്കെ ഒരുദിവസം കംഭോദരൻ എന്ന മഹൎഷി പ്രയാഗയിൽനിന്ന് പുറപ്പെട്ട് ഗയയിലേയ്ക്കു പോകുന്നവഴി ഈ അതിൎത്തികളിൽ പ്രവേശിക്കുവാൻ ഇടയായിത്തീൎന്നു. അപ്പോഴേയ്ക്കും രാമദൂതന്മാർ ചെന്ന് താണുതൊഴുത് ആ മഹൎഷിശ്രേഷ്ഠനെ സത്രത്തിലേയ്ക്കു ക്ഷണിച്ചുകഴിഞ്ഞു. ഈ രാമദൂതന്മാരുടെ നിൎബ്ബന്ധപൂൎവമായ ക്ഷണംകേട്ട് കംഭോദരൻ ചോദിക്കുന്നു:—

കംഭോദരൻ—അല്ലയോ സമൎത്ഥന്മാരും ഉദാരമതികളും ആയ ദൂതന്മാരെ! നിങ്ങളുടെ നിൎബ്ബന്ധപൂൎവമായ ക്ഷണംകേട്ട് ഞാൻ വളരെ സന്തോഷിക്കുന്നു. എന്നാൽ ദാതാവ് ഇന്നാളാണെന്നും, ദാതാവിൻെറ സ്വഭാവാദിഗുണങ്ങൾ ഇന്നിന്നവയെല്ലാമാണെന്നും, ദാനത്തിൻെറ ഉദ്ദേശ്യം എന്താണെന്നും അറിയുന്നതിനു മുമ്പായി ദാനം സ്വീകരിക്കുകയൊ, ദാനം സ്വീകരിക്കാമെന്ന് സമ്മതിക്കുകയൊ ചെയ്യാൻ പാടില്ല. അതിനാൽ ഞാൻ നിങ്ങളോടു ചോദിച്ചുകൊള്ളട്ടെ; നിങ്ങൾ ആരുടെ ദൂതന്മാരാണ്? അവിടെ, അതാ, ആകാശത്തിൽ ഉപരിലേഖനം ചെയ്തുകൊണ്ട് നില്ക്കുന്നതും, കോവിദാരം, ബാണം, കപി, പക്ഷി, എന്നീ അടയാളങ്ങളോടുകൂടി കാററിൽ ആടിക്കളിക്കുന്ന കൊടിക്കൂറകളോടുകൂടിയതും ആയ ആ കൊടിമരങ്ങൾ ഏതൊരു രാജൎഷിസ്ഥാനത്തേയ്ക്കു ചേൎന്നതാണ്. *

---

* ശ്രീരാമന് നാലു് ധ്വജങ്ങൾ സുപ്രസിദ്ധങ്ങളായുണ്ട്. അവ കോവിദാരം, ബാണം, കപി, പക്ഷി ഇവയുടെ ചിഹ്നത്തോടുകൂടിയവയാകുന്നു.

(i) കോവിദാരം—ശ്രീരാമൻ കുട്ടിക്കാലത്ത് തൻെറ പിതാവായ ദശരഥൻെറ രഥമായിരുന്നു ഉപയോഗിച്ചിരുന്നത്. ആ രഥത്തിൻെറ കൊടിക്കൂറയിലെ അടയാളം കോവിദാരവൃക്ഷമായിരുന്നു. ഈ കൊടിക്കൂറ വെള്ളനിറമാണ്. ഇതിൻെറ സാരഥിയാണ് സുമന്ത്രൻ. (ii) ബാണം—യാഗരക്ഷയ്ക്കായി വിശ്വാമിത്രാശ്രമത്തിലേയ്ക്കു പോകുന്ന വഴിയ്ക്കു, കാട്ടിൽവെച്ച് ഒരസ്ത്രം പ്രയോഗിച്ച് താടകയെ കൊലചെയ്തത്, ബാണം കൊടി അടയാളമായ രഥത്തിൽ ഇരുന്നുകൊണ്ടായിരുന്നു. ഈ കൊടിക്കൂറയുടെ വൎണ്ണം നീലനിറമാണ്. സാരഥി ചിത്രരഥൻ. (iii) കപി—രാമരാവണ യുദ്ധത്തിൽ ശ്രീരാമൻെറ ഉപയോഗത്തിന്നായി ദേവേന്ദ്രൻ വജ്രായുധാങ്കിതമായ തൻെറ രഥത്തെ അയച്ചുകൊടുത്തിരുന്നു. ആ രഥത്തിൻെറ ധ്വജത്തെ രണമദ്ധ്യത്തിൽ രാവണൻ ഛേദിച്ചിട്ടപ്പോൾ ശ്രീരാമൻ ഹനുമാനെ രഥോപരി പ്രതിഷ്ഠിച്ചു. ഇങ്ങിനെയാണ് കപിധ്വജം ശ്രീരാമന് പ്രധാനമായി തീൎന്നത്. ഇതിൻെറ പതാകയുടെ നിറം പച്ചയാകുന്നു. സാരഥി വിജയൻ തന്നെ. (iv) ഗരുഡധ്വജം—രാമരാവണയുദ്ധത്തിൽ ഇന്ദ്രസാരഥിയായ മാതലി രാവണസായകമേററ് മോഹാലസ്യപ്പെട്ടു വീണശേഷം ഗരുഡക്കൊടിയോടുകൂടിയ വൈഷ്ണവരഥത്തിൽ ഇരുന്നാണ് ശ്രീരാമൻ യുദ്ധംചെയ്തത്. ഇതിൻെറ നിറം മഞ്ഞയും സാരഥിദാരുകനും തന്നെ.

ഇങ്ങിനെ നാലുകൊടിക്കൂറകൾ ശ്രീരാമന് പ്രധാനങ്ങളായി തീൎന്നു. അതിനാൽ കോവിദാരധ്വജൻ, ബാണധ്വജൻ, കപിധ്വജൻ, ഗരുഡധ്വജൻ, എന്നിങ്ങിനെ നാലു് തിരുനാമങ്ങളും പ്രസിദ്ധങ്ങളായി തീൎന്നിട്ടുണ്ട്. ഇന്ദ്രൻ അയച്ചുകൊടുത്ത രഥത്തിൽ കയറി യുദ്ധംചെയ്തതു നിമിത്തം വജ്രധ്വജനെന്നപേരും ലഭിച്ചിട്ടുണ്ട്.

ദൂതന്മാർ — മഹർഷേ! നിന്തിരുവടി അറിയുന്നില്ലയോ! അയോദ്ധ്യാധിപനായ ശ്രീരാമചന്ദ്രൻ എഴുന്നള്ളി വിശ്രമിക്കുന്ന മുൽഗലാശ്രമമാണിതു്. ഇവിടെ ചക്രവർത്തിതിരുമനസ്സുകൊണ്ടു് ഒരു അന്നസത്രം ഏർപ്പെടുത്തിട്ടുണ്ടു്. ഈവഴി കടന്നുപോകുന്നവരെയെല്ലാം അവിടെ ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി വേണ്ടതുപോലെ പൂജിക്കണമെന്നാണു് തിരുമനസ്സിലെ ആജ്ഞ. ഞങ്ങൾ അവിടുത്തെ കിങ്കരന്മാരാകുന്നു. അങ്ങേയ്ക്കു് യാത്രാക്ഷീണവും വിശപ്പും ഉണ്ടായിരിക്കുമല്ലോ. അതിനാൽ വേഗം അങ്ങോട്ടെഴുന്നള്ളണമെന്നു് ഞങ്ങൾ തിരുമനസ്സിലേയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അതിഥിപൂജയ്ക്കുവേണ്ട സംഭാരങ്ങളെല്ലാം തയ്യാറായിരിക്കുന്നുണ്ടു്. നിന്തിരുവടി അങ്ങോട്ടെഴുന്നള്ളേണ്ടുന്ന താമസംമാത്രമേ ഉള്ളൂ.

ഇതുകേട്ടപ്പോൾ ആ മഹർഷിവര്യൻ മുഹൂർത്തനേരം കണ്ണടച്ചു് ധ്യാനനിഷ്ഠനായിരുന്നു് നിജസ്ഥിതികളെല്ലാം മനസ്സിലാക്കിയശേഷം ഇങ്ങിനെ വിചാരിച്ചു:—"പരമാത്മാവായ ശ്രീനാരായണൻ അനുഗ്രഹബുദ്ധിയോടുകൂടി ചെയ്യുന്ന പൊതുജനസേവയാണിതു്. അവിടുന്ന് അല്പദിവസങ്ങൾകൂടെ കഴിഞ്ഞാൽ ഈ സേവ മതിയാക്കി, സീതാസമേതനായി അയോദ്ധ്യയിലേയ്ക്കു തന്നെ തിരിച്ചെഴുന്നെള്ളാതിരിക്കയില്ല. എന്നാൽ ഈ ഭാരതവർഷത്തിന്റെ ഇതരഭാഗങ്ങളിൽ അധിവസിക്കുന്ന ഭക്തന്മാർക്ക ശ്രീരാമസ്വാമിയെ കാണുവാനും പൂജിക്കുവാനും സംഗതിവരുന്നതെങ്ങിനെയാണു്; ഭൂമിയിൽ മഹാപാപഹരങ്ങളായ രാമതീർത്ഥങ്ങൾ ഉണ്ടാകുന്നതെങ്ങിനെയാണു്; ശ്രീരാമനാൽ തന്നെ പ്രതിഷ്ഠിക്കപ്പെട്ട ദേവന്മാരും ഉണ്ടാകുന്നതെങ്ങിനെ. അതിനാൽ ശ്രീരാമൻ സീതാസമേതനായി ഇതേവിധം ഭാരതത്തിലെങ്ങും സഞ്ചരിച്ചേ മതിയാകൂ. അതിലേയ്ക്കു് എന്തെങ്കിലും ഉപായം ഉണ്ടാക്കണം.

ഇങ്ങിനെ വിചാരിച്ചുകൊണ്ടു് ആ തപോധനൻ, രാമദൂതന്മാരുടെ അപേക്ഷയെ കേവലം നിരസിക്കുന്ന മട്ടിൽ പിന്നാക്കംതിരിഞ്ഞു് നടക്കുവാൻ തുടങ്ങി. അതുകണ്ടു് രാമദൂതന്മാർ മുമ്പിൽകടന്നു് തടുത്തു ഇങ്ങിനെ അപേക്ഷിച്ചു:—

ദൂതന്മാർ—സ്വാമി, തിരിച്ചെഴുന്നള്ളുന്നതെന്താണെന്നു് അറിഞ്ഞില്ല.

കുംഭോദരൻ—അല്ലാതെ?

ദൂതന്മാർ—നിന്തിരുമേനിയുടെ പാദപാംസുക്കളെക്കൊണ്ടു് സത്രം ശുദ്ധമാക്കി അവിടുത്തെ ആതിഥ്യം സ്വീകരിച്ചുപോകണം.

കുംഭോദരൻ—ഞാനോ? രാമന്റേയോ?

ദൂതന്മാർ—അതെ നിന്തിരുവടി ചക്രവർത്തിതിരുമനസ്സിലെ അതിഥിപൂജ സ്വീകരിക്കണം.

കുംഭോദരൻ—നല്ലശിക്ഷ! പാപിയുടെ പൂജ പരിശുദ്ധൻ സ്വീകരിക്കുകയൊ!

ദൂതന്മാർ—ശ്രീരാമസ്വാമിയുടെ പൂജ സ്വീകരിച്ചാൽ മതി.

കുംഭോദരൻ—അതുതന്നെയാണു് ഞാനും പറഞ്ഞതു്. നിങ്ങളുടെ രാമൻ മഹാപാപിയാണു്. രാവണൻ ബ്രാഹ്മണപുത്രനല്ലയൊ. ആ രാവണനെയല്ലെ രാമൻ പുത്രമിത്രാദികളോടുകൂടി കൂട്ടക്കൊലചെയ്തതു്? ആ പാപപരിഹാരത്തിന്നു് പിന്നെ രാമൻ എന്താണു് പ്രവർത്തിച്ചു! തീർത്ഥസേവ

ചെയ്യുവോ; ക്ഷേത്രസേവ ചെയ്യുവോ; യാഗം നടത്തിയോ? ഒന്നും ഇല്ല. അതിനാൽ മഹാപാപിയായിത്തന്നെ ഇരിക്കുന്ന ഒരയോദ്ധ്യാരാമന്റെ ആതിഥ്യം ഞാൻ സ്വീകരിക്കുകയില്ല. നിങ്ങൾ വേണമെങ്കിൽ ഈ വിവരം അവിടെ ചെന്ന് പറഞ്ഞുകൊള്ളിൻ. കുംഭോദരഋഷി ഇങ്ങിനെ പറഞ്ഞു എന്ന് ചെന്നുപറയുവിൻ. വഴിയിൽനിന്ന് മാറിനിന്നാട്ടെ. എന്റെ വഴിതടുത്താൽ ഞാൻ —"

ഇത്രയും കേട്ടപ്പോഴയ്ക്കുതന്നെ ആ ദൂതന്മാർ ഭയപ്പെട്ടു. അവർ മഹർഷിയെ വിട്ടുംവെച്ച് രാമസവിധത്തിൽ ഓടിയെത്തി, കുംഭോദരൻ പറഞ്ഞതും പ്രവർത്തിച്ചതും ആയ സംഗതികളെല്ലാം അവിടെ അറിയിച്ചു. ശ്രീരാമൻ ഇതു കേട്ടഉടനേതന്നെ രാജസദസ്സ് വിളിച്ചുകൂട്ടി, മഹർഷിയുടെ അഭിപ്രായത്തെപ്പറ്റി ആലോചനനടത്തി. കുംഭോദരൻ പറഞ്ഞതു് ശരിതന്നെയാണെന്നാണ് വസിഷ്ഠാദികളും അഭിപ്രായപ്പെട്ടതു്. അതിനാൽ കുറേ താമസിയാതെതന്നെ തീർത്ഥയാത്ര നടത്തുവാനും ആ യാത്രയുടെ അവസാനത്തിൽ, അയോദ്ധ്യയിൽ തിരിച്ചെത്തിയശേഷം അവിടെവെച്ച് യാഗങ്ങൾ ചെയ്യുവാനും ശ്രീരാമൻ നിശ്ചയിച്ചു. അതനുസരിച്ച് [illegible] സകല ഒരുക്കങ്ങളോടുംകൂടി ഉടനേതന്നെ തീർത്ഥയാത്രയ്ക്കു പുറപ്പെടുകയും ചെയ്തു. ഈ തീർത്ഥയാത്ര രാമായണത്തിലെ അതിപ്രധാനമായ ഘട്ടമാണ്.

പ്രയാഗ—പ്രയാഗയിലേക്കാണ് അവിടെനിന്ന് നേരെ ചെന്നതു്. അവിടെ ശ്രീരാമൻ മാഘമാസം മുഴുവനും താമസിക്കുകയുണ്ടായി. ഈ കാലത്താണ് അസ്ഥിതീർത്ഥത്തിൽ ചെന്ന് വടവൃക്ഷത്തെ സന്ദർശിച്ചതു്. ഈ വടവൃക്ഷത്തിന് "അക്ഷയവടം" എന്നാണുപേർ. പ്രളയകാലത്തിൽ മുകുന്ദൻ ഈ വടവൃക്ഷത്തിന്റെ പത്രത്തിൽ ശയിക്കുമെന്നും, ഈ വൃക്ഷത്തിന് ഏതുകാലത്തും നാശമില്ലെന്നും ആണ് പൌരാണികമതം.

വിന്ധ്യാപർവ്വതം - പ്രയാഗയിൽനിന്ന് വിന്ധ്യാപർവ്വതത്തിലേയ്ക്കു ചെന്ന് അവിടെ സന്നിധാനം ചെയ്തരുളുന്ന വിന്ധ്യാവാസിനി എന്ന ദുർഗ്ഗാദേവിയെ ദർശനംചെയ്ത് വിധിപ്രകാരമുള്ള കർമ്മങ്ങളെല്ലാം ചെയ്തശേഷം അവിടെനിന്നും പുഷ്പകത്തിൽകയറി ശ്രീകാശിയിലേയ്ക്കു തിരിച്ചു.

ശ്രീകാശി—കാശീവിശ്വനാഥസ്വാമിതന്നെ ശ്രീപാർവ്വതിയോടുകൂടി എഴുന്നേറ്റുചെന്ന് ശ്രീരാമാദികളെ എതിരേറ്റു. ശ്രീരാമൻ വസ്ത്രാഭരണാദികൾകൊണ്ടു് പരമശിവനേയും പാർവ്വതീദേവിയേയും വിധിപ്രകാരം പൂജിക്കുകയും പാർവ്വതീപരമേശ്വരന്മാർ ആ പൂജയെ പൂർണ്ണമായ സന്തോഷത്തോടുകൂടി സ്വീകരിക്കുകയും ചെയ്തു. ഇവിടെവെച്ചു് രണ്ടു മാനസലിംഗങ്ങളേയും, നാൽപത്തിരണ്ടു ശിവലിംഗങ്ങളേയും, ശിവന്റെ അഷ്ടലിംഗങ്ങളേയും അൻപത്തിആറു ഗണേശലിംഗങ്ങളേയും, എട്ടു ഭൈരവലിംഗങ്ങളേയും, അറുപത്തിനാലു യോഗിനിമാരേയും, ഒൻപതു ദേവിമാരേയും, എട്ടു ദിക്പാലന്മാരേയും, ഒൻപതു ഗ്രഹങ്ങളേയും ശ്രീരാമൻ പൂജിച്ചു. തദനന്തരം ക്ഷേത്രപ്രദക്ഷിണവും "പഞ്ചക്രോശി" യാത്രയും നടത്തി; അതിനുശേഷമാണ് കാശീക്ഷേത്രത്തിന്റെ വായുകോണിലായി വരുണാനദിതീരത്തിൽ ശ്രീരാമേശ്വരലിംഗത്തെ ഭഗവാൻ പ്രതിഷ്ഠിച്ചതു്. ഇതിനുപുറമെ ഗംഗാനദിയിൽ രാമതീർത്ഥം എന്ന പേരായ ഒരു തീർത്ഥവും സ്നാനഘട്ടവും നിർമ്മിച്ചു.

അപ്പോഴയ്ക്കും, ശ്രീരാമാദികൾ തീർത്ഥയാത്രയായി പുറപ്പെട്ടിരിക്കുന്ന വിവരം അറിഞ്ഞ് ഭക്തോത്തമനായ ഹനുമാൻ അവരെ അന്വേഷിച്ച് കാശിയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. ആ വാനരശ്രേഷ്ഠൻ ശ്രീരാമാദികളെ നമസ്കരിച്ചശേഷം, ഗംഗാനദിയിൽ തന്റെ പേരിലും ഒരു തീർത്ഥവും സ്നാനഘട്ടവും ഉണ്ടാക്കി. കല്ലുകൊണ്ട് കെട്ടി പടുത്തുണ്ടാക്കിയ ഈ ഘട്ടങ്ങളെല്ലാം ഇന്നും അവിടെ കാണാകുന്നതാണ്. ശ്രീരാമൻ ഒരു സംവത്സരം തികച്ചും കാശിയിൽത്തന്നെ താമസിക്കുകയാണുണ്ടായത്. അക്കാലത്ത് മററനേകം തീർത്ഥങ്ങളും ക്ഷേത്രങ്ങളും നിർമ്മിക്കുകയും പലപല സൽകർമ്മങ്ങൾ നടത്തുകയും, പൊതുജനോപകാരപ്രദങ്ങളായ പലപല സ്ഥാപനങ്ങൾ ഏർപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

കർമ്മനാശ — ഇങ്ങിനെ ഒരുകൊല്ലം, കാശിയിൽ കഴിച്ചുകൂട്ടിയതിനു ശേഷം അവിടെനിന്ന് തിരിച്ച് നേരെ കർമ്മനാശ എന്ന നദിയിലേക്കാണ് ചെന്നത്. ഈ നദി ഗംഗയുടെ ദക്ഷിണഭാഗത്താണ്. കർമ്മനാശയെ വിധിപ്രകാരം ദർശനംചെയ്ത്, പൂജിച്ച്, അവിടെ ചെയ്യേണ്ടതായ കർമ്മങ്ങളെല്ലാം നടത്തി ഭഗവാൻ അവിടെനിന്നും പരിവാരങ്ങളോടുകൂടി ച്യവനാശ്രമത്തിലേയ്ക്ക് ചെന്നു.

ച്യവനാശ്രമം — അവിടെഎത്തി ച്യവനമഹർഷിയെ നമസ്കരിച്ചശേഷം രാമതീർത്ഥം എന്നപേരോടുകൂടിയ ഒരു തീർത്ഥം നിർമ്മിക്കുകയും, രാമനാഥസ്വാമിഎന്നപേരോടുകൂടിയ ഒരുദേവനെ അവിടെ പ്രതിഷ്ഠിക്കുകയുംചെയ്തു. അവിടെ നിന്നുംപുറപ്പെട്ട് "ശോണഭദ്ര" എന്ന തീർത്ഥത്തിന്റെ സംഗമസ്ഥാനത്തെത്തി.

ശോണഭദ്ര — ശ്രീരാമാദികൾ ശോണഭദ്രാസംഗമത്തിൽ സ്നാനംചെയ്തു. അതിൽപിന്നെ ശോണഭദ്രയും ഗംഗയും തമ്മിൽചേരുന്ന സംഗമസ്ഥാനത്തും ഗണ്ഡകീനദിയുടെ സംഗമസ്ഥാനത്തും എഴുന്നള്ളിസ്നാനംചെയ്ത് നേപ്പാളത്തിൽ കടന്ന് ജഗദീശ്വരനെ ദർശിച്ച് ഹരിഹരക്ഷേത്രത്തിലേയ്ക്കുചെന്നു. അവിടെനിന്ന് ഗംഗയുടെ ദക്ഷിണതീരത്തിലുള്ള വൈകുണ്ഠം, ജരാസന്ധപുരം, ഇവയിൽകൂടെ ഗയയിലേയ്ക്ക് പുറപ്പെട്ടു. *

ഗയ — ഗയയിൽ എത്തിയ ഉടനെ ഫൽഗുനീനദിയിൽ സ്നാനവും വിഷ്ണുപാദദർശനവും കഴിച്ചു. ഇതിനിടയിൽ സീതാദേവി ഫൽഗുനീനദിസ്നാനവും സുമംഗലീപൂജയും നടത്തി ദേവീപൂജയ്ക്കായി നദീതീരത്തിലെ മണൽതിട്ടയിൽ ചെന്നിരുന്നു. അപ്പോൾ അവിടെ ദുർഗ്ഗാദേവിയെ പ്രതിഷ്ഠിച്ചാൽകൊള്ളാമെന്ന് സീതാദേവിയ്ക്കു തോന്നി. അതനുസരിച്ച് മണൽ കുഴച്ച് അഞ്ചു ഉരുളകൾ ഉരുട്ടിയുണ്ടാക്കി, തൃക്കൈകളെക്കൊണ്ടും എടുത്ത് ഭക്തിയോടുകൂടി പ്രതിഷ്ഠിക്കുവാനായി ഭാവിച്ചസമയം ദശരഥമഹാരാജാവി

---

* ചുരുക്കിപ്പറയുന്നതായാൽ ക്ഷേത്രങ്ങളായ ക്ഷേത്രങ്ങളിലും തീർത്ഥങ്ങളായ തീർത്ഥങ്ങളിലും എല്ലാം ശ്രീരാമൻ സപരിവാരം സന്ദർശനം നടത്തീട്ടുണ്ട്. അവിടങ്ങളിലെല്ലാം വിധിപ്രകാരമുള്ള സകല കർമ്മങ്ങളും ചെയ്തിട്ടും ഉണ്ട്. പലേടങ്ങളിലായി അനേകം തീർത്ഥങ്ങളേയും ശ്രീരാമൻ ഉണ്ടാക്കീട്ടുണ്ട്; അതുപോലെതന്നെ അനേകം ദേവന്മാരെയും ഭഗവാൻ പ്രതിഷ്ഠിച്ചിട്ടും ഉണ്ട്. അതെല്ലാം വിവരിക്കുവാൻ പ്രയാസം. എന്നാൽ ഭഗവാൻ നിർമ്മിച്ചിട്ടുള്ള തീർത്ഥങ്ങളിൽ രാമതീർത്ഥം, ലക്ഷ്മണതീർത്ഥം, ഭരതതീർത്ഥം, ശത്രുഘ്നതീർത്ഥം, സീതാതീർത്ഥം, ഹനുമൽതീർത്ഥം, എന്നീ ആറു തീർത്ഥങ്ങൾ പ്രധാനങ്ങളാണെന്ന് ധരിച്ചുകൊള്ളണം.

ൻെറ രണ്ടുകൈകളും ഭൂമിയിൽനിന്നു മേലോട്ട് പൊങ്ങിവരുന്നതായികണ്ടു. മാത്രമല്ല, ആ കൈകൾ, സീതാദേവി പ്രതിഷ്ഠിക്കുവാനായി കയ്യിൽ എടുത്തിരിക്കുന്ന മണൽ ഉരുള വാങ്ങി ഉടനെതന്നെ അവിടെ മായുകയും ചെയ്തു. സീതാദേവി പ്രതിഷ്ഠക്കായി വീണ്ടും മണൽ ഉരുട്ടിയെടുത്തു; വീണ്ടും ദശരഥമഹാരാജാവിൻെറ കൈകൾ പൊങ്ങിവന്നു; മണൽഉരുളയും വാങ്ങി മറഞ്ഞു. ഇങ്ങിനെ സീതാദേവി പ്രതിഷ്ഠിക്കുവാൻ ഭാവിച്ച പിണ്ഡങ്ങളെ ഒരു നൂററിഎട്ടുപ്രാവശ്യം ദശരഥൻ വാങ്ങി കൊണ്ടുപോയി. ദേവിക്ക് മനസ്സുമുട്ടി. ഒടുവിൽ, അവിടെ ദുർഗ്ഗാദേവിയെ പ്രതിഷ്ഠിക്കുക വിഷമംതന്നെയാണെന്നു നിശ്ചയിച്ച് സീതാദേവി മനസ്സുകൊണ്ടു ദുർഗ്ഗാദേവിയെ പൂജിച്ച് തിരിച്ചുപോരികയാണു ചെയ്തത്. എന്നാൽ സീതാദേവി ഈ അത്ഭുതസംഭവത്തെപ്പററി ആരോടും ഒന്നും പറഞ്ഞതുമില്ല. അവിടെ പ്രതിഷ്ഠയ്ക്ക് ഭാവിച്ചതുതന്നെ തെററാണെന്നും അതുകൊണ്ടാണ് പ്രതിഷ്ഠിക്കുവാൻ സാധിക്കാതിരുന്നതെന്നും, ഈ വിവരം അറിയുമ്പോൾ ശ്രീരാമൻ ഒരുസമയം കലഹിച്ചേയ്ക്കുവാനും മതിയെന്നും വിചാരിച്ച് ഭയപ്പെട്ടാണ് സീതാദേവി ഈ അത്ഭുതസംഗതിയെപ്പററി ആരോടും ഒന്നും പറയാതിരുന്നത്.

ശ്രീരാമൻ അവിടെ പഞ്ചതീർത്ഥസ്നാനംകഴിച്ച് ഗയാശ്രാദ്ധം ഊട്ടുവാനായി പ്രേതപർവ്വതത്തിലേയ്ക്ക് ചെന്നു. അവിടെ എത്തിയശേഷം തൻെറ വിരലിൽനിന്നും ശ്രീരാമനാമാങ്കിതമായ മുദ്രമോതിരം ഊരിയെടുത്ത് അതുകൊണ്ട് ഭൂമിയിൽ മൂന്നു വരവരച്ചു. * ഈ വരകളിൽ ദർഭവിരിച്ച് അതിന്മേലാണ് എള്ളും നെയ്യും തേനും കൂട്ടി കുഴച്ചുണ്ടാക്കിയ മലർപ്പൊടിയുടെ കബളംകൊണ്ട് പിണ്ഡംവെയ്ക്കേണ്ടത്. ഇങ്ങിനെ പിണ്ഡംവെയ്ക്കുമ്പോൾ പിതൃക്കൾതന്നെ കൈനീട്ടി ആ പിണ്ഡം വാങ്ങിക്കൊണ്ടുപോകാറാണ് സാധാരണ പതിവ്. ആ മാമൂൽ അനുസരിച്ച് ശ്രീരാമൻ പിണ്ഡംവെയ്ക്കുവാൻ പുറപ്പെട്ട സമയം ദശരഥൻെറ കൈകൾ പൊങ്ങിവരുന്നതായി കണ്ടില്ല. അപ്പോൾ പിണ്ഡംവെപ്പിയ്ക്കുന്ന ബ്രാഹ്മണന് അതിയായ അത്ഭുതവും ഭയവും ഉണ്ടായി; അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

ബ്രാഹ്മണൻ—പ്രഭോ! ഇവിടെ വെയ്ക്കുന്ന പിണ്ഡങ്ങളെല്ലാം പിതൃക്കൾതന്നെ കൈനീട്ടി വാങ്ങിക്കൊണ്ടുപോകാറാണ് സാധാരണ പതിവ്. ഇപ്പോൾ അതുകെട്ടെ, നിന്തിരുവടിയുടെ പിതാവിൻെറ കൈകൾ ഇവിടെ കാണുന്നതുമില്ല. ഇതിൻെറ കാരണം എന്താണെന്ന് ഞങ്ങൾക്ക് അറിഞ്ഞുകൂട. അവിടുന്നുതന്നെ അന്വേഷിച്ച് അറിയേണ്ടതാണ്.

ശ്രീരാമൻ—ലക്ഷ്മണ! ഇവർ പറയുന്നതു നീ കേട്ടില്ലേ. ഇതിൻെറ കാരണം എന്താണെന്ന് നിനക്കറിയാമോ? നീ ബുദ്ധിമാനല്ലേ.

ലക്ഷ്മണൻ—പ്രഭോ! നാം ഗോദാവരിനദിയിൽ ഓടക്കായ് പിണ്ണാക്കുകൊണ്ട് പിണ്ഡംവെച്ച സമയത്തും പിതാവ് കൈനീട്ടി പിണ്ഡം സ്വീകരിക്കുക ഉണ്ടായെല്ലോ. ഇപ്പോൾ അങ്ങിനെ സ്വീകരിക്കാതിരിക്കുന്നതിൻെറ കാരണം എന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഇതിനെപ്പററി ദേവിക്കു

* ഈ വരകൾ മൂന്നും ഇന്നും അവിടെ സ്പഷ്ടമായി കാണപ്പെടുന്നുണ്ട്

വല്ല വിവരവും ഉണ്ടോ എന്ന് ദേവിയോടുതന്നെ ചോദിച്ചാൽ കൊള്ളാമെന്നു തോന്നുന്നു.

ലക്ഷ്മണന്റെ ഈ അഭിപ്രായം കേട്ടപ്പോൾ സീതാദേവി, തെല്ലൊരു ഖേദത്തോടുകൂടി, ശ്രീരാമൻ ചോദിക്കുന്നതിനു മുമ്പായിത്തന്നെ ഇങ്ങിനെ അറിയിച്ചു.

സീതാദേവി—"പ്രഭോ! ആര്യപുത്ര! എനിക്ക് ഒരു അബദ്ധം പററിപ്പോയിട്ടുണ്ട്. തിരുവടി ക്ഷമിക്കണം" എന്ന മുഖവുരയോടുകൂടി, താൻ ദുർഗ്ഗാപ്രതിഷ്ഠക്കായി പോയിരുന്നതും അതിന്നായി ശ്രാദ്ധപിണ്ഡം ഉണ്ടാക്കിയ സമയം സംഭവിച്ച സംഗതികളും എല്ലാം വിസ്താരമായി പറഞ്ഞുകേൾപ്പിച്ചു. അതുകേട്ട് ഉള്ളുകൊണ്ടൊന്നു ചിരിച്ച ശ്രീരാമൻ:—"നിനക്ക് ഇതിനു സാക്ഷികൾ ഉണ്ടോ?" എന്നായി. അതുകേട്ട് സീതാദേവി—"ഉണ്ട്; ഇതാ ഈ നില്ക്കുന്ന രസാലവൃക്ഷം ഇതിനു സാക്ഷിയാണ്" എന്നു പറഞ്ഞപ്പോൾ ശ്രീരാമൻ ആ ചൂതവൃക്ഷത്തോട് "ഉണ്ടായ സംഗതികളെല്ലാം പറയുക" എന്ന് ആജ്ഞാപിച്ചു. ആ വൃക്ഷം കുഴക്കിലായി. സത്യംപറഞ്ഞാൽ അതു ശ്രീരാമന്ന് ഇഷ്ടമായിരിക്കയില്ലെന്നു വിചാരിച്ച്, കളവുപറയുവാൻതന്നെ തീർച്ചയാക്കി. തനിയ്ക്ക് യാതൊന്നും അറിഞ്ഞുകൂടാ എന്നു ഉണർത്തിച്ചു. സീതാദേവിക്ക് അതുകേട്ടസമയം വലുതായ ഈർഷ്യാരംഭമാണുണ്ടായത്. അതോടുകൂടി—"അനാവശ്യമായി അസത്യം പറഞ്ഞ നീ കായ്ക്കാതെപോകട്ടെ"— എന്നു ശപിച്ച് ശ്രീരാമനോടായി—"ഈ ഫൽഗുനീനദിതന്നെയാണ് എന്റെ സാക്ഷി"—എന്നായി. ശ്രീരാമൻ നദിയെ വിളിച്ചു ചോദിച്ചു. അപ്പോൾ ഫൽഗുനീനദിയും അപരാധശങ്കനിമിത്തം സത്യം ബോധിപ്പിക്കുക ഉണ്ടായില്ല. അതു കണ്ടപ്പോൾ—"അസത്യംപറഞ്ഞ നിന്റെ ഗതി കീഴോട്ടാകട്ടെ"—എന്ന് നദിയെ ശപിച്ചുകൊണ്ട്, മൂന്നാമതായി, അവിടെ ഉണ്ടായിരുന്ന ബ്രാഹ്മണരെയെല്ലാം സാക്ഷിപ്പട്ടികയിൽ കൊള്ളിച്ചുകൊടുത്തു. അവരും ശ്രീരാമന്റെ മുഖത്തുനോക്കി, സീതാദേവി ശ്രാദ്ധംചെയ്യുന്നതു ഞങ്ങൾ കാണുക ഉണ്ടായിട്ടില്ല, എന്നുതന്നെയാണ് പറഞ്ഞത്. സീതാദേവി അതുകേട്ട് അല്പം കോപത്തോടുകൂടി—"ദരിദ്രബുദ്ധികളായ നിങ്ങൾ നിത്യദാരിദ്ര്യം അനുഭവിക്കട്ടെ"—എന്ന് അവരേയും ശപിച്ചു. അതിൽപിന്നെ, താൻ പിണ്ഡം പ്രതിഷ്ഠിക്കുവാൻ പുറപ്പെട്ട സമയം അവിടെ ഇരുന്നിരുന്ന ഒരു മാർജ്ജാരനെ സീതാദേവി സാക്ഷിയായി വിളിച്ചു. ആ മാർജ്ജാരൻകൂടിയും സീതാദേവി പറഞ്ഞതുപോലെയുള്ള സംഭവങ്ങളൊന്നും താൻ കാണുക ഉണ്ടായില്ലെന്നാണ് പറഞ്ഞത്. സീതാദേവിക്ക് ഇതു കേട്ടപ്പോൾ അതിയായ അത്ഭുതംതോന്നി—"ഇല്ലേ! നീ അപ്പോൾ അവിടെ നിന്റെ വാലു മുമ്പോട്ടു തള്ളിയുംകൊണ്ട് ഇരുന്നിരുന്നില്ലേ? എന്നു ചോദിച്ചപ്പോഴും ആ മാർജ്ജാരൻ—'എന്തോ! ഞാൻ കണ്ടതു ഓർക്കുന്നില്ല' എന്നാണ് പറഞ്ഞത്. അതുകേട്ട് "അസത്യംപറയുന്ന നിന്റെ വാല് അശുദ്ധമായിഭവിക്കട്ടെ" എന്ന് മാർജ്ജാരനെ ശപിച്ചുകൊണ്ട് സീതാദേവി ഗൌതമീനദിയെത്തന്നെ സാക്ഷിയാക്കി. ഗൌതമീനദിയും സീതാദേവിക്ക് അനുകൂലമായി, അതായത് സത്യം, പറഞ്ഞില്ല. പിന്നെ സാക്ഷിയാക്കപ്പെട്ട അശ്വത്ഥവൃക്ഷവും അതുപോലെതന്നെ ദേവിക്കു വിരോധമായി അസത്യംതന്നെയാണ് പറഞ്ഞതു. അതുകേട്ട്—"അസത്യംപറഞ്ഞ നിന്റെ മുഖം അശുദ്ധമായി ഭവിക്കട്ടെ"

എന്നും" "നിന്റെ പത്രങ്ങൾ സദാനേരവും ഇളകിക്കൊണ്ടുതന്നെ ഇരിക്കട്ടെ" എന്നും യഥാക്രമം നദിയേയും വൃക്ഷത്തേയും ശപിച്ചശേഷം, കർമ്മസാക്ഷിയായ സൂര്യഭഗവാൻതന്നെയാണ് തന്റെ സാക്ഷിയെന്ന് ദേവി ബോധിപ്പിച്ചു. അതുകേട്ട ശ്രീരാമൻ സൂര്യദേവനോട്—

രാമൻ—സീതാദേവി പറയുന്നതിൽ വല്ല പരമാർത്ഥവും ഉണ്ടോ?

സൂര്യൻ—ഉണ്ട്. ദേവി പറയുന്നതെല്ലാം പരമാർത്ഥംതന്നെ. സീതാദേവിയുടെ പിണ്ഡംകൊണ്ടുതന്നെ ദശരഥമഹാരാജാവ് സംതൃപ്തനായിത്തീർന്നിരിക്കുന്നു. അതിനാലാണ് അങ്ങയുടെ പിണ്ഡം സ്വീകരിക്കുവാനായി അദ്ദേഹം കൈനീട്ടാതിരിക്കുന്നത്.

സൂര്യഭഗവാൻ ഇങ്ങിനെ അറിയിച്ചു എന്നു മാത്രമല്ല, അപ്പോഴേയ്ക്കും ദശരഥമഹാരാജാവുതന്നെ വിമാനത്തിൽ കയറി അവിടെ എത്തി പുത്രനായ ശ്രീരാമനെ പിടിച്ച് ആലിംഗനം ചെയ്ത് ഇങ്ങിനെ പറഞ്ഞു:—

ദശരഥൻ—അല്ലയോ രാമ! സീത ചെയ്ത പിണ്ഡാദി ക്രിയകൾകൊണ്ടുതന്നെ ഞാൻ ദുസ്സഹമായ നരകത്തിൽനിന്ന് കരകയറിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും പുത്രന്റെ നിലയിൽ നീയും ഗയാശ്രാദ്ധം ഊട്ടിക്കൊള്ളുകയേ വേണ്ടു. ഞാൻ തൃപ്തനായിക്കഴിഞ്ഞിരിക്കുന്നു.

അതുകേട്ട് ശ്രീരാമൻ—പിതാവേ! ഞാൻ ഗയാശ്രാദ്ധം ഊട്ടുന്നതിന് തയ്യാറായി ഇവിടെ വന്നിട്ടുണ്ടെന്നുള്ള വിവരം അറിഞ്ഞിരുന്നിട്ടുകൂടിയും അവിടുന്ന് ഇത്ര വളരെ ബദ്ധപ്പാടോടുകൂടി സീതയുടെ കയ്യിൽനിന്ന് സൈകതപിണ്ഡം സ്വീകരിച്ചതെന്തിന്?

ദശരഥൻ—അതിന് കാരണമുണ്ട്. അല്ലയോ രാമ! ഗതിയടയാത്ത പിതൃക്കളുടെ കഥ വളരെ ദയനീയമാണ്. അവർ അനുഭവിക്കുന്ന കഷ്ടപ്പാടുകൾ അനല്പങ്ങളത്രെ. അതിനാൽ ഒരു നിമിഷം മുമ്പായിട്ടെങ്കിലും അതിൽനിന്ന് രക്ഷപ്പെടണം എന്നാണ് അവരുടെ വിചാരം. മാത്രമല്ല ഗയാശ്രാദ്ധം എന്നത് അത്ര എളുപ്പത്തിൽ സാധിക്കാവുന്ന ഒരു കാര്യമല്ല. അതിന് പലപല വിഘ്നങ്ങളും, ആരായാലും ശരി, സംഭവിച്ചേക്കും. അതിനാൽ പിതൃക്കൾ ഗയാശ്രാദ്ധം സ്വീകരിക്കുവാൻ വളരെ ബദ്ധപ്പാടോടെ നില്ക്കുകയാണ്. സമാധാനവും ക്ഷമയും ഒന്നും അവർക്കുണ്ടാകുന്നതല്ല. നിന്റെ ശ്രാദ്ധാദികൾക്കിടയ്ക്ക് വല്ല വിഘ്നവും വന്നുപോയെങ്കിലോ എന്ന് വിചാരിച്ചാണ് ഞാൻ ബദ്ധപ്പാടോടുകൂടി സീതാദേവിയുടെ പിണ്ഡം വേഗം സ്വീകരിച്ചത്. അതുകൊണ്ടുതന്നെ ഞാൻ പരമതൃപ്തനായും ഭവിച്ചിരിക്കുന്നു.

---

ശ്രീരാമൻ ഇതു കേട്ടതിനുശേഷം പ്രേതശിലയിൽ പിണ്ഡംവെച്ചു ബലിയിട്ടു; ധർമ്മാരണ്യത്തിൽ ഒന്നു കൂടി ഒരു നൂറു പായസപിണ്ഡം സമർപ്പിച്ചു; വടശ്രാദ്ധവും അക്ഷയതീർത്ഥസ്നാനവും ഈ മൂന്നു സ്ഥാനങ്ങളിലും സന്ധ്യാപാസനയും നടത്തി; ഒടുവിൽ ഗദാധരനെ പൂജിച്ച് അക്ഷയവടവന്ദനവും വിഷ്ണുപാദപൂജയും നിർവ്വഹിച്ച് അവിടെനിന്നും പുറപ്പെട്ടു. ഈവക ക്രി

യാദികൾക്കായി ശ്രീരാമാദികൾ ഗയയിൽ മൂന്നുമാസക്കാലം താമസിക്കേണ്ടതായിവന്നു. ഗയയിൽ ശ്രീരാമൻെറ പുഷ്പകവിമാനം നിൎത്തിയിരുന്ന സ്ഥലം പിന്നീട് രാമഗയയെന്ന പേരിൽ പ്രസിദ്ധമായി ഭവിച്ചിട്ടുണ്ട്. അവിടെ ശ്രീരാമസ്വാമിയാൽ ഉണ്ടാക്കപ്പെട്ട രാമേശ്വരവും രാമതീൎത്ഥവും ഇന്നും വിശേഷേണ ശോഭിക്കുകയും ചെയ്യുന്നു.

പിന്നെ ഫൽഗുനിനദിയും ഗംഗാനദിയുംകൂടി ചേരുന്ന സംഗമസ്ഥാനത്ത് സ്നാനംചെയ്തു അവിടെനിന്നും പുറപ്പെട്ടു മുൽഗല മഹൎഷിയുടെ പുതിയ ആശ്രമത്തിൽ പ്രവേശിച്ചു. ഇവിടെ രാമതീൎത്ഥവും ലക്ഷ്മണതീൎത്ഥവും ഭരതതീൎത്ഥവും ശത്രുഘ്നതീൎത്ഥവും ഉണ്ടാക്കി. അവ ഇന്നും അവിടെ സുപ്രസിദ്ധങ്ങൾതന്നെ.

ഉത്തരവാഹിനി—ഇവിടെനിന്ന് ശ്രീരാമാദികൾ ഉത്തരവാഹിനിയിലേക്കാണ് ചെന്നത്. അവിടെ ഗംഗാനദി ഉത്തരവാഹിനിയായി പ്രവഹിക്കുന്നു. ഈ ഉത്തരവാഹിനിയുടെ തീരത്തിലായി വില്വേശ്വരം എന്ന ഒരു പൎവ്വതവും ആ പൎവ്വതത്തിൽ വിശ്വനാഥം എന്ന ഒരു ക്ഷേത്രവും ഉണ്ട്. ഈ ക്ഷേത്രത്തിലെ പരമശിവനെ ലങ്കാധിപനായിരുന്ന ദശമുഖരാവണൻ പ്രതിഷ്ഠിച്ചതാണ്. ശ്രീരാമൻ ഈ പരമശിവനെ ദൎശനംചെയ്തു അവിടെനിന്നും പുറപ്പെട്ടു ഗംഗയും കാളിന്ദിയും സമുദ്രത്തിൽ ചേരുന്ന സംഗമസ്ഥാനത്ത് സ്നാനംചെയ്തും കിഴക്കൻസമുദ്രത്തിൻെറ തീരത്തിലുള്ള പലപല പുണ്യതീൎത്ഥങ്ങളിൽ സ്നാനംചെയ്തും ദിവ്യക്ഷേത്രങ്ങളിൽ ദൎശനംകഴിച്ചും പോന്ന് ഗോദാവരീതീരത്തിലെത്തി സപ്തസംഗമങ്ങളിലും * സ്നാനംചെയ്തു.

അവിടെനിന്ന് ശ്രീരാമസ്വാമി, ദക്ഷിണാഭിമുഖമായി എഴുന്നള്ളി മത്സ്യതീൎത്ഥം, കൃഷ്ണാനദി, പാനകം എന്ന നാരസിംഹം മുതലായവ കടന്നു കൃഷ്ണാനദി സമുദ്രത്തിൽ ചേരുന്ന സംഗമസ്ഥാനത്തെത്തി സ്നാനംചെയ്തു ശ്രീശൈലം എന്ന പൎവ്വതത്തിലേയ്ക്കു പോയി. ഇവിടെയാണ് "മല്ലികാൎജ്ജുനം" എന്ന ശിവലിംഗം. ഭഗവാൻ + നീലഗംഗയിൽ സ്നാനംചെയ്തു, മല്ലികാൎജ്ജുനനെ ദൎശനംകഴിച്ചശേഷം ശ്രീശൈലശൃംഗത്തിലും പോയി. അതിൽ പിന്നെ ശ്രീശൈലശിഖരത്തിൽ നിന്നുത്ഭവിക്കുന്ന ഭ്രമരകുണ്ഡം, ഭീമകുണ്ഡം (ഇവ രണ്ടു തീൎത്ഥങ്ങളാണ്.) തുംഗഭദ്രാനദിയുടെ സംഗമസ്ഥാനമായ നിവൃത്തിസംഗമം, മഹാനദീസരോവരമായ വേനാശിനി, നരസിംഹമൂൎത്തിക്ഷേത്രമായ അഹോബലം, പുഷ്പഗിരിയിലെ പിനാകിതീൎത്ഥം, പമ്പാസരസ്സ് മുതലായ തീൎത്ഥങ്ങളേയും ക്ഷേത്രങ്ങളേയും കടന്ന് അവിടങ്ങളിലെല്ലാം വിധിപ്രകാരമുള്ള കൎമ്മങ്ങളുംചെയ്തു ഈ സംഘം കിഷ്കിന്ധയിൽ എത്തി.

---

* ഗോദാവരി നദി ഏഴുകൈവഴികളായി പിരിഞ്ഞാണ് സമുദ്രത്തിൽ ചേരുന്നത്. ഈ ഏഴ് കൈവഴികളുടെ സംഗമസ്ഥാനത്തെയാണ് "സപ്തസംഗമങ്ങൾ" എന്നു പറയുന്നത്. ഗോദാവരീതീരത്തിൽ രാമഗിരി എന്നപേരായി ഒരുപൎവ്വതത്തെപ്പറ്റി ശ്രീരാമൻ ഉണ്ടാക്കിയതായി കാണുന്നുണ്ട്.

+ ശ്രീശൈലത്തിൻെറ അടിവാരത്തിൽക്കൂടെ ഒഴുകുന്ന കൃഷ്ണാനദിതന്നെയാണ് നീലഗംഗ. ശ്രീശൈലത്തിൻെറ കൊടുമുടി കാണുവാൻ പുനൎജ്ജന്മം ഇല്ലെന്നാണ് വെച്ചിട്ടുള്ളത്.

കിഷ്കിന്ധ—ഇവിടെവെച്ച് ശ്രീരാമൻ പ്രവർഷണപർവ്വതത്തിലെ രാമഗുഹയെ കൗതുകത്തോടു പുഞ്ചിരിയോടുകൂടി സീതാദേവിക്ക് കാണിച്ചുകൊടുത്തു. തദനന്തരം അവിടെനിന്ന് പുറപ്പെട്ട് ദചിതിവജ്രഭൂമികണ്ഡത്തിൽ സ്നാനംചെയ്ത്, സുബ്രഹ്മണ്യനെ വണങ്ങി അഗസ്ത്യകുണ്ഡം, കനകഗിരി മുതലായവയെ പിന്നിട്ട് വെങ്കിടാദ്രിയിലേക്ക് പോയി.

വെങ്കിടാദ്രി അല്ലെങ്കിൽ തിരുപ്പതി—വെങ്കിടാദ്രി എന്ന് പറയുന്നതുതന്നെയാണ് തിരുപ്പതി. അവിടെവെച്ച് വെങ്കിടാചലപതിയായ ഗോവിന്ദരാജനെ വണങ്ങി കപിലധാരസ്നാനവും തീർത്ഥശ്രാദ്ധവും നടത്തി ശേഷാചലത്തിലേക്ക് പോയി.

ശേഷാചലം—ശേഷാചലത്തിൽ എത്തി അവിടെയുള്ള ശേഷപുഷ്കരിണിയിൽ സ്നാനംചെയ്ത് വെങ്കിടേശനെ പൂജിച്ച് പഞ്ചതീർത്ഥസ്നാനംനടത്തി സുവർണ്ണമുഖരി എന്ന പേരോടുകൂടിയ നദിയുടെ തീരത്തിൽ സ്ഥിതിചെയ്യുന്ന കാളഹസ്തിയിലേക്ക് തിരിച്ചു.

കാളഹസ്തി—ഇവിടെ മുൻപത്തെപോലെയുള്ള തീർത്ഥസ്നാനവും ദേവദർശനവും പൂജാദിക്രിയകളും മറ്റും കഴിച്ചശേഷം പോയത് കാഞ്ചീപുരത്തിലേയ്ക്കാണ്.

കാഞ്ചീപുരം—ശിവകാഞ്ചി, വിഷ്ണുകാഞ്ചി ഇങ്ങിനെ കാഞ്ചീപുരംതന്നെ രണ്ടായിട്ടുണ്ട്. കാഞ്ചി ശിവനും വിഷ്ണുവിനും വളരെ പ്രിയമായ പുരമാകുന്നു. ഇവിടെവെച്ച് ശ്രീരാമൻ ഏകാംബരനാഥനേയും കാമാക്ഷീദേവിയേയും പൂജിച്ചതിൽപിന്നെ വേഗവതിയിൽ സ്നാനംചെയ്ത് വരദരാജനേയും വണങ്ങി. അതിൽപിന്നെ പൂഷാവ് എന്നും വിധാതാവ് എന്നും പറയപ്പെടുന്ന രണ്ടു പക്ഷികളുടെ സന്നിധാനംകൊണ്ട് സുപ്രസിദ്ധമായിത്തീർന്നിരിക്കുന്ന പക്ഷിതീർത്ഥത്തിൽപോയി ആ രണ്ടു പക്ഷികളേയും വന്ദിച്ച് ക്ഷീരനദിയിൽ(പാലാറിൽ) സ്നാനംചെയ്ത് ശ്രീവിക്രമസ്വാമിയെ വണങ്ങി അരുണാചലത്തിലേയ്ക്കും (തിരുവണ്ണാമല) അവിടെനിന്ന് മണിമുക്താനദിയുടെ തീരത്തിലുള്ള വൃദ്ധാചലത്തിലേയ്ക്കും അവിടെവെച്ച് വൃദ്ധാചലേശ്വരനെ പൂജിച്ചശേഷം വടപാലക്ഷേത്രത്തിലേയ്ക്കും, അവിടെനിന്ന് ശ്രീമുഷ്ണിയിലേക്കും പോയി.

ചിദംബരം—ശ്രീമുഷ്ണിയിൽ സന്നിധാനം ചെയ്തരുളുന്നത് യജ്ഞവരാഹമൂർത്തിയാണ്. അവിടെവെച്ച് ആ ദേവനെ പൂജിച്ചശേഷം സുപ്രസിദ്ധമായ ചിദംബരത്തിൽ എത്തി. ചിദംബരരഹസ്യങ്ങൾ ദർശിച്ചും നടരാജനെ വണങ്ങിയും അവിടെ മൂന്നുദിവസം താമസിച്ച്, കാവേരിയെ തരണംചെയ്ത് സിംഹക്ഷേത്രത്തിലെ ബ്രഹ്മപുരേശനേയും വൈദ്യനാഥനേയും വണങ്ങി ശ്വേതാരണ്യത്തിലെ ശംഖമുഖിയിൽ സ്നാനംചെയ്ത് ഛായാവനം, ഗൌരീമയൂരം, വേദാരണ്യം മദ്ധ്യാർജ്ജുനം ഇവിടങ്ങളിൽക്കൂടെ പോയി വൃദ്ധകാവേരിസ്നാനംകഴിച്ച് കുംഭകോണത്തെത്തി. അവിടെനിന്നു വൃന്ദാവനം, സാരനാഥം, അഗ്രശിരസ്സ്, ജയപാലപുരം ഇവിടങ്ങളിൽക്കൂടെ നവപാഷാണത്തിൽചെന്ന് അവിടെ തീർത്ഥസ്നാനംചെയ്തശേഷം നവഗ്രഹങ്ങളെ വണങ്ങി ദേവീപത്തനത്തിൽപോയി വേതാളതീർത്ഥത്തിലും ദക്ഷിണോദധിയുടെ ഭൈരവതീർത്ഥത്തിലും സ്നാനംചെയ്ത് രാമേശ്വരത്തേയ്ക്കു ചെന്നു.

രാമേശ്വരം—ഇവിടെവെച്ച് ലക്ഷ്മണതീർത്ഥം, രാമതീർത്ഥം, അഗ്നിതീർത്ഥം, ധനുഷ്കോടിതീർത്ഥം, ജടായുതീർത്ഥം, തുടങ്ങിയുള്ള തീർത്ഥങ്ങളിലെല്ലാം സ്നാനംചെയ്ത് ശിവലിംഗങ്ങളെ പൂജിച്ചു. ആദ്യമായി ഹനുമാനാൽ കൊണ്ടുവരപ്പെട്ട ശിവലിംഗത്തെത്തന്നെയാണ് പൂജിച്ചത്. രണ്ടാമതായേ തന്നാൽ പ്രതിഷ്ഠിതമായ രാമേശ്വരനെ പൂജിക്കുകയുണ്ടായുള്ളു. താൻ കാശിയിൽനിന്ന് കൊണ്ടുവന്നിട്ടുള്ള ഗംഗാജലമെല്ലാം അവിടെ അഭിഷേകംചെയ്തു. അതിനുശേഷം അവിടെ തന്റെ വില്ലിന്നഗ്രംകൊണ്ട് കോടിതീർത്ഥം എന്ന പേരോടുകൂടിയ ഒരു തീർത്ഥവും ഉണ്ടാക്കി. ഇതിനെല്ലാംകൂടി ശ്രീരാമാദികൾ ഒരു മാസത്തിലധികംകാലം രാമേശ്വരത്ത് താമസിക്കേണ്ടതായിവന്നു. അതിൽപിന്നെ വിമാനംവഴി എല്ലാവരും ദർഭശയനം, നിക്ഷേപികാജലം, താമ്രപർണ്ണിയും സമുദ്രവും തമ്മിൽചേരുന്ന സംഗമസ്ഥാനം ഇവിടങ്ങളിലെല്ലാം പോയി സ്നാനപൂജാദികർമ്മംചെയ്തു തൃച്ചെന്തൂരിൽ എത്തി.

തൃച്ചെന്തൂർ—ശ്രീരാമൻ ഇവിടെ സമുദ്രതീരത്തിൽ സന്നിധാനം ചെയ്തരുളുന്ന സുബ്രഹ്മണ്യസ്വാമിയെ വണങ്ങി, താമ്രപർണ്ണീതീരത്തിൽ കൂടെത്തന്നെ ചെന്ന് "വെങ്കിടനാഥന്മാർ" എന്നു പറയപ്പെടുന്ന ഭൂദേവന്മാരെയും സന്ദർശിച്ച് നോളിരാമയും പിന്നിട്ട് കന്യാകുമാരിയിൽ എത്തി.

കന്യാകുമാരി—കയ്യിൽ വരണമാലയോടുകൂടി തന്റെ വരവിനെ കാത്തുകൊണ്ടിരിക്കുന്ന കന്യാകുമാരിയെ ദർശനംചെയ്ത് ഭഗവാൻ ഇങ്ങനെ ചോദിച്ചു:—

ശ്രീരാമൻ—"അല്ലയോ സുവ്രതെ! നിനക്ക് വേണ്ട വരത്തെ വരിച്ചുകൊള്ളുക. ഞാൻ നിന്നിൽ പ്രസാദത്തോടു കൂടിയവനായിരിക്കുന്നു.

കന്യാകുമാരി—പ്രഭോ രാമചന്ദ്ര! ഞാൻ ഈ പ്രദേശക്കാരിയായ ഒരു മുനിപുത്രിയാണ്. എന്നെ സുസേന്ദ്രന് കല്യാണം കഴിച്ചു കൊടുക്കുവാനായി പിതാവ് നിശ്ചയിക്കുകയുണ്ടായി. മാതാവ് വിവാഹത്തിനുവേണ്ട ഒരുക്കങ്ങളെല്ലാം കൂട്ടുകയുംചെയ്തു. വരനായി തിരഞ്ഞെടുക്കപ്പെട്ട സുസേന്ദ്രൻ തന്നെ ഇതാ ഇവിടെനിന്നു ഒരു യോജനയ്ക്കു അപ്പുറം എത്തിത്താമസിക്കുന്നുണ്ട്. ഇങ്ങനെയിരിക്കെയാണ് തിരുവടിയുടെ എഴുന്നള്ളത്തുണ്ടെന്നുള്ള വർത്തമാനം ഞാൻ കേട്ടത്. എനിക്കു തിരുവടിതന്നെ വരനായിരിക്കണം എന്നാണാഗ്രഹം. അതിനാൽ അച്ഛൻ തീർച്ചപ്പെടുത്തിയ ഈ വിവാഹത്തിനു ഞാൻ അനുകൂലിച്ചില്ല. ആ വിവരം അച്ഛൻ അറിഞ്ഞ ഉടനെ, നൈരാശ്യത്തിൽ നിന്നുണ്ടായ കോപത്തോടുകൂടി നിശ്ചയിച്ച വിവാഹം വേണ്ടെന്നുവെച്ചു; ആ വിവാഹാടിയന്തരത്തിനു ഒരുക്കിയ ആ സാമാനങ്ങളെല്ലാം എടുത്തു സമുദ്രത്തിൽ എറിഞ്ഞുകളയുകയും ചെയ്തു. സാമാനങ്ങളെല്ലാം കടപ്പുറത്ത് അതാ ചിതറിക്കിടക്കുന്നു. സുസേന്ദ്രൻ നിരാശാഭരിതനായി ഇപ്പോഴും ആ വന്നെത്തിയ സ്ഥലത്തുതന്നെ താമസിക്കുകയാണ്.

ഇത്രയും പറഞ്ഞുകേട്ടപ്പോൾ ശ്രീരാമനു കാര്യങ്ങൾ എല്ലാം നല്ലപോലെ മനസ്സിലായി; ഭഗവാൻ ഇങ്ങിനെ അരുളിച്ചെയ്തു:—"അല്ലയോ കുമാരി! നിന്റെ ആഗ്രഹം എനിക്ക് മനസ്സിലായി. എന്നാൽ ആ ആഗ്രഹം സാധിപ്പിക്കുവാൻ ഇപ്പോൾ നിവൃത്തി ഇല്ല. അയോദ്ധ്യാരാമന് ഭാര്യ ഒന്നേ

യുള്ളു. അതിനാൽ അടുത്ത ജന്മത്തിൽ ഞാൻ നിന്നെ എന്റെ ഭാര്യയായി സ്വീകരിച്ചുകൊള്ളാം. നിന്റെ പേർ ഇവിടെ രാമനാമമുള്ളേടത്തോളംകാലം വിഖ്യാതമായി ഭവിക്കും. *

ഇങ്ങിനെ കന്യകുമാരിയെ അനുഗ്രഹിച്ചുശേഷം ശ്രീരാമൻ സുചീന്ദ്രത്തെയ്ക്കു് (ശുചീന്ദ്രത്തെയ്ക്കു) പോയി പയോഷ്ണീസ്നാനം ചെയ്തു സ്ഥാണുമാലയസ്വാമിയെ വണങ്ങി. തിരുവനന്തപുരത്തു ചെന്നു് പത്മതീർത്ഥം, ശംഖതീർത്ഥം, ഇവയിൽ സ്നാനം ചെയ്തു് പത്മനാഭസ്വാമിയെ വണങ്ങിയശേഷം വക്കലയിലെയ്ക്കു പോയി ജനാർദ്ദനസ്വാമിയെ ദർശനം ചെയ്തു് അവിടെ നിന്നും പുറപ്പെട്ടു് പടിഞ്ഞാറെ കരയിൽകൂടെ ചെന്നു് ഘൃതമാല, കൃതമാല, സിന്ധു എന്നീ നദികളിൽ സ്നാനം ചെയ്തശേഷം താമ്രപർണ്ണീതടത്തിലുള്ള ക്ഷേത്രങ്ങളാകുന്നതെ ദർശിച്ചു് ദൈരാളതീർത്ഥം, ദക്ഷകാലപർവ്വതം, തെൻകാശി, ഇവയെ കടന്നു് ചമ്പകാരണ്യത്തിൽ ചെന്നു് ചിത്രഗംഗയിൽ സ്നാനം ചെയ്തു് ഹരിഹരന്മാരെ പൂജിച്ചു. അവിടെനിന്നു് മധുരയിൽ ചെന്നു് സുന്ദരേശസ്വാമിയേയും മീനാക്ഷിഅമ്മാളെയും, അവിടെനിന്നു് ശ്രീരംഗത്തു പോയി രംഗനാഥനേയും ജംബുകേശ്വരനേയും വണങ്ങി അവിനാശിയിൽകൂടെ ശ്രീരംഗപട്ടണത്തിൽ (മൈസൂരിൽ) എത്തി കാവേരിയിൽ സ്നാനം ചെയ്തു് രാമനാഥപുരത്തിലെയ്ക്കു യാത്ര ചെയ്തു. അവിടെ കുമാരധാരയിൽ സ്നാനം ചെയ്തു് (സുബ്രഹ്മണ്യത്തു്) സുബ്രഹ്മണ്യനെ പൂജിച്ചു് ഉഡുപ്പിവഴിയായി ശൃംഗേരിയിൽകൂടെ മൂകാംബിയിൽ എത്തി മൂകാംബികാദേവിയേയും മുണ്ഡേശ്വരനേയും പൂജിച്ചു് ഗോകർണ്ണത്തെയ്ക്കു കടന്നു. അവിടെ പരമശിവനെ വണങ്ങി, ഹരിഹരക്ഷേത്രം, മഹേന്ദ്രപർവ്വതം, കോലാപുരം, കരവീരപുരം, ശ്രീമഹാലക്ഷ്മീശ്വരക്ഷേത്രം, ഘടപ്രഭാതീർത്ഥം, കൃഷ്ണനദി, നിരാനദി, പാണ്ഡുരംഗക്ഷേത്രം, ചിത്രയോഗാനദി, ഭീമാനദി, പ്രേമാപുരം, നളദുർഗ്ഗം, തുലജാപുരം, മാണിക്യാംബികാക്ഷേത്രം, യോഗീശ്വരീവാടം, വൈജനാഥക്ഷേത്രം എന്നിങ്ങനെയുള്ള പുണ്യതീർത്ഥങ്ങളും മഹാക്ഷേത്രങ്ങളും കടന്നു്, ഗോദാവരിയുടെ വടക്കെക്കരയിൽ എത്തി അവിടെ രാമപുരി എന്ന ഒരു നഗരം നിർമ്മിച്ചു് മുൽഗലാശ്രമത്തിൽ പോയി, ബാണതീർത്ഥത്തിലും, സിന്ധുഫേനായിലും സ്നാനം ചെയ്തു് ബാധാപാസംഗമത്തിലെയ്ക്കു ചെന്നു. പിന്നെ പ്രതിഷ്ഠാനഗരം വഴി നൃസിംഹപുരത്തിലെത്തി അവിടുത്തെ നരസിംഹസ്വാമിയെ വന്ദിച്ചു് നിവാസപുരം, ആപൂപപുരം, കർമ്മസംഗമം, വിനതാസംഗമം, ജനസ്ഥാനം ഇവിടങ്ങളിൽകൂടെ ത്ര്യംബകക്ഷേത്രത്തിൽ എത്തി അവിടെ മൂന്നു ദിവസം താമസിച്ചു. പിന്നെ അവിടെനിന്നു പുറപ്പെട്ടു് സപ്തശൃംഗപർവ്വതം, അഗസ്ത്യാശ്രമം, സുതീക്ഷ്ണാശ്രമം, ദൈവലപുരം, ഘൃഷ്ണേശ്വരക്ഷേത്രം, ശിവതീർത്ഥം, വേ

---

* പണ്ടു് ഐരാവതനൻ ഭോഗപത്നിയായി കൊണ്ടു വച്ചിരുന്ന നാഗകന്യകയാണ് ഇപ്പോൾ കന്യാകുമാരിയായി ജനിച്ചിട്ടുള്ളതു്. ശ്രീരാമൻ ഭർത്താവായിരിക്കണമെന്ന മോഹം ആ കന്യകയ്ക്കു് അന്നുമുതല്ക്കു ഉണ്ടായിട്ടുള്ളതാണ്. ഈ കന്യാകുമാരിയാകട്ടെ, ശ്രീരാമന്റെ സ്വർഗ്ഗാരോഹണകാലംവരെ സുവ്രതയായി മനസാ ശ്രീരാമനെത്തന്നെ ധ്യാനിച്ചുകൊണ്ടിരുന്നു. പിന്നെ ശ്രീരാമന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം യോഗാഗ്നിയിൽ സ്വന്ത ശരീരത്തെ നശിപ്പിച്ചു ദ്വാപരയുഗത്തിൽ ജാംബവതിയെന്ന പേരോടുകൂടി ജാംബവാന്റെ പുത്രിയായി ജനിച്ചു് ഭഗവാൻ ശ്രീകൃഷ്ണന്റെ ധർമ്മപത്നി ആയിത്തീർന്നു. കന്യാകുമാരിക്ഷേത്രത്തിൽ ഇന്നും പൂജിച്ചുവരുന്നതു്, മേൽ പറഞ്ഞതുപോലെ വരണമാലയോടുകൂടി നില്ക്കുന്ന ദേവിയെയാണ്.

യുള്ളൂ. അതിനാൽ അടുത്ത ജന്മത്തിൽ ഞാൻ നിന്നെ എന്റെ ഭാര്യയായി സ്വീകരിച്ചുകൊള്ളാം. നിന്റെ പേർ ഇവിടെ രാമനാമമുള്ളേടത്തോളംകാലം വിഖ്യാതമായി ഭവിക്കും. *

ഇങ്ങിനെ കന്യാകുമാരിയെ അനുഗ്രഹിച്ചശേഷം ശ്രീരാമൻ ശുചീന്ദ്രത്തെക്കു (ശുചീന്ദ്രത്തെക്കു) പോയി പയോഷ്ണീസ്നാനംചെയ്തു സ്ഥാണുമാലയസ്വാമിയെ വണങ്ങി. തിരുവനന്തപുരത്തുചെന്ന് പത്മതീർത്ഥം, ശംഖതീർത്ഥം, ഇവയിൽ സ്നാനംചെയ്തു പത്മനാഭസ്വാമിയെ വണങ്ങിയശേഷം വർക്കലയിലേക്കു പോയി ജനാർദ്ദനസ്വാമിയെ ദർശനംചെയ്തു അവിടെനിന്നും പുറപ്പെട്ട് പടിഞ്ഞാറെ കരയിൽക്കൂടെ ചെന്ന് താമ്രമാല, കൃതമാല, സിന്ധു എന്നീ നദികളിൽ സ്നാനംചെയ്തശേഷം താമ്രപർണ്ണീതടത്തിലുള്ള ഗജേന്ദ്രമോക്ഷത്തെ ദർശിച്ച് വൈരാളതീർത്ഥം, മന്ദാകാരപർവ്വതം, തെൻകാശി, ഇവയെ കടന്ന് ചമ്പകാരണ്യത്തിൽചെന്ന് പിതൃഗംഗയിൽ സ്നാനം ചെയ്തു പിതൃക്കന്മാരെ പൂജിച്ചു. അവിടെനിന്ന് മധുരയിൽചെന്ന് സുന്ദരേശസ്വാമിയേയും മീനാക്ഷിഅമ്മാളേയും, അവിടെനിന്ന് ശ്രീരംഗത്തുപോയി രംഗനാഥനേയും ജംബുകേശ്വരനേയും വണങ്ങി അരിനാശിയിൽക്കൂടെ ശ്രീരംഗപട്ടണത്തിൽ (മൈസൂരിൽ) എത്തി ഹേമവതിയിൽ സ്നാനംചെയ്തു രംഗനാഥപുരത്തിലേക്കു യാത്രചെയ്തു. അവിടെ കുമാരധാരയിൽ സ്നാനം ചെയ്തു (സുബ്രഹ്മണ്യത്ത്) സുബ്രഹ്മണ്യനെ പൂജിച്ച് ഉടുപ്പിവഴിയായി ശൃംഗേരിയിൽക്കൂടെ മൂകാംബിയിൽ എത്തി മൂകാംബികാദേവിയേയും മുണ്ഡകേശ്വരനേയും പൂജിച്ച് ഗോകർണ്ണത്തേക്കു കടന്നു. അവിടെ പരമശിവനെ വണങ്ങി, ഹരിഹരക്ഷേത്രം, മഹേന്ദ്രപർവ്വതം, കോലാപുരം, കരവീരപുരം, ഗദാലക്ഷ്മീശ്വരക്ഷേത്രം, ഫലപ്രദതീർത്ഥം, കൃഷ്ണാനദി, നീരാനദി, പാണ്ഡുരംഗക്ഷേത്രം, ചിത്രഗംഗാനദി, ഭീമാനദി, പ്രേമാപുരം, നളദുർഗ്ഗം, തുലജാപുരം, മാണിക്യാംബികാക്ഷേത്രം, യോഗീശ്വരീപാടം, വൈജനാഥക്ഷേത്രം എന്നിങ്ങനെയുള്ള പുണ്യതീർത്ഥങ്ങളും മഹാക്ഷേത്രങ്ങളും കടന്ന്, ഗോദാവരിയുടെ പടിഞ്ഞാറെക്കരയിൽ എത്തി അവിടെ രാമപുരി എന്ന ഒരു നഗരം നിർമ്മിച്ച് മുൽഗലാശ്രമത്തിൽ പോയി, ബാണതീർത്ഥത്തിലും, സിന്ധുഫേനായിലും സ്നാനംചെയ്തു ബുധവാസംഗമത്തിലേക്കുചെന്നു. പിന്നെ പ്രതിഷ്ഠാനനഗരം വഴി നൃസിംഹപുരത്തിലെത്തി അവിടുത്തെ നരസിംഹസ്വാമിയെ വന്ദിച്ച് നിവാസപുരം, ആപൂരപുരം, കർദ്ദമസംഗമം, വിനതാസംഗമം, ജനസ്ഥാനം ഇവിടങ്ങളിൽക്കൂടെ ത്ര്യംബകക്ഷേത്രത്തിൽ എത്തി അവിടെ മൂന്നു ദിവസം താമസിച്ചു. പിന്നെ അവിടെനിന്നു പുറപ്പെട്ട് സപ്തശൃംഗപർവ്വതം, അഗസ്ത്യാശ്രമം, സുതീക്ഷ്ണാശ്രമം, ശൈലവപുരം, ഘൃഷ്ണേശ്വരക്ഷേത്രം, ശിവതീർത്ഥം, വേ

* പണ്ട് ഐരാവണൻ ഭോഗപത്നിയായി കൊണ്ടു വച്ചിരുന്ന നാഗകന്യകയാണ് ഇപ്പോൾ കന്യാകുമാരിയായി ജനിച്ചിട്ടുള്ളത്. ശ്രീരാമൻ ഭർത്താവായിരിക്കണമെന്ന മോഹം ആ കന്യകയ്ക്ക് അന്നുമുതല്ക്കേ ഉണ്ടായിട്ടുള്ളതാണ്. ഈ കന്യാകുമാരിയാകട്ടെ, ശ്രീരാമന്റെ സ്വർഗ്ഗാരോഹണകാലംവരെ സുവ്രതയായി മനസാ ശ്രീരാമനെത്തന്നെ ധ്യാനിച്ചുകൊണ്ടിരുന്നു. പിന്നെ ശ്രീരാമന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം യോഗാഗ്നിയിൽ സ്വന്ത ശരീരത്തെ നശിപ്പിച്ച് ദ്വാപരയുഗത്തിൽ ജാംബവതിയെന്ന പേരോടുകൂടി ജാംബവാന്റെ പുത്രിയായി ജനിച്ച് ഭഗവാൻ ശ്രീകൃഷ്ണന്റെ ധർമ്മപത്നി ആയിത്തീർന്നു. കന്യാകുമാരിക്ഷേത്രത്തിൽ ഇന്നും പൂജിച്ചുവരുന്നത്, മേൽ പറഞ്ഞതുപോലെ വരണമാല്യത്തോടുകൂടി നില്ക്കുന്ന ദേവിയെയാണ്.

ദഗിരി, വിന്ധ്യാക്ഷേത്രം, മഥുരാപുരം, ദേവവാടം, പയോഷ്ണീനദി, തപതീനദി, രാമഗിരി, രേവാനദി, നൎമ്മദാനദി, മഹീനദി, പ്രഭാസതീൎത്ഥം, സരസ്വതീനദി, സോമനാഥക്ഷേത്രം, സാഭ്രമതീനദി, രൈവതാചലം, ഗോമതീനദി, ദ്വാരാവതിപുരി എന്നിവയിലുള്ള നദികളെയും നഗരങ്ങളെയും ക്ഷേത്രങ്ങളെയും പൎവ്വതങ്ങളെയും കണ്ട് അവിടങ്ങളിലെല്ലാം വിധിപ്രകാരമുള്ള സൎവ്വകൎമ്മങ്ങളെയും നടത്തി പുഷ്കരത്തിലേയ്ക്കു പോയി. അവിടെ ചെയ്യേണ്ടതായ കൎമ്മങ്ങളെല്ലാം നിൎവ്വഹിച്ചശേഷം അവിടെനിന്നു നേരെ പുറപ്പെട്ടതു് വടക്കൻപ്രദേശത്തേക്കാണ്. പൃഥുതീൎത്ഥം, ജ്വാലാമുഖീതീൎത്ഥം, കൎമ്മനാശിനി മുതലായവയെ പിന്നിട്ട് വടക്കോട്ടു കരതോയാനദിവരെ യാത്രചെയ്തു. അവിടെനിന്നു അതിനെ തരണംചെയ്ത് വടക്കോട്ടു പോകുക ഉണ്ടായില്ല. * അവിടെനിന്ന് ദേവപ്രയാഗവഴി അളകനന്ദാനദിയുടെ തീരത്തുചെന്ന് ആ നദീതീരത്തിൽ കൂടിത്തന്നെ ബദരികാശ്രമത്തിൽ എത്തി.

ബദരികാശ്രമം — ഇവിടെ നരനാരായണന്മാർ സന്നിധാനംചെയ്യുന്നു. ഈ നരനാരായണന്മാരെ വിധിപ്രകാരം വന്ദിച്ചശേഷം കേദാരനാഥസ്വാമിയേയും വണങ്ങി ഹിമവൽപൎവ്വതത്തിലെ ഗോപഥംവഴി മാനസസരോവരത്തിലേക്ക യാത്രയായി. അവിടെ ചെന്ന് മാനസസരസ്സിലും ബിന്ദുസരസ്സിലും സ്നാനംചെയ്തതിനുശേഷം ഹിമവാങ്കലെ ബ്രഹ്മസഭയെ ദൎശനംചെയ്തു. വളരെ സന്തോഷത്തോടുകൂടി ബ്രഹ്മാവു് ഇവിടെവെച്ചാണ് തന്റെ കാമധേനുവിനെ ശ്രീരാമന് സമ്മാനമായി നൽകുകയുണ്ടായതു്. അവിടെനിന്ന് എല്ലാവരുംകൂടി കൈലാസശൈലത്തിലേയ്ക്കു പോയി.

കൈലാസം — കൈലാസത്തിൽവെച്ചു പരമശിവനും പാൎവ്വതീദേവിയുംകൂടി സീതാരാമന്മാരെ പലപ്രകാരത്തിലും പൂജിക്കുകയും പലപല ദിവ്യവസ്തുക്കൾ സമ്മാനിച്ച് അവരെ സല്ക്കരിക്കുകയും ചെയ്തു. പരമശിവൻ ശ്രീരാമന് ചിന്താമണിയെ സമ്മാനിച്ചതു് ഇവിടെവെച്ചാകുന്നു. ഇങ്ങിനെ കാമധേനുവും ചിന്താമണിയും ലഭിച്ചപ്പോൾ ശ്രീരാമൻ സീതാദേവിയുടെ അപേക്ഷപ്രകാരം കാമധേനുവെ ദേവിക്കായി കൊടുത്തു. അതിൽ പിന്നെ ഭാഗീരഥീതീരത്തിൽകൂടെ ശ്രീരാമാദികൾ ഹരിദ്വാരത്തിൽ എത്തി. അവിടെ ചെയ്യേണ്ടതെല്ലാം ചെയ്തു് അവിടെനിന്ന് പുറപ്പെട്ട് കുരുക്ഷേത്രം, ഇന്ദ്രപ്രസ്ഥം, മധുവനം, വൃന്ദാവനം, ഗോകുലം, ഗോവൎദ്ധനം, അവന്തിപുരം മഹാകാളക്ഷേത്രം, ഗജക്ഷേത്രം, സാഗരകൂപം, നൈമിശാരണ്യം, ഗോമതിനദി, ബ്രഹ്മാവൎത്തതടാകം എന്നീ തീൎത്ഥങ്ങളെയും ക്ഷേത്രങ്ങളെയും ദൎശിച്ച്, തന്റെ തീൎത്ഥയാത്ര ഒരുവിധം മതിയാക്കി സ്വരാജ്യമായ അയോദ്ധ്യയിലേക്കു മടങ്ങി. ഇങ്ങിനെ അയോദ്ധ്യയിൽ എത്തിച്ചേൎന്ന സമയം ഭഗവാന്റെകൂടെ നാനാദേശവാസികളായി അനേകായിരം ജനങ്ങളും ഉണ്ടായിരുന്നു. അവരെയെല്ലാം അയോദ്ധ്യയിൽ അഞ്ചുദിവസം താമസിപ്പിച്ചു സല്ക്കരിച്ചതിനുശേഷം അവരവരുടെ രാജ്യങ്ങളിലേയ്ക്കു യാത്രയാക്കി.

* കൎമ്മനാശിനിയെ സ്പൎശിക്കുന്നതും കരതോയാനദിയെ തരണംചെയ്യുന്നതും ധൎമ്മലോപത്തിന് കാരണമായിത്തീരുമെന്നാണ് വെച്ചിട്ടുള്ളതു്. അതിനാലായിരിക്കണം ഭഗവാൻ ശ്രീരാമചന്ദ്രസ്വാമി കരതോയാനദിയെ തരണംചെയ്യാതെയിരുന്നതു്.

## അശ്വമേധം.

മേൽ വിവരിച്ചവിധം തീർത്ഥയാത്ര കഴിഞ്ഞ് മടങ്ങിവന്നതിന്റെശേഷം ഒരുദിവസം ശ്രീരാമൻ ആസ്ഥാനമണ്ഡപത്തിൽ എഴുന്നള്ളിയിരുന്ന് എല്ലാവരും കേൾക്കത്തക്കവിധം വസിഷ്ഠമഹർഷിയോടായി ഇങ്ങിനെ പറഞ്ഞു:— "ഗുരോ! കുംഭോദരമഹർഷിയുടെ നിർദ്ദേശപ്രകാരം നാം ഇതാ തീർത്ഥയാത്ര കഴിച്ച് തിരിച്ചെത്തിയിരിക്കുന്നു. അദ്ദേഹം നിർദ്ദേശിച്ചിട്ടുള്ള മറ്റൊരു സംഗതി അശ്വമേധയാഗമാണ്. ആ യാഗം ഇനി ഒട്ടും താമസിയാതെതന്നെ കഴിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അതിനാൽ അശ്വമേധയാഗത്തിന്നു വേണ്ട ഒരുക്കങ്ങളെല്ലാം അങ്ങുതന്നെ ആളായിനിന്ന് ലക്ഷ്മണനെക്കൊണ്ടു തയ്യാറാക്കിക്കണം."

ശ്രീരാമന്റെ ഹിതമറിഞ്ഞ് വസിഷ്ഠമഹർഷി അശ്വമേധത്തിന്നു വേണ്ട സാമാനങ്ങൾ സംഭരിക്കുവാനും മറ്റ് ഒരുക്കങ്ങൾ ചെയ്യാനും ലക്ഷ്മണനെ വേണ്ടതുപോലെ ഉപദേശിച്ചു. വസിഷ്ഠമഹർഷിയുടെ ആജ്ഞാനുസരണംതന്നെ യാഗത്തിന്നു വേണ്ടതെല്ലാം ലക്ഷ്മണൻ ക്ഷണേന തയ്യാറാക്കുകയുംചെയ്തു. അടുത്തുണ്ടായ ശുഭമുഹൂർത്തത്തിൽതന്നെ ഭാരതചക്രവർത്തിയായ ശ്രീരാമൻ സഹധർമ്മചാരിണിയായ സീതയോടുകൂടി യാഗദീക്ഷയും ആരംഭിച്ചു. ഇതിന്നു മുമ്പായി വസിഷ്ഠൻതുടങ്ങിയുള്ള പൂജ്യപാദന്മാർക്കെല്ലാം പലവിധ സമ്മാനങ്ങൾ നൽകി അവരെയെല്ലാം സന്തോഷിപ്പിച്ചു. താനും ദിവ്യവസ്ത്രങ്ങളാലും ദിവ്യാഭരണങ്ങളാലും അലംകൃതനായി മുത്തുമണികൾകൊണ്ട് ഉണ്ടാക്കപ്പെട്ട ഒരു സ്വസ്തികാസനത്തിൽ വസിഷ്ഠാജ്ഞപ്രകാരം ആസനസ്ഥനായി; സീതാദേവിയെ വരുത്തി ഇടത്തുവശത്തും ഇരുത്തി. അതിന്നുശേഷം വസിഷ്ഠൻ ശ്രീരാമനെക്കൊണ്ട് ആദ്യം ഗണപതി മുതലായ ദേവന്മാരെ പൂജിപ്പിച്ചു. പുണ്യാഹംകഴിച്ച് വേദിമാരെ ശുദ്ധമാക്കി വസിഷ്ഠമഹർഷിതന്നെ ശ്രീരാമന്നും സീതയ്ക്കും യാഗദീക്ഷയെ പ്രദാനംചെയ്തു. ശ്രീരാമന്റെ അശ്വമേധത്തിന് അദ്ധ്വര്യു സൂര്യവംശത്തിന്റെ കുലഗുരുവായ വസിഷ്ഠൻതന്നെയും, ബ്രഹ്മാവ് സാക്ഷാൽ ബ്രഹ്മാവും, ഹോതാവ് ഗാധിപുത്രനായ വിശ്വാമിത്രനും, ഉൽഗാതാവ്, വൈദേഹന്മാരുടെ പുരോഹിതനായ ശതാനന്ദനും, ശമിതാവ് യമനും ആയിരുന്നു. ഋത്വിക്കുകളായി കശ്യപൻ മുതലായ പതിനാറു മഹാത്മാക്കളെയാണ് ശ്രീരാമൻ വരിച്ചത്. പിന്നെ ശ്യാമകർണ്ണനായൊരു അശ്വത്തെ ഭൂപ്രദക്ഷിണത്തിന്നായി പറഞ്ഞയച്ചു. ആ അശ്വത്തിന്റെ നെററിമേൽ സ്വർണ്ണപ്പട്ടയിൽ ഇങ്ങിനെ ഒരു വിജ്ഞാപനം എഴുതി പററിച്ചിരുന്നു:— "എല്ലാ രാജാക്കന്മാരും അറിയേണ്ടതെന്തെന്നാൽ ഈ കുതിര കോസലാധിപനായ അയോദ്ധ്യാരാജന്റെ യജ്ഞാംശമായ അശ്വമാകുന്നു. ഇതിനെ ഇപ്പോൾ ഭൂപ്രദക്ഷിണംചെയ്യാനായി വിട്ടിരിക്കുകയാണ്. ഏതൊരാൾ രാമന്നു കപ്പംകൊടുത്തു സാമന്തരാജാവായിരിക്കുവാൻ ഇഷ്ടപ്പെടുന്നില്ലയോ; ആ ബലവാൻ ഈ കുതിരയെ പിടിച്ചു കെട്ടിക്കൊള്ളട്ടെ. അല്ലാത്തപക്ഷം കപ്പംകൊടുത്ത് സാമന്തരാജാവായിരിക്കുവാൻ ഇഷ്ടപ്പെടുന്നവർ കുടുംബാംഗങ്ങളോടും ബന്ധുമിത്രാദികളോടും പൌരന്മാരോടും സൈന്യങ്ങളോടുംകൂടി ഈ യജ്ഞാശ്വത്തിന്റെ പിന്നാലെതന്നെ അയോദ്ധ്യയിലെ യജ്ഞഭൂമിയിലേയ്ക്കു വന്നുകൊള്ളുക."

യജ്ഞവാടത്തിൽ വേണ്ടതെല്ലാം കാമധേനുവും ചിന്താമണിയുംകൂടി നിവൃത്തിച്ചിരുന്നതിനാൽ അവിടെ യാതൊന്നിനും യാതൊരു ലോപവും ഇല്ലാതായി. അന്ത്യജന്മാൎക്കുകൂടെയും ശ്രീരാമന്റെ യാഗശാലയിൽ ശരിയായ സ്ഥാനം ഉണ്ടായിരുന്നു.

ശ്യാമകൎണ്ണൻ നാലുപാടും ചുററി സഞ്ചരിച്ചു. അതിനെ തടയുവാനൊ പിടിച്ചുകെട്ടുവാനൊ ആരും ഉണ്ടായില്ല. എന്നുമാത്രമല്ല, അതു് ഏതേതു രാജ്യങ്ങളിൽകൂടെ കടന്നുപോയൊ അതാതു രാജ്യങ്ങളിൽ ഉണ്ടായിരുന്നവരെല്ലാം ശ്രീരാമന്റെ വാത്സല്യപൂൎവ്വമായ ക്ഷണം അനുസരിച്ചു കുതിരയുടെ പിന്നാലെകൂടി അയോദ്ധ്യയിലെ യാഗഭൂമിയിൽ എത്തിച്ചേരുകയുംചെയ്തു. ഇങ്ങിനെ ശ്യാമകൎണ്ണൻ എല്ലാ ദിക്കിലും സഞ്ചരിച്ചു് അയോദ്ധ്യയിൽ മടങ്ങി എത്തിയപ്പോഴയ്ക്കും അതിന്റെ പിന്നാലെ ലക്ഷം ലക്ഷം കണക്കായി ജനക്കൂട്ടവും ഉണ്ടായിരുന്നു. കുതിരയേയും ഇവരേയും എല്ലാം അയോദ്ധ്യാവാസികൾ ലക്ഷ്മണന്റെ നേതൃത്വത്തിൽ വളരെ കേമമായി എതിരേററു സല്ക്കരിച്ചു.

അശ്വത്തിന്റെ പിന്നാലെ എത്തിച്ചേൎന്ന രാജാക്കന്മാൎക്കും അവരുടെ പരിവാരങ്ങൾക്കും പുറമെ ശ്രീരാമന്നു് ഉപകാരംചെയ്തവരായ പക്ഷിരാട്ട് സമ്പാതി, നിഷാദപ്രമാണി ഗുഹൻ, ഹനുമൽപുത്രൻ മകരധ്വജൻ, ലങ്കാധിപൻ വിഭീഷണൻ, കിഷ്കിന്ധാധിപൻ സുഗ്രീവൻ, വായുപുത്രൻ ഹനുമാൻ ഇവരും ഗന്ധൎവ്വന്മാർ, കിന്നരന്മാർ, അപ്സരസ്സുകൾ, ലോകപാലന്മാർ, ദിക്പാലന്മാർ, പാതാളവാസികൾ, യക്ഷന്മാർ, നാഗന്മാർ, ഇവരും, ജംഗമരൂപങ്ങൾ ധരിച്ച ഗ്രഹങ്ങൾ, ഋതുക്കൾ, സംവത്സരങ്ങൾ, രാത്രികൾ, നക്ഷത്രങ്ങൾ, തിഥികൾ, വാരങ്ങൾ, യോഗങ്ങൾ, കരണങ്ങൾ, പൎവ്വതങ്ങൾ, വൃക്ഷങ്ങൾ, സമുദ്രങ്ങൾ, നദങ്ങൾ, സരസ്സുകൾ, നദികൾ, പൊയ്കകൾ, കൂപങ്ങൾ, കുളങ്ങൾ, തീൎത്ഥങ്ങൾ, മുതലായവയും എത്തിച്ചേൎന്നു. ഇവരുടെ ആകെയുള്ള സംഖ്യ ഒരുവിധത്തിലും നിൎണ്ണയിക്കവഹിയാ. മണലിൻതരികളെയും, വാനിൽനക്ഷത്രങ്ങളെയും, ജലത്തിൻ ബിന്ദുക്കളേയും എണ്ണി കണക്കാക്കാമെങ്കിൽ മാത്രമെ ശ്രീരാമാശ്വമേധയാഗത്തിന്ന് സന്നിഹിതരായിരുന്ന ജനങ്ങളുടെ ഒരു ഏകദേശക്കണക്കെങ്കിലും എടുക്കുവാൻ സാധിക്കുകയുള്ളൂ.

## കുംഭോദരനും ശ്രീരാമനും.

ഇങ്ങിനെ മററുയാഗംപോലെ മഹാകേമമായി ഭവിച്ച ശ്രീരാമാശ്വമേധത്തിന്ന്, മുമ്പ് ശ്രീരാമനിൽ പാപം ആരോപിച്ച ആ കുംഭോദരമുനിയും പുറപ്പാടായി. അദ്ദേഹം അയോദ്ധ്യയിൽ എത്തി. കുംഭോദരമഹൎഷിയുടെ വരവു് കണ്ടസമയം, ഈ അപകടക്കാരൻ ഇനിയും എന്തെല്ലാം അപകടങ്ങളാണാവോ ഉണ്ടാക്കിത്തീൎക്കുക എന്നു വിചാരിച്ചു് എല്ലാവരും വളരെ വിഷാദിച്ചു. കുംഭോദരനാകട്ടെ സ്പഷ്ടമായി കാണാമായിരുന്ന ഈ വക പരിഭ്രമങ്ങളെ തെല്ലും വകവെയ്ക്കാതെ, ഒരൊന്നും കണ്ടില്ല എന്ന ഭാവത്തിൽ നേരെ യാഗശാലയിലേയ്ക്കുതന്നെ കടന്നുചെന്നസമയം ശ്രീരാമനും സീതാദേവിയും എഴുന്നേററുചെന്നു്, ആ മുനിവൎയ്യനെ സാഷ്ടാംഗം നമസ്കരിച്ചു് എതിരേററു കൂട്ടിക്കൊണ്ടുപോയി. യാഗശാലയിൽ എത്തിയശേഷം കുംഭോദരൻ ശ്രീരാമനേയും നമസ്കരിച്ചു. അതുകണ്ടു്:—

ശ്രീരാമൻ — അല്ലയോ മുനിസത്തമ! രാവണനെ നിഗ്രഹിച്ച മഹാപാപിയായ ഞാൻ അങ്ങയുടെ ഇപ്രകാരമുള്ള വന്ദനത്തിന് അർഹനല്ല.

ശ്രീരാമന്റെ ഈ പരുഷവാക്യം ആ മുനിശ്രേഷ്ഠന്റെ മനസ്സിൽ പുണ്ണിൽ കൊള്ളിയെന്നപോലെ തറച്ചു. അതുകൊണ്ട് അദ്ദേഹം പറഞ്ഞു:—

കുംഭോദരൻ — അല്ലയോ രാമ! അങ്ങ് ആരാണെന്ന് ഞാൻ നല്ലപോലെ മനസ്സിലാക്കിയിരിക്കുന്നു. അങ്ങയുടെ മായകൊണ്ട് ഇനി എന്നെ കളിപ്പിക്കുവാൻ ഭാവിക്കേണ്ട. അങ്ങയിൽ പാപവും പുണ്യവും രണ്ടും സ്പർശിക്കുകയില്ലെന്ന് എനിക്കറിയാം. സർവ്വപാപങ്ങളേയും നശിപ്പിക്കുന്ന ഗംഗ അങ്ങയുടെ തൃക്കാൽപെരുവിരലിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളതല്ലേ.

എങ്കിലും ഞാൻ അങ്ങയിൽ പാപം ആരോപിച്ചതു് യാതൊരു ദുഷ്ടവിചാരത്തോടുകൂടിയും അല്ലെന്ന് അങ്ങേയ്ക്കുതന്നെ അറിയാമല്ലോ. ഞാൻ അന്ന് അങ്ങിനെ ഒരു ദോഷാരോപണം ചെയ്തില്ലായിരുന്നു എന്നു വരികിൽ അങ്ങയുടെ തീർത്ഥയാത്രകൊണ്ട് ഭൂമി പാവനമായി ഭവിക്കുന്നതും അങ്ങയുടെ സൃഷ്ടിയായി നാട്ടിലെങ്ങും ക്ഷേത്രവും തീർത്ഥവും ഉണ്ടാകുന്നതും അവയുടെ സഹായത്തോടുകൂടി ജനങ്ങൾക്ക് അവരുടെ പാപപ്രക്ഷാളനം ചെയ്വാൻ സാധിക്കുന്നതും തീർത്ഥയാത്രയും അശ്വമേധയാഗവുംകൊണ്ട് അങ്ങയുടെ കീർത്തിവർദ്ധിക്കുന്നതും എങ്ങിനെയാണ്? എന്റെ അന്നത്തെ പ്രവൃത്തി ലോകോപകാരത്തിന്നായിക്കൊണ്ടാകയാൽ അതിനെ കൃപാദൃഷ്ടിയോടുകൂടി വീക്ഷണം ചെയ്യണമെന്ന് പ്രാർത്ഥിക്കുന്നു.

ഇങ്ങിനെ പറഞ്ഞതിന്നുശേഷം കുംഭോദരമഹർഷി ശ്രീരാമനെ അഷ്ടോത്തരശതനാമസ്തോത്രംകൊണ്ട് സ്തുതിച്ചു.

## ശ്രീരാമ
## അഷ്ടോത്തരശതനാമസ്തോത്രം.
### ഓം.

അസ്യശ്രീരാമചന്ദ്രനാമാഷ്ടോത്തരശതമന്ത്രസ്യ ബ്രഹ്മാഋഷിഃ-അനുഷ്ടുപ് ഛന്ദഃ. ജാനകീവല്ലഭഃ ശ്രീരാമചന്ദ്രോ ദേവതാ. ഓം ബീജം. നമഃ ശക്തിഃ. ശ്രീരാമചന്ദ്ര ഇതി കീലകം. ശ്രീരാമചന്ദ്രപ്രീത്യർത്ഥേ ജപേ വിനിയോഗഃ.

ഓം നമോ ഭഗവതേ രാജാധിരാജായ രാമായ പരമാത്മനേ ഹൃദയായ നമഃ.

ഓം നമോ ഭഗവതേ രാജാധിരാജായ പഞ്ചാശദ്വർണ്ണാത്മനേ ശിരസേ സ്വാഹാ.

ഓം നമോ ഭഗവതേ വിദ്യാധിരാജായ ഹയഗ്രീവായ ശിഖായൈ വഷട്.

ഓം നമോ ഭഗവതേ രഘുനന്ദനായാമിതതേജസേ കവചായ ഹും.

ഓം നമോ ഭഗവതേ ക്ഷീരാബ്ധിമദ്ധ്യസ്ഥായ നാരായണായ നേത്രത്രയായ വൌഷട്.

ഓം നമോ ഭഗവതേ സൽപ്രകാശായ രാമായ അസ്ത്രായ ഫട്.

ഇതി ഷഡംഗഃ.

ഏവം അംഗുലിന്യാസഃ കാര്യഃ.

അഥ ധ്യാനം.

മന്ദാരാകൃതിപുണ്യധാമവിലസദ്വക്ഷഃസ്ഥലം കോമളം
ശാന്തം കാന്തമഹേന്ദ്രനീലരുചിരാഭാസം സഹസ്രാനനം.
വന്ദേഹം രഘുനന്ദനം സുരപതിം കോദണ്ഡദീക്ഷാഗുരും
രാമം സർവ്വജഗൽസുസേവിതപദം സീതാമനോവല്ലഭം.

സഹസ്രശീർഷ്ണേ വൈ തുഭ്യം സഹസ്രാക്ഷായ തേ നമഃ,
നമഃ സഹസ്രഹസ്തായ സഹസ്രചരണായ ച.

നമോ ജീമൂതവർണ്ണായ നമസ്തേ വിശ്വതോമുഖ
അച്യുതായ നമസ്തുഭ്യം നമസ്തേ ശേഷശായിനേ.

നമോ ഹിരണ്യഗർഭായ പഞ്ചഭൂതാത്മനേ നമഃ
നമോ മൂലപ്രകൃതയേ ദേവാനാം ഹിതകാരിണേ.

നമസ്തേ സർവ്വലോകേശ സർവ്വദുഃഖനിഷൂദന
ശംഖചക്രഗദാപത്മജടാമകുടധാരിണേ.

നമോ ഗർഭായ തത്വായ ജ്യോതിഷാം ജ്യോതിഷേ നമഃ
ഓം നമോ വാസുദേവായ നമോ ദശരഥാത്മജ. 5

നമോ നമസ്തേ രാജേന്ദ്ര സർവ്വസമ്പൽപ്രദായ ച
നമഃ കാരുണ്യരൂപായ കൈകേയിപ്രിയകാരിണേ.

നമോ ദാന്തായ ശാന്തായ വിശ്വാമിത്രപ്രിയായ തേ
യജ്ഞേശായ നമസ്തുഭ്യം നമസ്തേ ക്രതുപാലക.

നമോനമഃ കേശവായ നമോ നാഥായ ശാർങ്ഗിണേ
നമസ്തേ രാമചന്ദ്രായ നമോ നാരായണായ ച.

നമസ്തേ രാമചന്ദ്രായ മാധവായ നമോനമഃ
ഗോവിന്ദായ നമസ്തുഭ്യം നമസ്തേ പരമാത്മനേ.

നമോവിഷ്ണുസ്വരൂപായ രഘുനാഥായ തേ നമഃ
നമസ്തേ നാഥനാഥായ നമസ്തേ മധുസൂദന. 10

ത്രിവിക്രമ നമസ്തേഽസ്തു സീതായാഃ പതയേ നമഃ
വാമനായ നമസ്തുഭ്യം നമസ്തേ രാഘവായ ച.

നമോനമഃ ശ്രീധരായ ജാനകീവല്ലഭായ ച
നമസ്തേഽസ്തു ഹൃഷീകേശ കന്ദർപ്പായ നമോനമഃ.

നമസ്തേ പത്മനാഭായ കൌസല്യാഹർഷകാരിണേ
നമോ രാജീവനയന നമസ്തേ ലക്ഷ്മണാഗ്രജ.

നമോനമസ്തേ കാകുൽസ്ഥ നമോ ദാമോദരായ ച
വിഭീഷണപരിത്രാത-ന്നമസ്സങ്കർഷണായ ച.

വാസുദേവ നമസ്തേസ്തു നമസ്തേ ശങ്കരപ്രിയ
പ്രദ്യുമ്നായ നമസ്തുഭ്യമനിരുദ്ധായതേ നമഃ.

സദസദ്വ്യക്തിരൂപായ നമസ്തേ പുരുഷോത്തമ
അധോക്ഷജനമസ്തേസ്തു സപ്തതാലഹരായ ച.

ഖരദൂഷണസംഹർത്രേ ശ്രീനൃസിംഹായതേ നമഃ
അച്യുതായ നമസ്തുഭ്യം നമസ്തേ സേതുബന്ധക.

ജനാർദ്ദന നമസ്തേസ്തു നമോ ഹനുമദാശ്രയ
ഉപേന്ദ്രചന്ദ്രവന്ദ്യായ മാരീചമഥനായ ച.

നമോ ബാലിപ്രഹരണ നമസ്സുഗ്രീവരാജ്യദ
ജാമദഗ്ന്യമഹാദർപ്പഹരായ ഹരയേ നമഃ.

നമോ നമസ്തേ കൃഷ്ണായ നമസ്തേ ഭരതാഗ്രജ
നമസ്തേ പിതൃഭക്തായ നമശ്ശത്രുഘ്നപൂർവ്വജ.

അയോദ്ധ്യാധിപതേ തുഭ്യം നമശ്ശത്രുഘ്നസേവിത
നമോ നിത്യായ സത്യായ ബുദ്ധ്യാദിജ്ഞാനരൂപിണേ.

അദ്വൈതബ്രഹ്മരൂപായ ജ്ഞാനഗമ്യായ തേ നമഃ
നമഃ പൂർണ്ണായ രമ്യായ മാധവായ ചിദാത്മനേ.

അയോദ്ധ്യേശായ ശ്രേഷ്ഠായ ചിന്മാത്രായ പരാത്മനേ
നമോഹല്യോദ്ധാരണായ നമസ്തേ ചാപഭഞ്ജിനേ.

സീതാരാമായ സേവ്യായ സ്തുത്യായ പരമേഷ്ഠിനേ
നമസ്തേ ബാണഹസ്തായ നമഃ കോദണ്ഡധാരിണേ.

നമഃ കബന്ധഹന്ത്രേ ച ബാലിഹന്ത്രേ നമോസ്തു തേ
നമസ്തേസ്തു ദശഗ്രീവപ്രാണസംഹാരകാരിണേ.

ഇതി അഷ്ടോത്തരശതനാമസ്തോത്രം സമാപ്തം.

---

ഋത്വിക്കുകൾ വിധിപ്രകാരം യാഗം നടത്തുന്നു. അതിനിടയിൽ പരമശിവൻ തന്നെ പാർവ്വതീദേവിയോടും, മഹേശപുത്രനായ ഗണപതിയോടും, ഇന്ദ്രാദിലോകങ്ങളോടും കൂടി തന്റെ ഭൂതഗണങ്ങളാൽ ചുറ്റപ്പെട്ട് ശ്രീരാമയാഗശാലയിലേക്ക് എഴുന്നള്ളി. പരമശിവൻ എഴുന്നള്ളുന്നതിനെപ്പറ്റി വിവരം അറിഞ്ഞ ഉടനെ ശ്രീരാമൻ സീതാസമേതനായി എഴുന്നേറ്റു ചെന്ന പരമശിവനെ എതിരേറ്റു കൂട്ടിക്കൊണ്ടുവന്നു; ശ്രീരാമൻ തന്നെ കാൽകഴുകിച്ചു; വിധിപോലെ ഷോഡശോപചാരങ്ങളെല്ലാം ചെയ്ത് സല്ക്കരിച്ചു. ശ്രീരാമന്റെ പൂജ സ്വീകരിച്ച് പരമേശ്വരൻ വളരെ സന്തോഷത്തോടുകൂടി ആ രാജദമ്പതിമാരെ അനുഗ്രഹിക്കുകയും ചെയ്തു.

ഹോമം ആരംഭിച്ചു കഴിഞ്ഞു. ഋത്വിക്കുകൾ, മേധ്യാശ്വമായ ശ്യാമകർണ്ണനെ യൂപസ്തംഭത്തിന്മേൽ കെട്ടി, ആ അശ്വത്തിന്റെ സർവ്വാംഗങ്ങ

ളേയും പ്രത്യേകം പ്രത്യേകമുള്ള മന്ത്രങ്ങളെക്കൊണ്ട് അഭിമന്ത്രിച്ച് അതിനെ മുക്തനാക്കി. അതിനുശേഷം ആ മേദ്ധ്യാശ്വത്തിന്റെ മാംസത്തെ വലിയവലിയ കഷണങ്ങളായി കണ്ടിച്ചിട്ട്, ആ മാംസഖണ്ഡങ്ങളെ നെയ്യിൽമുക്കി അഗ്നിയിൽ ഹോമിച്ചു. അതുപോലെ തന്നെ മലർപ്പൊടി, പായസം, പശുവിൻനെയ്, തേനിൽ കുഴച്ചതിലം, കടുക, ചമത മുതലായവയെക്കൊണ്ടുള്ള ഹോമവും, പ്രത്യേകിച്ച് തടിച്ചതും ഇടമുറിയാത്തതുമുള്ളതും ആയ നെയ്ധാരകൊണ്ട് "വസുധര" എന്നുള്ള ഹോമവും വേദവിധിപ്രകാരം നടത്തി. വസന്തഋതുവിലെ പുണ്യമാസമായ ചൈത്രത്തിൽ ആണ് ഈ യാഗം നടത്തിയത്. അയോദ്ധ്യാരാമന്റെ ഈ അശ്വമേധത്തിൽ നിന്ന് പുറപ്പെട്ട പുകകൊണ്ട് അന്ന് നീലനിറമായി ഭവിച്ച ആകാശം ഇന്നും ആ നിറംവിടാതെതന്നെ ഇരിക്കുന്നത് കാണുന്നുണ്ടല്ലോ.

ഇങ്ങനെ അവർണ്ണനീയമായ മാഹാത്മ്യത്തോടുകൂടി പരിലസിച്ച ആ യാഗം മംഗളമായി അവസാനഘട്ടംവരെ എത്തി. ചൈത്രമാസത്തിൽ വെളുത്തപക്ഷത്തിലെ ശ്രീരാമനവമിദിവസം (ശ്രീരാമനവമി, ശ്രീരാമന്റെ അവതാരദിവസമാകുന്നു) ആണ് അവഭൃഥസ്നാനം നടന്നത്. ശ്രീരാമസ്വാമിയുടെ, സ്നാനത്തിനുള്ള എഴുന്നള്ളത്തിനെ തുടൎന്ന് എല്ലാസാമന്തരാജാക്കന്മാരും ഋഷികളും മുനികളും എന്നുവേണ്ട യാഗത്തിനു കൂടിയിരുന്നവരെല്ലാം വലിയ ഘോഷയാത്രയായി പുറപ്പെട്ടു. അവഭൃഥസ്നാനത്തിന് വിധിക്കപ്പെട്ടവയായ ഇഷ്ടികളെല്ലാം ഋത്വിക്കുകൾ നിർവ്വഹിച്ചതിനുശേഷം സരയൂനദിയിലേക്കുള്ള എഴുന്നള്ളത്തായി. സീമാതീതമായ ജനക്കൂട്ടത്തോടും അവർണ്ണനീയമായ ആഡംബരത്തോടും കൂടിയുണ്ടായ ഈ എഴുന്നള്ളത്ത് മെല്ലെ മെല്ലെ പോയി സരയൂതീരത്തിൽ എത്തിയതിനുശേഷം ശ്രീരാമൻ ജലഹോഷ്ടി എന്ന കർമ്മം നടത്തി സ്നാനംകഴിച്ചു. ശ്രീരാമനെ തുടൎന്ന് മറ്റുള്ളവരും സ്നാനംചെയ്തു. ഇങ്ങനെ അവിടെ സന്നിഹിതരായിരുന്നവരെല്ലാം സർവ്വപാപങ്ങളിൽനിന്നും വിമുക്തരായിത്തീൎന്നു.

അവഭൃഥസ്നാനാനന്തരം എല്ലാവരും ശ്രീരാമനെ വന്ദിച്ചശേഷം മനോഹരമായ വസ്ത്രാഭരണാദ്യലങ്കാരങ്ങളോടുകൂടി സരയൂനദിയുടെ ശുഭ്രമായ മണൽത്തിട്ടയിൽ പ്രത്യേകം കെട്ടി അലങ്കരിച്ചിരുന്ന വിശാലമായ പന്തലിൽ പ്രവേശിച്ചു. അവിടെ വെച്ചാണ് ഋത്വിക്കുകൾക്കും മററും ദാനവും ദക്ഷിണയും സർവ്വാണിയും സമ്മാനവും എല്ലാം കൊടുത്തത്. ശ്രീരാമൻ ഭൂദാനം, ധനദാനം, സ്വർണ്ണദാനം, രത്നദാനം, ഗോദാനം, വസ്ത്രദാനം, മുതലായവകൊണ്ട് എല്ലാ ഋത്വിക്കുകളേയും പ്രത്യേകം പ്രത്യേകം സന്തോഷിപ്പിച്ച് സംതൃപ്തരാക്കി. അതിനുശേഷം കുലഗുരുവായ വസിഷ്ഠമഹർഷിക്ക് ദക്ഷിണ ചെയ്യാനുള്ള സമയമായി. ഗുരുവര്യൻ വന്ന് ആസനസ്ഥനായും കഴിഞ്ഞു. തനിക്കു കൈലാസത്തിൽ നിന്നു കിട്ടിയതും, വസിഷ്ഠന് കൊടുക്കുവാനായിത്തന്നെ അവിടെ കൊണ്ടുവന്നിരിക്കുന്നതും ആയ കാമധേനുവിനെത്തന്നെ വസിഷ്ഠമഹർഷിക്ക് ദക്ഷിണചെയ്യണം എന്നായിരുന്നു ശ്രീരാമൻ വിചാരിച്ചിരുന്നത്. അതനുസരിച്ച് ആ കാമധേനുവിനെ ദിവ്യാഭരണാദികൾകൊണ്ട് അലങ്കരിച്ചു സഭയിൽ കൊണ്ടുവരുവാൻ കല്പനയായി. അതുകേട്ട് വസിഷ്ഠൻ ഇങ്ങനെ വിചാരിച്ചു:—"എനിക്ക എന്തിനാണ് കാമധേനു. കാമധേനുവിന്റെ

പുത്രിയായ നന്ദിനി എന്റെ വശം ഉണ്ടല്ലോ. അതിനാൽ ഞാൻ ഇവിടെ ഒരു ഹോമത്തിനാക്ക് പ്രയോഗിച്ചു ശ്രീരാമന്റെ ഔദാര്യബുദ്ധിയെ വെളിപ്പെടുത്തിക്കൊടുക്കാം. അതുവഴിയായി ഭട്ടാരത്തിന്റെ ശുഭ്രമായ കീർത്തിയെ കുറേക്കൂടെ വർദ്ധിപ്പിക്കുകയും ചെയ്യും." ഇങ്ങനെ വിചാരിച്ച് ശ്രീരാമനോടു പറഞ്ഞു:—

വസിഷ്ഠൻ—അല്ലയോ രാഘവ! ഞാൻ നിന്റെ ഗുരുവല്ലേ. എല്ലാവരും ചെയ്യുന്നതുപോലെ ഒരു പശുദാനംകൊണ്ടു എന്നെയും തൃപ്തിപ്പെടുത്തിക്കളയാം എന്നാണോ നീ വിചാരിക്കുന്നതു്? ഞാൻ പശുദാനം കൊണ്ടൊന്നും തൃപ്തിപ്പെടുകയില്ല. എനിക്കു തൃപ്തിയാകുന്ന ദക്ഷിണ തരുവാൻ നീ വിചാരിക്കുന്നു എങ്കിൽ നിന്റെ ഭാര്യയായ സീതയെ സർവ്വാഭരണാലംകൃതയാക്കി തന്നാലും. ഇതിൽ കുറഞ്ഞ മറ്റൊരു ദാനംകൊണ്ടും ഞാൻ തൃപ്തിപ്പെടുകയില്ല.

കേവലം ഒരു മുട്ടാളനെപ്പോലെ ഇങ്ങനെ കല്ക്കമുഷ്ടിപിടിച്ചു വസിഷ്ഠൻ ഏറ്റവും അത്യാദരമായ വിധം അവിഹിതമായ അഭ്യർത്ഥന ചെയ്തതു കേട്ടപ്പോൾ മഹാജനങ്ങൾ വല്ലാതെ പരിഭ്രമിച്ചു. അവരെല്ലാം വസിഷ്ഠമഹർഷിയുടെ നികൃഷ്ടമായ മനോഗതിയോർത്തു അദ്ദേഹത്തെ ഭത്സിച്ചു; പലരും പലതും ചിന്തിക്കുവാനും ജല്പിക്കുവാനും തുടങ്ങി. വസിഷ്ഠതപോധനനെ പഴിക്കാതെയും വെറുക്കാതെയും അവിടെ ഒരാൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അതു ശ്രീരാമനല്ലാതെ മറ്റാരും ആയിരുന്നതും ഇല്ല. വസിഷ്ഠമഹർഷി സാമാന്യനല്ലെന്നും അദ്ദേഹം പറയുന്നതിനും പ്രവർത്തിക്കുന്നതിനും എല്ലാം തക്കതായ കാരണമുണ്ടായിരിക്കുമെന്നും ഭഗവാൻ അറിഞ്ഞു. അതിനാൽ ശ്രീരാമനാകട്ടെ, വസിഷ്ഠതാപസന്റെ ഈ വാക്കുകേട്ട ഉടനെ യാതൊരു ഭാവപ്പകർച്ചയും കൂടാതെ സീതയെ വിളിച്ച് സർവ്വാഭരണഭൂഷിതയായി വരുവാൻ ആജ്ഞാപിച്ചു. ആ സാധ്വീമണി യാതൊരു സങ്കോചവും കൂടാതെ നിമിഷാന്തരത്തിൽ മഹർഷി ആവശ്യപ്പെട്ടതുപോലെ ഭർത്തൃസമീപത്തിൽ ചെന്നുനിന്നു.

ശ്രീരാമൻ—ഗുരോ! ഞാനിതാ തയ്യാറായിരിക്കുന്നു. സ്ത്രീദാനത്തിനുള്ള മന്ത്രം അരുളിച്ചെയ്തുതന്നാലും.

വസിഷ്ഠൻ—അങ്ങിനെതന്നെ.

മുനിവര്യന്മാർ സ്ത്രീദാനമന്ത്രം ജപിച്ചു. ശ്രീരാമൻ യാതൊരു മടിയും മനസ്താപവുംകൂടാതെ സീതയെ വസിഷ്ഠനായി ദാനംചെയ്തും കഴിഞ്ഞു. ആ വസിഷ്ഠമഹർഷിയാകട്ടെ സസന്തോഷം ആ സ്ത്രീദാനത്തെ സ്വീകരിക്കുകയുംചെയ്തു. അവിടെ നിന്നിരുന്നവരെല്ലാം അതുകണ്ടു് അതിയായി വിഷാദിച്ചു് ഹാ ഹാ ശബ്ദം മുഴക്കി. അപ്പോഴേയ്ക്കും വസിഷ്ഠമഹർഷി സീതാദേവിയുടെ കൈയ്ക്കു് പിടിച്ചുകൊണ്ടു് അവിടെനിന്നും കടക്കുവാനുള്ള ഭാവമായിരിക്കുന്നു. അതുകണ്ടു്.

ശ്രീരാമൻ—ഗുരോ! നിന്തിരുവടി ഈ കാമധേനുവിനെക്കൂടെ സ്വീകരിക്കണം. ഏതുവിധത്തിൽ നോക്കിയാലും അതു അവിടേയ്ക്കുതന്നെ ചേന്നതാണ്. ഒന്നാമതായി, പണ്ടു് കൈലാസത്തിൽ നിന്നു് ഇതിനെ കിട്ടിയ സമയത്തുതന്നെ ഞാൻ ഇതിനെ അങ്ങേയ്ക്കായി സമർപ്പിച്ചു കഴിഞ്ഞിരിക്കുന്നു. അതിനാൽ ഇതു് അന്നുമുതല്ക്കുതന്നെ അങ്ങയുടെ സ്വന്തമായി തീർന്നിട്ടുണ്ടു്.

ണ്ടാമതായി ഞാൻ അതിനെ സീതയ്ക്കു കൊടുത്തിട്ടുള്ള സമ്മതിക്ക്, ഇപ്പോൾ സീതയുടെ നാഥനായിത്തീർന്നിരിക്കുന്ന അങ്ങയ്ക്കുതന്നെയാണ് ഒന്നും അവകാശപ്പെട്ടിരിക്കുന്നത്. ഇതിനും പുറമെ, എനിക്ക്, ചിന്താമണിയുള്ള സമിതിക്ക് കാമധേനു അങ്ങയ്ക്കുതന്നെയാണ് വേണ്ടതും. അതിനാൽ ഈ കാമധേനുവിനെയുംകൂടെ കൊണ്ടുപോയിക്കൊള്ളുക.

ഇത്രയും കേട്ടസമയം, വസിഷ്ഠൻ, അത്യുച്ചത്തിൽ ഒന്നു പൊട്ടിച്ചിരിച്ച് എല്ലാവരും കേൾക്കുമാറ് ഇങ്ങിനെ പറഞ്ഞു:—"അല്ലയോ രാമ! നിന്റെ ഔദാര്യബുദ്ധിയെ ലോകസമക്ഷം വെളിപ്പെടുത്താനായിട്ടാണ് ഞാൻ നിന്നോട്ട സീതയെ ആവശ്യപ്പെട്ടത്. അല്ലാതെ എനിക്കുവേണ്ടിയല്ല. ലോകം ഇങ്ങിനെയുള്ള ഔദാര്യം കണ്ടുപഠിക്കട്ടെ. സീതയെ എന്റെ ആജ്ഞയനുസരിച്ച് നീതന്നെ സ്വീകരിച്ചുകൊള്ളുക. അവൾ എല്ലാകാലത്തും അങ്ങയുടേതുതന്നെ. എനിയ്ക്ക് സീതയുടെ സുഖത്തിന്റെ ഇംഗിതത്തുക്കം സ്വന്തം തന്നാൽമതി. മേലാൽ ഒരു സംഗതി നല്ലപോലെ ഓർമ്മിച്ചുകൊള്ളുകയുംവേണം. കാമധേനു, ചിന്താമണി, സീതാദേവി, കൗസ്തുഭം, പുഷ്പകവിമാനം, അയോദ്ധ്യാനഗരി, ഇവയെ നീ ഒരിക്കലും യാതൊരു കാരണവശാലും കൊടുക്കുന്നപോകരുത്. മറ്റുള്ളവ വേണമെങ്കിലും ആർക്കെങ്കിലും കൊടുത്തുകൊള്ളുക.

വസിഷ്ഠന്റെ ഈ വാക്കുകേട്ട് എല്ലാവരും അത്ഭുതപ്പെട്ടു. അതിനുശേഷം ശ്രീരാമൻ വസിഷ്ഠാജ്ഞപ്രകാരം എല്ലാം പ്രവർത്തിച്ചു. അവിടെ കൂടിയിരുന്നവർക്കെല്ലാം ഉചിതമായ ദാനങ്ങൾചെയ്ത് എല്ലാവരെയും സന്തുഷ്ടരാക്കി.

ഇങ്ങിനെ അവഭൃഥസ്നാനം സംബന്ധിച്ചുള്ള ചടങ്ങുകളെല്ലാം അവസാനിച്ചപ്പോൾ പരമശിവൻ പാർവ്വതിദേവിയോടും ബ്രഹ്മാദികളായ ദേവന്മാരോടുംകൂടി അവിടെ എഴുന്നള്ളി ശ്രീരാമനെ വേദമന്ത്രങ്ങൾകൊണ്ട് സ്തുതിച്ച് സന്തോഷിപ്പിച്ചശേഷം ശ്രീരാമനു വേണ്ട വരങ്ങളെല്ലാം കൊടുത്തു. അവരെല്ലാവരും അവിടെത്തന്നെ അന്തർദ്ധാനം ചെയ്യുകയുംചെയ്തു. അതിൽപിന്നെ വസിഷ്ഠമഹർഷിയുടെ ആജ്ഞാനുസരണം ശ്രീരാമനും മറ്റുള്ളവരും ഘോഷയാത്രയായിത്തന്നെ പുറപ്പെട്ട് യജ്ഞശാലയിൽ തിരിച്ചെത്തി. ശ്രീരാമൻ സീതാദേവിയോടുകൂടി വീണ്ടും ഹോമകുണ്ഡത്തിനടുത്തുപോയി അഗ്നിയെ ഹോമകുണ്ഡത്തിൽതന്നെ വിക്ഷേപിക്കുകയും പൂർണ്ണാഹുതിചെയ്ത് വസ്ത്രാഭരണാദികളെക്കൊണ്ട് അഗ്നിയെ പൂജിക്കുകയും യജ്ഞപാത്രങ്ങളെല്ലാം വിസർജ്ജനം ചെയ്യുകയുംചെയ്തു. ഇതോടുകൂടി അയോദ്ധ്യാരാമന്റെ അശ്വമേധയാഗവും അവസാനിച്ചു. തദനന്തരം എല്ലാ ഋത്വിക്കുകൾക്കും തൃപ്തിയാകുന്നതുവരെ വേണ്ടതെല്ലാം സമ്മാനിച്ച് അവരെയും യാത്രയാക്കി. യാഗത്തിനു വന്നുചേർന്നിരുന്ന രാജാക്കന്മാർ പ്രഭുക്കന്മാർ പൗരന്മാർ പരദേശീയർ മുതലായവരെയും ശ്രീരാമൻ സമ്മാനങ്ങൾ നൽകി സന്തോഷിപ്പിച്ചയച്ചു. എന്നാൽ പലരും പലതും ശ്രീരാമനു കാഴ്ചവെയ്ക്കാതിരുന്നില്ല.

വൈശ്രവണൻ രത്നഖചിതമായ ഒരു വീരാസനവും വരുണൻ സദാ ജലബിന്ദുക്കൾ സ്രവിച്ചുകൊണ്ടിരിക്കുന്ന ഒരാതപത്രവും, വായുദേവൻ രണ്ട് വെഞ്ചാമരങ്ങളും, ധർമ്മദേവൻ ഒരു മണിമാലയും, ഇന്ദ്രൻ ഒരു രത്നകിരീ

ടവും, യമൻ സംയമനദണ്ഡും, ബ്രഹ്മാവു് ഒരു മന്ത്രകവചവും, സരസ്വതീദേവി ഒരു ദിവ്യഹാരവും, പരമേശ്വരൻ പത്തു് ചന്ദ്രവലയങ്ങളോടുകൂടിയ ഒരു വാളും, പാർവ്വതീദേവി നൂറു ചന്ദ്രവലയങ്ങളോടുകൂടിയ മറെറാരുവാളും, ചന്ദ്രൻ അമൃതമയങ്ങളായ അശ്വങ്ങളും, ത്വഷ്ടാവു് രഥവും, അഗ്നി അജഗം എന്ന വില്ലും, സൂൎയ്യൻ രശ്മിസ്ഫുലിംഗങ്ങളായ അസ്ത്രങ്ങളും, ഭൂമി യോഗമയങ്ങളായ മെതിയടിയും, ആകാശം നിത്യനൂതന പുഷ്പമാലികയും, അംബരചാരികൾ നിത്യന ഗീതവാദ്യങ്ങളോടുകൂടിയ നാട്യവും, ഋഷികൾ ആശീർവ്വാദങ്ങളും, സമുദ്രം ശംഖവും, എന്നുവേണ്ട മററു പലരും മററുപലതും ശ്രീരാമനു് കാഴ്ചവെച്ചു. അതുപോലെതന്നെ രാജാക്കന്മാരും പ്രഭുക്കന്മാരും, പൌരന്മാരും പാരദേശികളും, ആന, കുതിര, കാള, പശു, ഒട്ടകം, പക്ഷി, പല്ലക്കു്, തേരു്, ദാസികൾ, ദാസന്മാർ, മുതലായവയും രാമചന്ദ്രസ്വാമിക്കു് അടിയറവെച്ചു. ഇങ്ങിനെ അശ്വമേധയാഗം അവസാനിച്ചതിന്നുശേഷം എല്ലാവരും പരമതൃപ്തിയോടും സന്തോഷത്തോടുംകൂടി അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു് മടങ്ങി. ശ്രീരാമൻ രാജോചിതമായ അലങ്കാരങ്ങളോടും ആഡംബരങ്ങളോടുംകൂടി രാജധാനിയിലേക്കും എഴുന്നള്ളി, എല്ലാവരും തത്തൽ; സ്ഥാനങ്ങളിൽ സുഖമായി വസിച്ചു. അതിന്നുശേഷം ശ്രീരാമൻ പൂൎവ്വവൽ അതിഭംഗിയായി രാജ്യപരിപാലനം ചെയ്തുപോന്നു. ഒന്നിടവിട്ട കൊല്ലങ്ങളിൽ ഓരോ അശ്വമേധയാഗമായി ഇരുപതു സംവത്സരങ്ങൾകൊണ്ടു് ശ്രീരാമൻ, മേൽവിവരിച്ചതുപോലെതന്നെ പത്തുയാഗങ്ങൾ കഴിച്ചിട്ടുണ്ടു്.

## ലവണാസുരവധം.

ഇങ്ങിനെ ഇരിക്കുന്ന കാലത്തു് ഒരു ദിവസം രാവിലെ ഭാൎഗ്ഗവനാദികളായ ഏതാനും ഋഷിമാർ ശ്രീരാമനെ കണ്ടു് വന്ദിക്കുവാനായി അയോദ്ധ്യയിൽവന്നു. അവർ ആഗതരായിരിക്കുന്ന വിവരം അറിഞ്ഞ ഉടനെ ശ്രീരാമൻ അവരെ ആസ്ഥാനത്തിലേയ്ക്കു് വരുത്തി വിധിപ്രകാരം പൂജിച്ചു് കുശലപ്രശ്നം ചെയ്തു. ആ ഋഷിശ്രേഷ്ഠന്മാർ തീർത്ഥം, ഫലമൂലം, മുതലായവ കാഴ്ചവെച്ചു് ശ്രീരാമനെ വണങ്ങി. അതിന്നുശേഷം—

ശ്രീരാമൻ—അല്ലയോ മുനിമുഖ്യന്മാരേ! നിങ്ങളുടെ തപസ്സെല്ലാം നിൎവ്വിഘ്നം സാധിക്കുന്നില്ലയോ. കാനനത്തിൽ സുഖവാസത്തിന്നു് വല്ല തടസ്സവും നേരിടുന്നുണ്ടോ. എല്ലാം വിവരമായി അറിയിക്കുക. ജീവ-ധന-ധാന്യ-രാജ്യാദികളെ ഉപേക്ഷിച്ചും വിപ്രരെ രക്ഷിയ്ക്കുവാൻ ഞാൻ ഇതാ സന്നദ്ധനായിരിക്കുന്നു. നിങ്ങൾക്കു് എന്താണു് ആഗ്രഹമെന്നാലതു് പറഞ്ഞുകൊള്ളുകയേ വേണ്ടൂ.

മുനിമാർ—അല്ലയോ സാധുരാജാവേ! കാൎയ്യങ്ങളുടെ സാദ്ധ്യാസാദ്ധ്യതയെപ്പററിയും ഗുരുലഘുത്വത്തെപ്പററിയും ചിന്തിക്കാതെ രാജാക്കന്മാർ ഇങ്ങിനെ പ്രതിജ്ഞ ചെയ്യാറുണ്ടോ. എല്ലാം മംഗളമായി കലാശിക്കട്ടെ എന്നു ഞങ്ങൾക്കും പ്രാർത്ഥനയുള്ളൂ.

ശ്രീരാമൻ—അങ്ങിനെ പറയുന്നതെന്താണു്? നിങ്ങൾക്കു് ആവശ്യം എന്താണെന്നാൽ അതു് പറഞ്ഞുകൊള്ളുക. ഞാൻ ദിച്ചുവായും അതിനെ സാധിപ്പിക്കുന്നുണ്ടു്.

മുനിമാർ—എന്നാൽ പറയാം. സാദ്ധ്യമോ അസാദ്ധ്യമോ എന്ന സംഗതി പിന്നീട്ട് കണ്ടുകൊള്ളാം എന്നേ ഞങ്ങൾ വിചാരിക്കുന്നുള്ളു. അല്ലയോ ധർമ്മിഷ്ഠനായ അയോദ്ധ്യാരാജ! പണ്ട് മധു എന്നു പേരായി ഒരു നിശാചരൻ ഉണ്ടായിരുന്നു. അവന്റെ ധർമ്മത്തിലുള്ള തൽപരതയും ഗുണബുദ്ധിയും സർവ്വോപരി അവന്റെ തപോബലവുംകണ്ട്, പരമശിവൻ അവനിൽ പ്രസാദിച്ച് അവന് അതിശയശക്തിയോടുകൂടിയ ഒരു ശൂലം വിധേയമാക്കിക്കൊടുത്തു. ആ ശൂലംകൊണ്ടുള്ള ഏറുകൊള്ളുന്നവൻ, ആരായാലും ഉടനേതന്നെ മരിക്കാതിരിക്കയില്ലെന്നും, അങ്ങിനെ ശത്രുനിഗ്രഹം ചെയ്തശേഷം അത് വീണ്ടും പ്രയോക്താവിന്റെ കയ്യിൽതന്നെ തിരിച്ചെത്തുമെന്നും ശിവൻ അനുഗ്രഹിച്ചു. എന്നാൽ പശുക്കൾ, ദേവന്മാർ, ദ്വിജന്മാർ, സാധുക്കൾ ഇവരെ അതുകൊണ്ട് ബാധിക്കരുതെന്നും, അങ്ങിനെ ബാധിച്ചുപോയാൽ പിന്നെ ഈ ശൂലം വിധേയമായിരിക്കയില്ലെന്നുംകൂടി അരുളിച്ചെയ്തിരുന്നു. അതുകേട്ട് മധു സന്തോഷത്തോടുകൂടെ, ഈ ശൈവശൂലം തന്റെ സന്താനപരമ്പരയ്ക്കുകൂടെ വിധേയമായിരിക്കത്തക്കവിധം അനുഗ്രഹിക്കണമെന്ന് അപേക്ഷിച്ചുവെങ്കിലും ആ അപേക്ഷയെ അങ്ങനെതന്നെ പരമശിവൻ അനുവദിച്ചുകൊടുത്തില്ല. "എന്നാൽ ഇത് നിന്റെ പുത്രനുകൂടെ വിധേയമായിരിക്കുന്നതാണ്. ഈ ശൂലം അവന്റെ കയ്യിൽ ഇരിക്കുന്നേടത്തോളം കാലം അവനു മരണം സംഭവിക്കുകയും ഇല്ല. അവന്റെ മരണാനന്തരം ഇത് നിങ്ങളെവിട്ട എന്നെത്തന്നെ പ്രാപിക്കുന്നതാണ്" എന്നിങ്ങനെ അരുളിച്ചെയ്തുകൊണ്ട പരമശിവൻ അന്തർദ്ധാനം ചെയ്തു. അതിനുശേഷം അവനു ലവണൻ എന്ന പേരായി ഒരു പുത്രൻ ഉണ്ടായി.

ഈ ലവണൻ ചെറുപ്രായംമുതല്ക്കേ ദുരാചാരിയും ദുഷ്ടനും വലിയ വികൃതിയും ആയിട്ടാണ് തീർന്നത്. സാധുക്കളെ പലവിധത്തിൽ ഉപദ്രവിക്കുവാനും ധർമ്മത്തെ നാനാവിധത്തിൽ ധ്വംസിക്കുവാനും അവന്ന് യാതൊരു കൂസലും ഉണ്ടായില്ല. ഇതെല്ലാം കണ്ടപ്പോൾ അവന്റെ പിതാവായ മധു പുത്രനെ വിളിച്ച് വളരെയെല്ലാം ഗുണദോഷിച്ചുനോക്കി. പക്ഷെ അതുകൊണ്ടൊന്നും വലിയ പ്രയോജനം ഉണ്ടായില്ല. കാര്യം പന്തിയാകുവാനുള്ളമട്ടല്ലെന്ന് കണ്ടപ്പോൾ ആ വൃദ്ധൻ തന്റെ ശിവദത്തമായ ശൂലത്തെയുംകൂടെ പുത്രന്റെ കയ്യിൽ ഏല്പിച്ച്, ലൌകികവ്യാപാരങ്ങളിൽ നിന്നെല്ലാം പിൻവാങ്ങി വനാന്തർഭാഗത്തുപോയി, അവിടെ പരമശിവനെ തപസ്സുചെയ്തുകൊണ്ടിരിപ്പായി.

പിതാവു് വാനപ്രസ്ഥനായി തീർന്നതിനുശേഷം ആ ദുഷ്ടലവണൻ കടിഞാൺവിട്ട കുതിരയെപ്പോലെ പൂർവ്വാധികം താന്തോന്നിയായിത്തീർന്നിരിക്കുന്നാണ്. ഋഷിജനങ്ങളേയും മനുഷ്യരേയും കൊല്ലുന്നതിന്നാണ് അവൻ ഇപ്പോൾ അതിസാഹസിയായ ദുരാചാരിയായി മധുവനത്തിൽ ജീവിക്കുന്നത്. അവനെക്കൊണ്ട് ഞങ്ങൾക്കാർക്കും ഇരിക്കപ്പൊറുതിയില്ലാതായിരിക്കുന്നു. പല രാജാക്കന്മാരും അവനോടെതിർത്തുനോക്കി, അവരെല്ലാം അവന്ന് ആഹാരമായി തീരുകയേ ഉണ്ടായുള്ളൂ. രാവണനെ നിഗ്രഹിച്ച അമിതപരാക്രമിയാണല്ലൊ അവിടുന്ന്. ഇനി അങ്ങയെക്കൊണ്ട് വല്ല നിവൃത്തിയും ഉണ്ടാവെങ്കിലേയുള്ളു.

മുനിമാർ ഇങ്ങനെ പറഞ്ഞ് അവസാനിപ്പിച്ചപ്പോൾ, ശ്രീരാമൻ

ടുത്തുണ്ടായിരുന്ന സഹോദരന്മാരെ നോക്കി—"നിങ്ങളിൽ ആരെക്കൊണ്ടെങ്കിലും ഈ ലവണാസുരനെ നിഗ്രഹിച്ചു് വരുവാൻ സാധിക്കുമോ?" എന്നു് ചോദിച്ചു. അതുകേട്ടു്

ഭരതൻ—സാധിക്കും. ഞാൻ പോയി അവനെ നിഗ്രഹിച്ചു വന്നുകൊള്ളാം. അവിടെനിന്നു് കല്പിച്ചയച്ചാൽ മാത്രം മതി.

ശത്രുഘ്നൻ—അടിയനെവേണം കല്പിച്ചയയ്ക്കുവാൻ. അടിയൻപോയി അവനെ കൊന്നുവരുന്നുണ്ടു്. നിന്തിരുവടി വനവാസത്തിനെഴുന്നള്ളിയ സമയം ലക്ഷ്മണസഹോദരൻ നിന്തിരുവടിയുടെ കൂടെപ്പോന്നു. അതുവഴി അദ്ദേഹത്തിനും വനവാസത്തിന്റേയും യുദ്ധത്തിന്റേയും സുഖദുഃഖങ്ങളും ഇഷ്ടകഷ്ടങ്ങളും അനുഭവിക്കാറായി. അക്കാലത്തു് ഭരതസഹോദരൻ ഇവിടെ ഇരുന്നു് രാജ്യഭരണത്തിലെ സുഖദുഃഖങ്ങളും ഇഷ്ടകഷ്ടങ്ങളും അനുഭവിച്ചു. ഞാനാകട്ടെ കൂട്ടിലടയ്ക്കപ്പെട്ട മൃഗത്തെപ്പോലെ ഇവിടെത്തന്നെ കിടന്നതേയുള്ളു. അതിനാൽ ഇന്നു് എന്നെയാണു് ലവണാസുരനിഗ്രഹത്തിനായി കല്പിച്ചയക്കേണ്ടതു്. അവിടുത്തെ അനുഗ്രഹമുണ്ടെങ്കിൽ ഞാൻപോയി നൊടിയിടകൊണ്ടു് ആ ദുഷ്ടനെ ഹനിച്ചു് വന്നേയ്ക്കുന്നുണ്ടു്.

ശത്രുഘ്നൻ ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ—

ശ്രീരാമൻ—എന്നാൽ അങ്ങനെതന്നെയാകട്ടെ, നീതന്നെപോയി ലവണാസുരനെ നിഗ്രഹിക്കുക. അതിനുശേഷം മധുവനത്തെ ഒരു ഒന്നാന്തരം പട്ടണമാക്കിത്തീർത്തു് നീതന്നെ അവിടെ അതിന്റെ അധിപതിയായി ഇരുന്നുകൊള്ളുകയും വേണം. പൊയ്ക്കൊൾക. നിനക്കു് വിജയം സിദ്ധിക്കും.

ശത്രുഘ്നൻ—പ്രഭോ! നിന്തിരുവടിയുടെ ഏതാജ്ഞയേയും അനുസരിക്കുവാൻ ഈ സഹോദരൻ തയ്യാർതന്നെ. എന്നാൽ ഇതിൽ അധർമ്മസ്പർശമില്ലയോ എന്നു് അടിയൻ സംശയിക്കുന്നു. ജ്യേഷ്ഠന്മാർ ഇരിക്കെ ഇളയവനായ എന്നെ ആദ്യമായി ഇങ്ങനെ അഭിഷേകം ചെയ്യുന്നതു് ശരിയാണോ? അതിനാൽ എന്നെ അവിടുത്തെ ഒരു ദാസനായി ഇരിക്കുവാൻ അനുവദിച്ചാൽ മതി.

ശ്രീരാമൻ—ആകട്ടെ, ഞാൻ ചെയ്യുന്നതിന്റെ ധർമ്മാധർമ്മങ്ങളെ പററിയും ന്യായാന്യായങ്ങളെ പററിയും നീ അന്വേഷിക്കേണ്ടതായിട്ടില്ല. എന്റെ ആജ്ഞയെ അനുസരിച്ചു് നടക്കുകയെന്നുള്ളതാണു് നിന്റെ ധർമ്മം. നീ അതു് നിർവ്വഹിച്ചാൽമാത്രം മതി.

ഇങ്ങനെ പറഞ്ഞു് ഉടനെതന്നെ വസിഷ്ഠനെ വരുത്തി ശത്രുഘ്നനെ അവിടേയ്ക്കു് അധിപതിയായി അഭിഷേകംചെയ്തു. അന്നു് എല്ലാവരും അയോദ്ധ്യയിൽതന്നെ താമസിച്ചശേഷം, പിറേറദിവസം ഉഷസ്സിൽ എല്ലാവരുംകൂടി പുറപ്പാടായി. ശത്രുഘ്നൻ ശ്രീരാമപാദങ്ങളിൽ വീണു് അനുജ്ഞയെ യാചിച്ചു. അപ്പോൾ ശ്രീരാമൻ സഹോദരനെ പിടിച്ചെഴുന്നേല്പിച്ചു് ആലിംഗനംചെയ്തുകൊണ്ടു് ഇങ്ങനെ പറഞ്ഞു.

രാമൻ—അല്ലയോ ശത്രുഘ്ന! പണ്ടു് മധുകൈടഭന്മാരെ കൊല്ലുവാനായി നിർമ്മിച്ച അസ്ത്രമാണിതു്. ഇതുകൊണ്ടാൽ മരിക്കാത്തവരായി ആരും ഇല്ലെന്നറിഞ്ഞുകൊള്ളുക. ഞാൻ ഈ അസ്ത്രത്തെ ഇതുവരെ എങ്ങും പ്രയോ

ഗിക്കാതെ സൂക്ഷിച്ചുവെയ്ക്കുകയാണ് ചെയ്തിട്ടുള്ളത്. നീ ഇതിനെ കൊണ്ടുപോയിക്കൊള്ളണം. ലവണാസുരന്റെ കയ്യിൽ ഒരു ശൈവശൂലം ഇരിപ്പുണ്ട്. നീ ഒരിക്കലും അതിന്റെ നേരെ ചെന്നുപോകരുത്. അവൻ അവന്റെ ആയുധങ്ങളെ ഗൃഹാന്തർഭാഗത്തു് സൂക്ഷിച്ചുവെച്ച്, ഭക്ഷണത്തിന് മാംസം തേടി പുറത്തുപോയിരിക്കുന്ന അവസരം നോക്കി നീ അവന്റെ ഗോപുരദ്വാരത്തിൽ ചെന്ന് അവനെ അകത്തുവിടാതെ തടുത്തുനിർത്തി യുദ്ധം ചെയ്തുകൊള്ളണം. നിനക്ക് സഹായത്തിന്നായി വേണ്ടുന്ന സൈന്യങ്ങളേയും കൊണ്ടുപൊയ്ക്കൊള്ളുക.

ഇങ്ങനെ ശ്രീരാമന്റെ ഉപദേശങ്ങളെല്ലാം കേട്ടതിന്നുശേഷം ശത്രുഘ്നൻ തന്റെ പൂർവ്വസഹോദരന്മാരെയും മാതാക്കളേയും വസിഷ്ഠനേയും മറ്റെല്ലാ ഗുരുക്കന്മാരേയും ഭക്തിപുരസ്സരം നമസ്കരിച്ച് അവരുടെ അനുഗ്രഹങ്ങളും വാങ്ങി, ശുഭമുഹൂർത്തത്തിൽ ലവണാസുരനോട് യുദ്ധത്തിന്നായി മധുവനത്തിലേയ്ക്കു് പുറപ്പെട്ടു. അന്ന് വൈകുന്നേരം അവർ വാല്മീകിയുടെ ആശ്രമത്തിൽ എത്തി താമസിച്ചു. പിറ്റേദിവസം കാലത്തു് അവിടെനിന്നും തിരിച്ച് വൈകുന്നേരത്തോടുകൂടി കാളിന്ദീതടത്തിൽ പാളയമടിച്ചു. മൂന്നാംദിവസം കാലത്തു് അവിടെനിന്നും പുറപ്പെട്ട് നേരെ ലവണാസുരന്റെ കോട്ടയിലേയ്ക്കു് ചെന്ന്, ലവണാസുരൻ ആഹാരം തേടി പുറത്തുപോയിരുന്ന തക്കം നോക്കി കോട്ടയെ നിരോധിച്ചു.

നേരം മദ്ധ്യാഹ്നമാകാറായി. അപ്പോഴാണ് ലവണാസുരന്റെ വരവ്. തന്റെ കൊട്ടാരവാതുക്കൽ, ചാപബാണങ്ങൾ ധരിച്ച് തന്നോടെതിർക്കുവാനെന്നപോലെ നില്ക്കുന്ന അവരെക്കണ്ട് ലവണൻ ഹാസ്യമായി ഒന്ന് ചിരിച്ച് ഇങ്ങനെ പറഞ്ഞു:—

ലവണൻ—അല്ലയോ കുട്ടരേ! നിങ്ങളാരാണ്? എന്തിനാണ് നിങ്ങളുടെ പുറപ്പാട്. ഇതിന്നുമുമ്പും നിങ്ങളെപ്പോലെയുള്ള പലരും ഇവിടെവന്ന് അവരുടെ ശരീരം എനിക്കാഹാരമായി തന്നുംവെച്ച് പോയിട്ടുണ്ട്. നിങ്ങളുടേയും പുറപ്പാട് അതിന്നുതന്നെയാണെങ്കിൽ തരക്കേടില്ല; ലവണൻ ഇതാ അരനാഴികയ്ക്കുള്ളിൽ ആയുധവും എടുത്തുകൊണ്ടു വന്നേക്കാം.

ശത്രുഘ്നൻ—(കോപത്തോടുകൂടി)—ദുഷ്ടന്മാരെ കണ്ണിന്നുനേരെ കണ്ടാൽ പിന്നെ അവരെ കൊല്ലാതെ വിടുന്നതു് രാജാക്കന്മാൎക്ക് വിഹിതമല്ല. അരനാഴികയെന്തിന്ന്? അരവിനാഴികനേരംകൊണ്ട് ഞാൻ നിന്നെ സ്വർഗ്ഗലോകത്തേയ്ക്കുതന്നെ പറഞ്ഞയച്ചേക്കാമല്ലൊ.

ഇതുവരെ തോൽവി എന്തെന്നറിഞ്ഞിട്ടില്ലാത്ത ലവണാസുരപ്രമാണിക്ക് കോപം വർദ്ധിച്ചു. അവൻ കല്ലും പാറയും അടർത്തിയെടുത്തും വൃക്ഷാദികൾ പിഴുതെടുത്തും ശത്രുഘ്നനെ പ്രഹരിക്കുവാൻ തുടങ്ങി. ശത്രുഘ്നനാകട്ടെ, അവയെയെല്ലാം അസ്ത്രമെയ്തു തടുത്തതിന്നുശേഷം ജ്യേഷ്ഠനാൽ നൽകപ്പെട്ടതായ ദിവ്യാസ്ത്രത്തെ ഭക്തിപുരസ്സരം എടുത്തഭിമന്ത്രിച്ച് അയച്ചു. അതോടുകൂടി ലവണാസുരന്റെ കഥയും കഴിഞ്ഞു. യമുനാനദീതീരസ്ഥന്മാരായ മുനിമാരെല്ലാം അതിയായി സന്തോഷിച്ചു. അവർ ശത്രുഘ്നനെ പലവിധം സ്തുതിക്കുകയും അനുഗ്രഹിക്കുകയും ചെയ്തു. അതിന്നുശേഷം ശത്രുഘ്നൻ നാലു

സംവത്സരംകൊണ്ട് ആ വനത്തെ ഒരു നഗരമാക്കിത്തീൎത്തു. യമുനാനദീതീരത്തിൽ പണ്ട് മധുവനം സ്ഥിതിചെയ്തിരുന്ന സ്ഥാനത്ത്,

കോട്ടയുംഗോപുരങ്ങളും മതിലും കിടങ്ങുകൾ
ഗോഷ്ഠങ്ങൾ ദേവാലയം ചാതുൎവൎണ്ണ്യാലയങ്ങളും.

മുതലായവയോടുകൂടി മധുരാപുരി, അമരാപുരിപോലെ ശോഭിച്ചു. ഇവിടെ ശത്രുഘ്നൻ ഏതാനുംകാലം താമസിച്ച്, ഭരണസംബന്ധമായി വേണ്ട വ്യവസ്ഥകളെല്ലാം ഏൎപ്പെടുത്തിയശേഷം സഹോദരന്മാരെ കാണ്മാനായി അയോദ്ധ്യയിലേയ്ക്ക് മടങ്ങി. അവിടെ എത്തി അമ്മമാരെയും, ജ്യേഷ്ഠന്മാരെയും, മററു ഗുരുക്കന്മാരെയും വണങ്ങി, ലവണാസുരനെ വധിച്ച കഥകളും മധുരാപുരി നിൎമ്മിച്ച വിശേഷങ്ങളും എല്ലാം അവരെ പറഞ്ഞു കേൾപ്പിച്ചുകൊണ്ട് അവിടെ താമസിച്ചു. ഇങ്ങിനെ അല്പദിവസം കഴിഞ്ഞതിനുശേഷവും ശത്രുഘ്നൻ മധുരയിലേയ്ക്ക് തിരിച്ചു പോവാനുള്ള ഭാവം ഇല്ലെന്നുകണ്ട് ശ്രീരാമൻ ശത്രുഘ്നനെ വിളിച്ച് — "നീ മധുരയിൽനിന്നു വന്നിട്ട് അല്പദിവസമായല്ലൊ. അങ്ങോട്ടുതന്നെ പോകാതെ ഇനിയും ഇവിടെത്തന്നെ താമസിക്കുന്നതെന്താണ്?" എന്നു ചോദിച്ചു. അതുകേട്ട്—

ശത്രുഘ്നൻ---അവിടുന്ന് ഇങ്ങിനെ കല്പിക്കരുത്. തിരുവടിയെ പിരിഞ്ഞിരിക്കുന്നത് എനിക്കു വലിയ സങ്കടമാകുന്നു. അതിനാൽ തിരുവടിയേയും പൂജിച്ചുകൊണ്ട് ഇവിടെത്തന്നെ ഇരിക്കുവാൻ എന്നെ അനുവദിക്കണം.

ശ്രീരാമൻ—ഛെ! നീ കൊച്ചുകുട്ടികളെപ്പോലെ ഇങ്ങിനെ പറയുന്നതെന്താണ്? നീതന്നെ വളരെ പ്രയാസപ്പെട്ട് ഉണ്ടാക്കിയ രാജ്യമല്ലേ മധുര. അത് അനാഥമായി കിടക്കുന്നതു കാണ്മാൻ നിനക്ക് ഇഷ്ടമുണ്ടൊ? ഇടയ്ക്കിടയ്ക്ക് ഇവിടെ വന്നും പോയും ഞങ്ങളെയെല്ലാം കണ്ടും ഇരിക്കാമല്ലൊ. നിനക്ക് ധനമോ ജനമോ എന്തു വേണമെങ്കിലും ഇഷ്ടംപോലെ കൊണ്ടുപോയിക്കൊള്ളുക.

ശത്രുഘ്നൻ ഇതു സമ്മതിക്കേണ്ടതായിത്തന്നെ വന്നു. അന്നുമുതൽ ആ രാജകുമാരൻ മധുരയിൽത്തന്നെ താമസം ഉറപ്പിക്കുകയും ചെയ്തു.

## രാജ്യസ്ഥാപനം.

ഇങ്ങനെ ഇരിയ്ക്കുന്ന കാലത്താണ് രാജമാതാക്കളെല്ലാം കാലധൎമ്മം പ്രാപിച്ചത്. രാമാദികളായ പുത്രന്മാർ വിധിപ്രകാരം അവൎക്കുവേണ്ടി പിതൃകൎമ്മാദികളെല്ലാം നടത്തി. അവർ മൂന്നുപേരും ദേവലോകത്തിൽ ദശരഥമഹാരാജാവുമൊന്നിച്ച് സുഖേന വാഴുകയും ചെയ്തു.

കേകയരാജാവായ യുധാജിത്ത് തന്റെ പുരോഹിതനായ ബ്രാഹ്മണനെ അയോദ്ധ്യക്കയച്ച് പൂൎവ്വസാഗരതീരവാസികളും ശൈലൂഷതനയന്മാരും ആയ ഗന്ധൎവ്വന്മാരെക്കൊണ്ടുള്ള ഉപദ്രവം ശ്രീരാമനെ ധരിപ്പിച്ചു. ശ്രീരാമൻ അതു കേട്ടയുടനെ ഭരതനെ വിളിച്ച് ഇങ്ങിനെ ആജ്ഞാപിച്ചു:—

ശ്രീരാമൻ—അല്ലയോ സോദര! അമ്മാവൻ പറഞ്ഞയച്ചിരിക്കുന്നതു കേട്ടില്ലേ? നീതന്നെ വേണ്ട പടയോടും മററുവേണ്ട സന്നാഹങ്ങളോടും കൂടി പോയിക്കൊള്ളുക. അവിടെ ചെന്ന് ആ ഗന്ധൎവ്വന്മാരെ ജയിച്ച്

അവിടെ രണ്ടു രാജധാനികൾ നിൎമ്മിച്ചു് അതിൽ ഒന്നിൽ തക്ഷകനേയും മററതിൽ പുഷ്കലനേയും വാഴിച്ചുകൊള്ളണം. അതിനുശേഷം അവരെ കേകയന്മാരെ ഭരമേല്പിച്ചു് നീ ഇങ്ങോട്ടുതന്നെ പോന്നുകൊള്ളുക.

ഇങ്ങിനെ ഉണ്ടായ രാമാജ്ഞയെ അനുസരിച്ചു് അടുത്ത ശുഭമുഹൂൎത്തത്തിൽതന്നെ ഭരതൻ വേണ്ട സന്നാഹങ്ങളോടുകൂടി പുറപ്പെട്ടുകഴിഞ്ഞു. അവർ നേരെ കേകയരാജ്യത്തിലേക്കാണു ചെന്നതു്. അവിടെനിന്നു് യുധാജിത്തും അദ്ദേഹത്തിൻെറ സൈന്യങ്ങളോടൊന്നിച്ചു് ഭരതനെ സഹായിക്കുവാനായി കൂടെപോയി. അവർ ഗന്ധൎവ്വനഗരിയിൽ എത്തി ഗന്ധൎവ്വന്മാരോടു് യുദ്ധത്തിനേററുകഴിഞ്ഞു. ഏഴുദിവസം മുഴുവനും രാവും പകലും ഇടവിടാതെ യുദ്ധം അതിഭീകരമായി നടന്നു. അതിൻെറ അവസാനത്തിൽ, തൻെറ സൈന്യങ്ങൾ വല്ലാതെ ക്ഷീണിക്കുന്നുണ്ടെന്നു കണ്ടപ്പോൾ ഭരതൻ കാലാസ്ത്രം പ്രയോഗിച്ചു് ഗന്ധൎവ്വന്മാരെയെല്ലാം നശിപ്പിച്ചു; അവരുടെ മൂന്നുകോടി പടകളും നിശ്ശേഷം നാമാവശേഷമായിത്തീൎന്നു. ഗന്ധൎവ്വരാജ്യം മുഴുവനും അതിലെ രണ്ടുകോട്ടകളും ഭരതനു് സ്വാധീനമായിത്തീരുകയും ചെയ്തു. ഇതിനുശേഷം അഞ്ചു കൊല്ലംകൊണ്ടു് അവിടെ വിശേഷമായ രണ്ടു രാജധാനികൾ നിൎമ്മിച്ചു് തൻെറ രണ്ടു പുത്രന്മാരെ അവിടെ അധിപതികളായി വാഴിച്ചശേഷം ഭരതൻ അയോദ്ധ്യയിലേക്കുതന്നെ മടങ്ങിവന്നു് വിവരങ്ങളെല്ലാം ശ്രീരാമനെ അറിയിച്ചു. അതിനുശേഷം താരാപഥത്തിൽ അംഗദനേയും ചന്ദ്രകാന്തത്തിൽ ചന്ദ്രകേതുവിനേയും വാഴിച്ചു. തദനന്തരം ശ്രീരാമൻ തൻെറ സഹോദരന്മാരോടും മററുംകൂടി അയോദ്ധ്യയിൽ സുഖമായി രാജ്യഭരണം നിൎവ്വഹിച്ചരുളി.

## ലക്ഷ്മണപരിത്യാഗം.

കാലം വളരെ കഴിഞ്ഞു. അങ്ങിനെയിരിക്കെ ഒരുദിവസം യമധൎമ്മരാജാവു് ഒരു വൃദ്ധമുനിയുടെ വേഷമെടുത്തു് അയോദ്ധ്യയിലേക്കു് ചെന്നു. വൃദ്ധബ്രാഹ്മണൻ ആഗതനായിരിക്കുന്ന വിവരം അറിഞ്ഞതുടനെതന്നെ, അദ്ദേഹത്തെ തിരുമുമ്പിൽ ആനയിക്കുവാൻ കല്പനയായി. രാമചന്ദ്രസ്വാമി അദ്ദേഹത്തെ കണ്ടുടനെ ഭക്തിയോടുകൂടി എതിരേററു് കൂട്ടിക്കൊണ്ടുവന്നു് ആസനത്തിലിരുത്തി അൎഘ്യപാദ്യാദികളാൽ വിധിപ്രകാരം പൂജിച്ചശേഷം ഇങ്ങിനെ കുശലപ്രശ്നം ചെയ്തു:—

ശ്രീരാമൻ—നിന്തിരുവടി ഇപ്പോൾ ഇങ്ങോട്ടെഴുന്നള്ളുവാൻ പ്രത്യേകിച്ചു് വല്ല കാരണവുമുണ്ടോ? അവിടുത്തെ ദാസനായ ഈ രാമൻ അവിടുത്തെ ഹിതത്തിന്നായി വല്ലതും പ്രവൎത്തിക്കേണ്ടതായിട്ടുണ്ടോ? അനുഗ്രഹമെന്തെന്നാൽ അതു് പറഞ്ഞുകൊള്ളുകയേ വേണ്ടു.

വൃദ്ധതാപസൻ—അങ്ങയെ അടിയന്തിരമായി അറിയിക്കേണ്ടതായ ഏതാനും രഹസ്യങ്ങൾ ഉണ്ടു്. അതു മററാരും കേൾക്കുവാൻ പാടില്ല.

ശ്രീരാമൻ—അതിന്നെന്താ പ്രയാസം! അതു് അരുളിച്ചെയ്തുകൊള്ളുക. എൻെറ അനുവാദംകൂടാതെ മററാരും ഇവിടെ വരുന്നതല്ല.

വൃദ്ധതാപസൻ—അങ്ങിനെ പറഞ്ഞതുകൊണ്ടു മാത്രമായില്ല. ന

മുടെ സംഭാഷണം അവസാനിക്കുന്നതിനു മുമ്പായി വല്ലവരും ഇവിടെ വന്നു കയറിയാൽ അവരെ അവിടുന്ന് ശിരച്ഛേദം ചെയ്തുകൊള്ളാമെന്ന് പ്രതിജ്ഞ ചെയ്യണം.

ശ്രീരാമൻ—അങ്ങിനെതന്നെ. നമ്മൾ തമ്മിലുള്ള സംഭാഷണം അവസാനിക്കുന്നതിനു മുമ്പായി ഇവിടെ വന്നുകയറുന്നവരെ ഞാൻ നിഗ്രഹിക്കുന്നുണ്ട്.

(ഇങ്ങിനെ വൃദ്ധതാപസനോട് പ്രതിജ്ഞ ചെയ്തുശേഷം ലക്ഷ്മണനെ വിളിച്ച്) അല്ലയോ ലക്ഷ്മണ! ഈ വൃദ്ധതാപസൻ ഇവിടെനിന്ന് പോകുന്നതുവരെ ആരെയും ഇങ്ങോട്ടു കടത്തിവിടരുത്. ഞങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ ഇവിടെ കടന്നുവരുന്നവരെ നിഗ്രഹിക്കുന്നുണ്ടെന്ന് ഞാൻ ശപഥം ചെയ്തിരിക്കുന്നു. അതിനാൽ നീതന്നെ ഗോപുരദ്വാരത്തിൽ ജാഗ്രതയായി കാവൽ നിന്നുകൊള്ളുക.

ലക്ഷ്മണൻ അങ്ങിനെതന്നെ എന്നു സമ്മതിച്ച് പോയി. വൃദ്ധതാപസനും ശ്രീരാമനുമായി സംഭാഷണവും ആരംഭിച്ചു.

വൃദ്ധതാപസൻ—അല്ലയോ രഘുകുലാലങ്കാരമേ! ഞാൻ യമധർമ്മരാജാവാണ്. ഇപ്പോൾ ബ്രഹ്മാവിൻെറ ആവശ്യപ്രകാരം ഇവിടെ ഏതാനും സംഗതികൾ അറിയിക്കുവാൻ വന്നിരിക്കുകയാകുന്നു. ധർമ്മം ക്ഷയിച്ച് അധർമ്മത്തിന്ന് അഭിവൃദ്ധിയുണ്ടാകുമ്പോൾ ആ അധർമ്മത്തെ തടഞ്ഞ് ധർമ്മത്തെ പുനഃസ്ഥാപിക്കുവാനായി കാലന്തോറും നാനാഭാവേന അവതരിക്കാറുള്ള നിന്തിരുവടി ഇപ്പോൾ രാവണാദി ദുഷ്പ്രജകളുടെ ഉപദ്രവം തീർക്കുവാനായി അവതരിച്ചിട്ട് ത്രേതായുഗസംവത്സരം പതിനോരായിരമായിരിക്കുന്നു. എന്നു മാത്രമല്ല, അവതാരകാര്യങ്ങളെല്ലാം നിന്തിരുവടി നിർവ്വഹിച്ചും കഴിഞ്ഞിരിക്കുന്നു. ഇനി ഭൂമിയിൽ ഇരുന്നതു മതിയെന്ന് അവിടുത്തെ അറിയിക്കുവാനായി ബ്രഹ്മാവ് എന്നെ കല്പിച്ചയച്ചിരിക്കയാണ്.

ശ്രീരാമൻ—ഞാനും ഇത് ഓർത്തുകൊണ്ടുതന്നെയാണിരിക്കുന്നത്. ഇനി കാലതാമസംകൂടാതെ വേണ്ടതു പ്രവർത്തിച്ചുകൊള്ളാമെന്ന് ബ്രഹ്മാവിനെ അറിയിച്ചേക്കുക.

ഇങ്ങിനെ അവർ അവിടെ സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയ്ക്ക് അകാരണകോപമൂർത്തിയായ ദുർവ്വാസാവുമഹർഷി ഗോപുരദ്വാരത്തിൽ എത്തിക്കഴിഞ്ഞു. അവിടെ ഗോപുരം കാത്തുനില്ക്കുന്ന ലക്ഷ്മണൻ മഹർഷിയെ വണങ്ങി. ലക്ഷ്മണനെ നോക്കി—

ദുർവ്വാസാവ്—കോസലേശ്വരനായ അയോദ്ധ്യാരാമനെ കാണുന്നതിനായി അത്രിപുത്രനായ ദുർവ്വാസാവ് ഇവിടെ വന്നു നില്ക്കുന്നു എന്ന് നീ ചെന്ന് ശ്രീരാമനെ അറിയിക്കുക. ഇനിക്കിവിടെ സമയം കാത്തുനില്ക്കുവാൻ ഇടയില്ല. വേഗം പോ.

ലക്ഷ്മണൻ—മഹർഷേ! തിരുമനസ്സിലെ തിരുവുള്ളമെന്തെന്നാൽ അത് കല്പിച്ചരുളിച്ചെയ്താലും. എല്ലാം ഇവിടെ താമസംവിനാ തയ്യാറാക്കിക്കൊള്ളാം. അല്ലെങ്കിൽ മുഹൂർത്തനേരം ക്ഷമിക്കണം. ജ്യേഷ്ഠൻ മന്ത്രമണ്ഡ

അവിടെ രണ്ടു രാജധാനികൾ നിൎമ്മിച്ചു് അവയിൽ ഒന്നിൽ തക്ഷകനെയും മറേറതിൽ പുഷ്കലനെയും വാഴിച്ചുകൊള്ളണം. അതിന്നുശേഷം അവരെ കേകയന്മാരെ ഏല്പിച്ചു് നീ ഇങ്ങോട്ടുതന്നെ പോന്നുകൊള്ളുക.

ഇങ്ങിനെ ഉണ്ടായ രാമാജ്ഞയെ അനുസരിച്ചു് അടുത്ത ശുഭമുഹൂൎത്തത്തിൽതന്നെ ഭരതൻ വേണ്ട സന്നാഹങ്ങളോടുകൂടി പുറപ്പെട്ടുകഴിഞ്ഞു. അവർ നേരെ കേകയരാജ്യത്തിലേക്കാണു ചെന്നതു്. അവിടെനിന്നു് യുധാജിത്തും അദ്ദേഹത്തിന്റെ സൈന്യങ്ങളോടൊന്നിച്ചു് ഭരതനെ സഹായിക്കുവാനായി കൂടെപോയി. അവർ ഗന്ധൎവ്വനഗരിയിൽ എത്തി ഗന്ധൎവ്വന്മാരോടു് യുദ്ധത്തിന്നേററുകഴിഞ്ഞു. ഏഴുദിവസം മുഴുവനും രാവും പകലും ഇടവിടാതെ യുദ്ധം അതിഭീകരമായി നടന്നു. അതിന്റെ അവസാനത്തിൽ, തന്റെ സൈന്യങ്ങൾ വല്ലാതെ ക്ഷീണിക്കുന്നുണ്ടെന്നു കണ്ടപ്പോൾ ഭരതൻ കാലാസ്ത്രം പ്രയോഗിച്ചു് ഗന്ധൎവ്വന്മാരെയെല്ലാം നശിപ്പിച്ചു; അവരുടെ മൂന്നുകോടി പടകളും നിശ്ശേഷം നാമാവശേഷമായിത്തീൎന്നു. ഗന്ധൎവ്വരാജ്യം മുഴുവനും അതിലെ രണ്ടുകോട്ടകളും ഭരതന്നു് സ്വാധീനമായിത്തീരുകയും ചെയ്തു. ഇതിന്നുശേഷം അഞ്ചു കൊല്ലംകൊണ്ടു് അവിടെ വിശേഷമായ രണ്ടു രാജധാനികൾ നിൎമ്മിച്ചു് തന്റെ രണ്ടു പുത്രന്മാരെ അവിടെ അധിപതികളായി വാഴിച്ചുശേഷം ഭരതൻ അയോദ്ധ്യയിലേയ്ക്കുതന്നെ മടങ്ങിവന്നു് വിവരങ്ങളെല്ലാം ശ്രീരാമനെ അറിയിച്ചു. അതിന്നുശേഷം കാരാപഥത്തിൽ അംഗദനേയും ചന്ദ്രകാന്തത്തിൽ ചന്ദ്രകേതുവിനേയും വാഴിച്ചു. അനന്തരം ശ്രീരാമൻ തന്റെ സഹോദരന്മാരോടും മററുംകൂടി അയോദ്ധ്യയിൽ സുഖമായി രാജ്യഭരണം നിൎവ്വഹിച്ചരുളി.

## ലക്ഷ്മണപരിത്യാഗം.

കാലം വളരെ കഴിഞ്ഞു. അങ്ങിനെയിരിക്കെ ഒരുദിവസം യമധൎമ്മരാജാവു് ഒരു വൃദ്ധമുനിയുടെ വേഷമെടുത്തു് അയോദ്ധ്യയിലേയ്ക്കു് ചെന്നു. വൃദ്ധബ്രാഹ്മണൻ ആഗതനായിരിക്കുന്ന വിവരം അറിഞ്ഞതുടനെതന്നെ, അദ്ദേഹത്തെ തിരുമുമ്പിൽ ആനയിക്കുവാൻ കല്പനയായി. രാമചന്ദ്രസ്വാമി അദ്ദേഹത്തെ കണ്ടുടനെ ഭക്തിയോടുകൂടി എതിരേററു് കൂട്ടിക്കൊണ്ടുവന്നു് ആസനത്തിലിരുത്തി അൎഘ്യപാദ്യാദികളാൽ വിധിപ്രകാരം പൂജിച്ചുശേഷം ഇങ്ങിനെ കുശലപ്രശ്നം ചെയ്തു:—

ശ്രീരാമൻ—നിന്തിരുവടി ഇപ്പോൾ ഇങ്ങോട്ടെഴുന്നള്ളുവാൻ പ്രത്യേകിച്ചു് വല്ല കാരണവുമുണ്ടോ? അവിടുത്തെ ദാസനായ ഈ രാമൻ അവിടുത്തെ ഹിതത്തിന്നായി വല്ലതും പ്രവൎത്തിക്കേണ്ടതായിട്ടുണ്ടോ? അനുഗ്രഹമെന്തെന്നാൽ അതു് പറഞ്ഞുകൊള്ളുകയേ വേണ്ടു.

വൃദ്ധതാപസൻ—അങ്ങയെ അടിയന്തിരമായി അറിയിക്കേണ്ടതായ ഏതാനും രഹസ്യങ്ങൾ ഉണ്ടു്. അതു മററാരും കേൾക്കുവാൻ പാടില്ല.

ശ്രീരാമൻ—അതിന്നെന്താ പ്രയാസം! അതു് അരുളിച്ചെയ്തുകൊള്ളുക. എന്റെ അനുവാദംകൂടാതെ മററാരും ഇവിടെ വരുന്നതല്ല.

വൃദ്ധതാപസൻ—അങ്ങിനെ പറഞ്ഞതുകൊണ്ടു മാത്രമായില്ല. ന

ളുടെ സംഭാഷണം അവസാനിക്കുന്നതിനു മുമ്പായി വല്ലവരും ഇവിടെ വന്നു കയറിയാൽ അവരെ അവിടുന്ന് ശിരശ്ഛേദം ചെയ്തുകൊള്ളാമെന്ന് പ്രതിജ്ഞ ചെയ്യണം.

ശ്രീരാമൻ—അങ്ങിനെതന്നെ. നമ്മൾ തമ്മിലുള്ള സംഭാഷണം അവസാനിക്കുന്നതിനു മുമ്പായി ഇവിടെ വന്നുകയറുന്നവരെ ഞാൻ നിഗ്രഹിക്കുന്നുണ്ട്.

(ഇങ്ങിനെ വൃദ്ധതാപസനോട് പ്രതിജ്ഞ ചെയ്തശേഷം ലക്ഷ്മണനെ വിളിച്ച്) അല്ലയോ ലക്ഷ്മണ! ഈ വൃദ്ധതാപസൻ ഇവിടെനിന്ന് പോകുന്നതുവരെ ആരെയും ഇങ്ങോട്ടു കടത്തിവിടരുത്. ഞങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ ഇവിടെ കടന്നുവരുന്നവരെ നിഗ്രഹിക്കുന്നുണ്ടെന്ന് ഞാൻ ശപഥം ചെയ്തിരിക്കുന്നു. അതിനാൽ നീതന്നെ ഗോപുരദ്വാരത്തിൽ ജാഗ്രതയായി കാവൽ നിന്നുകൊള്ളുക.

ലക്ഷ്മണൻ അങ്ങിനെതന്നെ എന്നു സമ്മതിച്ച് പോയി. വൃദ്ധതാപസനും ശ്രീരാമനുമായി സംഭാഷണവും ആരംഭിച്ചു.

വൃദ്ധതാപസൻ—അല്ലയോ രഘുകുലാലങ്കാരരത്നമേ! ഞാൻ യമധർമ്മരാജാവാണ്. ഇപ്പോൾ ബ്രഹ്മാവിന്റെ ആവശ്യപ്രകാരം ഇവിടെ ഏതാനും സംഗതികൾ അറിയിക്കുവാൻ വന്നിരിക്കുകയാകുന്നു. ധർമ്മം ക്ഷയിച്ച് അധർമ്മത്തിന് അഭിവൃദ്ധിയുണ്ടാകുമ്പോൾ ആ അധർമ്മത്തെ തടഞ്ഞ് ധർമ്മത്തെ പുനഃസ്ഥാപിക്കുവാനായി കാലന്തോറും നാനാഭാവേന അവതരിക്കാറുള്ള നിന്തിരുവടി ഇപ്പോൾ രാവണാദി ദുഷ്പ്രജകളുടെ ഉപദ്രവം തീർക്കുവാനായി അവതരിച്ചിട്ട് ത്രേതായുഗസംവത്സരം പതിനോരായിരമായിരിക്കുന്നു. എന്നു മാത്രമല്ല, അവതാരകാര്യങ്ങളെല്ലാം നിന്തിരുവടി നിർവ്വഹിച്ചും കഴിഞ്ഞിരിക്കുന്നു. ഇനി ഭൂമിയിൽ ഇരുന്നതു മതിയെന്ന് അവിടുത്തെ അറിയിക്കുവാനായി ബ്രഹ്മാവ് എന്നെ കല്പിച്ചയച്ചിരിക്കുകയാണ്.

ശ്രീരാമൻ—ഞാനും ഇത് ഓർത്തുകൊണ്ടുതന്നെയാണിരിക്കുന്നത്. ഇനി കാലതാമസംകൂടാതെ വേണ്ടതു പ്രവർത്തിച്ചുകൊള്ളാമെന്ന് ബ്രഹ്മാവിനെ അറിയിച്ചേക്കുക.

ഇങ്ങിനെ അവർ അവിടെ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്ക് അകാരണകോപമൂർത്തിയായ ദുർവ്വാസാവുമഹർഷി ഗോപുരദ്വാരത്തിൽ എത്തിക്കഴിഞ്ഞു. അവിടെ ഗോപുരം കാത്തുനില്ക്കുന്ന ലക്ഷ്മണൻ മഹർഷിയെ വണങ്ങി. ലക്ഷ്മണനെ നോക്കി—

ദുർവ്വാസാവ്—കോസലേശ്വരനായ അയോദ്ധ്യാരാമനെ കാണുന്നതിനായി അത്രിപുത്രനായ ദുർവ്വാസാവ് ഇവിടെ വന്നു നില്ക്കുന്നു എന്ന് നീ ചെന്ന് ശ്രീരാമനെ അറിയിക്കുക. ഇനിക്കിവിടെ സമയം കളഞ്ഞുനില്ക്കുവാൻ ഇടയില്ല. വേഗം പോ.

ലക്ഷ്മണൻ—മഹർഷേ! തിരുമനസ്സിലെ തിരുവുള്ളമെന്തെന്നാൽ അത് കല്പിച്ചരുളിച്ചെയ്താലും. എല്ലാം ഇവിടെ താമസംവിനാ തയ്യാറാക്കിക്കൊള്ളാം. അല്ലെങ്കിൽ മുഹൂർത്തനേരം ക്ഷമിക്കണം. ജ്യേഷ്ഠൻ മന്ത്രമണ്ഡ

പത്തിൽ ഒരു വൃദ്ധതാപസനുമായി എന്തോ സംസാരിച്ചുകൊണ്ടിരിക്കയാണ്. ഇപ്പോൾ ആരേയും അകത്തോട്ടയയ്ക്കരുതെന്നാണ് കല്പന.

ദുൎവ്വാസാവ്—(അതുകേട്ട് അതിയായ കോപത്തോടുകൂടി) എന്തെടാ ക്ഷത്രിയാധമ! പറഞ്ഞതു്! കല്പനയോ? കല്പന! ആരെടാ, ആരോടെടാ, എന്തൊ കല്പിക്കുന്നതു്. തപോധനന്മാരുടെ സ്വൈരഗതി മുടക്കുന്നതായോ സൂൎയ്യവംശരാജാക്കന്മാരുടെ ധൎമ്മം. എന്നാൽ കാണിച്ചുതരാം. നിങ്ങളെ കുലത്തോടുകൂടി ഞാൻ ഇപ്പോൾ ഭസ്മമാക്കുന്നുണ്ട്.

ലക്ഷ്മണൻ (വിചാരിച്ചു)—ഈ ദേഹത്തിന്റെ ക്രോധം അതിഭയങ്കരംതന്നെ. ഞാൻ ചെന്നു് ഈ വിവരം ജ്യേഷ്ഠനെ അറിയിച്ചാൽ, ജ്യേഷ്ഠന്റെ സത്യപ്രകാരം ഞാൻ മാത്രമേ മരിക്കേണ്ടതായിവരൂ. എന്റെ ജീവനെ രക്ഷിക്കുവാനുള്ള ആഗ്രഹംനിമിത്തം ഞാൻ ചെന്നു പറയാതെ ഇരുന്നാൽ, ഇക്കോപമൂൎത്തി വംശത്തോടെ ഭസ്മമാക്കുകയും ചെയ്യും. അതിനാൽ എന്റെ ജീവനെ ഉപേക്ഷിച്ചും വംശത്തെ രക്ഷിക്കുകയാണ് വേണ്ടതു്. ഇങ്ങിനെ വിചാരിച്ച് ലക്ഷ്മണൻ മഹൎഷിയോടായി പറഞ്ഞു:—

നിന്തിരുവടി കോപിക്കരുതു്. അടിയൻചെയ്ത പിഴയെ ക്ഷമിക്കണം. അടിയൻ ഇപ്പോൾതന്നെ നിന്തിരുവടി ഇവിടെ എഴുന്നള്ളിയിരിക്കുന്ന വിവരം ജ്യേഷ്ഠനെ അറിയിച്ചുകൊള്ളാം.

ഇങ്ങിനെ പറഞ്ഞു് ലക്ഷ്മണൻ ശ്രീരാമസന്നിധിയിലേയ്ക്കു് ചെന്നു. ലക്ഷ്മണന്റെ വരവുകണ്ടു് അതിയായ പരിഭ്രമത്തോടെ,

ശ്രീരാമൻ—എന്താ ലക്ഷ്മണ! വിശേഷം?

ലക്ഷ്മണൻ—ദുൎവ്വാസാവുമഹൎഷി ഗോപുരദ്വാരത്തിൽ സമയം കാത്തു നില്ക്കുന്നു.

ശ്രീരാമൻ—നീ വേഗം ചെന്നു് കൂട്ടിക്കൊണ്ടുവന്നാലും.

ഇത്രയും കേട്ട ഉടനെ ലക്ഷ്മണൻ അവിടെനിന്നു പോന്നു് ദുൎവ്വാസാവു് മഹൎഷിയേയും കൂട്ടി അകത്തേയ്ക്കു് വീണ്ടും ചെന്നു. മഹൎഷിയെ കണ്ട ഉടനെ കാൽക്കൽ വീണു് നമസ്കരിച്ചു് ശ്രീരാമൻ—"നിന്തിരുവടിയുടെ പാദധൂളികൊണ്ടു് അടിയന്റെ ഗേഹം ഇപ്പോൾ പരിശുദ്ധമാക്കിത്തീൎത്തതു് പ്രത്യേകിച്ചു് വല്ല കാരണത്താലൊ?" എന്നു് ചോദിച്ചു. അതിന്നു് ആ മഹൎഷി—രാമ! ഞാൻ ഒരു ആയിരം സംവത്സരമായി അനുഷ്ഠിച്ചുകൊണ്ടുവരുന്ന അനശനവ്രതത്തിന്റെ അവസാനം ഇന്നാകയാൽ പാരണ ഇവിടെവെച്ചു് നടത്തണമെന്നുദ്ദേശിച്ചു് ഞാൻ ഇങ്ങോട്ടു വന്നിരിക്കയാണ്."

ഇത്രയും പറഞ്ഞുതീൎന്നപ്പോഴയ്ക്കുതന്നെ ഭിക്ഷയ്ക്കു വേണ്ടതെല്ലാം തയ്യാറായികഴിഞ്ഞു. മുനി മൃഷ്ടാന്നഭോജനംകഴിച്ചു് വളരെ തൃപ്തിയോടുകൂടി ശ്രീരാമനെ അനുഗ്രഹിച്ചുകൊണ്ടു് അവിടെനിന്നു പോകുകയും ചെയ്തു.

അതിൽപിന്നെ ശ്രീരാമൻ തന്റെ പ്രതിജ്ഞയെപ്പററി ആലോചനയായി. "ഞാനും വൃദ്ധതാപസനുംകൂടി സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ കയറി വരുന്നവൻ ആരായാലും അവനെ നിഗ്രഹിച്ചുകളയാം എന്നാണ് ഞാൻ പ്രതിജ്ഞചെയ്തിരിക്കുന്നതു്. കയറിവന്നതു ലക്ഷ്മണനായിപ്പോയി.